# ഒററപ്പെട്ട മനുഷ്യർ

(നോവൽ)




കോന്നിയൂർ ആർ. നരേന്ദ്രനാഥ്

പ്രസാധകന്മാർ

സാഹിത്യപ്രവർത്തക സഹകരണസംഘം

---

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 19·00

കോന്നിയൂർ ആർ. നരേന്ദ്രനാഥിന്റെ കൃതികൾ

| | |
|---|---|
| ഒററപ്പെട്ട മനുഷ്യർ | (നോവൽ) |
| കടപ്പാടുകൾ | ,, |
| മനുഷ്യബന്ധങ്ങൾ | ,, |
| ദീപനാളത്തിനുചുററും കുറെ ശലഭങ്ങൾ | ,, |
| ആത്മമിത്രം | (കഥകൾ) |
| ചക്രവാളത്തിനപ്പുറം | ,, |
| മുത്തശ്ശിക്കഥകൾ | ,, |
| വിവാഹത്തിനുശേഷം | (നാടകം) |
| മനുഷ്യരാശിക്കുവേണ്ടി | ,, |
| തെററിദ്ധാരണ നീങ്ങുന്നു | ,, |
| ജീവിതം ആരംഭിക്കുന്നു | ,, |
| വളരുന്ന ചക്രവാളം | (ശാസ്ത്രം) |
| മുന്നേറുന്ന ശാസ്ത്രം | ,, |
| ജന്തുലോകം | ,, |
| പുതുമയിലേക്കു് | ,, |
| അത്ഭുതപ്രപഞ്ചം | ,, |
| വിശ്വദർശനം | ,, |
| വഴികാട്ടികൾ | (ജീവചരിത്രം) |
| അണു—കുടുംബത്തിൽ | ,, |
| നമ്മുടെ ഭരണഘടന | (വിവരണം) |
| കന്നിമണ്ണു് | ,, |
| ജാഗ്രത് ആൻഡമാൻ (ഹിന്ദി) | ,, |
| നിക്കോബർദ്വീപുകളിൽ | ,, |

S3166 B2067 62/75-76 1-2000 MF 16

## മുഖവുര

ഒരു നോവലിനു വിശദീകരണം ആവശ്യമില്ല. അതു് സ്വയം അതിൻെറ സന്ദേശം അറിയിക്കുവാൻ കഴിവുള്ളതല്ലെങ്കിൽ, വായനക്കാരൻെറ കൈയിൽ എത്തുവാൻ അർഹതയുള്ളതല്ല.

മലയാളികളുടെ ഏറെപ്പേരുടെയും അനുഭവമണ്ഡലത്തിൽ നേരിട്ടു വന്നിട്ടില്ലാത്ത ഒരു പശ്ചാത്തലത്തിലാണു് ഇതിലെ കഥാപാത്രങ്ങളിൽ പ്രധാനപ്പെട്ടവർ ജീവിക്കുന്നതു്. ആ ലോകത്തിൻെറ രൂപരേഖ നേരത്തേക്കൂട്ടി ധരിച്ചിരുന്നാൽ കഥാസ്വാദനം കൂടുതൽ എളുപ്പമാകും. ആൻഡമാൻപ്രദേശങ്ങൾ സന്ദർശിച്ചിട്ടില്ലാത്തവർ എൻെറ 'കന്നിമണ്ണു്' 'നിക്കോബർ ദ്വീപുകൾ' എന്നീ വിവരണഗ്രന്ഥങ്ങൾ വായിക്കുന്നതു നന്നായിരിക്കും.

പുതിയ ഒരു ലോകത്തിൽ കഴിയുന്ന ഇതിലെ കഥാപാത്രങ്ങൾ നിങ്ങളുടെ ഹൃദയത്തെ അല്പമെങ്കിലും സ്പർശിക്കുമെങ്കിൽ, സ്വാധീനിക്കുമെങ്കിൽ, ഞാൻ സംതൃപ്തനായി. ഇവരെല്ലാംതന്നെ സത്യത്തിൻെറ അസ്ഥികൂടത്തിൽ ഭാവന നല്കിയ രക്തവും മാംസവും സ്വീകരിച്ചു് രൂപവും ഭാവവും നേടിയിട്ടുള്ളവരാണു്; ജീവിതത്തിൽനിന്നു കടലാസിലേക്കു കടന്നുവന്നിട്ടുള്ളവരാണു്.

തിരുവനന്തപുരം
13-3-1975

കോന്നിയൂർ ആർ. നരേന്ദ്രനാഥ്




ഭാഗം ഒന്നു്

## 1. പ്രണയലേഖനം

''ഒരെഴുത്തു്! ദാ, താഴെ വീണു!'' കൂട്ടുകാരി പറഞ്ഞതു് രാധ ശ്രദ്ധിച്ചില്ല. ജാനകി അതെടുത്തു. തുറന്ന കവറായിരുന്നതുകൊണ്ടു് എഴുത്തെടുത്തു നോക്കി. മററുള്ളവർ അതു ശ്രദ്ധിച്ചതേയില്ല.

''അയ്യോ!—'' പരിഭവമോ നേരമ്പോക്കോ എന്താണു് ജാനകിയുടെ സ്വരത്തിൽ? കടലാസ് രാധയുടെ കൈയിലേക്കു കൊടുത്തു— ''ഇതു ഞാനറിഞ്ഞില്ല.'' —അവരം പിറുപിറുത്തു.

''എന്താ?'' ചുററും കൂടിനിന്നിരുന്നവർ കൗതുകത്തോടെ രാധയെ നോക്കി. ഡസ്കിൽ, രാധയുടെ മുമ്പിൽ, കടലാസ് തുറന്നുകിടന്നു. അവരം അതു കൈയിലെടുത്തു നോക്കി—'രാധേ! നിനക്കെന്നെ ഇഷ്ടമല്ലേ? നിന്നെ ഞാൻ സ്നേഹിക്കുന്നു, നിന്നെ മാത്രം!' രാധ പകച്ചു. ചുററും നിന്നിരുന്നവർ അവളെത്തന്നെ നോക്കി. രാധയുടെ മുഖം മങ്ങി.

കൂട്ടുകാൎക്കു നേരമ്പോക്കു തോന്നി.

അവർ മാറിമാറി വായിച്ചു. വായിച്ചവർ വായിച്ചവർ ഇക്കിളിയേററവരെപ്പോലെ ചിരിച്ചു.

''ഇതു്!...ഇതു്...'' രാധ സംഭ്രമിച്ചു. അവളുടെ കണ്ണുകരം നിറഞ്ഞു. 'നിന്നെ മാത്രം ഞാൻ സ്നേഹിക്കുന്നു. മററാരും ഇതറിഞ്ഞിട്ടില്ല. ഞാനും, ഇപ്പോരം നീയും മാത്രം അറിഞ്ഞു...' കണ്ണീരിൽക്കൂടി രാധ കടലാസിൽ എഴുതിയിരുന്നതു വായിച്ചു. എന്നാൽ മുഴുവൻ വായിക്കുവാൻ അവരംക്കു കഴിഞ്ഞില്ല.

''എനിക്കൊന്നുമറിഞ്ഞുകൂടാ.''—രാധ വിമ്മിക്കൊണ്ടു് മുഖം പൊത്തി. കടലാസ് താഴെ വീണു.

കൂട്ടുകാർ, കരയുന്ന രാധയേക്കാരം, കൂടുതൽ ശ്രദ്ധിച്ചതു് ആ കടലാസാണു്.

''ക്ലാസ്സിലിരുന്നു തുറിച്ചുനോക്കുന്നതിന്റെ കാര്യം ഇപ്പോഴല്ലേ അറിഞ്ഞതു്!'' ഒരു കൂട്ടുകാരി പതുക്കെപ്പറഞ്ഞു.

മുഖം പൊത്തി ഡസ്കിൽ ചാഞ്ഞുകിടന്നു വിമ്മിക്കരയുകയാണ് രാധ. കൂട്ടുകാരുടെ നേരമ്പോക്കു ക്രമേണ തണുത്തു.

''ആ തെമ്മാടിച്ചെറുക്കൻ!...''

''സാറിനോടു ചെന്നു പറയാം.''

''എഴുത്തുതന്നെ കൊണ്ടുക്കൊടുക്കാം.''

''ഞാൻ ചെന്നു പറയട്ടെ!''

കൂട്ടുകാർ പറഞ്ഞതൊന്നും രാധ ശ്രദ്ധിച്ചതേയില്ല. അടക്കാനാവാത്ത വിഷമം അകത്തു തിളച്ചുപൊങ്ങുകയാണ്.

''എന്തൊരു നാണക്കേട്!...'' ഒരു കൂട്ടുകാരി രാധയുടെ പുറത്തു തലോടിക്കൊണ്ടു പറഞ്ഞു.

''നീയെന്തിനാ കരേന്നെ? വല്ലവരും അനാവശ്യംകാണിച്ചാൽ, സാറിനോടു പറഞ്ഞാൽ പോരേ?'' മറെറാരുത്തി അഭിപ്രായപ്പെട്ടു.

ക്ലാസ്സിൽ, ഈ സമയത്തു്, മററാരുമുണ്ടായിരുന്നില്ല. പ്ലേഗ്രൗണ്ടിൽ പോയിരിക്കുകയാണ്. സ്കൂഠ വിടുവാൻ ഇനിയും ഒരു മണിക്കൂറോളമുണ്ടു്. മത്സരക്കളികളുടെ പരിശീലനത്തിലാണ് എല്ലാവരും.

ഒന്നൊന്നരയാഴ്ച ക്ലാസ്സിൽ വരാൻ വയ്യാതെവന്ന ജാനകിക്കു്, പഠിപ്പിച്ച പഴയ പാഠങ്ങളുടെ വിട്ടുപോയ നോട്ടുകഠ പറഞ്ഞുകൊടുക്കുവാൻ രാധയും കൂട്ടുകാരിൽ ചിലരും ഇവിടെ ഇരുന്നതാണ്. കുറച്ചുമുമ്പു് അവർ കളിസ്ഥലത്തുനിന്നു് ഇങ്ങോട്ടു പോന്നു. പുസ്തകങ്ങഠ എടുത്തു മറിച്ചുനോക്കുമ്പോഠ, രാധയുടെ ഒരു നോട്ടുബുക്കിൽ നിന്നു് ആ എഴുത്തു പുറത്തുവീണു. സന്തോഷത്തികവോടെ മേളിച്ചുകൊണ്ടിരുന്ന അവർ ഇങ്ങനെയൊരു തീക്കനലിൽച്ചെന്നു തൊടുമെന്നു് ഒരിക്കലും കരുതിയതല്ല. പുസ്തകത്തിൽ ഒളിച്ചു് ആരോ വച്ച എഴുത്തു്! അതു് എങ്ങനെ അവർ കൈകാര്യംചെയ്യും?

''കളിക്കാനൊന്നും പോകാതെ എന്താ ഇവിടെ?''—അതു കേട്ടു് എല്ലാവരും ഞെട്ടി. ഹെഡ്മാസ്റ്റർസാർ ക്ലാസ്സിലേക്കു കടന്നുവന്നതു് അപ്പോഴാണ് അവിടെ കൂടിനിന്നിരുന്ന കുട്ടികഠ അറിഞ്ഞതു്. ''പ്ലേഗ്രൗണ്ടിൽ എല്ലാവരും പോകണമെന്നു പറഞ്ഞാലും ഇവിടന്നു പോകത്തില്ലേ?''

ഹെഡ്മാസ്റ്റർ അവരുടെ അടുത്തേക്കു വന്നു.

ആരും ഒന്നും മിണ്ടിയില്ല. പരിഭ്രമിച്ചു നിന്നു.

തല കൈപ്പത്തിയിൽ വച്ചു് കമിഴ്ന്നു്, ഡസ്കിൽ കിടന്ന രാധ എഴുന്നേററില്ല. അവഠ വിമ്മിപ്പൊട്ടി...

''എന്താ, ഇവഠ കരയുന്നോ?''

ആരും അനങ്ങിയില്ല. തല കുനിച്ചുനില്ക്കുകയാണ്.

''എന്തിനാ കരയുന്നെ?''—ഹെഡ്മാസ്റ്റർസാർ ആവർത്തിച്ചു.

''സുഖക്കേടു വല്ലതുമാണോ?''

''അല്ല സാർ!''—ഒരു കുട്ടി പതുക്കെ അറച്ചറച്ചു പറഞ്ഞു.

''പിന്നെ?''

നിശ്ശബ്ദത.

''എന്താ രാധേ?''—സാർ കുറച്ചുകൂടെ അടുത്തുവന്നു.

''ആരോ ആക്ഷേപിക്കാനായി...'' മററൊരു കുട്ടി പതുക്കെ പറഞ്ഞുതുടങ്ങി. എന്നാൽ പൂർത്തിയാക്കിയില്ല.

''ആക്ഷേപിച്ചോ? ആരു്?''

ഒരു കൂട്ടുകാരി കടലാസു് ഹെഡ്മാസ്റ്ററുടെ കൈയിൽ കൊടുത്തു.

'രാധേ! നിനക്കെന്നെ ഇഷ്ടമല്ലേ? നിന്നെ ഞാൻ സ്നേഹിക്കുന്നു. നിന്നെ മാത്രം ഞാൻ സ്നേഹിക്കുന്നു. മററാരും ഇതറിഞ്ഞിട്ടില്ല. ഞാനും, ഇപ്പോൾ നീയും മാത്രം അറിഞ്ഞു. നിന്നെ ഞാൻ വിവാഹംകഴിച്ചുകൊള്ളാം. എന്നു് രവീന്ദ്രൻ!'

ഹെഡ്മാസ്റ്റർ അത്ഭുതസ്തബ്ധനായി! എന്താണു പറയുക.

മുമ്പിൽ ബഞ്ചിലിരുന്നു് രാധ വിമ്മിക്കരയുന്നു. മററു കുട്ടികൾ മിണ്ടാതെ വട്ടമിട്ടു നില്ക്കുന്നു.

കളിസ്ഥലത്തെ ശബ്ദകോലാഹലങ്ങളുടെ പ്രതിധ്വനികൾ വന്നലയ്ക്കുന്നുണ്ടു്.

''രാധയുടെ പുസ്തകത്തിൽ...ആരോ വച്ചിരുന്നതാണുസാർ!'' ജാനകി പതുക്കെ പറഞ്ഞു.

''മറെറാന്നും അറിഞ്ഞുകൂടാ.''—ഹെഡ്മാസ്റ്ററുടെ മുഖത്തു് ഗൗരവഭാവം ഏററിയതു കണ്ടു് വേറൊരു കുട്ടി പറഞ്ഞു.

''നോട്ടു പകർത്താൻ ഞങ്ങളിവിടെ വന്നതാ. അപ്പോൾ രാധയുടെ പുസ്തകത്തിൽനിന്നു പുറത്തുവീണു.''

''സാരമില്ല.''—ഗൗരവം വിടാതെയാണു് അദ്ദേഹം പറഞ്ഞതു്. പ്രഗല്ഭനായ അധ്യാപകനെന്നും കഴിവുള്ള ഡിസിപ്ലിനേറിയനെന്നും പേരു സ്ഥാപിച്ചിട്ടുള്ള ആളാണു് രാമൻപിള്ളസ്സാർ. എങ്കിലും കുട്ടികൾ ഇപ്പോൾ അദ്ദേഹത്തിനു നല്കിയ സമസ്യയെക്കുറിച്ചു് എന്താണു പറയേണ്ടതെന്നു് ഒരു രൂപവും കിട്ടിയില്ല.

അദ്ദേഹം നടക്കാൻ തിരിഞ്ഞു. രാധയുടെ ഏങ്ങിക്കരച്ചിൽ കേട്ടു് അവളെ നോക്കി. ''നീ കരയാതിരി കൊച്ചേ! മണ്ടിപ്പെണ്ണു്!'' സംഗതി തീരെ നിസ്സാരമാണെന്നു കാണിക്കുവാൻ കരുതിയാണു് അദ്ദേഹം സംസാരിച്ചതു്. ''സാരമില്ല, കേട്ടോ?''

കടലാസുംകൊണ്ടു് രാമൻപിള്ളസ്സാർ ആഫീസ്മുറിയിലേക്കു നടന്നു.

അദ്ദേഹത്തിന്റെ ചിന്ത ആ എഴുത്തിനെക്കുറിച്ചുതന്നെയായിരുന്നു. മുമ്പൊരിക്കലും ഇങ്ങനെയൊരു പ്രശ്നം അദ്ദേഹം കൈകാര്യം ചെയ്യേണ്ടിവന്നിട്ടില്ല. ഈ കുരുക്കു് എങ്ങനെയുണ്ടായി?

ഹെഡ്മാസ്റ്റർസാറിന്റെ വാക്കുകൾ രാധയ്ക്കു് അല്പമൊരാശ്വാസം നല്കി.

''കരയാതിരി കുട്ടീ.''—കൂട്ടുകാരിൽ ഒരുത്തി അവളുടെ കണ്ണു തുടച്ചുകൊണ്ടു പറഞ്ഞു. ''സാറു നോക്കിക്കൊള്ളും.''

പഴയ സമതുലനാവസ്ഥയും സന്തോഷവും വന്നില്ല രാധയ്ക്കു്. ഏങ്ങലുകൾ അടങ്ങിയതുമില്ല. കണ്ണു നിറഞ്ഞു് ഒഴുകിക്കൊണ്ടിരുന്നു. കണ്ണുകൾ തുടുത്തു ചുവന്നു.

കുററവാളിയെ അവൾക്കെല്ലാം അറിയാം. അതു ഭാഗ്യമായി. ക്ലാസ്സിലെ ഏററവും മുതിർന്ന കുട്ടിയാണു് അവൻ. പെൺകുട്ടികളെ കളിയാക്കാനും അതുമിതും പറഞ്ഞു് വെറിപിടിപ്പിക്കുവാനും അവൻ വിരുതനാണു്. അദ്ധ്യാപകർ ക്ലാസ്സിലില്ലാത്ത വേളകളിലാണു് ഇതു നടക്കുക പതിവു്. നേരമ്പോക്കും ഒരുതരത്തിൽ സന്തോഷവും കിട്ടിയിരുന്നതുകൊണ്ടു് കുട്ടികളാരുംതന്നെ പരാതി ആരോടും പറഞ്ഞിരുന്നില്ല. എന്നാൽ കാര്യം ഇങ്ങനെയെത്തുമെന്നു് ആരും ഊഹിച്ചില്ല.

രാധയുടെ വീട്ടിൽനിന്നു് അകലത്തല്ല രവീന്ദ്രൻെറ താമസസ്ഥലം. അവനു് സ്ക്കൂളിലേക്കു വരുവാൻ അവളുടെ വീട്ടുപടിക്കൽക്കൂടി വന്നേ ഒക്കൂ. പലപ്പോഴും അവർ ഏതാണ്ടു് ഒരേ സമയത്താണു് കൂട്ടുകാരുമൊത്തു് സ്ക്കൂളിലേക്കു പോകുക. വഴിയിൽവച്ചു വികൃതിത്തരങ്ങൾ പ്രദർശിപ്പിക്കാനും, രാധയെ ചിരിപ്പിക്കാനും രവീന്ദ്രനും കൂട്ടുകാരും താൽപര്യംകാണിക്കുന്നതു് അപൂർവമായിരുന്നില്ല.

പെരുമയും പ്രതാപവുമുള്ള ഒരു തറവാട്ടിലെ കുട്ടിയാണു് രാധ. അവളുടെ അമ്മാവന്മാർ മൂന്നുപേർ വെളിയിൽ ഉയർന്ന ഉദ്യോഗങ്ങളിൽ കഴിഞ്ഞുവരുന്നു. നാട്ടുകാർക്കു് മതിപ്പും ബഹുമാനവുമാണു് അവരോടെല്ലാം. മംഗലത്തുവീട്ടുകാരെക്കുറിച്ചു കേട്ടിട്ടില്ലാത്തവർ നന്നേ ചുരുങ്ങും. വീതംവെച്ചു പിരിഞ്ഞ കുടുംബമാണെങ്കിലും ആളുകളെല്ലാം പരസ്പരസ്നേഹത്തിനും സഹകരണത്തിനും ഒരു ലോഭവും കാട്ടിയിരുന്നില്ല. രാധയുടെ മാതാവാണു് മംഗലത്തു താമസം. ദേവകിയമ്മ. ഭർത്താവു് ഉദ്യോഗത്തിനു പോകാതെ വീട്ടുസ്വത്തുക്കൾ നോക്കാൻ അവിടെത്തന്നെയുണ്ടു്. ഏതു നല്ലകാര്യത്തിനും നാട്ടിൽ നേതൃത്വമെടുക്കുവാൻ അദ്ദേഹം വിസമ്മതിച്ചിട്ടില്ല. അതുകൊണ്ടു് വേലായുധൻനായർ നാട്ടിൽ സമ്മതനായ ഒരു വ്യക്തിയാണു്. പഠിപ്പും വിവേകവുമുള്ള ഒരു നല്ല മനുഷ്യൻ. സ്ക്കൂളിലെ അദ്ധ്യാപകർക്കു് അദ്ദേഹത്തോടു പ്രത്യേകം താൽപര്യമുണ്ടു്. ഏതുകാര്യത്തിനും അവർക്കു് അദ്ദേഹത്തെ ചെന്നാശ്രയിക്കാം. വേലായുധൻനായരുടെ മകൾ എന്നനിലയ്ക്കു് രാധയോടു് സ്ക്കൂളിൽ എല്ലാവരും പ്രത്യേകത പ്രദർശിപ്പിച്ചുമിരുന്നു. പഠിക്കുവാൻ മിടുക്കിയായിരുന്ന അവളെ പ്രോത്സാഹിപ്പിക്കാൻ അദ്ധ്യാപകർക്കു സന്തോഷമാണു്.

ഇതൊക്കെക്കൊണ്ടാണു് രാമൻപിള്ളസ്സാർ അല്പം വിഷമത്തിലായതു്. രാധയെ കേന്ദ്രമാക്കിയുണ്ടായ ഈ സംഭവം പലരേയും സ്പർശിക്കുന്നതാണു്. യുവസഹജമായ ചാപല്യത്തിൽനിന്നുള

വായ അവിവേകം എന്നു പറഞ്ഞു് ഇതു തള്ളിക്കളയാവുന്നതാണു്. എന്നാൽ ഇതു് അങ്ങനെ തള്ളിക്കളയാമോ? അദ്ധ്യാപകരുടെ ഉത്തരവാദിത്വങ്ങളെക്കുറിച്ചും, കുട്ടികളുടെ സ്വഭാവരൂപീകരണത്തിൽ അവക്കുള്ള പങ്കിനെപ്പററിയും, സുദൃഢമായ അഭിപ്രായങ്ങളുള്ള ഒരാളാണു് രാമൻപിള്ള. എങ്കിലും ഒരു തീരുമാനമെടുക്കുവാൻ ഇന്നു് അത്ര വേഗം സാധിക്കുന്നില്ല. പലരോടും ഒരേസമയം ഉത്തരം പറയേണ്ട പ്രശ്നങ്ങൾ ഇതിൽ അന്തർഭവിച്ചിട്ടുണ്ടു്. ആക്കും ഒരു ഹേമവുംതട്ടാതെ ഒരു വഴി കണ്ടുപിടിക്കണം. തികച്ചും നിഷ്കളങ്കയായിരിക്കും രാധ. സ്കൂളിനും ദുഷ്പേരു വന്നുകൂടാ. അച്ചടക്കക്കാര്യത്തിൽ വിട്ടുവീഴ്ചയൊന്നും വന്നുകൂടാ. അതേസമയം രവീന്ദ്രൻ പ്രദശിപ്പിച്ച വിവരക്കേടിനു തക്കശിക്ഷ കൊടുക്കേണ്ടതു് ആവശ്യവുമാണു്. ഇതെല്ലാം ഒന്നിച്ചു് എങ്ങനെ സാധിക്കും? ഇതായിരുന്നു ഹെഡ്മാസ്റ്ററുടെ ചിന്ത.

''ഉണ്ണുണ്ണീ!'' അല്പം കഴിഞ്ഞു് രാമൻപിള്ളസ്സാർ വിളിച്ചു.

വയസ്സൻ പ്യൂൺ മുമ്പിൽ വന്നു.

''എബ്രഹാംസാറിനെ വിളിച്ചോണ്ടുവാ.''

''ഓ!'' ഉണ്ണുണ്ണി പോയി.

''അരമണിക്കൂറുണ്ടു് സ്കൂൾ വിടുവാൻ.'' നാഴികമണിയിൽ നോക്കിക്കൊണ്ടു് ഹെഡ്മാസ്റ്റർ സ്വയം പറഞ്ഞു. കൈയിലിരുന്ന കടലാസ് ഒരാവൃത്തികൂടി വായിച്ചു: 'രാധേ! നിനക്കെന്നെ ഇഷ്ടമല്ലേ?...' ഇതെഴുതിയവൻ ഇതിൻെറ ഗൗരവം അറിയുന്നുണ്ടോ! അദ്ദേഹം അത്ഭുതപ്പെട്ടു.

''എന്തിനാ സാർ, എന്നെ തിരക്കിയതു്?'' ഹെഡ്മാസ്റ്ററുടെ സന്നിധിയിലേക്കു വന്നുകൊണ്ടു് എബ്രഹാം ചോദിച്ചു.

രാമൻപിള്ളസ്സാർ മറുപടിയൊന്നും പറഞ്ഞില്ല. കസേരയിൽ നിന്നെഴുന്നേററു് ജനാലയ്ക്കടുത്തു ചെന്നു് അല്പനിമിഷം നിന്നു. പിന്നെ തിരിച്ചുവന്നു് എടുത്തപാടേ എബ്രഹാമിനോടു ചോദിച്ചു: ''രവീന്ദ്രൻ ക്ലാസ്സിലെങ്ങനെയാ?''

എന്താണു കാര്യമെന്നു പിടികിട്ടാതെ, പകച്ച മട്ടിൽ എബ്രഹാം ഹെഡ്മാസ്റ്ററുടെ മുഖത്തു നോട്ടമുറപ്പിച്ചു നിന്നു.

''രവീന്ദ്രൻെറ പെരുമാററത്തെപ്പററിയാ ഞാൻ ചോദിക്കുന്നെ.''

''കാര്യമെന്താ സാർ?''

''നിങ്ങൾക്കു്, ക്ലാസ്സ്ടീച്ചറെന്ന നിലയിൽ അവൻെറ പെരുമാററം അടുത്തറിയാവുന്നതല്ലേ?''

''അതെ!''

''ക്ലാസ്സിൽ നടക്കുന്നതെല്ലാം അറിയാറുണ്ടോ?''

എബ്രഹാമിൻെറ അത്ഭുതം വദ്ധിച്ചതേയുള്ളു. ഇതിനുമുമ്പു് ഇങ്ങനെയൊരു ചോദ്യത്തിനു മറുപടി പറയേണ്ടിവന്നിട്ടില്ല.

''ഉണ്ടു്!'' ഉറപ്പോടെ എബ്രഹാം പറഞ്ഞു.

''എന്നാൽ ഇതോ?'' കൈയിലിരുന്ന കടലാസ് നീട്ടിക്കൊണ്ടു് രാമൻപിള്ള കാരുണ്യമില്ലാതെ ക്ലാസ്സ് അദ്ധ്യാപകനെ നോക്കി. ''മററു വല്ല കുട്ടിയെയും ബാധിക്കുന്നതായിരുന്നെങ്കിൽ, അല്പമൊരു മയം കാണിക്കാമായിരുന്നു. ഇതു് അങ്ങനെ വിടാനൊക്കുമോ?''

എബ്രഹാം കടലാസിൽ നോക്കി.

''പുറത്തു നാലുപേർ ഇതറിയുമ്പോൾ, ഇവിടത്തെ അദ്ധ്യാപകരെക്കുറിച്ചു് എന്തു കരുതും?''

ഹെഡ്മാസ്റ്റർ പറഞ്ഞതൊന്നും എബ്രഹാം കേട്ടില്ല. അയാൾ എഴുത്തു വായിക്കുകയായിരുന്നു.

''എന്തു പറയുന്നു?''

''എന്തു പറയണമെന്നു് എനിക്കറിഞ്ഞുകൂടാ.'' എബ്രഹാം പകച്ചുനിന്നു.

''നമുക്കു് എന്തെങ്കിലും പറയാതൊക്കുമോ?''— ഹെഡ്മാസ്റ്റർ ജനാലയ്ക്കടുത്തു ചെന്നു് പ്ലേഗ്രൗണ്ടിലേക്കു നോക്കിക്കൊണ്ടു് എബ്രഹാം കേൾക്കത്തക്കവിധത്തിൽ തുടർന്നു: ''മൂക്കിനു താഴെ നടക്കുന്ന തോന്ന്യാസങ്ങൾ കണ്ടില്ലെന്നു പറയാനൊക്കുമോ?''

' മുമ്പൊരിക്കലും ഒന്നും എൻെറ ശ്രദ്ധയിൽ പെട്ടിട്ടില്ല.'' എബ്രഹാം പതുക്കെയാണു സംസാരിച്ചതു്.

''രാധ വീട്ടിൽ ചെന്നു് എല്ലാം പറയും. അതു കേട്ടാലുടൻ വേലായുധൻനായർ പാഞ്ഞു് ഇവിടെയെത്തും. അദ്ദേഹത്തോടു് എന്തു സമാധാനം പറയും?''

''എനിക്കു് ഒന്നും തോന്നുന്നില്ല.'' എബ്രഹാം വിഷമിച്ചാണു് അത്രയും പറഞ്ഞതു്. ''രവീന്ദ്രനെ വിളിച്ചു് എല്ലാം ചോദിക്കാം.''

ഹെഡ്മാസ്റ്റർ ഒന്നും മിണ്ടിയില്ല. മൂക്കേലെ കണ്ണാടിയെടുത്തു തുടച്ചുകൊണ്ടു്, അദ്ദേഹം കസേരയിൽ വന്നിരുന്നു. മുമ്പിലെ ഭിത്തിയിൽ തൂങ്ങുന്ന നാഴികമണിയിൽ നോട്ടമുറച്ചു. അതിൻെറ നാക്കു് ആടുന്നതു നോക്കി അല്പനേരം ചിന്താധീനനായി.

''ഉണ്ണുണ്ണീ!'' അദ്ദേഹം വിളിച്ചു.

ഉണ്ണുണ്ണി മുമ്പിൽ വന്നപ്പോൾ രാമൻപിള്ളസ്സാർ പതുക്കെ പറഞ്ഞു: ''ബെല്ലടിച്ചിട്ടു്, ആ രവീന്ദ്രനെ ഇങ്ങോട്ടു വിളിച്ചുകൊണ്ടു വരൂ.''

''ഓ!'' പ്യൂൺ പോയി ബെല്ലടിച്ചു.

തടഞ്ഞുനിർത്തിയിരുന്ന വെള്ളം, ചീർപ്പുകൾ തുറക്കുമ്പോൾ ഊക്കോടെ പായുന്ന അവസരത്തിൽ ഉണ്ടാകുന്ന ശബ്ദപ്രവാഹം പോലെ, കുട്ടികളുടെ ബഹളം അന്തരീക്ഷത്തിൽ പ്രതിധ്വനിച്ചു.

എബ്രഹാമും രാമൻപിള്ളസ്സാറും ഒന്നും മിണ്ടാതെ ചിന്താധീനരായിക്കഴിയുകയാണു്.

''ഇതൊക്കെ നടക്കുവാൻ ഈ സ്ക്കൂളിൽ ഞാൻ സമ്മതിക്കുകയില്ല.'' രാമൻപിള്ള ഉറക്കെ ചിന്തിക്കുകയായിരുന്നു.

''മാനംമര്യാദയായി കഴിയുന്ന പെൺകുട്ടികളെ നാണംകെടുത്തുവാൻ ശ്രമിക്കുന്നവർക്ക് ഇവിടെ സ്ഥാനമില്ല.'' രാമൻപിള്ളയുടെ സ്വരത്തിൽ കോപം കലർന്നിരുന്നു. ''സ്നേഹിക്കുന്നു... കല്യാണംകഴിക്കാം... ഏഭ്യൻ!'' വെറുപ്പോടെ അദ്ദേഹം എഴുന്നേററു.

ഈ സമയം മുറിയിലേക്ക് രവീന്ദ്രൻ പതുക്കെ അറച്ചറച്ചു കടന്നുവന്നു. കളിസ്ഥലത്തുനിന്നു നേരിട്ടു വന്നതാണ്. വിയർത്തു നനഞ്ഞ കുപ്പായത്തിലാകെ മണ്ണും അഴുക്കും ഏറിനിന്നിരുന്നു. അലങ്കോലപ്പെട്ട മുടി. കവിളുകൾ ചുവന്നിട്ടുണ്ട്.

ഹെഡ്മാസ്റ്ററെ കണ്ടപ്പോൾ അവൻ വന്ദിച്ചു. വാർഷികോത്സവപരിപാടികളെക്കുറിച്ചു വല്ലതും പറയാനായിരിക്കും സാർ വിളിപ്പിച്ചതെന്ന് അവൻ കരുതി.

''കളി കഴിഞ്ഞോ?'' അവനെ നോക്കി എബ്രഹാം ചോദിച്ചു.

''കഴിഞ്ഞു സാർ.'' ഭവ്യമായി, ഭയഭക്തിയോടെ അവൻ ഒതുങ്ങിനിന്നു.

''അതോ, തുടങ്ങുന്നതേയുള്ളോ?'' രൂക്ഷമായിട്ടാണ്, ഹെഡ്മാസ്റ്റർ അവനെ നോക്കിയതും, ചോദിച്ചതും. അവനു് ഒന്നും മനസ്സിലായില്ല.

''ഇനി ലോങ്ജമ്പിന്റെ കാര്യമേയുള്ളു.'' എന്തോ തെററു പറഞ്ഞുപോയെന്നമട്ടിൽ രവീന്ദ്രൻ പരുങ്ങി.

''ലോങ്ജമ്പിനു ശ്രമിക്കുന്നതു സൂക്ഷിച്ചുവേണം!'' ദയവ് ഒട്ടും കാട്ടാതെ രാമൻപിള്ളസ്സാർ അവനെ നോക്കി.

''കളിയിലും കാര്യമുണ്ടെന്നു മറക്കരുത്.''

''ഇല്ല സാർ.''—രവീന്ദ്രൻ ഒതുങ്ങിനിന്നുകൊണ്ടു പറഞ്ഞു.

''നീ ക്ലാസ്സിൽ വരുന്നതെന്തിനാ? കളിക്കാനോ പഠിക്കാനോ?'' ശാസനയുടെ ശക്തിയുണ്ടായിരുന്നു ഹെഡ്മാസ്റ്ററുടെ വാക്കുകളിൽ. അതു കേട്ടപ്പോൾ രവീന്ദ്രൻ നടുങ്ങി.

രാമൻപിള്ളസ്സാറിനെ രവീന്ദ്രനു് എന്നും ഭയമാണ്. ചുഴിഞ്ഞിറങ്ങുന്ന നോട്ടവും, കട്ടിമേൽമീശയും, കണ്ണാടിയുടെ പിന്നിൽ കൂടുതൽ വലിപ്പമാർജ്ജിക്കുന്ന ദൃഷ്ടിയും, പരുക്കൻ ശബ്ദവും, ദാക്ഷിണ്യമില്ലാത്ത പെരുമാററവും അദ്ദേഹത്തെപ്പററി ബഹുമാനത്തേക്കാൾ ഭയമാണ് ഉളവാക്കാറുള്ളത്. പിന്നിലേക്കു ചീകിവച്ചിരിക്കുന്ന ചുരുണ്ട മുടിയിൽ കലർന്നിട്ടുള്ള വെള്ളിരേഖകൾ കാണാൻ അഴകുണ്ട്. അദ്ദേഹത്തിന്റെ സന്നിധിയിലെത്തിയാൽ, രാമൻപിള്ളസ്സാറിന്റെ വിശാലമായ നെററിത്തടവും, അതിന്നപ്പുറമുള്ള മുടിയുമാണ് അവൻ ശ്രദ്ധിക്കുക. അദ്ദേഹത്തിന്റെ മുഖത്തു നോട്ടമുറപ്പിക്കുവാൻ കരുത്തു വരാറില്ല. ആജ്ഞാശക്തി ജ്വലിച്ചു പ്രസരിക്കുന്ന നേത്രങ്ങളിലേക്കു നോക്കുവാൻ കരുത്തില്ല. തൂവെള്ള ഖദറിൽ തുന്നിയിട്ടുള്ള നീളൻ ജൂബ്ബയ്ക്കു പുറത്തു്, കറുത്ത വരയുള്ള ഷാൾ

പുതയ്ക്കുന്നതു് ഭംഗിയുള്ള കാഴ്ചയാണു്. ആറടിയോളം ഉയരംവരുന്ന ആജാനുബാഹുവായ രാമൻപിള്ളസ്സാർ എല്ലാവരുടെയും ആരാദ്ധ്യപുരുഷനാണു്. ആലിലപോലെ വിലച്ചുകഴിയുന്ന കുട്ടികാം, അദ്ദേഹത്തിൻെറ തല കണ്ടാൽ അപ്പാടെ നിശ്ശബ്ദരായിത്തീരും. അദ്ദേഹത്തിൻെറ സാന്നിദ്ധ്യമുണ്ടായാൽ ആരും അടക്കിയേ സംസാരിക്കൂ.

''കളിക്കാനോ പഠിക്കാനോ?'' അദ്ദേഹം ആവർത്തിച്ചു. നോട്ടമേററു രവീന്ദ്രൻ ചൂളിപ്പോയി. ''അതോ വിഡ്ഢിത്തം കാണിക്കാനോ?'' തടിച്ച തേരട്ടയെപ്പോലെ കറുത്ത ചുണ്ടു കടിച്ചുകൊണ്ടു് അദ്ദേഹം അവനെ സമീപിച്ചു.

രവീന്ദ്രനു കാര്യമെന്തെന്നു് ഒട്ടും മനസ്സിലായില്ല. ''വിഡ്ഢിത്തത്തിനു് ഒരതിരുണ്ടു്.''—രാമൻപിള്ളസ്സാർ ജ്വലിച്ചു. ''ക്ലാസ്സിൽ പെൺകുട്ടികളെ പഠിക്കാൻ സമ്മതിക്കുകയില്ല, അല്ലേടാ?''

രവീന്ദ്രൻ ഞെട്ടിപ്പോയി. താൻ കുററവിസ്താരത്തിനു വിധേയനായിത്തീർന്നിരിക്കുകയാണെന്ന ബോധം അപ്പോഴാണു് അവനുണ്ടായതു്.

''എന്തിനു പരുങ്ങുന്നു?'' വെടിപൊട്ടുന്ന തരത്തിലാണു് അദ്ദേഹം ചോദിച്ചതു്.

രവീന്ദ്രൻെറ നെററിയിൽനിന്നു വിയർപ്പൊലിച്ചു.

''എഴുത്തൊക്കെ എഴുതാൻ എങ്ങനെ തൻേറടമുണ്ടായി?'' പാരുഷ്യവും കോപവും കലർന്ന സ്വരത്തിൽ പറഞ്ഞുകൊണ്ടു് അദ്ദേഹം കസേരയിൽ ഇരുന്നു. ''എടാ! സത്യം പറ. നീ...''

രവീന്ദ്രൻ വിറച്ചു.

''നീയാണോടാ ഇതെഴുതിയതു്?'' സംശയമില്ലാത്ത കാര്യമാണെങ്കിലും കുററം ഏററുപറയിക്കുവാനായി കടലാസു് അവനെ കാണിച്ചുകൊണ്ടു് ഹെഡ്മാസ്റ്റർ കലിതുള്ളി. ''ഇതിൻെറ ഗൗരവത്തെക്കുറിച്ചു നിനക്കറിയാമോ? നിൻെറയൊക്കെ പോക്കു് എങ്ങോട്ടാ?''

നിശ്ശബ്ദത.

''മിണ്ടാതെ നില്ക്കുന്നോ! പറ, നീയല്ലേ ഇതെഴുതിയെ?''

ഭയന്നു വിറച്ചു വിമ്മിഷ്ടപ്പെട്ടു് അവൻ നിന്നു. ഹെഡ്മാസ്റ്റർ സാറിൻെറ കൈയിലിരിക്കുന്ന കടലാസു് അവൻ കണ്ടു. ഇതെങ്ങനെ അദ്ദേഹത്തിൻെറ കൈയിൽപ്പെട്ടു? എത്ര ഭദ്രമായിട്ടാണു് അവൻ ആ എഴുത്തു് രാധയുടെ പുസ്തകത്തിൽ വച്ചതു്!

''ഞാൻ...ഞാൻ...'' അവൻെറ ചുണ്ടുകാം വിറച്ചു.

''നിൻെറ എഴുത്തല്ലേ?'' കഠിനമായി അവനെ നോക്കി.

''അതേ!'' ആയുധം അടിയറവച്ചു കുററം സമ്മതിക്കുന്ന ഒരു പോരാളിയെപ്പോലെ അവൻ നിസ്സഹായനായി.

''അതെ! എന്തൊരു തൻേറടം!'' ആത്മഗതത്തിൻെറ മട്ടിൽ രാമൻപിള്ളസ്സാർ പറഞ്ഞു: ''ഒന്നും പഠിച്ചില്ലെങ്കിലും മര്യാദ വേണം.''

''നീ എന്തിനാ ഇതു ചെയ്തതു്?'' അതുവരെ മിണ്ടാതെ കുനിഞ്ഞിരുന്ന എബ്രഹാം പതുക്കെ ചോദിച്ചു.

''സ്കൂളിൽ ഇനി കാലുകുത്തുന്നതു് നിൻെറ അച്ഛനെയും കൂട്ടിക്കൊണ്ടു മതി.'' ഹെഡ്മാസ്റ്റർ തീരുമാനമെടുത്ത മട്ടിലാണു സംസാരിച്ചതു്.

അച്ഛൻ എന്ന വാക്കു കേട്ടപ്പോൾ രവീന്ദ്രൻ നടുങ്ങി.

''നാളെ അച്ഛനേയും വിളിച്ചുകൊണ്ടു വാ, ഇവിടെ പഠിക്കണമെങ്കിൽ! മോൻെറ കേമത്തരങ്ങൾ തന്തക്കൂടി അറിയട്ടെ!''

വിയർത്തുകുളിച്ചു വിഷമിച്ചുനിന്നിരുന്ന രവീന്ദ്രനോടു് പിന്നീടു് എന്തെങ്കിലും പറയുവാൻ ഹെഡ്മാസ്റ്റർ മുതിർന്നില്ല. അവൻ ഇത്രവേഗം കുററം സമ്മതിക്കുമെന്നു കരുതിയില്ല. അതിനെപ്പററി ഇനി എന്തു ചോദിക്കാനിരിക്കുന്നു? എന്തിനെഴുതി, എന്തുകൊണ്ടെഴുതി എന്നും മററുമുള്ള കാര്യങ്ങൾ പ്രസക്തമല്ല. ഇക്കാര്യത്തിൻെറ ഗൗരവത്തെപ്പററി ബോധ്യമുണ്ടെങ്കിലുമില്ലെങ്കിലും, അതു നടന്നുകഴിഞ്ഞു.

''നീ പൊയ്ക്കോ. നിന്നോടിനി എന്തു പറയാനാണു്?'' നിസ്സഹായനായി രാമൻപിള്ളസ്സാർ പതുക്കെ പറഞ്ഞു. ''എന്താ വേണ്ടതെന്നു് നിൻെറ രക്ഷകർത്താവു് തീരുമാനിക്കട്ടെ!''

അവിടെനിന്നു നിഷ്ക്രമിക്കുവാൻ അനുമതികിട്ടിയപ്പോൾ രവീന്ദ്രനു തോന്നിയ ആശ്വാസത്തിനു് അതിരില്ലായിരുന്നു. അവൻ വേഗം നടന്നു. നടപ്പെന്നു പറഞ്ഞുകൂടാ, ഒരോട്ടമായിരുന്നു.

''ഒരു കൂസലുമില്ലാതെ അവൻ ഏററതു കണ്ടോ?'' അവൻ പോയപ്പോൾ എബ്രഹാം, ഹെഡ്മാസ്റ്ററെ നോക്കി പറഞ്ഞു.

'മനഃപൂർവ്വം ചെയ്തതാണു്. എല്ലാത്തൊക്കുമോ?' ആലോചനയിലാണ്ടുകൊണ്ടു് രാമൻപിള്ളസ്സാർ ഇരുന്നു.

കുററവിസ്താരം കഴിഞ്ഞു രക്ഷപ്പെട്ട രവീന്ദ്രൻ ക്ലാസ്സിൽ ചെന്നു പുസ്തകങ്ങളെടുത്തു് ഒട്ടും താമസിക്കാതെ വീട്ടിലേക്കു നടന്നു. പ്രതീക്ഷിക്കാത്തമട്ടിലാണു് കാര്യങ്ങൾ പോയിരിക്കുന്നതു്. കത്തു് രാധയുടെ കൈയിലെത്തിയാൽ, അതു് ഈവിധത്തിൽ അദ്ധ്യാപകരുടെ കൈയിലേക്കു ചെന്നുചേരുമെന്നു വിചാരിച്ചതേയില്ല.

എന്തുകൊണ്ടു്, എന്തിനു് ഈ എഴുത്തെഴുതി? എല്ലാം വലിയ തെററായിപ്പോയി.

തെററു്...തെററു്...

നാളെ എല്ലാവരും ഇതറിയും. ആളുകൾ ആക്ഷേപിച്ചു ചിരിക്കും...

രാധയുടെ വീട്ടുകാർ എങ്ങനെ ഇക്കാര്യം സ്വീകരിക്കും?

അച്ഛൻ ഇതറിയുമ്പോൾ പൊട്ടിത്തെറിക്കും. ആ സ്ഫോടനം എന്തൊക്കെ, ആരെയൊക്കെ, നശിപ്പിക്കുകയില്ല!...

ഒന്നും തുടരെ ചിന്തിക്കുവാൻ വയ്യാ... എന്തൊക്കെ പ്രത്യാഘാതങ്ങളാണു് ഉണ്ടായിക്കൂടാത്തതു്?...

രാധയോട് കടുത്ത വിരോധം തോന്നി. നീരസത്തോടെ അവരം ഒരിക്കലും തന്നെ നോക്കിയിട്ടില്ല. മന്ദഹാസമല്ലാതെ അവളുടെ മുഖത്തു കണ്ടിട്ടില്ല. ക്ലാസ്സിൽ നേരമ്പോക്കു പറയുമ്പോഴം, കളികളിൽ അവൻ ഒന്നാംസ്ഥാനം നേടുമ്പോഴം, കലാപരിപാടികളിൽ പങ്കെടുത്തു് അഭിനയപാടവം പ്രദർശിപ്പിക്കുമ്പോഴം...ഇങ്ങനെ ഓരോ സന്ദർഭങ്ങളം വരുമ്പോഴം, അവരം അമിതമായ ബഹുമാനം തന്നോടു പ്രകടമാക്കിയിട്ടുണ്ടു്. തന്നോടുള്ള പ്രത്യേകതയും സ്നേഹവും കാണിച്ചിട്ടുള്ളതു് ആത്മാർത്ഥതയില്ലാതെയാണെന്നു് എങ്ങനെ വിചാരിക്കും? കണക്കുകൂട്ടലുകളൊക്കെ തെറ്റിപ്പോയെന്നു് ഇപ്പോഴം തോന്നുന്നു. അവരംക്കു തന്നോടു മതിപ്പും സ്നേഹവും ഉണ്ടായിരുന്നെന്നു കരുതിയതു് തെററിപ്പോയി. അല്ലായിരുന്നെങ്കിൽ അവരം അത്യന്തം രഹസ്യമായി, അവരംക്കു മാത്രമായി വച്ചിരുന്ന കത്തു്, അന്യരുടെ കൈയിൽ അർപ്പിക്കുമായിരുന്നോ?...

എന്തുകൊണ്ടു്, ഹെഡ്മാസ്റ്റർസാറിൻെറ കൈയിൽ അവരം അതു കൊടുത്തു? വിഗണിക്കത്തക്കതായിരുന്നെങ്കിൽ വലിച്ചു കീറിക്കളഞ്ഞാൽ പോരായിരുന്നോ?...

ഇങ്ങനെ വഞ്ചിതനായിത്തീരുമെന്നു കരുതിയില്ല.

ഭയം അവനെ അടിമുടി ബാധിച്ചു.

വേറെ ഏതൊരാളിനെയും അവനു നേരിടാം. എന്നാൽ അച്ഛനെ എങ്ങനെ നേരിടും?...

ഒരിക്കലും അച്ഛനോടു് അടുപ്പം തോന്നിയിട്ടില്ല. ഭയമല്ലാതെ മറെറാരു ചേതോവികാരവും അദ്ദേഹത്തോടു് അവനില്ല. അധികാരദണ്ഡും കൈയിൽ ചുഴററി, സകലരേയും ഭയപ്പെടുത്തുന്ന ഒരു രുദ്രനെപ്പോലെ, അച്ഛൻെറ രൂപം അവൻെറ കൺമുമ്പിൽ നില്ക്കുകയാണു്. ഭയപ്പെടുത്താനും ശിക്ഷിക്കാനും ശാസിക്കാനുമല്ലാതെ അവനെ ഒരിക്കലും അദ്ദേഹം വിളിച്ചിട്ടില്ല. മൂക്കററം മദ്യപിച്ചു്, വീട്ടിൽ കയറിവരുന്ന അച്ഛൻെറ രൂപം അവൻ ഓർമ്മിച്ചു. കാരണമൊന്നുമില്ലെങ്കിൽക്കൂടി അട്ടഹാസമല്ലാതെ മറെറാന്നും അദ്ദേഹത്തിൽനിന്നു പുറപ്പെട്ടിട്ടുള്ളതായി അവനു് അറിഞ്ഞുകൂടാ. സൗമ്യമായ ഒരു വാക്കുപോലും മുഖത്തുനിന്നു പുറത്തുവന്നിട്ടുള്ളതായി ഓർമ്മയില്ല. കരഞ്ഞുകരഞ്ഞു കഴിയുന്ന അമ്മയെ ചവിട്ടാനും മെതിക്കാനും മാത്രമാണു് അച്ഛൻ വീട്ടിൽ വരുന്നതെന്നു് അവനു തോന്നിയിട്ടുണ്ടു്. കടുവാക്കൂട്ടിൽ കഴിയുവാൻ നിർബ്ബന്ധിതരായ എലിക്കുഞ്ഞുങ്ങളെപ്പോലെയാണു് അവർ വീട്ടിൽ കഴിയുന്നതു്. സ്വബോധമില്ലാതെ ആടിയാടിക്കയറിവരുന്ന അച്ഛൻെറ രൂപം...

ഭയം...ക്ഷീണം...കാലു വിറയ്ക്കുന്നു. നടക്കുവാൻ ശക്തിയില്ല... താഴെ വീണുപോകുമോ?...

വീട്ടിലേക്കുള്ള വഴിയിൽക്കൂടി നന്നേ വിവശനായി, സാവധാനമായി നടന്നു. അടുത്തെങ്ങും ആളുകളെ കാണാനില്ല. വഴിയുടെ

അങ്ങേയററത്തു് ആരോ രണ്ടുമൂന്നു ചുമട്ടുകാർ ഭാരവും തലയിൽ വച്ചുകൊണ്ടു പോകുന്നു.

ഭഗവതീക്ഷേത്രത്തിലേക്കു തിരിഞ്ഞുപോകുന്ന വഴിമുക്കിൽ എത്തി. അവിടെയുള്ള ആലും ആൽത്തറയും വിശ്രമം തിരക്കിയിറങ്ങുന്നവരുടെ താവളമാണു്. ഒന്നുരണ്ടുപേർ അവിടെ ഇരിക്കുന്നുണ്ടു്. രവീന്ദ്രൻ ആൽത്തറയിൽ ഒഴിഞ്ഞ ഒരു സ്ഥലത്തു തളർന്നിരുന്നു.

വെയിൽ ആറിത്തുടങ്ങിയിട്ടുണ്ടു്. അവിരാമമായി മർമ്മരമുയർത്തിക്കൊണ്ടിരിക്കുന്ന ആലിലകളുടെ ചലനം നോക്കി വെറുതെ കുറേനേരം ഇരുന്നു. തണുത്തകാററു് ശരീരം തഴുകി.

ആകാശത്തു് അലഞ്ഞുനടക്കുന്ന വെൺമുകിലുകൾ കുങ്കുമനിറം സ്വീകരിച്ചുതുടങ്ങിയിരിക്കുന്നു. പേരക്കിളികൾ ചിലച്ചുകൊണ്ടു കൂട്ടംചേർന്നു പറന്നുപോയി.

വീട്ടിലേക്കു പോകുവാൻ രവീന്ദ്രനു തീരെ താൽപര്യം തോന്നിയില്ല.

എന്താണു ചെയ്യേണ്ടതു്?

എങ്ങോട്ടാണു പോകേണ്ടതു്?

വീട്ടിലേക്കു പോകണോ?

പിന്നെ എവിടെ പോകാൻ?

അച്ഛൻ മലയിൽ കൂപ്പിൽ പോയിരിക്കുകയാണു്. ഇന്നോ നാളെയോ വരും. മഴക്കാലത്തിനു മുമ്പു് തടികൾ വെട്ടിയിറക്കി, അട്ടിയടുക്കി ആററുതീരത്തിൽ വയ്ക്കുന്നതിനുള്ള കോൺട്രാക്ടു്പണിയാണു്. ഒന്നും രണ്ടും ആഴ്ച കൂപ്പിൽത്തന്നെയാണു് താമസം. ചുമടു കെട്ടിക്കൊണ്ടു പോകുന്ന സാമാനങ്ങൾ തീരുമ്പോഴാണു് തിരിച്ചു വരുക. വന്നു രണ്ടുമൂന്നു ദിവസം കഴിഞ്ഞു പിന്നെയും കാട്ടിൽ പോകും. വനത്തിൽ വേലക്കാരുമൊത്തു്, കൂപ്പിൽ കഴിയുന്ന അച്ഛന്റെ വരവും പോക്കും അവൻ അധികം തിരക്കാറില്ല. വീട്ടിൽ അട്ടഹാസമുയരുമ്പോൾ അവനറിയാം അച്ഛൻ എത്തിയിട്ടുണ്ടെന്നു്. അതറിഞ്ഞാൽ അദ്ദേഹത്തിന്റെ മുമ്പിൽച്ചെന്നുകപ്പെടാതിരിക്കുവാനാണു് അവൻ കരുതുക. അബദ്ധത്തിനു മുമ്പിൽ ചെന്നുപെട്ടാൽ എന്തെങ്കിലും പൊലിക്കുമെന്നു നിശ്ചയമുണ്ടു്.

''എടാ! ഇങ്ങു വാ!'' ദേഷ്യത്തോടെയല്ലാതെ അച്ഛൻ അവനെ വിളിക്കാറില്ല. ''നിന്റെ തലമുടി വെട്ടിയതു് ഏതു ക്ഷവരക്കാരനാ? അവന്റെ ക്രോപ്പും പൊന്തവയ്ക്കലും! ഭ്രൂ!...''തലയ്ക്കു നല്ല ഒരു കിഴുക്കും വാങ്ങി അവൻ ഓടും.

അച്ഛനെപ്പററി ഓർമ്മിക്കരുതെന്നു് എപ്പോഴും വിചാരിക്കും. എങ്കിലും ഓർമ്മിക്കുന്നതിനിടവരുത്തുന്ന കാര്യങ്ങളെന്തെങ്കിലും ഉണ്ടാകാതിരിക്കുകയില്ല.

നനഞ്ഞ കണ്ണുകളുമായി, ആവലാതിയൊന്നും പുറത്തറിയിക്കാതെ തീതിന്നു കഴിയുന്ന അമ്മയെ കാണുമ്പോൾ, അച്ഛനോടു്

എന്തെന്നില്ലാത്ത പക അവനു തോന്നാറുണ്ട്. അമ്മയുടെ കണ്ണീരിൻെറ കാരണക്കാരൻ അച്ഛനാണെന്നു് അവന്നറിയാം. സ്നേഹനിധിയായ അമ്മയെ ഇങ്ങനെ കരയിക്കുന്ന ഒരു മനുഷ്യനുണ്ടോ? ഒച്ചയുയർത്താതെ, പതിഞ്ഞ സ്വരത്തിലേ അമ്മ സംസാരിക്കാറുള്ളു. ഒരെറുമ്പിനുപോലും ദ്രോഹംചെയ്യാത്ത സ്ത്രീ! ഉണ്ണാൻനേരത്തു പുറത്തെടുക്കുന്ന നാഴിഭരണിയിലെ നെയ്യിൽ വീണുപോകുന്ന എറുമ്പിനെ ഈർക്കിൽകൊണ്ടു് ഓരോന്നായി എടുത്തു പുറത്തുവിടുന്ന അമ്മയെ നോക്കി അവൻ ചിരിക്കും. അവൻെറ ചിരി കാണുമ്പോൾ അമ്മ പറയും: ''കൊല്ലരുതു മോനേ ഒന്നിനേയും! പാവങ്ങളും പിഴച്ചോട്ടെ!''

പരമസാത്വികയായ മാതാവിനെക്കുറിച്ചു് ഓർമ്മിച്ചപ്പോൾ കണ്ഠത്തിൽ എന്തോ കുടുങ്ങിയമാതിരി തോന്നി.

വീട്ടിലേക്കു പോയില്ലെങ്കിൽ അമ്മയ്ക്കു് എന്തു സങ്കടമായിരിക്കും!

എന്നാൽ ഇന്നത്തെ കാര്യം അച്ഛൻ അറിയുമ്പോൾ,...അതിനെക്കുറിച്ചു സങ്കല്പിച്ചുകൂടാ.

'എല്ലാം അമ്മയോടു പറയാം. അമ്മ ക്ഷമിക്കും!'—അവൻെറ ഹൃദയത്തിൽ ആരോ ഉപദേശിക്കുന്നു.

രവീന്ദ്രൻ എഴുന്നേററു.

'എന്നാൽ അവനെ അമ്മയ്ക്കു രക്ഷിക്കാനൊക്കുമോ?'

അവൻ ദീർഘനിശ്വാസം വിട്ടു.

'വീട്ടിലേക്കുതന്നെ പോകാം. ഇന്നു് അച്ഛൻ ക്ലബ്ബിൽനിന്നു വന്നാൽത്തന്നെ വീട്ടിലെത്തുന്നതു് അദ്ധരാത്രി കഴിഞ്ഞതല്ലെയുള്ളു?'

അവൻ നടക്കുകയാണു്.

നേരം സന്ധ്യയായിട്ടുണ്ടു്. പടികയറി ചെല്ലുമ്പോൾ വീട്ടിൽ പൂമുഖത്തു് നിലവിളക്കിന്നടുത്തു് അമ്മയിരുപ്പുണ്ടു്. പുറത്തേക്കു വരുന്ന വാക്കുകൾപോലും വിഷമം സഹിക്കാനിടവരരുതെന്നു ശൗനിക്കുന്നുണ്ടെന്നമട്ടിൽ, മാത്രവപൂർവ്വം അമ്മ നാമംജപിക്കുകയാണു്. ''രാമ! രാമ! രാമ! രാമ! രാമ രാമ പാഹിമാം...''

ശോകരസം കലർന്ന നാമജപം കേട്ടപ്പോൾ രവീന്ദ്രൻെറ ഹൃദയം കൂടുതൽ നൊന്തു.

വേദനയുടെ തുള്ളികളാണു്, വാക്കുകളല്ല, അമ്മയുടെ അധരത്തിൽനിന്നു് ഊറിയൂറി അന്തരീക്ഷത്തിൽ വീഴുന്നതെന്നു് അവനു തോന്നി.

പടികയറി വരുന്ന മകനെ നോക്കി, ജപം മുടക്കി അവർ ചോദിച്ചു: ''എന്താ മോനേ, ഇന്നു താമസിച്ചെ?''

രവീന്ദ്രൻ മറുപടിയൊന്നും പറഞ്ഞില്ല. നേരേ അകത്തെ മുറിയിലേക്കു പോയി.

വിയർപ്പും അഴുക്കും പുരണ്ട കുപ്പായങ്ങൾ മാററി, തോർത്തു് ഉടുത്തുകൊണ്ടു് രവീന്ദ്രൻ മുററത്തേക്കു വന്നു.

''വെള്ളം തണുപ്പുമാററിയിട്ടിട്ടുണ്ടു്. വിയർപ്പടങ്ങിയിട്ടു കുളിച്ചാമതി.'' ജപം വീണ്ടും നിറുത്തി അമ്മ പറഞ്ഞു. ''അടുക്കളയിൽ പാലിരിപ്പുണ്ടു്. കുടിച്ചിട്ടു കുളി.''

''ഒന്നും വേണ്ടാ.''

മനസ്സിൽ തിളച്ചുനിന്നിരുന്ന വിഷമങ്ങൾക്കു് അല്പം ആശ്വാസം തോന്നി അമ്മയുടെ അടുത്തെത്തിയപ്പോൾ. എങ്കിലും ചിന്ത മുഴുവൻ അന്നത്തെ സംഭവങ്ങളെക്കുറിച്ചായിരുന്നു.

തലയിലെ വിയർപ്പു് അടങ്ങിയപ്പോൾ, ഉച്ചിയിൽ ഒരുപൊത്തു് എണ്ണവച്ചു കുളിക്കാനായി കുളിപ്പുരയിലേക്കു പോയി.

അമ്മയുടെ ജപം അന്തരീക്ഷത്തിൽ അപ്പോഴും അടന്നുവീണുകൊണ്ടിരുന്നു:

''മനസ്സിൽ വന്ന വ്യാധി വേരറുത്തു ശാന്തി നല്കണം—നമശിവായപാർവ്വതീശപാപനാശനാ ഹരേ!''

കുളികഴിഞ്ഞു തലമുടിയൊതുക്കിയശേഷം, അടുക്കളയിലേക്കു നേരേ ചെന്നു. നല്ല വിശപ്പും ക്ഷീണവും ഉണ്ടു്.

''കഴിക്കാറായെങ്കിൽ വാ മോനേ!'' അടുക്കളയിൽനിന്നു് അമ്മയുടെ ശബ്ദം കേട്ടു.

അമ്മ വിളമ്പിയ ചോറും വിഭവങ്ങളും ആർത്തിയോടെ കഴിച്ചു. ഒന്നും മിണ്ടിയില്ല

''ചാട്ടമായിരുന്നോ സ്കൂളിൽ?'' മിണ്ടാതെ, ആർത്തിയോടെ, ആഹാരം അകത്താക്കുന്ന മകനെ നോക്കി അവർ പുഞ്ചിരിച്ചു.

''ഉം!''

മകനെ ഊട്ടുന്ന ആനന്ദമനുഭവിച്ചുകൊണ്ടു് അവർ മിണ്ടാതെ നിന്നു.

''അച്ഛൻ എന്നു വരുമമ്മേ?''

''ങേ!''—അവർ അത്ഭുതപ്പെട്ടു.

''അച്ഛനെന്നു വരും?''

അങ്ങനെ ഒരു ചോദ്യം ഇന്നുവരെ മകനിൽനിന്നു കേട്ടിട്ടില്ല. അതിശയമോ ആനന്ദമോ എന്താണു് അവരുടെ ഹൃദയത്തിൽ നിറഞ്ഞതെന്നു വ്യക്തമല്ല.

''അച്ഛന്റെ കാര്യം ആർക്കറിയാം!'' അവർ ദീർഘമായി നിശ്വസിച്ചു. ''നീയെന്താ ഇന്നു് അച്ഛനെപ്പററി തിരക്കിയെ?''

''വെറുതെ തിരക്കിയെന്നേയുള്ളു.''

''അച്ഛന്റെ വിവരങ്ങൾ അറിവില്ലാത്ത ഒരമ്മയാണു് നിനക്കുള്ളതു്! എന്റെ ഭാഗ്യദോഷം!'' അവരുടെ കണ്ഠമിടറി. നിശ്ശബ്ദത അവിടെ തടിച്ചുകൂടി.

''എന്തിനാ മോനേ തിരക്കിയതു്?''— ആശങ്ക അവരുടെ ശബ്ദത്തിൽ ഉണ്ടായിരുന്നു.

''സ്കൂളിൽനിന്നു വരുമ്പോൾ വഴിക്കു് ആരോ എന്നോടു ചോദിച്ചു.''— പച്ചക്കള്ളമാണു് അവൻ പറഞ്ഞതു്. ഒരിക്കലും

ഒരു പൊളിപോലും അമ്മയോടു പറഞ്ഞിട്ടില്ല. എന്തു കാര്യവും പറഞ്ഞ് ആശ്വാസം തേടുന്നതു് ആ സന്നിധിയിലാണു്.

കടുത്ത കുററം പ്രവർത്തിച്ചവനെപ്പോലെ അവൻ പരുങ്ങി. മുഖത്തെ രക്തമയം കുറഞ്ഞതു് അമ്മ കണ്ടു. വിളക്കിന്റെ മങ്ങിയ വെളിച്ചമേ ഉണ്ടായിരുന്നുള്ളു; എന്നിട്ടുകൂടി.

''ക്ഷീണം കൂടുതലുണ്ടോ മോനേ?''— ആകാംക്ഷയോടെ അവർ ചോദിച്ചു.

''ഒന്നുമില്ല; ഇല്ല.''

''എന്തോ കാര്യമുണ്ടു്. നീ മനഃപൂർവം മറയ്ക്കുകയാണു്.''

''ഒന്നുമില്ല. ഒന്നുമില്ല.''—അവൻ വേഗം പറഞ്ഞു.

അച്ഛൻ പോയാൽപ്പിന്നെ മടങ്ങിയെത്തുന്നതുവരെ അവർ അദ്ദേഹത്തെ ആകാംക്ഷയോടെ കാത്തിരിക്കുകയാണു ചെയ്യുന്നതെന്നു് രവീന്ദ്രനറിയാം. പ്രവചിക്കാനും പ്രതീക്ഷിക്കാനും ആവാത്ത ആപത്തു് ഏതു സമയത്തും വന്നേക്കാമെന്നാണു് അവരുടെ ആധി. അച്ഛന്റെ സ്ഥിതിയെക്കുറിച്ചു് ആശങ്കയെന്തോ ഉണ്ടെന്നാണു് അമ്മ കരുതിയിരിക്കുന്നതെന്നു രവീന്ദ്രൻ കരുതി.

''സംശയമില്ലാത്ത സമയം എനിക്കില്ല മോനേ! ആപത്തു ചുററിലും മുററിനില്ക്കുന്നു എന്നാണു തോന്നൽ.'' മകന്റെ പരിഭ്രമം കണ്ടു് അമ്മ പതുക്കെ പറഞ്ഞു. ''ആപത്തേ നമുക്കു വിധിച്ചിട്ടുള്ളൂ എന്നാണു് എപ്പോഴുമുള്ള ആധി.'' —അപരാധബോധത്തോടെ അമ്മ പറഞ്ഞ വാക്കുകൾ രവീന്ദ്രന്റെ ഹൃദയത്തിൽ വല്ലാതെ ഏററു.

അമ്മ പറഞ്ഞതു ശരിയാണു്. ഇന്നുവരെ ശാന്തിയും സുഖവും അവർ അനുഭവിച്ചിട്ടില്ല. ഉണ്ടായിരുന്ന മുതലുകളെല്ലാം അച്ഛൻ എഴുതി വിററു. എല്ലാം മദ്യം ഒഴുക്കിക്കൊണ്ടുപോയി. പരിഹാരമൊന്നും ചെയ്യാനാവാതെ വിഷമിച്ചുനില്ക്കുന്ന ഒരു മൗനസാക്ഷിയെപ്പോലെ, കണ്ണീരുവീഴ്ത്തി അവർ സ്ഥിതിചെയ്യുകയാണു്.

''എന്റെ ജീവിതം അങ്ങനെയായിപ്പോയി.'' അമ്മ കണ്ണു തുടയ്ക്കുന്നതു കണ്ടപ്പോൾ രവീന്ദ്രന്റെ ഹൃദയം നൊന്തു. ''ഇന്നു ഞാൻ നില്ക്കുന്നതു് ഒരേയൊരു ഓലത്തുരുമ്പിൽ പിടിച്ചുകൊണ്ടാ... എനിക്കു് അതു മതി...തൃപ്തിയാ. അതിൽ പിടിക്കുവാൻ ഇടമുള്ളിടത്തോളംകാലം ഈ അമ്മ ഇവിടെ കാണും.''

രവീന്ദ്രനു സഹിക്കാൻ കഴിവില്ലാതായി. അവൻ ഊണു് ഒരുവിധം പൂർത്തിയാക്കി എഴുന്നേററു കൈ കഴുകി.

അവിടെ നിന്നാൽ ഇനിയും അമ്മയുടെ ആത്മരോദനം കേൾക്കുവാൻ സംഗതിവരുമെന്നു ഭയന്നു് അവൻ വേഗം സ്വന്തം മുറിയിലേക്കു പോയി.

ആലോചന മുഴുവൻ നാളയെപ്പററിയായി.

എങ്ങനെ സ്കൂളിലേക്കു പോകും? അച്ഛനെക്കൂടാതെ അങ്ങോട്ടു ചെന്നുകൂടാ എന്നാണു് ഹെഡ്മാസ്റ്റർസാറിന്റെ ഉത്തരവു്. വിട്ടുവീഴ്ചയനുവദിക്കാത്ത ആളാണു് രാമൻപിള്ളസ്സാർ.

അച്ഛൻ ഇന്നു വന്നാലും നാളെ കൂട്ടിക്കൊണ്ടു പോകുക—അതു് ആലോചിക്കുവാൻ വയ്യാ.

പിന്നെ?...

വഴിയെന്താണു്?...

സ്കൂളിൽ ഇനി പോകണ്ടോ...

പോകാതിരുന്നാൽ?...

കാര്യം അച്ഛൻ അറിയാതിരിക്കുവാൻ ഒരു മാർഗ്ഗവുമില്ല.

ആ കത്തു് എഴുതിയ സന്ദർഭത്തെ ശപിച്ചു.

എന്നാൽ അതുകൊണ്ടു് ഇനി എന്തു ഫലം?

പിന്നെ വഴിയെന്തു്?...

വഴിയെന്തു്?...

വഴിയെന്തു്?... ഒന്നിനു പുറകെ ഒന്നായി ഉഗ്രതയേറി, മനസ്സിൽ ആ ചോദ്യം ഊക്കോടടിച്ചുവരുകയാണു്...

അടുക്കള അടച്ചുപൂട്ടി അമ്മ അപ്പോഴും അവിടെ വന്നു.

അസ്വസ്ഥനായി അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്ന രവീന്ദ്രൻ നിന്നു.

''എന്താ മോനേ, നിനക്കു് ഒരിക്കലുമില്ലാത്ത ഒരു വല്ലായ്മ?'' വന്നവാക്കിനു് അമ്മ ചോദിച്ചപ്പോഴും അവൻ ഞെട്ടി. അമ്മയ്ക്കു ബോധ്യമാകത്തക്കവിധത്തിൽ അസ്വാസ്ഥ്യം അവനുണ്ടോ? മറച്ചു വയ്ക്കുവാൻ മനഃപൂർവ്വം ശ്രമിച്ചിട്ടും അതു പുറത്തു പ്രകടമാകുന്നുണ്ടോ?

''ഒന്നുമില്ലമ്മേ!''— ചിരിക്കാൻ വൃഥാ ശ്രമിച്ചുകൊണ്ടു പറഞ്ഞശേഷം പുറത്തെ ഇരുട്ടിലേക്കു നോക്കാൻ അവൻ മുഖം തിരിച്ചു.

നിലത്തു വിരിച്ചിരുന്ന പുൽപ്പായിൽ അമ്മയിരുന്നു.

''കാര്യമെന്തോ ഉണ്ടു്.''— അമ്മ പിന്മാറിയില്ല.

''ഇല്ല.'' അവൻ നിഷേധിച്ചു. നിഷേധിക്കുംതോറും അമ്മയുടെ സംശയം വർദ്ധിക്കുകയാണോ?

അമ്മയോടു് എല്ലാം ഏററുപറഞ്ഞാലോ? പോംവഴി വല്ലതും തുറന്നുകാട്ടാതിരിക്കുമോ?

എന്നാൽ, കാര്യം എങ്ങനെ അമ്മയോടു പറയും? പറഞ്ഞാൽ തന്നെ സാന്ത്വനം സിദ്ധിക്കുമെങ്കിലും, ഇന്നുളവായിട്ടുള്ള വിഷമസന്ധിക്കു് അഴിച്ചിലുണ്ടാകുമോ? മററാരെയും നേരിടാം. എന്നാൽ അച്ഛൻ!...

രക്ഷപ്പെടുവാൻ ഒരേയൊരു വഴിയേയുള്ളു. വീടുവിട്ടു പോകുക...

വീടുവിട്ടു പോകുക...അമ്മയെ ഉപേക്ഷിക്കുവാൻ നിർബ്ബന്ധിതനാകുക...എല്ലാം ഉപേക്ഷിക്കാം...എന്നാൽ അമ്മയെ എങ്ങനെ വിട്ടിട്ടു പോകും?...

അമ്മയുടെ സ്ഥിതി എന്തായിരിക്കും?...

നാടും വീടും വിട്ടാൽ... പറക്കമുററുമ്പോഠം കൂടുവിട്ടു പോകുന്ന പറവയെപ്പോലെ എവിടെയെങ്കിലും ഇരിക്കുവാൻ തനിക്കും ഒരു ഇടം കിട്ടാതെവരുമോ?

എല്ലാം ഉപേക്ഷിക്കുക... ആ വിചാരം ഉഗ്രമായി രൂപംകൊള്ളുകയാണു്. അതിൻെറ ഭയാനകതയെക്കുറിച്ചു ബോധം വന്നപ്പോഠം രവീന്ദ്രൻ അടിമുടി വിറച്ചു...

എന്നാലും ഇതല്ലാതെ മററു വഴി ഏതു്?...

അവൻ ചുഴിഞ്ഞു ചിന്തിച്ചു. അന്നു രാത്രി ഒന്നും പഠിച്ചില്ല. അതിനു് ഒരു താൽപര്യവുമുണ്ടായില്ല. മനസ്സിൽ മറെറാന്നും ഉറച്ചു നില്ക്കുന്നില്ല.

നേരത്തെ മെത്ത വിരിച്ചു കിടന്നു.

കിടന്നുകഴിഞ്ഞപ്പോഠം സമാധാനമല്ല മനസ്സിലുണ്ടായതു്. പോകണം...പോകണം...പോകണം...

അതു മാത്രമല്ലാതെ മനസ്സിൽ മറെറാരു ചിന്തയുമില്ല. അച്ഛൻ മടങ്ങിവരുന്നതിനു മുമ്പു് സ്ഥലംവിടണം...

ചിന്തിച്ചു ചിന്തിച്ചു് അവൻ ഉറക്കമായി...

കടുത്ത ക്ഷീണം തോന്നിയെങ്കിലും എന്നത്തെയുംകാഠം നേരത്തെ പിറേറന്നു് ഉണർന്നു.

അമ്മ കുളിതേവാരങ്ങളിൽ ഏർപ്പെട്ടിരിക്കുകയാണു്.

എങ്ങും നിശ്ശബ്ദത...

തലയണക്കീഴിലാണു് അലമാരയുടെ താക്കോൽ അമ്മ വയ്ക്കുന്ന പതിവു്. അമ്മയുടെ കട്ടിലിൻെറ അടുത്തേക്കു പോയി തലയണ പൊക്കി നോക്കി. തപ്പിനോക്കിയപ്പോഠം താക്കോൽക്കൂട്ടം വിരലിൽ തട്ടി...തണുത്ത താക്കോൽക്കൂട്ടം...ടപ്...ടപ്... ടപ്...ഹൃദയം ആഞ്ഞിടിക്കുന്നു.

അതു കൈയിൽ തട്ടിയപ്പോഠം എന്തൊരു പരിഭ്രമം!...

എല്ലാം മനഃപൂർവ്വം അടക്കുവാൻ ശ്രമിച്ചു.

താക്കോൽക്കൂട്ടം കൈയിലെടുത്തു...അലമാര തുറന്നു...

ചങ്കു് ഇങ്ങനെ ഇടിക്കാതിരുന്നെങ്കിൽ...

നെററിയിൽ വിയർപ്പു പൊടിച്ചു...

വിറയ്ക്കുന്ന കൈയാൽ, പെട്ടിയിൽനിന്നു മാല എടുത്തു. അമ്മയുടെ മാല...

ആ വീട്ടിൽ ആകപ്പാടെ അവശേഷിച്ചിട്ടുള്ള സ്വർണ്ണം അതു മാത്രമാണു്...

എടുത്തതുപോലെ അതു് അവിടെത്തന്നെ മടക്കിവച്ചു. ദീർഘമായി നെടുവീർപ്പിട്ടു...

ആഭരണപ്പെട്ടിയിൽ ആർത്തിയോടെ നോക്കി. നോട്ടുകഠം... പത്തു രൂപയുടെ നോട്ടുകഠം മടക്കി അമ്മ അതിൽ വച്ചിരിക്കുന്നു...

അതെടുത്തു് എണ്ണി... ആറു നോട്ടുകളുണ്ടു്...ഒരു കള്ളനെപ്പോലെ ഇടവും വലവും നോക്കി... ആരുമില്ല.

നോട്ടുകളെടുത്തു മടിയിൽ ചൊരുകി...

വല്ലാത്ത പരിഭ്രമം...മുമ്പൊരിക്കലും ശരീരം ഇങ്ങനെ വിറച്ചിട്ടില്ല.

പെട്ടി പൂട്ടി...അതു നേരത്തേ ഇരുന്നിടത്തു് ഭദ്രമായി വച്ചു. അലമാരയുടെ കതകടച്ചു പൂട്ടി...

താക്കോൽക്കൂട്ടം പഴയതുപോലെ തലയണയുടെ കീഴിൽത്തന്നെ കൊണ്ടുചെന്നു വച്ചു.

അത്രയുമായപ്പോഴേക്കു് കുറച്ചു തൻേറടംവന്നു. പുസ്തകങ്ങൾ വയ്ക്കുന്ന മേശയുടെ അടുത്തെത്തി. വലിച്ചു തുറന്നു. കൈയിൽ കിട്ടിയ ഒരു പുസ്തകത്തിൽ, മടിക്കുത്തിൽനിന്നു നോട്ടുകളെടുത്തു വച്ചശേഷം മടക്കി മേശയ്ക്കകത്തു് ഉള്ളിലേക്കു നീക്കിവച്ചു. വലിപ്പു തള്ളിയടച്ചപ്പോൾ എന്തോ വലിയ കാര്യം സാധിച്ച ആശ്വാസം തോന്നി. ദീർഘമായി നിശ്വസിച്ചു...

മുറിയിൽനിന്നു പുറത്തേക്കു നടക്കുമ്പോൾ അമ്മ എതിരേ വരുന്നു; വെള്ളി ടംബ്ലറിൽ കാപ്പിയുമായി.

''ഇന്നാ മോനേ!...''

അമ്മ നീട്ടിയ കാപ്പി മിണ്ടാതെ വാങ്ങി. അവിടെ നിന്നുകൊണ്ടു തന്നെ അതു കുടിച്ചു. ടംബ്ലർ താഴെ വച്ചു. അമ്മയുടെ മുഖത്തു നോക്കിയില്ല. അതിനുള്ള കരുത്തില്ലായിരുന്നു...

നേരേ കുളിപ്പുരയിലേക്കാണു നടന്നതു്.

അവിടെ മൂലയിലെ പടിയിൽ വച്ചിരുന്ന എണ്ണയെടുത്തു തലയിൽ നല്ലതുപോലെ പൊത്തി.

പല്ലു തേയ്ക്കുമ്പോഴും, കുളിക്കുമ്പോഴും—ഒരേയൊരു ചിന്തയേ ഉണ്ടായിരുന്നുള്ളു...

അമ്മയ്ക്കു സംശയമൊന്നും തോന്നാത്തതരത്തിൽ വീട്ടിൽനിന്നു പുറത്തുപോകണം...നടക്കണം...നടന്നു നടന്നു്...ബസ്സ്റ്റാൻഡിൽ എത്തണം...ആദ്യം കിട്ടുന്ന ബസ്സിൽ പുനലൂർക്കു പോകണം...

അമ്മയുടെ മുമ്പിൽ പോകരുതെന്നു മനഃപൂർവം ശ്രദ്ധിച്ചു. അവിടെ ചെന്നാൽ, ശോകച്ഛായ തങ്ങിനില്ക്കുന്ന അമ്മയുടെ മുഖം കണ്ടാൽ, ഇതുവരെ ചെയ്ത തീരുമാനങ്ങളെല്ലാം ഉരുകും...

വേദന തിന്നു കഴിയുന്ന അമ്മയെ കൂടുതൽ ദുഃഖത്തിലാഴ്ത്തുന്ന നടപടിയാണു് നടത്താൻ തീരുമാനിച്ചിരിക്കുന്നതെന്നു നല്ലവണ്ണം അറിയാം. എന്നാൽ ഇനി ഇതു ചെയ്യാതെ മറെറാരു വഴിയുമില്ല...

അച്ഛൻ അവനെ അടിച്ചു ചതയ്ക്കും...

നാട്ടുകാർ അവനെ കാണുമ്പോൾ ദുസ്സഹമായി ചിരിക്കും...

കൂട്ടുകാർ അപഹസിക്കും...

അദ്ധ്യാപകർ അതിരില്ലാതെ പഴിക്കും...

ഇല്ല... ഇവിടം വിടുകയെന്ന തീരുമാനത്തിൽ ഇനി മാററമില്ല...

അതുമിതും ചെയ്തുകൊണ്ടു്, ചെയ്യുന്നതായി നടിച്ചുകൊണ്ടു്, വീട്ടിനുള്ളിൽ കുറെനേരം കഴിച്ചുനോക്കി. ദുസ്സഹമായി തോന്നിയപ്പോഠം, പറമ്പിലെ വടക്കേ മൂലയിൽ നില്ക്കുന്ന വരിക്കമാവിൻെറ ചുവട്ടിൽ പോയി ചുററിനടന്നു.

സ്കൂളിൽ പോകാൻ സാധാരണ ഇറങ്ങാറുള്ള സമയത്തോടടുപ്പിച്ചുവേണം പുറത്തേക്കു പോകുവാൻ. നേരത്തെ ഇറങ്ങിയാൽ, അമ്മ ഒരു നൂറുകൂട്ടം ചോദ്യങ്ങഠം ചോദിക്കും. അതിനൊക്കെ സമാധാനമായി കള്ളംപറയുവാൻ നിർബ്ബന്ധിതനാകും. അതു ചെയ്യുവാൻ വയ്യാ. എന്നെന്നേക്കുമായി വിട്ടുപിരിയുമ്പോഠം, ആ മഹാപാപം കൂടി ചെയ്തുകൂടാ. ഇപ്പോഠംത്തന്നെ വേദനയുടെ ചുഴിയിലേക്കു തള്ളിവീഴ്ത്തുവാൻ വേണ്ടതൊക്കെ ചെയ്തുകഴിഞ്ഞു...

സമയം നീങ്ങുന്നതു് എത്ര സാവധാനത്തിലാണു്!

പറമ്പിലെല്ലാം ചുററിത്തിരിഞ്ഞശേഷം വീട്ടിൽ മടങ്ങിവന്നപ്പോഠം, അമ്മ അടുക്കളയിൽ നിന്നു വിളിച്ചുചോദിച്ചു: ''ആഹാരം കഴിക്കാറായില്ലേ മോനേ?''

മറുപടിയൊന്നും പറയാതെ നേരേ അടുക്കളയിലേക്കു ചെന്നു.

അമ്മ കൊണ്ടുവന്നു വെച്ചതൊക്കെ കുറേശ്ശെ കഴിച്ചു. ഒരു രുചിയും തോന്നിയില്ല. എങ്കിലും അമ്മയുടെ കൈയിൽനിന്നു് കിട്ടുന്ന അവസാനത്തെ ആഹാരമല്ലേ?...ഇടയ്ക്കിടെ കണ്ഠം വരളുന്നതുപോലെ തോന്നി... ഒരുവിധത്തിൽ ആഹാരം കഴിച്ചെന്നുവരുത്തി...

കുപ്പായം മാററി മുൻവശത്തേക്കു വന്നപ്പോഠം അമ്മ അവിടെയുണ്ടു്...

ഒരു പുസ്തകം കക്ഷത്തിൽ ഇടുക്കിവച്ചിരുന്നു.

അമ്മയെ നോക്കാതെ പടിക്കലേക്കു നടന്നു. പടിയിറങ്ങുമ്പോഠം ഗത്യന്തരമില്ലാതെ തിരിഞ്ഞു നോക്കിപ്പോയി... അവനെ നോക്കിക്കൊണ്ടു് അമ്മ അവിടെ നില്ക്കുന്നുണ്ടു്...

ഹൃദയം പൊട്ടുന്നതുപോലെ തോന്നി...കണ്ണു നിറഞ്ഞൊഴുകി...

തളർന്നു മുമ്പോട്ടുതന്നെ നടന്നു... നടന്നകലുന്തോറും ഹൃദയത്തിൻെറ തുടിപ്പു ശക്തിപ്പെട്ടുകൊണ്ടിരുന്നു... എങ്കിലും നടപ്പിൻെറ ആയം കൂടിയതേയുള്ളു...

## 2. ലക്ഷ്യമില്ലാത്ത സഞ്ചാരി

പുനലൂരിൽ ബസ്സിറങ്ങിയപ്പോഠം മദ്ധ്യാഹ്നമാകുന്നതേയുള്ളു.

മനസ്സിലെ അസ്വാസ്ഥ്യം വളരെ വദ്ധിച്ചിരിക്കുന്നു. യാത്ര ചെയ്യുമ്പോഠം ഇത്ര തോന്നിയില്ല. സഞ്ചാരികളുടെ സംഭാഷണവും, നേരമ്പോക്കുകളും, തിരക്കും ശ്രദ്ധതിരിക്കുവാൻ അവസരമുണ്ടാക്കിയിരുന്നു. മനസ്സിന്നു് ആകർഷകങ്ങളായ പലതും ചുററുമുണ്ടായിരുന്നതിനാൽ, സ്വന്തം പ്രശ്നത്തെക്കുറിച്ചു ചിന്തിക്കുകയുണ്ടായില്ല.

ബസ്സിൽനിന്നിറങ്ങി ലക്ഷ്യമില്ലാതെ കുറേനേരം അവിടെയും ഇവിടെയും അലഞ്ഞു. പരിചയക്കാരില്ലാത്ത ലോകം. ആംത്തിരക്കുള്ള ലോകം. പക്ഷേ, എന്തൊരേകാന്തതയാണു് തോന്നുന്നതു്.

പുനലൂരിലെ നാലുമുക്കിൽ കുറേനേരം നിന്നു. ഓരോ കാര്യങ്ങൾക്കായി വരുന്നവരും പോകുന്നവരും അവിടെ തിരക്കിൻെറ അന്തരീക്ഷം സൃഷ്ടിച്ചിട്ടുണ്ടു്. വേലനോക്കി പോകുന്നവർ. വേലയില്ലാതെ അലയുന്നവർ. യാത്രക്കാർ. തെണ്ടികൾ...തെണ്ടിപ്പട്ടികൾ...എല്ലാം അവിടെ അടിഞ്ഞുകൂടിയിരിക്കുന്നു.

ഉച്ചയായിട്ടും വിശപ്പു തീരെ തോന്നിയില്ല. ചൂടു കഠിനമായി. വെയിലേററു് റോഡു് ജ്വലിക്കുകയാണു്. എവിടെയെങ്കിലും ഒന്നു് ഇരിക്കാൻ സാധിച്ചെങ്കിൽ...

വല്ലാത്ത ദാഹം. കുറേനേരം അതടക്കിവെച്ചു. എന്നാലും തൊണ്ടനനയ്ക്കാതെ വയ്യെന്നുവന്നു.

വഴിവക്കിൽ നാരങ്ങാവെള്ളവും സോഡയും മററു പാനീയങ്ങളും വില്ക്കുന്ന ഒരു സ്ഥലത്തേക്കു നടന്നു.

''കുറച്ചു വെള്ളം!''

''ബോഞ്ചിയോ, ക്രഷോ?''—കുതാവും കപ്പടാമീശയുമുള്ള വില്പനക്കാരൻെറ ശബ്ദം പരുക്കനായിരുന്നു.

''വെറുംവെള്ളം മതി.''—രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''ങേ?''—കടക്കാരൻ സൂക്ഷിച്ചുനോക്കുന്നതുപോലെ തോന്നി.

''പച്ചവെള്ളം.''—രവീന്ദ്രൻ അല്പം സങ്കോചത്തോടെ പറഞ്ഞു.

''ചോദിക്കുന്നവർക്കൊക്കെ വെള്ളം കൊടുക്കാൻ നേർച്ചയൊന്നുമില്ല!'' കട്ടിയായ കറുത്ത മീശ ചുരുട്ടിക്കൊണ്ടു് കടക്കാരൻ രൂക്ഷമായി അവനെ നോക്കി.

രവീന്ദ്രൻ ഇതു പ്രതീക്ഷിച്ചില്ല. പകച്ചു് കടക്കാരനെ നോക്കി ഒന്നുരണ്ടു നിമിഷം നിന്നുപോയി.

''പറഞ്ഞതു് പിടിച്ചില്ലായിരിക്കും. പക്ഷേ, സത്യമാ. വേനലിനു് വെള്ളം വെലയുള്ള സാധനമാ.''—അയാൾ മീശ തടവുന്നുണ്ടായിരുന്നു. ''ഒരുകൊടം വെള്ളം ഇവിടെ കൊണ്ടുവരുവാൻ കാശു കൊടുക്കേണം. വരുന്നവർക്കൊക്കെ അതു് ഊററിക്കൊടുത്താൽ, കട പൂട്ടി ഞാൻ വില്പന നിർത്തേണ്ടിവരും.''

രവീന്ദ്രൻ ഒന്നും മിണ്ടിയില്ല. നടക്കാൻ തിരിഞ്ഞു.

''ഹേ! ദാ!'' നാലഞ്ചടി നടന്നുമാറിയ രവീന്ദ്രനെ വില്പനക്കാരൻ വിളിച്ചു. പകുതി നിറച്ച ഒരു ഗ്ലാസ്സു് ഉയർത്തി അയാൾ നീട്ടി. ''കുടിത്തണ്ണി ചോദിച്ചാൽ കൊടുക്കാത്തതു മര്യാദകേടാ. എന്നാലും കാര്യം പറയാതൊക്കുമോ?''

രവീന്ദ്രൻ വെള്ളം വാങ്ങി കുടിച്ചു. പരിഹാസം നിറഞ്ഞ ആ കടക്കാരൻെറ നോട്ടം തീരെ ഇഷ്ടപ്പെട്ടില്ല. എങ്കിലും മനസ്സിൽ തോന്നിയതു് മൗനമായി അടക്കി.

വെള്ളം കുടിച്ചശേഷം നേരേ കിഴക്കോട്ടു്, റോഡിൻെറ അരികുചേൎന്നു നടന്നു. വല്ലാത്ത ഒരനുഭവമായിരുന്നു. ഒരുതരത്തിൽ കടക്കാരൻ പറഞ്ഞതു ശരിയല്ലേ? സാമൂഹ്യസേവന്നുമല്ലല്ലോ അവൻ കച്ചവടം നടത്തുന്നതു്!

ഒന്നുരണ്ടു ഫർലോങ്ങ് നടന്നപ്പോൾ മുമ്പിൽ അകലെ തൂക്കുപാലം കണ്ടു. കഠിനമായ വെയിലിൽ അത്രയും നടന്നപ്പോൾ ത്തന്നെ വിയൎത്തൊലിച്ചു. എവിടെയെങ്കിലും ഒന്നിരിക്കണം. ഇപ്പോഴുണ്ടായ അനുഭവം ഓർമ്മിക്കുമ്പോൾ, അപരിചിതമായ ഈ സ്ഥലത്തെവിടെയുണ്ടു് വിശ്രമിക്കാൻ ഇടം എന്നു വിസ്മയിച്ചു.

മുമ്പൊരിക്കൽ സ്കൂളിൽനിന്നു് അദ്ധ്യാപകരും സഹപാഠികളുമൊത്തു് വിനോദസഞ്ചാരത്തിനു് പൂനലൂരിൽ വന്നിട്ടുണ്ടു്. ചുററുമുള്ള ചില ഫാക്ടറികളും തൂക്കുപാലവും മററും അന്നു കണ്ടിട്ടുണ്ടു്.

തൂക്കുപാലത്തിലേക്കുതന്നെ നടന്നു.

ആററിൽ വെള്ളം തീരെ കുറഞ്ഞിരിക്കുന്നു. കൊച്ചു കൈത്തോടു പോലെ, മണലിൻെറ നടുക്കുകൂടി ചെറിയ ഒരു ചാലു മാത്രമേയുള്ളു. ഇരുവശങ്ങളിലും വെൺമണൽത്തിട്ട. പടിഞ്ഞാറെക്കരയിൽ, തെക്കു മാറി ആററുതിട്ടയിലു് ഒരു വലിയ മണിമരുതു്. അതു പൂക്കൾ ചൂടിനില്ക്കുന്നതു കാണാൻ എന്തു ഭംഗി. അതു വിരിക്കുന്ന തണൽ പററി കുറേപ്പേർ ആററുമണലിൽ ഇരിക്കുന്നുണ്ടു്. ആരും അവകാശംപറയാത്ത സ്ഥലമായിരിക്കും അവിടം.

രവീന്ദ്രൻ അങ്ങോട്ടു നടന്നു.

പരിചയമുള്ളവരാരുമില്ല അവിടെ. തണലുള്ള ഒരൊഴിഞ്ഞ കോണിൽ ഇരുന്നു. എന്തൊരു സുഖം! വെയിലിൻെറ ജ്വാല ഏശിയിട്ടില്ലാത്ത ശീതളമേഖല.

തെക്കു മാറി, ആററുമണലിൽ, തണലുപററി മൂന്നുനാലു കിഴവികൾ ഓല മെടഞ്ഞുകൊണ്ടിരിക്കുന്നു. മെടഞ്ഞ ഓലകൾ ഉണക്കുവാൻ മണൽപ്പുറത്തു നിരത്തിയിട്ടുണ്ടു്.

കിഴക്കേക്കരയിൽ, ആററുതിട്ടയിൽ പടൎന്നുകേറിയിട്ടുള്ള എലിമുള്ളും, വളൎന്നുനില്ക്കുന്ന ആററുവഞ്ചിച്ചെടിയും മരുതും മരോട്ടിയുമൊക്കെ വേനലിൻെറ സമ്മൎദ്ദത്തിനു വിധേയമായിട്ടില്ല. പച്ചിലച്ചാൎത്തിനു കുറവില്ല. എലിമുള്ളു് അവിടവിടെ പൂങ്കുലകൾ ഉയൎത്തിപ്പിടിക്കുന്നുണ്ടു്.

രവീന്ദ്രൻ വിശ്രമിക്കാനിരിക്കുന്നിടത്തുനിന്നു് അല്പം അകലെ മാറി വിനോദംപറഞ്ഞു വികൃതിത്തരങ്ങൾ കാണിക്കുന്ന ചെറുപ്പക്കാരെ അവൻ ശ്രദ്ധിച്ചു. അവരിലേക്കായി അവൻെറ താൽപര്യം.

അവരെ രവീന്ദ്രൻ ശ്രദ്ധിക്കുന്നുണ്ടെന്നു ചെറുപ്പക്കാൎക്കു ബോദ്ധ്യമാകുവാൻ അധികനേരം വേണ്ടിവന്നില്ല.

''ഇങ്ങോട്ടടുത്തുവന്നിരി അനിയാ!''— അവരിൽ ഒരാൾ രവീന്ദ്രനെ പുഞ്ചിരിച്ചുകൊണ്ടു ക്ഷണിച്ചു. മടിയൊന്നും കാണിക്കാതെ അവൻ അങ്ങോട്ടു നീങ്ങിയിരുന്നു.

''ഇവിടത്തുകാരനാണോ?'' വേറൊരാറം ചോദിച്ചു. സാമാന്യത്തിലധികം മെലിഞ്ഞു്, ഉയരം നല്ലതുപോലെ തോന്നിക്കുന്ന അയാളെ രവീന്ദ്രൻ കൗതുകപൂർവ്വം നോക്കി. കൈകറം ക്രമത്തിലധികം മെലിഞ്ഞതാണു്. അരക്കയ്യൻ കോളർബനന്യനാണു് അയാറം ധരിച്ചിരിക്കുന്നതു്. നീണ്ട കഴുത്തിൻെറ അററത്തു വലിപ്പമുള്ള തല. കുഴിയിൽ കുഴിയുന്ന കണ്ണുകറം. കുററിച്ചു വെട്ടിയിട്ടുള്ള മുടി രാമച്ചപ്പുല്ലുപോലെ തലയിൽ എഴുന്നുനില്ക്കുന്നു. എല്ലാംകൊണ്ടും ആദ്യം കാണുന്നവരാരും അവനെ നോക്കിനിന്നുപോകും; സൗന്ദര്യംകൊണ്ടല്ല, സവിശേഷതകറംകൊണ്ടു്.

''ഇവിടത്തുകാരനാണോ?—'' അയാറം ആവത്തിച്ചു, രവീന്ദ്രനെ നോക്കി.

''അല്ല—'' രവീന്ദ്രൻ ചിരിച്ചു.

''ദ്വീപാലം കാണാൻ വന്നതായിരിക്കും?'' മൂന്നാമൻ ചോദിച്ചു. അയാളുടെ മുഖത്തു നോക്കിയപ്പോറം, ഇടത്തേ ചെവിയോടു ചേന്നു്, ഒരു വശത്തു വലിയ കറുത്ത മറുക്.

''അല്ല.'' രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''വല്ലെടത്തും പോകാൻ വന്നതാണോ?'' മെലിഞ്ഞയാളാണു ചോദിച്ചതു്. അയാളുടെ സ്വരത്തിൽ ഒരു കോമാളിയുടെ ധ്വനിയുണ്ടെന്നു രവീന്ദ്രനു തോന്നി.

''വെറുതെയിറങ്ങിയതാ. എവിടെങ്കിലും ഒരു ജോലി കണ്ടുപിടിക്കാൻ.'' ആത്മവിശ്വാസം വിടാതെയാണു് രവീന്ദ്രൻ സംസാരിച്ചതു്. ''അതിനു നാടുവിട്ടിറങ്ങി.''

''ഓഹോ!'' ഒന്നാമൻ ഒരു കൊച്ചു കല്ലെടുത്തു വെള്ളത്തിലേക്കു് എറിഞ്ഞു.

''നിങ്ങളൊക്കെ?'' ചോദ്യരൂപത്തിൽ രവീന്ദ്രൻ അവരെ നോക്കി.

''ഓ! ഈ ഇരിക്കുന്ന കോലനില്ലേ?—രാമൻ; എല്ലൻബറോ എന്നാണു് ബഹുജനം നല്കിയിട്ടുള്ള ഓമനപ്പേരു്.'' ഒന്നാമനാണു പറഞ്ഞതു്. കളിയായി അടിക്കുവാൻ എല്ലൻബറോ ഓങ്ങിയപ്പോറം അയാറം പൊട്ടിച്ചിരിച്ചു.

''അവനു് അച്ഛനമ്മമാരിട്ട പേരു ഗോപി. ഞങ്ങറം മണിയനെന്നാ പറയുന്നെ. മണിയടിവിദഗ്ധനാ, അതുകൊണ്ടു്.'' എല്ലൻബറോ ഒന്നാമനെ നോക്കി രവീന്ദ്രനു പരിചയപ്പെടുത്തി. എല്ലാവരും ചിരിച്ചു.

''എൻെറ പേരു് ശങ്കുപ്പിള്ളയെന്നാ. ഞാനൊരു പാവം. സ്ഥാനപ്പേരൊന്നും ഇല്ലാത്തയാറം.'' മൂന്നാമൻ പതുക്കെ പറഞ്ഞു. പാകതവന്ന ഒരാളിൻെറ എല്ലാ മട്ടുകളുമുണ്ടു് അയാറംക്കു്. കൂട്ടത്തിൽ ഏററവും കൂടുതൽ പ്രായം തോന്നിക്കും. ഇരുത്തംവന്ന ഒരു മനുഷ്യൻ.

''ഞങ്ങളെല്ലാം മദ്രാസിലാ. വയററുപിഴപ്പിന്നു് അവിടെ കഴിയുന്നു. അങ്ങോട്ടു പോകുന്ന വഴിക്കു് ഇവിടെയെത്തി. സന്ധ്യയോടടുത്തു് ഒരു ട്രെയിനുണ്ടു്. അതിൽവേണം സ്ഥലംവിടാൻ.'' ശങ്കുപ്പിള്ള പറഞ്ഞുനിർത്തി.

'അനിയനു ജോലി തരാമെന്നു് ആരെങ്കിലും ഏററിട്ടുണ്ടോ?''—എല്ലൻബറോ ചോദിച്ചു.

''ഒന്നുമില്ല.'' അങ്ങകലത്തേക്കു ദൃഷ്ടിയുറപ്പിച്ചുകൊണ്ടു് സന്തോഷമില്ലാതെ രവീന്ദ്രൻ പറഞ്ഞു. ''ഒഴക്കു് എവിടെയെങ്കിലും കൊണ്ടെടുപ്പിച്ചാൽ ഭാഗ്യം. ഇല്ലെങ്കിൽ... ഇങ്ങനെ... അലച്ചിൽ തന്നെ.'' ശബ്ദത്തിൽ ശോകഭാവം കലർന്നിരുന്നു. മററുള്ളവർക്കും അതറിയാൻ വിഷമമുണ്ടായില്ല. ''മദ്രാസിൽ വന്നാൽ വല്ല രക്ഷയുമുണ്ടോ?—'' എടുത്തവാക്കിന്നു് അവൻ ചോദിച്ചു. അതു കഴിഞ്ഞപ്പോഴാണ് തോന്നി വേണ്ടിയിരുന്നില്ലെന്നു്.

''നാടും കൂടും വിട്ടു പോയവരാ ഞങ്ങളൊക്കെ. കൊറെ നരകിച്ചു. ഇപ്പോഴും പിടിച്ചുനില്ക്കാൻ ഇടങ്ങളുണ്ടു്—'' ശങ്കുപ്പിള്ള പറഞ്ഞു. ''നാടുവിട്ടാൽ എന്തു പണിയും ചെയ്യും. നാണക്കേടില്ല. ആൾക്കൂട്ടത്തിലെ ഒരാൾ എന്നതിൽക്കവിഞ്ഞു് ആർക്കും പ്രത്യേകിച്ചു വൈഭവമൊന്നുമില്ല. അരച്ചാൺ വയറിനുവേണ്ടി അരമുറുക്കി പണിയണം. അതിനൊരുക്കമാണോ?''

''അതെ!''

''എങ്കിൽ ഞങ്ങടെകൂടെ വാ!''—എല്ലൻബറോ അവനെ ക്ഷണിക്കുന്നമട്ടിൽ പറഞ്ഞു: ''കൈയിൽ വല്ലതുമൊണ്ടോ?''

''കൈക്കൂലി വേണോ സായിപ്പിനു്?'' മണിയൻ പരിഹാസത്തോടെ നോക്കി.

''മദ്രാസിൽ ചെന്നുചേരാനുള്ള കോപ്പുണ്ടോ?''—എല്ലൻബറോ വിട്ടില്ല.

''സായിപ്പു് ഒന്നാംക്ലാസ്സിലേ സഞ്ചരിക്കൂ! എന്നുവെച്ചാൽ എല്ലാവരും ഒന്നുപോലെ ഉപയോഗിക്കുന്ന ക്ലാസ്സ്—അതായതു് കക്കൂസുമുറി!''—മണിയൻ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു. എല്ലാവരും ചിരിയിൽ പങ്കുകൊണ്ടു.

രവീന്ദ്രനു് അവരുടെ നേരമ്പോക്കും ആയാസരാഹിത്യവും നന്നേ പിടിച്ചു. അവൻ അവരുടെ സെററിൽ ലയിച്ചുതുടങ്ങി.

''ടിക്കററിനുള്ള കാശുണ്ടു്.'' അവൻ പറഞ്ഞു.

''ഞങ്ങൾ ടിക്കറെറടുക്കാറില്ല. ലാക്കും സൗകര്യവും നോക്കി തീവണ്ടിയിൽ എവിടെയെങ്കിലും പററിക്കൂടും. മദ്രാസിൽച്ചെല്ലുമ്പോൾ ഇറങ്ങേണ്ടിടത്തു് ഇറങ്ങും.'' ശങ്കുപ്പിള്ള സത്യം തുറന്നുപറഞ്ഞു. ''വരുന്നേ വാ. അവിടെച്ചെന്നിട്ടു് കാര്യം വല്ലതും നോക്കാം.''

''ഞാനും വരാം.'' രവീന്ദ്രൻ സമ്മതിച്ചു.

''സന്തോഷം! നമ്മുടെ അണിയിൽ ഒരാളുടായി!'' എല്ലൻ ബറോ ചിരിച്ചു.

''ഇങ്ങനെയിരുന്നാൽ പററുകേലാ. വയററിൽ പൂക്കാണ്ടി... വെറുംവയറുമായി വെടിപറയാനൊക്കുമോ?'' മണിയൻ എഴുന്നേററു് മുണ്ടിൽ പററിപ്പിടിച്ചിരുന്ന മണൽ തട്ടി.

''നേരാ. രണ്ടുമണിയായിക്കാണും. വല്ല ഹോട്ടലിലും കയറി എന്തെങ്കിലും കിട്ടുമോയെന്നു നോക്കാം.'' ശങ്കുപ്പിള്ള എഴുന്നേററു കൊണ്ടു പറഞ്ഞു.

അവർ നാലുപേരുംചേർന്നു നടന്നു.

ബസ് നില്ക്കാറുള്ള മുക്കിലെത്തി. അവിടെ റോഡുവക്കിൽ കണ്ട ഒരു ഹോട്ടലിൽക്കയറി.

കരിപിടിച്ച കറുത്ത, മുട്ടററം വരുന്ന തോർത്തുടുത്തു് മാനേജർ കൊച്ചുമേശയ്ക്കു പുറകിൽ നിന്നിരുന്നു. മേശപ്പുറത്തു് ഒരു ചെറിയ കൈപ്പെട്ടി.

അവർ അകത്തേക്കു ചെന്നപ്പോൾ അയാൾ സ്റ്റൂളിൽ ഇരുന്നു. നാലഞ്ചുദിവസമായി പട്ടിണിയായിരുന്നു എന്നു തോന്നും മാനേജരുടെ രൂപവും ഭാവവും കണ്ടാൽ. ശരീരം ഉരുണ്ടതിനേക്കാൾ പരന്നതാണു്. കഴുത്തിലെ എല്ലുകൾ തെളിഞ്ഞുനില്ക്കുന്നു. പരന്ന നെഞ്ചിലെ വാരിയെല്ലുകൾ വ്യക്തമായി കാണാം. തൊലിയിൽ വളരുന്ന വളയൻരോമങ്ങൾക്കു നല്ല കട്ടി തോന്നും. മററു വഴിയൊന്നുമില്ലെന്നമട്ടിൽ തോളിൽനിന്നു തൂങ്ങിക്കിടക്കുന്ന പുഷ്ടിയില്ലാത്ത ബാഹുക്കൾ! അവയിലെ നീലിച്ച ഞരമ്പുകൾ നെടുനീളത്തിൽ വളഞ്ഞു പുളഞ്ഞു കാണാനുണ്ടു്.

അവിടെ കയറിച്ചെന്നപ്പോൾ രവീന്ദ്രൻെറ ശ്രദ്ധയെ ആകർഷിച്ചതു് മാനേജരുടെ രൂപമായിരുന്നു.

നാലഞ്ചു ദിവസമായിരിക്കും ക്ഷൗരംചെയ്തിട്ടു്. അലങ്കോലപ്പെട്ടുകിടക്കുന്ന മുടിയും സാമാന്യത്തിലധികം വീതിയുള്ള നെററിത്തടവും, നെററിക്കു താഴെ തേരട്ടകൾപോലെ തോന്നുന്ന കറുത്ത പുരികങ്ങളും, പ്രകാശമില്ലാത്ത കുഴിഞ്ഞ കണ്ണും, ഒട്ടിത്തുടങ്ങിയിട്ടുള്ള കവിളും എല്ലാം അയാളെ ശ്രദ്ധേയനാക്കുന്നു.

''ഊണുണ്ടോ ചേട്ടാ?'' ശങ്കുപ്പിള്ള മാനേജരെ സമീപിച്ചുകൊണ്ടു ചോദിച്ചു.

''ഉം!'' മൂളിയശേഷം മാനേജർ റോഡിലേക്കു തലതിരിച്ചു് ആരെയോ പ്രതീക്ഷിക്കുന്നു എന്ന മട്ടിലിരുന്നു. ''എത്ര വേണം?''

''നാലുപേക്കു്.''

''ജാനു!'' മാനേജർ ഉറക്കെ വിളിച്ചു. ''നാലു് ഇല വെയ്ക്കു്.'' വെളിയിലേക്കു നോക്കിക്കൊണ്ടു് അയാൾ തുടന്നു: ''വെള്ളം വടക്കേ മൂലയിൽ.''

അവർ കൈ കഴുകുവാൻ വടക്കേ മൂലയിലേക്കു നടന്നു.

ഒരു ഇടത്തരം മൺകലം. പുറത്തു മുഴുവൻ പായൽ പിടിച്ചിട്ടുണ്ട്. കറുത്ത ഒരു വൃത്തികെട്ട പലകകൊണ്ടു കലത്തിന്റെ വായ് മൂടിയിട്ടുണ്ടെങ്കിലും പകുതിയേ അടഞ്ഞിട്ടുള്ളു. പലകപ്പുറത്ത് പരുപരുപ്പു ബാധിച്ച പഴയ, ചളുങ്ങിയ അലൂമിനിയം ടംബ്ലർ. അതിന്റെ മൂട് നിരപ്പില്ലാത്തതുകൊണ്ട് ചാഞ്ഞേ ഇരിക്കൂ!

കലത്തിലേക്കു നോക്കിയപ്പോൾ കാൽഭാഗമേ വെള്ളമുള്ളു.

ഏല്പെൻബറോയും മണിയനും ശങ്കുപ്പിള്ളയും കൈകഴുകിയശേഷം, പിറകിൽ മാറിനിന്നിരുന്ന രവീന്ദ്രനെ നോക്കി.

''കഴുക്!''

ടംബ്ലറിൽ വെള്ളമെടുത്തപ്പോൾ കരടും പൊടിയും കുറെ കണ്ടു. എങ്കിലും ഒന്നും അറിഞ്ഞില്ലെന്നമട്ടിൽ കൈ കഴുകി.

അധികം കാററും വെളിച്ചവും ഇല്ലാത്ത ഒരു മുറിയിലേക്ക് അവർ ചെന്നു.

മൂന്നു പനന്തടുക്കും പകുതി കീറിയ പുല്പപായും താഴെ വിരിച്ചിരുന്നു. അടുത്ത് നാലു തുശനില വച്ചിട്ടുണ്ട്. അവർ ഓരോരുത്തരും ഓരോ ഇലയുടെ പിന്നിലിരുന്നു.

അടുക്കളഭാഗത്ത് ഒരു കുട്ടിയുടെ നിലവിളി.

''അവിടെയിരിയെടാ ശവമേ!'' ഒരു സ്ത്രീയുടെ ആക്രോശം.

അല്പസമയം കഴിഞ്ഞപ്പോൾ ചെറിയ ഈററവട്ടിയിൽ ചോറുമായി ഒരു സ്ത്രീ വന്നു. മദ്ധ്യവയസ്സയായ ഒരു സ്ത്രീ. കരിയും അഴുക്കും പുരണ്ട വേഷം! നിറംമങ്ങിയ ഒരു ചെറിയ തോർത്ത് പേരിനു മാറു മറയ്ക്കുന്ന റൗക്കയ്ക്കു പുറത്തു ചാർത്തിയിട്ടുണ്ട്. അവരുടെ രൂപം കണ്ടപ്പോൾത്തന്നെ രവീന്ദ്രനു മടപ്പു തോന്നി.

ചോറ് ഇലയിൽ വിളമ്പി. തണുത്ത ചോറ്!

''കൂട്ടാനെന്ത്യേടീ?'' അവിടെ കടന്നുവന്ന് മാനേജർ വിളിച്ചു ചോദിച്ചു.

ഒക്കത്ത് ഏഴെട്ടുമാസം പ്രായമുള്ള കുട്ടിയേയും കൈയിൽ പിച്ചളത്തൂക്കുമായി പഴയ സ്ത്രീ വന്നു. തൂക്ക് അയാളുടെ കൈയിൽ കൊടുത്തു.

ഒക്കത്തിരിക്കുന്ന കുട്ടി ചിണുങ്ങിക്കരയുന്നുണ്ട്. അതിന്റെ കണ്ണിൽനിന്നു കവിളിലേക്ക് കണ്ണുനീർ ഒലിച്ചിറങ്ങുന്നു. കവിളിലെല്ലാം കരിയും അഴുക്കും. മൂക്കിന്റെ രണ്ടു സുഷിരത്തിൽക്കൂടി മൂക്കട്ട ഒലിക്കുന്നു.

തൂക്കു കൊടുത്തശേഷം അവൾ അവിടെനിന്ന് അടുക്കളഭാഗത്തേക്കു പോയി.

കൂട്ടാനെന്നു പറയുന്ന കുറെ സാധനങ്ങൾ മാനേജർ തൂക്കിൽനിന്നു വിളമ്പി. ക്ലാവുപിടിച്ച പിച്ചളത്തൂക്കു കണ്ടപ്പോൾത്തന്നെ രവീന്ദ്രനു മനംമടുത്തു. തണുത്തു വളിക്കാറായിട്ടുള്ള കൂട്ടാൻ!...

കൂട്ടുകാർ കിട്ടിയതൊക്കെ അമൃതുപോലെ അകത്താക്കുന്നതു കണ്ടപ്പോൾ രവീന്ദ്രനു് അത്ഭുതം തോന്നി.

അവനും ഊണു കഴിച്ചെന്നുവരുത്തി.

മാനേജരുടെ ആസ്ഥാനത്തിന്നടുത്തെത്തിയപ്പോഠം അയാഠം പെട്ടിക്കു പിൻപിൽ ഉപവിഷ്ടനായിട്ടുണ്ട്.

''രണ്ടര ഉറുപ്പിക.'' അത്രയും പറഞ്ഞിട്ട് മാനേജർ അനാസക്തനെപ്പോലെ പുറത്തേക്കു നോക്കി.

''കാശ്ശ് അനിയൻെറ കൈയിലില്ലേ? ശാപ്പാടിൻേറതു കൊടുത്തേരു്.'' എല്ലൻബറോ പല്ലിൻെറ ഇട കുത്തുന്നതിന്നിടയിൽ പറഞ്ഞു.

''ആദ്യത്തെ വിരുന്നു് അനിയൻേറതു്.'' മണിയൻ പിൻതാങ്ങി.

രവീന്ദ്രൻ പണം കൊടുത്തു.

ഹോട്ടലിൽനിറങ്ങിയപ്പോഠം രവീന്ദ്രൻ പിറകോട്ടുനോക്കി. അവിടെ വച്ചിരുന്ന വലിയ ബോഡിൽ വായിച്ചു: 'ജാനകീവിലാസം നായർ ഹോട്ടൽ.'

വീടുവിട്ടിറങ്ങിയശേഷം ആദ്യമായി അന്നം നല്കിയ സ്ഥാപനമല്ലേ? മറക്കാനൊക്കുമോ? ''ജാനകീവിലാസം നായർ ഹോട്ടൽ.'' അവൻ പിറുപിറുത്തുകൊണ്ടു നടന്നു.

''എനിയൊണ്ടല്ലോ മൂന്നുനാലു മണിക്കൂർ.'' ശങ്കുപ്പിള്ളയാണു പറഞ്ഞതു്. ''എവിടെയെങ്കിലും പോയി അടങ്ങിയൊതുങ്ങി ഇരിക്കാം.''

''തീററി കഴിഞ്ഞാൽ പിന്നെ ചേട്ടൻ ചേനത്തണ്ടനാ.'' എല്ലൻബറോ തോളിൽ പിടിച്ചുകൊണ്ടു ചിരിച്ചു.

''പാടുപെടുന്നതെല്ലാം തിന്നാനല്ല്യോ? വയറെന്നു പറയുന്ന സഞ്ചിയില്ലായിരുന്നെങ്കിൽ എന്തു സുഖമായിരുന്നു!'' ശങ്കുപ്പിള്ള ചിരിച്ചു.

നടന്നുനടന്നു് തീവണ്ടിയാപ്പീസിനു തെക്കുവശത്തെത്തി. നാലഞ്ചു വലിയ താന്നിയും മരുതും ആഞ്ഞിലിയും മാവും അവിടെ വളർന്നു നില്ക്കുന്നു. ചുവട്ടിലൊക്കെ പാണലും വേലിപ്പരത്തിയുമാണു്. മാവിൻെറ ചുവട്ടിൽ കുറെ വെളിപ്രദേശം. നല്ല തകടിപ്പരപ്പു്. ധാരാളം നിഴലുള്ള ഇടം.

അവർ മാവിൻചുവട്ടിലേക്കു നടന്നു.

വട്ടമിട്ടു നിഴലിലിരുന്നു.

''അവളെ പേടിച്ചാരും നേർവഴി നടപ്പീല...'' ശങ്കുപ്പിള്ള പതുക്കെ മൂളിപ്പാട്ടുപോലെ പറഞ്ഞുകൊണ്ടിരുന്നു.

''ഏതവളാ ആ ഭയങ്കരി...?'' മുഖംകൊണ്ടു വികൃതികാണിച്ചു് എല്ലൻബറോ ചോദിച്ചു.

''അതു പറഞ്ഞാലൊത്തിരിയുണ്ടു്.'' നിലത്തുനിന്നു് ഒരു പുൽത്തുമ്പു പറിച്ചുകൊണ്ടു് ശങ്കുപ്പിള്ള മറുപടി പറഞ്ഞു. ''അവരു സുഖിക്കട്ടെ! ഞാൻ അടുത്തെവിടെങ്കിലുമൊണ്ടെങ്കിലല്ലേ മനസ്സാക്ഷിക്കത്തു് ഉപദ്രവിക്കൂ.'' ദീർഘനിശ്വാസംവിട്ടശേഷം ശങ്കുപ്പിള്ള

അല്പനേരം മിണ്ടാതിരുന്നു. ''സ്ഥലം ഒഴിഞ്ഞുകൊടുക്കാൻ ഞാൻ നാടുവിട്ടു. പിന്നെ വഴക്കില്ലല്ലോ. അവളൊരു ഭയങ്കരിതന്നെയാ!'' പതിഞ്ഞ പെരുമാററക്കാരനാണെന്നു തോന്നിയ ശങ്കുപ്പിള്ള വാചാലനാകുന്നതു കേട്ടപ്പോൾ രവീന്ദ്രനു രസംകയറി.

''പെണ്ണാണോ, അവൾ ഭയങ്കരിയായിരിക്കും! ഭയങ്കരിയല്ലാത്ത ഒരു പെണ്ണിനെ എവിടെയെങ്കിലും കാണിക്കാമോ?'' മണിയൻ തൻെറ വനിതാവിദ്വേഷം വിളംബരംചെയ്യുകയായിരുന്നു.

''അത്ര ശരിയാണെന്നു പറയുവാൻ എനിക്കൊക്കത്തില്ല.'' എല്ലൻബറോ ഗോപിയോടു വിയോജിച്ചു. ''അവൾ... എൻെറ ശാരദ!... അവളൊരു ദേവതയാ!''

''വിശന്നു നടക്കുന്ന നിനക്കു് അമേദ്ധ്യവും പാൽപ്പായസമായേ തോന്നൂ.'' മണിയൻ വിട്ടില്ല.

എല്ലൻബറോ ഇളിഭ്യനായി ചിരിച്ചു: ''ചേട്ടൻ പറയൂ ആ ഭയങ്കരിയുടെ കാര്യം.''

''എത്ര പറഞ്ഞാലും തീരത്തില്ല. അത്രയുണ്ടു് പറയാൻ.'' കാക്കിച്ചു തുപ്പിക്കൊണ്ടു് ശങ്കുപ്പിള്ള പറഞ്ഞു. ''അതു പറഞ്ഞാൽ വായപോലും അശുദ്ധമാകും.''

''അപ്പോൾ രസമുള്ളതാ കാര്യമെന്നു പറ!'' കൈ കൊട്ടിക്കൊണ്ടു് എല്ലൻബറോ ശങ്കുപ്പിള്ളയോടടുത്തു നീങ്ങിയിരുന്നു. ''പറ ചേട്ടാ!''

''ജീവിതത്തിൽ കള്ളവും കൊള്ളയുമൊക്കെക്കാണും. എന്നാലും അതിനൊക്കെ ഒരതിരില്ലേ?''

''ഇല്ല ചേട്ടാ. അതിരെന്നൊരു കാര്യം മനുഷ്യസ്വഭാവത്തിനില്ല. അതു് എവിടെവരെപ്പോകും, എന്തൊക്കെ ചെയ്യും എന്നൊന്നും ആർക്കും പറയാനാവത്തില്ല. ഞാൻ എന്തൊക്കെ കണ്ടിരിക്കുന്നു!'' ഗോപി ആത്മഗതംപോലെ പറഞ്ഞു.

''നിൻെറ കഥയല്ല കേൾക്കേണ്ടതു്. ചേട്ടൻ പറ!''—എല്ലൻബറോ, ശങ്കുപ്പിള്ളയോടു തിരിഞ്ഞു.

''ഒരെട്ടു കൊല്ലത്തിനു മുമ്പാ ഞങ്ങടെ കല്യാണം കഴിഞ്ഞെ.''—അതുവരെ മിണ്ടാതിരുന്ന രവീന്ദ്രൻ ചോദിച്ചു.

''അപ്പോ, ചേട്ടൻെറ സ്വന്തം കഥയാണോ?''

''അതേ!''—ദൂരത്തേക്കു നോക്കിക്കൊണ്ടു് ശങ്കുപ്പിള്ള പതുക്കെ പറഞ്ഞു. ''ഞാൻ ചെയ്തതും തെററായിരുന്നു. വയസ്സുചെന്ന അമ്മ അന്നു് അതുതന്നെ വിലക്കിയതാണു്.'' ദീർഘനിശ്വാസം വിട്ടശേഷം അയാൾ തുടർന്നു— ''നാട്ടിൽ നാലുപേർ അറിയത്തക്ക പേരുദോഷം പരത്തിയവളെ കല്യാണംകഴിക്കാമെന്നു നിനച്ചതാണു് ഒന്നാമത്തെ തെററു്.''

''അപ്പോൾ തെററിലാണു തുടക്കമെന്നു പറ!'' എല്ലൻബറോ അഭിപ്രായം തട്ടിയിട്ടു ചിരിച്ചു.

''അതെ. എന്നാൽ ചെയ്യുമ്പോരം അതു കാണാൻ കണ്ണിനു തെളിച്ചമില്ലായിരുന്നു. പലപ്പോഴും തെററു തെററെന്നു് അറിയുമ്പോഴേക്കു് വളരെ താമസിച്ചുപോകും. അതാണല്ലോ മനുഷ്യൻെറ സ്ഥിതി.''

''ശരി! വേദാന്തമൊക്കെ കഥ പറഞ്ഞിട്ടു്. എന്നിട്ടു്?'' മണിയൻ, ശങ്കുപ്പിള്ളയെ പ്രോത്സാഹിപ്പിക്കുകയായിരുന്നു.

''അധികം പൊക്കമില്ല. ഉരുണ്ടു കൊഴുത്തു വടിവൊത്ത തടി. ആരേം വശീകരിക്കുന്ന ചിരി. വത്തമാനം കേട്ടാൽ ആരും അലിഞ്ഞുപോകും. മാലതിയെ നിങ്ങരം കാണണം. ആകപ്പാടെ എന്തൊരു ചന്തമാണു് അവരംക്കു്!'' ശങ്കുപ്പിള്ള ഊറിയിറക്കിക്കൊണ്ടു കുറച്ചു നിമിഷം ഇരുന്നു. ''നാട്ടിൽ തലപ്പത്തിരിക്കുന്നവർ പലരും അവളുടെ ചിരിയിൽ കുടുങ്ങിയിട്ടുണ്ടെന്നു് എനിക്കറിയാമായിരുന്നു. എന്നാലും അവളെ സൊന്തമാക്കണമെന്നു് എനിക്കു് ആശ വളന്നു.''

''മററുള്ളവക്കോ?''—എല്ലൻബറോ ഇടയ്ക്കുകയറി ചോദിച്ചു.

''അവക്കു് അവളെ വേണം. സൊന്തമായിട്ടല്ല. ആവശ്യമനുസരിച്ചു്. എന്നാൽ എനിക്കു് അതായിരുന്നില്ല ആശ. അവരം എൻേറതാകണം; അത്രതന്നെ. ഞാൻ കല്യാണംകഴിക്കാമെന്നു പറഞ്ഞപ്പോരം അവരം എൻെറകൂടെ കൂടി. പെണ്ണല്ലേ? കൈമറിഞ്ഞു കൈമറിഞ്ഞു് എത്രനാരം കഴിയും?''

ശങ്കുപ്പിള്ള പിന്നെയും മിണ്ടാതിരുന്നു. അയാരം ചിന്തയിലാണ്ടു.

''ദേവീക്ഷേത്രത്തിൽവച്ചു ഞങ്ങരം അന്യോന്യം മാലയിട്ടു. എൻെറ സ്നേഹിതന്മാരിൽ ഏഴെട്ടുപേരേ അപ്പോളുണ്ടായിരുന്നുള്ളു. ഞാൻ നാട്ടിലെ പ്രമാണിയൊന്നുമല്ല. ആകപ്പാടെ ഒരു കാപ്പിക്കടയുണ്ടു്. അതിൽനിന്നു സാമാന്യം നല്ല ആദായം വരും. അതുകൊണ്ടൊക്കെ ജീവിക്കാമെന്നു തോന്നി.''

''എന്നിട്ടു്?''—എല്ലൻബറോ ആകാംക്ഷയോടെ നോക്കി.

''കല്യാണംകഴിഞ്ഞശേഷം സമയമധികവും കഴിച്ചതു് വീട്ടിലാണു്. വല്ലപ്പോഴുമേ കടയിൽ വരൂ. കടയിലെ ജോലിക്കാർ തോന്നിയപോലെ കാര്യം നടത്തി. കിട്ടിയ പണമെല്ലാം അവരംക്കു കാപ്പും മാലയും കോപ്പും തീക്കാനെടുത്തു ചെലവാക്കിവന്നു. എന്തിനു്, രണ്ടു കൊല്ലം തികയുന്നതിനു മുമ്പു് കട പൂട്ടി.''

''ബിസിനസ്സു് നഷ്ടത്തിലായെന്നു പറ!'' എല്ലൻബറോ ചിരിച്ചു.

''അതെ. അങ്ങനെ പറയാം. എനിക്കൊരു മോനുണ്ടായി. അതായിരുന്നു ആകപ്പാടെയുള്ള അററാദായം. ജനിച്ചനാരംമുതൽ അതിനു ഗ്രഹപ്പിഴതന്നെ. കരപ്പനും ചൊറിയും പിടിച്ചു്, ദേഹമൊക്കെ ഈച്ചയരിച്ചുകൊണ്ടു്, സവ്വസമയവും മോങ്ങിക്കൊണ്ടിരിക്കുന്ന ഒരു കൊച്ചു്. കഷായവും നെയ്യും വെളിച്ചെണ്ണയും ഉണ്ടാക്കി

യും വാങ്ങിച്ചും ഞാൻ മടുത്തു. അവളാണെങ്കിൽ അതിനെ കൈകൊണ്ടു തൊടത്തില്ല. കുളിതേവാരങ്ങൾ കഴിഞ്ഞ്, തല കോതി പിറകോട്ടിട്ട്, ചാന്തുപൊട്ടു തൊട്ട്, കണ്ണുമെഴുതി അകത്തമ്മയേപ്പോലെ, ഒരു കെട്ടുകാഴ്ചയായി വീട്ടിൽ നടക്കും. ഞാൻ വേണം കരപ്പനരിച്ച കൊച്ചിനെ നോക്കാൻ!''

''കഷ്ടംതന്നെ!'' അനുതാപം രേഖപ്പെടുത്തിക്കൊണ്ടു മണിയൻ പറഞ്ഞു.

''പാവംപിടിച്ചവരുടെ ഗതി ഇതുതന്നെയാ.''—എല്ലൻബറോ വിട്ടില്ല.

''വരവൊന്നുമില്ലാതെ എത്രനാൾ കഴിയാനൊക്കും? ഏഴെട്ടു മാസം കഴിഞ്ഞപ്പോൾ കൊച്ചു പനിപിടിച്ചു ചത്തു!''

''ചത്തു?''—രവീന്ദ്രൻ അനുകമ്പയോടെ ചോദിച്ചു.

''ചത്തു! ഒരുതരത്തിൽ അതും നന്നായി.'' ശങ്കുപ്പിള്ളയുടെ കണ്ഠം ഇടറുന്നുണ്ടായിരുന്നു.

''ദിവസച്ചെലവിനുപോലും വഴിയില്ല. ഞാൻ നട്ടംതിരിഞ്ഞു. കല്യാണം വരുത്തിയ വിന! എങ്കിലും എനിക്കു മാലതി എന്നു പറഞ്ഞാൽ ജീവനാണ്. ആർക്കുമില്ലാത്ത വശ്യശക്തി അവൾക്കുണ്ട്. അവൾ മുമ്പിൽ വരുമ്പോൾ മനോവിഷമങ്ങളെല്ലാം ആലിപ്പഴംപോലെ അലിഞ്ഞുപോകും!''

''അതാണ് പെണ്ണുങ്ങളുടെ ബലം!'' മുനി മൊഴിയുന്നതുപോലെ എല്ലൻബറോ പറഞ്ഞു.

''എൻെറ പ്രയാസവും വിഷമങ്ങളും കണ്ടും കേട്ടും അറിഞ്ഞ് ഒരുദിവസം അമ്മ ഞാൻ താമസിക്കുന്നിടത്തു വന്നു.

'മോനേ! നീയിങ്ങനെ എത്രനാൾ നരകിക്കും? വരുമാനമൊന്നുമില്ലാതെ കഴിയാനൊക്കുമോ?'

'ഒന്നും സാരമില്ലമ്മേ!' പ്രയാസം ലഘൂകരിക്കുന്ന മട്ടിൽ ഞാൻ പറഞ്ഞു. 'പുതിയതായി കട തുടങ്ങണം. അതിനു കാശു ശേഖരിക്കുവാൻ ശ്രമിക്കുകയാ.'

'തൊടങ്ങിയാലും അതു തൊടന്നു നിക്കുമോ മോനേ?' മാലതിയെ ഉന്നംവച്ചാണ് അമ്മ അതു ചോദിച്ചതെന്ന് എനിക്കറിയാമായിരുന്നു.

'നടക്കും!' ഞാൻ അമ്മയെ സമാധാനിപ്പിക്കുവാൻ പറഞ്ഞു നോക്കി.

'നെനക്ക് ഇതൊക്കെ വന്നുചേർന്നതു കാണാൻ ഈ വയസ്സുകാലത്ത് ഇടയായല്ലോ.' അമ്മ കണ്ണു തുടച്ചു.

'സാരമില്ലമ്മേ!'

'താങ്ങാനാവാത്ത വെഷമത്തിലാ നീയെന്നെനിക്കറിയാം. എൻെറ കാലം കഴിയുന്നതുവരെയെങ്കിലും നീ നന്നായിരിക്കുന്നതു കണ്ടാ മതി. അതു കാണാനൊള്ള കൊതികൊണ്ടു പറയുന്നതാ.'

മൂക്കുപിഴിഞ്ഞുകൊണ്ടു് അമ്മ കണ്ണീരൊലിപ്പിച്ചു. അതു കണ്ട പ്പോഠം സഹിക്കാനാവാത്ത വല്ലായ്മ തോന്നി.

'ഞാനെന്തു ചെയ്യണമെന്നാ അമ്മ പറേന്നെ?'

'ഞാമ്പറേന്നതൊന്നും നീ കേക്കത്തില്ല.' ഹൃദയവേദനയോ ടെയാണു് അമ്മ സംസാരിച്ചതു്. അമ്മയെ കുററപ്പെടുത്താനുമില്ല. പഠിക്കുന്നകാലത്തു് പന്തു കളിക്കാനും സിനിമ കാണാനും ആണു് സമയമധികവും ചെലവാക്കിയതു്. ആധാരമെഴുത്തുകാരനായിരു ന്നു അച്ഛൻ. കാലത്തു് റാന്നിയിൽനിന്നു്—അതായതു് എൻെറ നാട്ടിൽനിന്നു്—പത്തനംതിട്ടയ്ക്കു പോയാൽ രാത്രി വളരെ താമസി ച്ചേ മടങ്ങിവരു. വീട്ടിൽ അമ്മ മാത്രമേ കാണു. അമ്മയെ അനു സരിച്ചില്ലെങ്കിലും കുഴപ്പമൊന്നുമില്ല. തോന്ന്യാസംകാണിച്ചു്, തന്നിഷ്ടംപോലെ നടക്കും. ആവശ്യത്തിനു പണമില്ലെങ്കിൽ പെട്ടി യിൽനിന്നു മോഷ്ടിക്കും. അതും പററിയില്ലെങ്കിൽ കൈയിൽ കിട്ടു ന്നതു് എടുത്തുകൊണ്ടുപോയി വല്ലവക്കും വില്ക്കും. കണ്ടമാനച്ചെല വിനു കാശു വേണ്ടേ? അങ്ങനെ തോന്ന്യാസമായിട്ടാണു് ജീവിച്ച തു്. ഫലമോ? സ്കൂൾഫൈനലിനു രണ്ടുവട്ടം എഴുതി. തോററു. എന്തു വേലയ്ക്കു പോകാൻ? അച്ഛൻെറകൂടെ ആധാരമെഴുത്തിനു പത്ത നംതിട്ടയ്ക്കു പോകാൻ ആവുന്നത്ര എല്ലാവരും നിർബ്ബന്ധിച്ചു. എന്നാൽ അച്ഛൻെറകൂടെ വയ്യാ.''

''കഥ കൊള്ളാമല്ലോ ചേട്ടാ!'' എല്ലൻബറോ ചിരിച്ചുകൊ ണ്ടു പറഞ്ഞു.

''തീന്നില്ല. പഴയ തെററൊക്കെ ഏററുപറയാൻ വിഷമമില്ല. എൻെറ അനിയൻ കൊച്ചുമാധവൻ നേരേ മറിച്ചായിരുന്നു. കൂട്ടില്ല. കൂത്താട്ടമില്ല. അങ്ങുമിങ്ങും അലഞ്ഞുനടപ്പില്ല. പുസ്തകപ്പുഴു. വീട്ടിൽ കുത്തിയിരിക്കും. അമ്മ പറയുന്നതൊക്കെ അപ്പടി ചെയ്യും. അവൻ പഠിച്ചു ജയിച്ചു. അന്നൊക്കെ ഉണ്ണാൻ ചെല്ലുമ്പോഠം അമ്മ ചോദി ക്കും: 'എന്നും ഇങ്ങനെ വിളമ്പിത്തരുവാൻ ആരേലുമുണ്ടായിരിക്കു മോ? വീണ്ടുവിചാരം വരേണ്ട പ്രായമായില്ലേ മോനേ?' ദേഷ്യ പ്പെട്ടു് വല്ലതും പറഞ്ഞിട്ടു് ഞാൻ എണീററുപോകും.''

''ആളു് അരച്ചട്ടമ്പിയായിരുന്നെന്നു പറ!'' എല്ലൻബറോ തട്ടിവിട്ടു.

''അങ്ങനേയും പറയാം—'' ശങ്കുപ്പിള്ള കഥ തുടന്നു: ''കുറെ നാഠം ചെന്നപ്പോളാണു് അച്ഛൻെറ മരണം. പെട്ടെന്നാണുണ്ടായ തു്. പത്തനംതിട്ടയിൽനിന്നു നേരത്തെ വന്നു. വീട്ടിൽ വന്നുകയറി യതു് വളരെ തളർന്നായിരുന്നു. വല്ലാത്ത ക്ഷീണമെന്നല്ലാതെ ഒന്നും പറഞ്ഞില്ല. കാലും മുഖവും കഴുകി. കട്ടിലിൽച്ചെന്നു കിടന്നു. 'അ ഗ്രേ പശ്യാമി...' എന്ന ശ്ലോകം ചൊല്ലിത്തുടങ്ങിയപ്പോഠം അമ്മ അ ടുക്കളയിലേക്കു പോയി. പാലു കാച്ചി ആററിത്തണുപ്പിച്ചു് തംബ്ല റിൽ എടുത്തുകൊണ്ടുവന്നു. മുറിയിൽ ശബ്ദം കേഠക്കാനില്ല. ഉറങ്ങു

ന്നതിനു മുമ്പ് എന്നും നാരായണീയശ്ലോകം ചൊല്ലുന്ന പതിവുണ്ട്. പാലുമായി അടുത്തുവന്നപ്പോഴും അനക്കമില്ല.

'ഉറങ്ങിയോ? പാലു കുടിച്ചിട്ടാട്ടെ'—അമ്മ കുലുക്കി. തൊട്ടപ്പോഴും തണുത്തിരിക്കുന്നു! ലോകം നടുങ്ങുന്നതുപോലെ അമ്മ പൊട്ടിക്കരഞ്ഞു.

അച്ഛൻ മരിച്ചിരുന്നു.

അമ്മയുടെ മുറവിളി കേട്ട് അയൽപക്കത്തുള്ളവർ ഓടിക്കൂടി.

അന്ന്, ആ സമയം, ഞാൻ സിനിമാക്കൊട്ടകയിലിരിക്കുകയായിരുന്നു.''—ശങ്കുപ്പിള്ളയുടെ കണ്ഠമിടറി. അയാളുടെ കണ്ണു നിറഞ്ഞൊഴുകി.

''അതൊക്കെ ഓക്കുമ്പോഴും എന്റെ ചങ്കു പൊട്ടുന്നു.''

നീണ്ട നിശ്ശബ്ദത അവിടെ നിലനിന്നു. ചുററുമിരുന്ന കൂട്ടകാരും ഒന്നും മിണ്ടിയില്ല.

''എല്ലാം കഴിഞ്ഞു. അച്ഛൻ പോയി. എനിക്കു് അതൊരു വലിയ അടിയായിരുന്നു—'' മൂക്കു പിഴിഞ്ഞശേഷം അയാൾ തുടന്നു. ''ഞാൻ എങ്ങും എത്തിയിട്ടില്ല. എത്തുംപിടിയുമില്ലാതെ പരന്നുകിടക്കുകയാണു് ജീവിതം. അതിന്റെ ഭയാനകമായ വിശാലതയിൽ ഒററയ്ക്കു നില്ക്കുവാൻ സംഗതി വന്നപ്പോഴും എന്റെ ഏകാന്തതയെക്കുറിച്ചു ബോദ്ധ്യം വന്നു. ഇങ്ങനെയായാൽ...എങ്ങനെ ജീവിക്കും?

കൊച്ചുമാധവൻ വക്കീലായി പണി തുടങ്ങിയിരുന്നു. നാലഞ്ചുമാസം ഒന്നും ചെയ്യാതെ ഞാൻ കഴിച്ചു. ഒടുവിൽ നാലുമുക്കിൽ ഒരു കാപ്പിക്കട തുറന്നു. അമ്മയ്ക്കും അനിയനും അത്ര ഇഷ്ടമായില്ല. എങ്കിലും എനിക്കു് എന്തെങ്കിലും പണി വേണ്ടേ? കാപ്പിക്കട നല്ല രീതിയിൽ നടന്നു. പണം നല്ലതുപോലെ കിട്ടി.

അക്കാലത്താണു് മാലതിയെ കണ്ടുമുട്ടിയതു്. ആദ്യമാദ്യം ഒരു വിനോദമായിരുന്നു ലക്ഷ്യം. സൊള്ളണം, സന്തോഷിക്കണം. അതിൽക്കവിഞ്ഞു വിചാരമൊന്നുമില്ല. വിചാരിക്കുന്നതല്ലല്ലോ നടക്കുന്നതു്. ഒടുവിൽ അവളെ കല്യാണംകഴിച്ചു.

അമ്മയും അനിയനുമായി അതോടെ തീരെ തെററി. എന്റെ വിവാഹം അവക്കു തീരെ ഇഷ്ടമായില്ല. 'പേരുദോഷം പരത്തിയ പെണ്ണിനെ വീട്ടിൽ കയററാൻ കൊള്ളുമോ?' അമ്മ ചോദിച്ചു.

ഞാൻ ഒരു വീടു വാടകയ്ക്കെടുത്തു താമസം തുടങ്ങി. മാലതിയെ അങ്ങോട്ടാണു കൊണ്ടുപോയതു്.

മാലതിയുടെ പണ്ടത്തെ പററുവരവുകാർ പലരും വീട്ടിൽ വന്നിരുന്നു. എങ്കിലും എനിക്കു് അവളെക്കുറിച്ചു ശങ്കയൊന്നും തോന്നിയില്ല. എന്റെ വിരോധംകൊണ്ടു് ക്രമേണ ആളുകളുടെ വരവൊക്കെ നിലച്ചു. ഒന്നുരണ്ടുതവണ വഴക്കും വക്കാണവും നടന്നു. ഒടുവിൽ അവരും സ്വയം നന്നായി.

രണ്ടരക്കൊല്ലത്തെ കുടുംബജീവിതത്തിൻെറ ഫലമായി ഞാൻ കട പൂട്ടുവാൻ നിർബ്ബന്ധിതനായി.

കഷ്ടപ്പെട്ടു കഴിയുമ്പോഴാണ് മുമ്പു പറഞ്ഞതുപോലെ അമ്മ വന്നതു്. എത്രയായാലും അമ്മയല്ലേ? ചീത്തയാണെങ്കിലും മക്കളെ അമ്മ ഉപേക്ഷിക്കുമോ?''

''ഇല്ല.''—രവീന്ദ്രനാണ് മറുപടി പറഞ്ഞതു്.

'''ഞാൻ പറയുന്നതു് നീ ഒരിക്കലെങ്കിലും കേൾക്കെടാ മോനേ!'—അമ്മ കണ്ണീരോടെ പറഞ്ഞു.

'എന്താണമ്മേ?'—ഞാൻ ചോദിച്ചു.

'നീ വീട്ടിൽ പോരു്. അവിടാണെങ്കിൽ ആരുണ്ടു്? കൊച്ചു മാധവനും ഞാനുമല്ലേയുള്ളു? അവനു് ഇപ്പോഴൊന്നും കല്യാണം വേണ്ടെന്നാ പിടിവാദം. എനിക്കും വയസ്സായി. തുണയ്ക്കു് ഒരാളുണ്ടെങ്കിൽ...'

അമ്മയ്ക്കു് മാലതിയെക്കുറിച്ചു സമ്മതമാണെന്നുള്ള സൂചനയായിരുന്നു. ഞാനിരുന്നു ചിന്തിച്ചു.

രണ്ടുദിവസം കഴിഞ്ഞു് ഞാൻ വാടകവീടു വിട്ടു. എൻെറ സ്വന്തം വീട്ടിൽ, അമ്മയോടും അനിയനോടുംകൂടി താമസമായി.''

''മുടിയനായ പുത്രൻ തിരിച്ചുവന്നു!''—മണിയൻ പതുക്കെ പറഞ്ഞിട്ടു ചിരിച്ചു.

''അതെ!'' ശങ്കുപ്പിള്ളയും ചിരിയിൽ പങ്കുകൊണ്ടു. ''അനിയൻ കൊച്ചുമാധവൻെറ കാര്യം പറഞ്ഞതു് ഓക്കുന്നല്ലോ?''

''ഓ! ഓർമ്മയുണ്ടു്. വക്കീലദ്ദേഹം!...'' അവജ്ഞയോടെ എല്പൻബറോ പറഞ്ഞു.

''അതെ. അവൻ നേരത്തെ ഒരു രോഗിയാണു്. വയററിൽ എന്നും വേദന. സ്കൂളിൽ പഠിക്കുന്നകാലത്തു് തുടങ്ങിയതാ. എന്നും മരുന്നും മന്ത്രവാദവുമായി കഴിയുകയാണു്. ഈ വിഷമം കാരണം എപ്പോഴും അവനു് അമ്മയെ ആശ്രയിച്ചു കഴിയേണ്ടിവന്നു. വെളിയിലെങ്ങും പോകത്തില്ല. വീടുവിട്ടു് അധികം കഴിയാനുള്ള കരുത്തു് അവനില്ല. ഈ പരാധീനത വെച്ചുകൊണ്ടുതന്നെയാണു് അവൻ പഠിച്ചതു്. കണ്ടാൽ ഒരശ്രുവാണു്. കടുത്ത ദേഷ്യക്കാരൻ. അമ്മ കൊടുക്കുന്ന ആഹാരമേ മൂപ്പർക്കു പിടിക്കൂ. അച്ഛനും അവനോടു പ്രത്യേകിച്ചു വാത്സല്യം തോന്നിയിരുന്നു. താന്തോന്നിയായി, കിട്ടുന്നതൊക്കെ കഴിച്ചു് ഞാൻ നാടു ചുററുമ്പോൾ, കൊച്ചു മാധവൻ വീട്ടിൽ പൂച്ചപോലെ കഴിയും. എന്നോടു് അവനത്ര പിടുത്തമല്ല. ഞങ്ങൾ തമ്മിൽ ചിലപ്പോഴൊക്കെ വാക്കുതക്കമുണ്ടാകും. അമ്മ വന്നാണു് തടസ്സംപറഞ്ഞു രാജിയുണ്ടാക്കുക. എൻെറ കല്യാണം നടന്നപ്പോൾ ഞങ്ങൾ തീരെ തെററി. എൻെറ നാററം കൊണ്ടു് വക്കീലുസാറിനു് നാട്ടിൽ ഇറങ്ങിനടക്കുവാൻ, അന്തസ്സുള്ള നാലുപേരുടെയിടയിൽ ചെല്ലാൻ, വയ്യാതായത്രേ!''—ശങ്കുപ്പിള്ള അല്പനേരം ചിരിച്ചു. ശോകരസം ഏറിനിന്ന ചിരി.

അമ്മയുടെ നിർബ്ബന്ധംമൂലം ഞങ്ങൾ തിരിച്ചു വീട്ടിൽ താമസമായി. അനിയന്റെ വിരോധം തീരെ തണുത്തിരുന്നതായിട്ടാണു് ഞാൻ കണ്ടതു്. ഒന്നുരണ്ടു മാസംകൊണ്ടു മാലതി, അമ്മയെ പൂർണ്ണമായി മയക്കിയെടുത്തു.''

''അവരു് ആളു മിടുക്കിയാണല്ലോ!'' എല്ലൻബറോ അഭിപ്രായം പാസ്സാക്കി.

''അതെ. ചുററുപാടനുസരിച്ചു നിറംമാറുവാൻ നല്ല വിരുതുള്ളവളാ. അമ്മയ്ക്കു് അവളില്ലാതെ കാര്യമൊന്നും നടത്താനൊക്കുകയില്ലെന്നു മട്ടുവന്നു.

'അവളൊരു സാമർത്ഥ്യക്കാരിയാ. കാര്യങ്ങൾ നോക്കാൻ പെണ്ണുങ്ങൾക്കു് ഇങ്ങനെ ചുണ വേണം. ഇപ്പോൾ ഇവിടത്തെ കാര്യങ്ങൾക്കു് എന്തടുക്കും ചിട്ടയുമാണു്!'—അമ്മ കൂടക്കൂടെ രഹസ്യമായി എന്നോടു പറയും. 'കാര്യമില്ലാതെ പേരുദോഷം പറഞ്ഞുപരത്തി മററുള്ളവരെ താഴ്ത്തിക്കെട്ടുന്നവരാ മനുഷ്യർ. അവൾക്കെന്നാ കുറവു്? തന്റേടം കുറച്ചു കൂടിപ്പോയി. അതു നല്ലതല്ല്യോ? വീട്ടുകാര്യം നോക്കേണ്ടതെങ്ങനെയെന്നു് അവളെ കണ്ടു പഠിക്കണം.'

അമ്മയുടെ അഭിപ്രായം മാറിയതു് എനിക്കു സന്തോഷമുണ്ടാക്കി.

ആയിടെ ഞാനും ഒരു പുതിയ ബിസിനസ്സു് തൊടങ്ങി. റോഡു കൺട്രാക്ടു്. മരാമത്തുവകുപ്പിൽനിന്നു കൊച്ചുകൊച്ചു കൺട്രാക്ടു് എടുത്തു വേലനടത്തുക. അക്കാര്യത്തിൽ കൊച്ചുമാധവനും കുറച്ചൊന്നുമല്ല സഹായിച്ചതു്. ഉദ്യോഗസ്ഥന്മാരും സ്വാധീനമുള്ളവരുമൊക്കെ അവന്റെ പരിചയക്കാരാണു്. അതിനാൽ അവർ എന്നോടു പ്രത്യേകത കാണിച്ചു. ഞാനും, പുതിയതായി ജീവിക്കാൻ തുടങ്ങി. ആകപ്പാടെ തെളിച്ചവും സുഖവും കണ്ടുതുടങ്ങി. എന്നാൽ അതു് അധികനാൾ നിലനിന്നില്ല.''

''അതെന്താ ചേട്ടാ?''—മണിയൻ ചോദിച്ചു.

''അങ്ങനെയാ വന്നുചേർന്നതു്. അമ്മയുടെ മരണവും അച്ഛന്റേതുപോലെ തികച്ചും അപ്രതീക്ഷിതമായിരുന്നു. രണ്ടുമൂന്നു ദിവസം പനിച്ചു. നാട്ടുവൈദ്യന്റെ കഷായവും മരുന്നും കൊടുത്തു. ഒരു ദിവസം രാത്രി ദീനം കടുത്തു് ബോധമില്ലാതായി. നാട്ടിലെ നല്ല ഡോക്ടറെ കൊണ്ടുവന്നു. പരിശോധിച്ചു. സാരമില്ലെന്നു പറഞ്ഞു് ഡോക്ടർ കുത്തിവച്ചു. ഡോക്ടർ പോയി. അർദ്ധരാത്രിയായപ്പോൾ സുഖക്കേടു വല്ലാതെ വിഷമത്തിലായി. പിച്ചും പേയും പറയാൻ തുടങ്ങി. ഡോക്ടറെ വിളിക്കാൻ ആളു പോയി. അയാൾ വന്നില്ല. വിളിക്കുവാൻ പോയ ആളോടു വേണമെങ്കിൽ കാലത്തു വരാമെന്നു പറഞ്ഞയച്ചു. അതു വേണ്ടിവന്നതുമില്ല. ആൾ തിരിച്ചുവന്നു കുറച്ചു കഴിഞ്ഞപ്പോൾ അമ്മ കണ്ണടച്ചു.''—ശങ്കുപ്പിള്ള കണ്ണു തുടച്ചു. ''ദൈവാധീനമെന്നു പറയട്ടെ, ഞാനും അനിയനും അടുത്തുണ്ടായിരുന്നു.''

കുറച്ചുനേരം ശങ്കുപ്പിള്ള മിണ്ടാതിരുന്നു.

''പോകേണ്ടവരെല്ലാം പോയി. ഞങ്ങരം തനിച്ചായി.'' ശങ്കുപ്പിള്ള നിശ്ശബ്ദതയ്ക്കുശേഷം തുടൻു—''വീട്ടുകാര്യങ്ങരംക്കു കുറവൊന്നുംവരാതെ മാലതി സൂക്ഷിച്ചു.

മാസങ്ങരം നാലഞ്ചു കഴിഞ്ഞു.

ഒരു പാലത്തിൻെറ സാമാന്യം വലിയ ഒരു സബ് കോൺട്രാക്ട് ഞാൻ എടുത്തിരുന്നു. അതിൻെറ കാര്യത്തിനായി കൊല്ലത്തും തിരുവനന്തപുരത്തും കൂടക്കൂടെ പോകണം. ചിലപ്പോരം രണ്ടു മൂന്നു ദിവസം ഒന്നിച്ചു വീട്ടിൽ കാണത്തില്ല. വേലകരം സമയത്തിനു ചെയ്തുകൊണ്ടിരിക്കുവാൻ വല്ലാതെ വിഷമിച്ചു. വീട്ടിൽ മടങ്ങിവരുമ്പോരം ആകപ്പാടെ ഒരസ്വാസ്ഥ്യം. മാലതിയുടെ പെരുമാററത്തിൽത്തന്നെ വല്ല മാററവുമുണ്ടോ? എനിക്കു സംശയം തോന്നി. സംശയം സ്ഥിരീകരിക്കുക എന്നതായി എൻെറ ഉന്നം.''

''വക്കീലദ്ദേഹം വേല തൊടങ്ങി!''—ചിരിച്ചു തകർത്തുകൊണ്ട് എല്ലൻബറോ തട്ടി.

''എൻെറ കാര്യങ്ങളേക്കാരം കൊച്ചുമാധവൻെറ സുഖസൗകര്യങ്ങളിലായിരുന്നു മാലതിയുടെ ശ്രദ്ധയെന്ന് എനിക്കു ബോധ്യമായി. അവനില്ലാത്ത സമയത്ത് അവളെ കഠിനമായി ശാസിച്ചു. ഒന്നുരണ്ടുതവണ തല്ലി. അവളെ കാണുന്നതുതന്നെ എനിക്കു വയ്യാതായി.

ഞങ്ങളുടെ ബന്ധം തകരുകയായിരുന്നു. തകർന്നുകഴിഞ്ഞിരുന്നു.''

''പുതിയ മേച്ചിൽസ്ഥലം കണ്ടപ്പോരം കന്നു് അങ്ങോട്ടു തിരിഞ്ഞു.''—മണിയൻ ആത്മഗതംപോലെ പറഞ്ഞു.

''അതെ! അതു നേരാ! കൺട്രാക്ട്പണിയിൽപ്പോലും എനിക്കു ശ്രദ്ധിക്കുവാൻ സാധിച്ചില്ല. എൻെറ സ്വപ്നാദികളും ഉലഞ്ഞു. പണിനടക്കുന്നിടത്തു പോകുന്നതുതന്നെ കുറവായി. ചില കൂട്ടുകാരുമൊത്തു ഷാപ്പിൽ കയറുന്ന പതിവ് അന്നാണു തുടങ്ങിയതു്. കുടിച്ചു ലക്കില്ലാതെ എവിടെയെങ്കിലും കിടക്കും. വേലസ്ഥലത്തു പോയാൽ കുറച്ചുനേരം ചുററിപ്പററിനിന്നിട്ട് എവിടെങ്കിലും പോയി ഉറങ്ങും. എന്തിനു്, ആർക്കുവേണ്ടി ഇതൊക്കെ ചെയ്യണം? നിരാശ!...നിരാശതന്നെ ചുററും!''

''തോന്നാതിരിക്കുമോ? ഭാര്യയുടെ ചതി ഒരുവശത്ത്. അനിയൻെറ കൊള്ളരുതായ്മ മറുവശത്ത്...'' എല്ലൻബറോ തുടങ്ങി.

''ഒരുദിവസം സന്ധ്യസമയത്ത് ഞാൻ വീട്ടിൽ വന്നു. സാധാരണ മടങ്ങുമ്പോരം നേരം വൈകും. എൻെറ വരവ് അപ്രതീക്ഷിതമായിരുന്നു. കൊച്ചുമാധവനും മാലതിയും കിഴക്കേ വരാന്തയിലിരുന്നു വർത്തമാനംപറയുന്നു. രസിക്കുന്നു. മൂക്കററം കുടിച്ചിരുന്ന എനിക്ക് നേരേ നില്ക്കാൻതന്നെ ശക്തിയുണ്ടായിരുന്നില്ല. ഈ രംഗം കണ്ടപ്പോരം ഞാൻ ഞാനല്ലാതായി...അട്ടഹസിച്ചുകൊണ്ട്

അവരുടെനേക്ക്ടെത്തു. കൈയിൽക്കിട്ടിയതു് അവളെയാണു്. തല മുടിക്കു ചുററിപ്പിടിച്ചു് ഭയങ്കരമായി അടിച്ചു... താഴെ വീണ അവളെ തൊഴിച്ചു.''

'ചേട്ടാ! ചേട്ടാ!...' തടസ്സം പറയുവാൻ വന്ന അവനും കൊടുത്തു ഒന്നു്...'ചേട്ടൻ! നിൻെറ ചേട്ടനാരെടാ?...' പല്ലുറുമ്മിക്കൊണ്ടു് ശങ്കുപ്പിള്ള ആക്രോശിച്ചു.''

''കഥ പറയുവല്ല്യോ! ചേട്ടനെന്തിനാ ഇത്രവല്യ ഗൗരവം?'' എല്ലൻബറോ ചിരിച്ചുകൊണ്ടു ചോദിച്ചു.

''അതു നേരാ! പക്ഷേ, ആ രംഗം ഓർമ്മിക്കുമ്പോഴും ഇപ്പോഴും ഞാൻ വിറച്ചുപോകും, കോപംകൊണ്ടു്.'' ശങ്കുപ്പിള്ള ചിരിച്ചു. ''അന്നു് അത്രയുമൊക്കെ തോന്നാൻ വേറൊരു കാര്യവുമുണ്ടായിരുന്നു. കോൺട്രാക്റ്റു്പണി തീർന്നു കണക്കുനോക്കിയ ദിവസമായിരുന്നു. എല്ലാംകൂടി രണ്ടായിരം രൂപയോളം നഷ്ടത്തിലാണു് നില! കടം! മനസ്സു കലങ്ങി സ്വസ്ഥതയില്ലാതെ വരുമ്പോഴും ഷാപ്പിൽ കയറി കുടിച്ചു. കൂടെയുണ്ടായിരുന്നവരോടൊക്കെ വഴക്കുകൂട്ടി—അങ്ങനെ കറങ്ങിവരുമ്പോഴാണു് കാമുകീകാമുകന്മാരുടെ സല്ലാപരംഗം!...''

''ചേട്ടനായതുകൊണ്ടു് അടിക്കുകയും തൊഴിക്കുകയുമേ ചെയ്തുള്ളു. ഞാനായിരുന്നെങ്കിൽ അവളെ അന്നു കൊല്ലുമായിരുന്നു''—എല്ലൻബറോ എല്ലൻകൈ മടക്കി മസിൽ കാണിച്ചുകൊണ്ടു പറഞ്ഞു.

''അവിടെ കഴിഞ്ഞാൽ അതും ഞാൻ പ്രവർത്തിച്ചേന്നുവരും. ഒന്നുമില്ലെങ്കിലും അവൻ അനിയനല്ലേ? അവർ സുഖിക്കട്ടെ!... എന്തിനു് അവരുടെ ജീവിതം നശിപ്പിക്കണം? കുറച്ചുനാളെങ്കിലും എൻെറകൂടെ കഴിഞ്ഞതല്ലേ, എന്തിനു കൊല്ലണം?''

''അതും നേരാ!'' മണിയൻ പറഞ്ഞു.

''ഞാൻ എല്ലാം നിശ്ചയിച്ചു് നാടു വിട്ടു. അവക്കു് രംഗം ഒഴിഞ്ഞുകൊടുത്തു... അങ്ങനെയാ ഞാൻ മദ്രാസിലെത്തിയതു്.''

''വക്കീലും ഭാര്യയും ...ഇന്നു്...?''—എല്ലൻബറോ ചോദിക്കാൻ തുടങ്ങി.

''അവർ സുഖമായി കഴിയുന്നെന്നാ കേഴ്‌വി. അവനു നല്ലതു വരട്ടെ! എങ്കിലും അവളൊരു ഭയങ്കരിതന്നെയാ. എൻെറ വൈരാഗ്യം ഇന്നും തീർന്നിട്ടില്ല. നാട്ടിൽ ചെന്നാൽ ഞാൻ അവിടെ കേറാറില്ല. എൻെറ ഒരു ചിററമ്മയുണ്ടു്. അവിടെ പോകും.''

''അവളെപ്പേടിച്ചാരും നേർവഴി നടക്കീല—'' എല്ലൻബറോ ഈണംപിടിച്ചു പാടി.

''ചേട്ടൻ ജീവകാരുണ്യമുള്ളവനാ.'' മണിയൻ ചിരിച്ചു. ''വിഷജന്തുക്കളെ വെറുതെ വിട്ടല്ലോ!''

''ഇതൊക്കെയാ ലോകം.''—ശങ്കുപ്പിള്ള ചിന്താഗ്രസ്ഥനായി പറഞ്ഞു. ''ഏതെല്ലാം വേഷക്കാരുണ്ടു്! ഏതാണു നല്ലതു്, ഏതാ

ണു ചീത്ത എന്നൊന്നും നിശ്ചയിക്കാനാവത്തില്ല. ഞാനും ഒരു വേഷം.'' ശങ്കുപ്പിള്ള ദൂരത്തേക്കു നോക്കിക്കൊണ്ടിരുന്നു.

''കഥ നേരത്തെ തീൎന്നു. വണ്ടി വരാൻ ഇനിയും സമയം വളരെയുണ്ട്.''—മണിയൻ പറഞ്ഞു.

എങ്കിലും മൂകതയിലേക്കു വഴുതിയ ശങ്കുപ്പിള്ള ഒന്നും പറഞ്ഞില്ല.

''എന്നാൽ ഇനി എന്റെ കഥ പറയാം!'' എല്പൻബറോ കഴുത്തു നീട്ടി, ചുണ്ടു നനച്ച്, താൽപര്യത്തോടെ അവരെ നോക്കി. ''എത്ര പറഞ്ഞാലും മതിവരാത്ത കഥ.''

''അതു നിനക്കല്ലേ? ആഡിയനെത്തേടി നടക്കുവാ അവൻ!'' മണിയൻ വിട്ടില്ല. ''അവനും അവന്റെ അമ്മാവന്റെ മോളും!''

''എന്താ? എനിക്കും പ്രണയിച്ചുകൂടെ?''

''പ്രണയിച്ചോ! എത്രപേരെ വേണമെങ്കിലും പ്രേമിച്ചോ. സങ്കടം പറഞ്ഞു നടന്നു് മററുള്ള മനുഷ്യരെ കൊല്ലാതിരുന്നാൽ മതി!''

''ഇവനൊരു മൊരടനാ! സ്നേഹവും പ്രേമവും ഒന്നും ഏല്ക്കാത്ത ഇരുകാലിമൃഗം!''—എല്പൻബറോ അവജ്ഞയോടെ പറഞ്ഞു. ''പ്രണയകഥ കേൾക്കാൻ കൊതിയില്ലാത്തവരുണ്ടോ?''

''ഇല്ല.'' ശങ്കുപ്പിള്ള ചിരിച്ചു രവീന്ദ്രനും അതിൽ പങ്കുചേൎന്നു. രവീന്ദ്രനെ നോക്കി അയാൾ പറഞ്ഞു: ''—അനിയനു് ഇതിനൊന്നിനും സമയമായില്ല.''

''വരും; നിനക്കും പ്രണയപ്പനി വരും! സമയമായി വരുന്നതേയുള്ളു!'' മണിയൻ പറഞ്ഞിട്ടു ചിരിച്ചു.

''എങ്കിലും ചന്ദ്രികേ, ലോകമല്ലേ?...'' എല്പൻബറോ ശോകം കലർന്ന സ്വരത്തിൽ മൂളി.

''എല്പൻ രമണൻ!'' മണിയൻ ആക്ഷേപസ്വരത്തിൽ പറഞ്ഞു.

''അവളൊരു ദേവതയാ!...'' എല്പൻബറോ ദീൎഘമായി നിശ്വസിച്ചു.

''ആരു്?''—ശങ്കുപ്പിള്ള അവനെ പ്രോത്സാഹിപ്പിച്ചു.

''എന്റെ തങ്കം!...''

''നിന്റെ തങ്കമോ? അതോ പോലീസുകാരന്റെയോ?'' മണിയൻ വിനോദം ഉപേക്ഷിച്ചില്ല.

''അവനാണു് എന്റെ മുള്ളുവേലി. വല്ല കാര്യവുമുണ്ടോ അവനു് ഇക്കാര്യത്തിൽ തലയിടാൻ? വേറെ പെണ്ണിനെ കിട്ടുകയില്ലേ? പിന്നെന്തിനാ ശനിയൻ എന്നെ ദ്രോഹിക്കാൻ വന്നിരിക്കുന്നെ?''— രോഷാകുലനായിട്ടാണു് എല്പൻബറോ സംസാരിച്ചതു്. ''അവനോടു ഞാൻ പകരംചോദിക്കും!'' മുഷ്ടിചുരുട്ടി പൊക്കിക്കാണിച്ചുകൊണ്ടു് ശബ്ദമുയൎത്തി പറഞ്ഞു.

''എടാ! നിനക്കു് ആരു പെണ്ണിനെ തരും?'' മണിയൻ ചോദിച്ചു.

''അമ്മാവി എന്നെ അറിഞ്ഞിട്ടില്ല. ഞാൻ വെറുതെ ഇറങ്ങിപ്പോകുന്നവനല്ല! നീ ചെന്നു പറഞ്ഞേക്കു്!'' മണിയനെ നോക്കി എല്ലൻബറോ വികാരപൂർവ്വം പറഞ്ഞു.

''ഓ! എന്നാൽ മദ്രാസിലേക്കുള്ള യാത്ര മുടക്കി ഞാൻ അക്കാര്യം പറയാൻ ഇടയാറന്മുളയ്ക്കു പോകാം!'' മണിയൻ അവജ്ഞയോടെയാണു സംസാരിച്ചതു്.

''പറയനിയാ, നീ പറ!'' ശങ്കുപ്പിള്ള ഇടയ്ക്കുകയറി പറഞ്ഞു.

''എന്റെ അമ്മാവന്റെ മകൾ. അവളെ ചേട്ടൻ കണ്ടിട്ടില്ല. പൂവമ്പഴത്തിന്റെ നിറം. ഒത്ത പൊക്കം. നല്ല വളച്ച്. ചുരുണ്ടു വളന്നു മുട്ടുവരെ കിടക്കുന്ന മുടി. മുഖം കണ്ടാൽ ആരും നോക്കിനില്ക്കും. ചിരിക്കാൻ തുടങ്ങുന്നതിനുമുമ്പു് കവിളിൽ നുണക്കുഴി വീണുകഴിയും! ഹ! എന്തു പറയാനാ അവളുടെ സൗന്ദര്യം! പിച്ചിപ്പൂവും ചൂടി മുററത്തു് അങ്ങോട്ടുമിങ്ങോട്ടും, പുസ്തകവും പിടിച്ചു് വൈകുന്നേരം പഠിക്കാനെന്നമട്ടിൽ നടക്കുന്ന അവളെ കാണാൻ, നാട്ടിലെ പൂവാലന്മാരൊക്കെ അതുവഴിയാ ഈവിനിങ്ങ്വാക്കു്! ഞാൻ അവളെ സ്വല്പം പ്രേമിച്ചുപോയി... അതു തെററാണോ? ഒന്നാമതു്. എന്റെ മൊറപ്പെണ്ണു്. രണ്ടാമതു്, സിനിമാക്കാരേക്കാൾ സുന്ദരി. ഇതൊന്നുമില്ലെങ്കിൽത്തന്നെ ഇതിലെന്താ തെററു്?''

''ഒന്നുമില്ല.'' സഹതാപപൂർവ്വം ശങ്കുപ്പിള്ള പറഞ്ഞിട്ടു് ലഘുവായി ചിരിച്ചു.

''എനിക്കെന്താ കൊറവു്? ശരീരം കുറച്ചു മെലിഞ്ഞുപോയി. അതിനു ഞാനാണോ കുററക്കാരൻ! മെലിഞ്ഞവരാരും പ്രേമിക്കാറില്ലേ?''

''ആട്ടെ! നിന്റെ ആവേശം അമ്മാവിയെ അറിയിച്ചോ?'' ശങ്കുപ്പിള്ള ചോദിച്ചു.

''ഇല്ല! അതു പറയണോ? എന്റെ നോട്ടവും പെരുമാററവും ഒക്കെ കണ്ടാൽ അമ്മാവിക്കു് ഊഹിച്ചുകൂടേ? ആറുമാസത്തിലൊരിക്കലെങ്കിലും ഞാൻ മദ്രാസിൽനിന്നു നാട്ടിൽ ചെല്ലാറുണ്ടു്. ടിക്കററുപോലുമെടുക്കാതെ എത്ര കഷ്ടപ്പാടു സഹിച്ചാ ഓരോ യാത്രയും! അതൊക്കെ ചെയ്യുന്നതെന്തിനാ? എന്റെ തങ്കത്തിനെ ഒരുനോക്കു കാണുവാൻ! ഒരിക്കൽ കണ്ടാ മനസ്സു തണുക്കും. ഇപ്പോഴിതാ ഒരു പോലീസുകാരനു് അവളെ കല്യാണംകഴിച്ചു കൊടുക്കുമെന്നാ അറിവു്. അവൻ, അവിടെ കൂടക്കൂടെ ചെല്ലാറുണ്ടത്രേ!... അമ്മാവനുണ്ടായിരുന്നെങ്കിൽ ഇതൊന്നും നടക്കുമായിരുന്നില്ല. എന്നെ എന്തു കാര്യമായിരുന്നു അമ്മാവനു്! രാമാ എന്നു വിളിക്കുന്നതു കേട്ടാൽ വായിൽ കൽക്കണ്ടം കിടക്കുന്നതുപോലെ തോന്നും! എന്റെ ഭാഗ്യദോഷത്തിനു് അമ്മാവൻ മരിച്ചു.'' വേദനയോടെയാണു് എല്ലൻബറോ ഒററശ്വാസത്തിൽ അത്രയും പറഞ്ഞുതീർത്തതു്.

''അമ്മായിക്കു് എന്നോടത്ര പിടുത്തമില്ല. പെണ്ണിനെ പോററുവാൻ പാങ്ങില്ലാത്തവനാണത്രേ ഞാൻ! കല്യാണംകഴിച്ചു തരട്ടെ, പോററാൻ പാങ്ങുണ്ടോന്നു കാണിച്ചുകൊടുക്കാം.'' വൈരാഗ്യം പ്രകടമാക്കുന്നതരത്തിൽ പറഞ്ഞിട്ടു് അവൻ കാക്കിച്ചു തുപ്പി.

''ഇന്നലെയാ ഞാൻ ആ പോലീസുകാരനെ കണ്ടതു്! ഒരു കറുത്ത തടിയൻ! ഗുസ്തിക്കാരനാണെന്നേ തോന്നു. അവൻെറ അടുത്തു ചെല്ലാൻ—എന്തിനു്, ഒന്നു നോക്കാൻ—ആരും ഭയപ്പെടും. അവൻെറ കൊമ്പൻമീശ! ശ്ശും!'' അവൻ ഊക്കോടെ തുപ്പി. ''വെണ്ണപോലുള്ള ഒരു കൊച്ചുപെണ്ണിനെ അവൻെറ കൈയിൽ കൊടുക്കുവാൻ അമ്മാവിക്കു മനസ്സുവന്നല്ലോ ഭഗവാനേ!...''

''അവരല്ലേ അതൊക്കെ നിശ്ചയിക്കേണ്ടതു്?'' മണിയൻ അവരുടെ പക്ഷംപിടിച്ചു വാദിച്ചു.

''അവരുടെ കാര്യമായിരിക്കും. എങ്കിലും ആ കൊച്ചിൻെറ ഭാവിയോ? ഒരു മുട്ടാളൻെറ മുമ്പിൽ നിവേദിക്കാനുള്ളതാണോ എൻെറ തങ്കം?''

''തങ്കത്തിനെന്താ അഭിപ്രായം? നിന്നോടു താൽപര്യമാണോ?''

''അതല്ല്യോ കൂടുതൽ കുഴപ്പം! എന്നെ കാണുമ്പോഴും അവളും കുണുങ്ങിക്കുടുങ്ങി ചിരി തുടങ്ങും!''

''അപ്പോഴും പിടുത്തമല്ലെന്നു പറ!'' ശങ്കുപ്പിള്ള ചിരിച്ചു.

''പെണ്ണുങ്ങളല്ല്യോ! ആദ്യം പിടിച്ചില്ലെങ്കിലും, കുറച്ചു കഴിയുമ്പോഴും താൽപര്യമായിക്കൊള്ളും.'' എല്ലൻബറോ പറഞ്ഞു.

''അതു കൊള്ളാം!'' ശങ്കുപ്പിള്ളയും രവീന്ദ്രനും കുലുങ്ങി ദീഘസമയം ചിരിച്ചു.

''ഇവനു് ആരെങ്കിലും പെണ്ണു കൊടുക്കുമോ?''— മണിയൻ ആക്ഷേപസ്വരത്തിൽ പറഞ്ഞു.

''നിനക്കു കടുത്ത പ്രേമമാണു്. തങ്കത്തിനും അവളുടെ തള്ളയ്ക്കും ആക്കും താൽപര്യമില്ല.''— ശങ്കുപ്പിള്ളയ്ക്കും കൂട്ടുകാക്കും ചിരിയടക്കുവാൻ സാധിച്ചില്ല.

''വെറും പ്രേമമല്ല ചേട്ടാ! അവളില്ലെങ്കിൽ ഞാൻ...ഞാൻ...'' ഗദ്ഗദകണ്ഠനായി എല്ലൻബറോ അകലത്തേക്കു നോക്കി. ''ആ പോലീസുകാരനാ ഇതിനൊക്കെ കാരണം... അവനെ... ദൈവം വെറുതെ വിടത്തില്ല. അവൻ അനുഭവിക്കും...'' വികാരാവേശം മൂലം ശ്വാസംമുട്ടിയപ്പോഴും എല്ലൻബറോ ചുമച്ചുകൊണ്ടു നിത്തി.

''ഇതൊക്കെ മറക്കു്, അനിയാ!'' ശങ്കുപ്പിള്ള സാന്ത്വനസ്വരത്തിൽ പറഞ്ഞു.

''മറക്കാനോ? ഒക്കത്തില്ല ചേട്ടാ! അതുമാത്രം സാധിക്കുകയില്ല.'' കണ്ഠമിടറിക്കൊണ്ടു് അവൻ പറഞ്ഞു. ''തങ്കത്തിൻെറ കല്യാണം അടുത്ത മാസം നടക്കുമെന്നാ കേട്ടതു്... അവൻ... ആ പോലീ

സുകാരൻ... അവൻ... നരകിക്കും!'' പല്ലുകടിച്ചുകൊണ്ടാണു പറഞ്ഞതു്. അവൻെറ കണ്ണു നിറഞ്ഞുനിന്നു.

''ആഗ്രഹിക്കുന്നതെല്ലാം നടക്കുമെന്നു കരുതരുതനിയാ! ഒന്നു പോയാൽ മററൊന്നു വരും!'' ശങ്കുപ്പിള്ള ആശ്വസിപ്പിക്കുന്ന സ്വരത്തിൽ പറഞ്ഞുകൊണ്ടു് എല്വൻബറോയുടെ തോളിൽ തട്ടി. അവൻ കുനിതലപ്പെട്ടു കുനിഞ്ഞിരുന്നു.

''ഇനിയും ഞാൻ ഇടയാറന്മുള കാലുകുത്തത്തില്ല. ആ ബകൻെറ കൂടെ അവാം നടക്കുന്നതു കണ്ടാൽ...എനിക്കു സഹിക്കത്തില്ല...ഇന്നലെ ഞാൻ അമ്മാവിയെ കണ്ടപ്പോഴും കരുണയില്ലാതെ, എൻെറ മുഖത്തു നോക്കി അവരു പറഞ്ഞു: 'രാമാ! തങ്കത്തിൻെറ കല്യാണസാരി മദ്രാസിൽനിന്നു നീ വേണം വാങ്ങിച്ചോണ്ടു വരാൻ!'—അതു കേട്ടപ്പോഴും എൻെറ ചങ്കു പൊട്ടി... പിന്നെ ഞാൻ അവിടെ നിന്നില്ല...''

''കരുണയില്ലാത്ത ലോകം!'' ശങ്കുപ്പിള്ള തോളിൽ തടവിക്കൊണ്ടു് ആശ്വസിപ്പിച്ചു, ''സാരമില്ല.''

''സാരമില്ല! സാരമില്ല! പിന്നെ സാരമുള്ളതു് എന്താണു ചേട്ടാ?'' എല്വൻബറോ ഗദ്ഗദകണ്ഠനായി, നിറകണ്ണോടെ ശങ്കുപ്പിള്ളയെ നോക്കി.

''പാവം!'' രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''പാവങ്ങൾക്കു് ഈ ലോകത്തിൽ രക്ഷയില്ലനിയാ!'' ശങ്കുപ്പിള്ള വേദാന്തിയെപ്പോലെ പ്രതിവചിച്ചു.

''പോകാനുള്ള പ്ലാൻ വല്ലതും നോക്കണ്ടേ? കഥകൾ പറഞ്ഞുകൊണ്ടിരുന്നാൽ കാര്യം നടക്കത്തില്ല.'' മണിയൻ എഴുന്നേററു് ആസനത്തിലെ പൊടി തട്ടി... ''താൻ ഞങ്ങടെകൂടെ വരാൻതന്നെ നിശ്ചയിച്ചോ?'' രവീന്ദ്രനെ നോക്കിക്കൊണ്ടു ചോദിച്ചു.

''വരാം! ഒരെത്തുംപിടിയുമുള്ള സ്ഥലമല്ല. എന്നെ മനഃപൂർവ്വം സഹായിക്കണം.''—രവീന്ദ്രനും എഴുന്നേററു.

''അക്കാര്യം നീ ഏല്ക്കണം.''—ശങ്കുപ്പിള്ള മണിയനെ നോക്കി പറഞ്ഞു. ''സഹായത്തിനു ഞാനുമുണ്ടു്. തീരെ നിവൃത്തിയില്ലാതെ വന്നാൽ എൻെറ കാപ്പിക്കടയിൽ ഒരു പണി തരാം! എന്താ?''

''ചേട്ടൻ എഴുന്നേല്ക്കണം. ഇനി ഇരുന്നാൽ പററുകേലാ!'' മണിയൻ എല്വൻബറോയുടെ തോളിൽ തട്ടിക്കൊണ്ടു പറഞ്ഞു: ''സങ്കടമൊക്കെ കള! പെണ്ണല്ലേ പോയൊള്ളു? അതുപകാരമായെന്നു കരുതു്.''

എല്ലാവരും എഴുന്നേററു.

''എനിക്കൊരു യുക്തി തോന്നുന്നു.'' ശങ്കുപ്പിള്ള പറഞ്ഞു. ''നിൻെറ അനന്തരവനാണെന്നു പറഞ്ഞു്, നിൻെറ താമസസ്ഥലത്തേക്കു് രവീന്ദ്രനെ കൊണ്ടുപോകണം. കുറച്ചുദിവസം അവിടെ നില്ക്കട്ടെ. അമ്മയോടു പറഞ്ഞു് ചെട്ടിയാരുടെ ഫാക്ടറിയിലോ ആപ്പീസിലോ ഒരു വേല കൊടുപ്പിക്കു്. നീ വിചാരിച്ചാൽ പറ്റും.''

മണിയൻ അല്പം സംശയിച്ചെങ്കിലും ഒടുവിൽ ആ അഭിപ്രായത്തോട് അനുകൂലിച്ചു.

''അപ്പോൾ ഇനി ഇവൻ എൻെറ അനന്തരവനാ.'' രവീന്ദ്രനെ നോക്കിക്കൊണ്ടു മണിയൻ പറഞ്ഞു.

''ബാക്കി കാര്യങ്ങളെല്ലാം ഇനി മദ്രാസിലെത്തിയിട്ട്.'' ശങ്കുപ്പിള്ള പറഞ്ഞു. ''എന്താ, സമ്മതമായോ?''

''ആയി''—രവീന്ദ്രൻെറ മുഖം വികസിച്ചു. അവർ തീവണ്ടിയാപ്പീസിലേക്കു നടന്നു.

## ൭. പുതിയ ലോകം പുതിയ അനുഭവങ്ങൾ

മദ്രാസിൽ എത്തിയ കൂട്ടുകാർ അവരവരുടെ സങ്കേതങ്ങളിലേക്കു യാത്രയാകുവാൻ ഒരുങ്ങി.

നേരത്തെ നിശ്ചയിച്ചിരുന്നതുപോലെ രവീന്ദ്രൻ ഗോപിയുടെ കൂടെ പോകുകയാണ്.

''തരംകിട്ടുമ്പോൾ എൻെറ കടയിലേക്കു വരണം.'' രവീന്ദ്രനെ നോക്കി ശങ്കുപ്പിള്ള പറഞ്ഞു. ''ഗോപിക്കു സ്ഥലമൊക്കെ അറിയാം.''

അവർ കൂട്ടു പിരിഞ്ഞു.

വലിയ പട്ടണത്തിൽ ആദ്യമായിട്ടാണു വരുന്നത്. ആൾത്തിരക്കും ഉയർന്നകെട്ടിടങ്ങളും വലിയ റോഡുകളും ആണ് ആദ്യം അവനെ വിസ്മയിപ്പിച്ചത്. മദ്രാസ് എന്നു കേൾക്കുമ്പോൾ ഇതൊന്നും സങ്കല്പിക്കുവാൻ സാധിച്ചിട്ടില്ല.

ലോകം എത്ര വലുതാണ്! എന്തെല്ലാമുണ്ട് അനുഭവപരിധിയിൽ വന്നുചേരാത്തതായിട്ട്! അവൻ അന്തംവിട്ടു ചിന്തിച്ചുപോയി. എവിടെ തിരിഞ്ഞാലും മുമ്പു കണ്ടിട്ടില്ലാത്ത കാര്യങ്ങൾ.

ടൗൺബസ്സിൽ യാത്രചെയ്യുമ്പോൾ എങ്ങോട്ടാണു യാത്രയെന്നു രൂപമുണ്ടായിരുന്നില്ല. വഴിക്കു കാഴ്ചകൾ നോക്കിയിരുന്നതുകാരണം സമയം പോയതു് അറിഞ്ഞില്ല.

അഡയാറിലെത്തിയപ്പോൾ സമയം പത്തുമണിയോടടുത്തിരുന്നു. ബസ്സിറങ്ങി അല്പം നടന്നു.

വലിയ രണ്ടുനിലമാളിക. പുറത്തിലുമുള്ള മതിലിൽ പൂത്തു പന്തലിച്ചുകിടക്കുന്ന ബോഗയിൻവില്ലാ. തെക്കെ മൂലയിൽ വലിയ വേപ്പിൻമരം.

പെയിൻറുചെയ്തു നിറംപിടിപ്പിച്ചിട്ടുള്ള ഉയർന്ന ഇരുമ്പുഗേററ് തുറന്നു ഗോപി ഉള്ളിലേക്കു കയറി. രവീന്ദ്രൻ അവനെ പിൻതുടർന്നു. സിമൻറിട്ട മുററം എത്ര ഭംഗിയായിട്ടാണിട്ടിരിക്കുന്നത്! ശ്വാസമടക്കിയാണ് രവീന്ദ്രൻ, ഗോപിയുടെ പിന്നാലെ നടന്നത്. ചുററും അവൻ കണ്ണോടിച്ചു.

മുററത്തുനിന്നു വീട്ടിനുള്ളിലേക്കു കയറാനുള്ള ചുവന്ന പടിയിൽ വർണ്ണപ്പകിട്ടുള്ള ആരാമച്ചെടികൾ ചട്ടികളിൽ നിരത്തിവച്ചിട്ടുണ്ടു്. കാലത്തു തളിച്ച വെള്ളത്തിൻെറ നനവു് നല്ലതുപോലെ അറിയാം. നറുമലരുകൾ! എന്തെല്ലാം രൂപങ്ങളിലും നിറങ്ങളിലുമുള്ള കുസുമങ്ങൾ! എവിടെ നോക്കിയാലും വിവിധവർണ്ണങ്ങളുടെ തുള്ളികൾതന്നെ!...

''ആരാണു്?''—അകത്തു് ഒരു സ്ത്രീശബ്ദം.

''ഗോപിയാണേ!'' ഭവ്യമായിട്ടാണെങ്കിലും അകലെ കേൾക്കുന്നതരത്തിൽ ഗോപി പറഞ്ഞു.

അപ്പോഴേക്കു് അകത്തുനിന്നു് അവർ ഇറങ്ങിവന്നുകഴിഞ്ഞു.

ഗോപി ഭവ്യമായി ഒതുങ്ങിനിന്നു. രവീന്ദ്രനും അതുപോലെ ചെയ്തു.

ഇരുപത്തിയഞ്ചു വയസ്സോളം പ്രായം തോന്നും. ഒത്ത ശരീരം! നല്ല നിറം. അന്തസ്സും അധികാരവും പ്രസ്പഷ്ടമാക്കുന്ന മുഖം. ചീകിയൊതുക്കി പിന്നിൽ വട്ടത്തിൽ കെട്ടിവച്ചിരിക്കുന്ന മുടിക്കു് വലിയ വലുപ്പമുണ്ടു്. നെററിയിലേക്കു് അളകങ്ങൾ തൂങ്ങിക്കിടക്കുന്നു. നടുനെററിയിൽ വലുപ്പമുള്ള കുങ്കുമപ്പൊട്ടു്. അധരങ്ങളിൽ ചായമണിഞ്ഞിട്ടുണ്ടെന്നു തോന്നും നിറം കണ്ടാൽ. കീഴെ താടിയുടെ നടുവിൽ പൊട്ടുപോലെ കൊച്ചുകുഴി. ഉയരത്തിനൊത്ത ശരീരം. പുഷ്ടിയുള്ള അവയവങ്ങൾ. നേർമ്മയേറിയ സാരിയാണു് അണിഞ്ഞിരിക്കുന്നതു്. പൊതുവേ നല്ല അഴകുണ്ടു്. പരിഷ്കാരം പ്രകടമാണു്. രവീന്ദ്രൻ അവരെ നോക്കി അല്പനേരം വിസ്മയിച്ചു നിന്നു.

''ഇവനേതാ?''—രവീന്ദ്രനെ നോക്കി അവർ ചോദിച്ചു.

''എൻെറ ഒരനന്തരവനാ. ഇങ്ങോട്ടു പോന്നപ്പോൾ കൂടെ വന്നു.'' ആദരവോടെ ഗോപി പറഞ്ഞു.

''ഓഹോ!'' കൈയിലിരുന്ന തമിഴ്‌വാരികയുടെ താളുകൾ മറിച്ചുകൊണ്ടിരുന്നു അവൾ.

''നാട്ടിൽ എത്രനാൾ വെറുതെയിരിക്കും?'' ഗോപി പതുക്കെ പറഞ്ഞു.

''ശരി. അപ്പുറത്തേക്കു ചെല്ലു്.'' അവൾ മുറിയിലേക്കു മടങ്ങി. നടപ്പിനെന്തു ചന്തം! രവീന്ദ്രൻ മനസ്സിൽ വിചാരിച്ചു.

ചുററുപാടും കണ്ണോടിച്ചു. എവിടെയും ആഡംബരത്തിൻെറ മുദ്രകൾ. പൂച്ചെടികളും പുൽത്തട്ടും മാർബിൾക്കസേരകളും!...മതിലിനുള്ളിലെ സാമാന്യം വിശാലമായ സ്ഥലം എങ്ങും വെറുതെയിട്ടിട്ടില്ല. ഒട്ടുമാവുകളും പേരച്ചെടിയും മാതളനാരകവും മററും അവിടെയുണ്ടു്. എല്ലാം നന്നായി വളരുന്നു. ചുററും തടംകെട്ടിയിരിക്കുന്നതു് നല്ല ഭംഗി തോന്നുന്ന തരത്തിലാണു്.

''വാടാ!'' രവീന്ദ്രൻെറ തോളിൽ തട്ടി ഗോപി വിളിച്ചു. ദിവാസ്വപ്നത്തിൽനിന്നു് ഉണർന്നതുപോലെ ഒരനുഭവം! വടക്കെ മുററത്തുകൂടി കിഴക്കോട്ടു് അവർ നടന്നു. മുററത്തിൻെറ അതിർത്തിക്കപ്പുറ

ത്തേക്കു സിമൻറിട്ട വഴിയാണു്. അതു ചെന്നുചേരുന്നതു് കാർഷെസ്സിലാണു്. അതടച്ചിട്ടിരുന്നു. അതിൻെറ ഒരു ഭാഗം കൊച്ചുമുറി പോലെ പണിതിരിക്കുകയാണു്.

ഗോപി ആ കതകു തുറന്നു.

മുറിയുടെ ഒരു കോണിൽ കട്ടിൽ. ഭിത്തിയോടു ചേർത്തു് ഒരു ബെഞ്ചു്. കൈയൊടിഞ്ഞ ഒരു കസേര—ഇത്രയും ഉപകരണങ്ങളേ അതിലുള്ളു.

''ഇതാണു് നമ്മുടെ താവളം!'' മുറിയുടെ കിഴക്കേ ഭിത്തിയിലെ ജനാല തുറന്നുകൊണ്ടു് ഗോപി പറഞ്ഞു. ''നമുക്കിവിടെ കഴിയാം. കണ്ടും അറിഞ്ഞും കാര്യങ്ങൾ ചെയ്യേണ്ടോണ്ണം.'' ഉപദേശരൂപത്തിൽ അടക്കിയ സ്വരത്തിലാണു് ഗോപിസംസാരിച്ചതു്.

രവീന്ദ്രൻ ഒന്നും പറഞ്ഞില്ല. സംഭ്രമമോ അത്ഭുതമോ എന്താണു് തന്നെ വീർപ്പുമുട്ടിക്കുന്നതെന്നു് അവനുതന്നെ വ്യവച്ഛേദിച്ചു് അറിയാൻ കഴിഞ്ഞില്ല.

''കുളിക്കാനും മററും ഇതിൻെറ തെക്കേപ്പുറത്തു് പൈപ്പുണ്ടു്. ഉടുപ്പും തുണിയും മററും ഈ അയയിലിട്ടോ! നീ ഇവിടത്തെ ഒരാളാ ഇനി.'' ഗോപി അത്രയും പറഞ്ഞിട്ടു് ഇറങ്ങി വലിയ വീടിൻെറ തെക്കുവശത്തേക്കു പോയി.

എന്താണു ചെയ്യേണ്ടതെന്നു് രവീന്ദ്രനു് ഒരു രൂപവുമുണ്ടായില്ല. പുതിയ അനുഭവങ്ങൾ! തികച്ചും അപ്രതീക്ഷിതങ്ങളായ അനുഭവങ്ങൾ... ശ്വാസംമുട്ടിച്ചുകൊണ്ടാണു വന്നിരിക്കുന്നതു്.

ബെഞ്ചിലിരുന്നു.

എവിടെയും ശാന്തത!...

തീവണ്ടിയാപ്പീസിലെ തിരക്കും ബഹളവും ഇപ്പോഴും മുഴങ്ങിക്കൊണ്ടിരിക്കുന്നെന്നൊരു തോന്നൽ! ഇവിടത്തെ ശാന്തതയിൽ അതു കൂടുതൽ സ്പഷ്ടമാകുന്നതുപോലെ അനുഭവപ്പെട്ടു.

കൂടെക്കൂടെ ചൂററിവീശി, കാററു് മരക്കൊമ്പുകളിളക്കാൻ തുടങ്ങി. ദലമർമ്മരങ്ങളുടെ പ്രതിധ്വനി!...

''രവീ!'' മുററത്തുനിന്നു് അടക്കിയ സ്വരത്തിൽ ഗോപി വിളിച്ചതു കേട്ടപ്പോഴാണു് അവൻ ഉണർന്നതു്. ''വാ! വല്ലോം കഴിക്കാം.''

ഗോപിയുടെ പിന്നാലെ രവീന്ദ്രൻ പോയി.

അടുക്കളമുറിയുടെ വരാന്തയിലിരുന്നു് അവർ ആഹാരം കഴിച്ചു. കറുത്തു തടിച്ച മദ്ധ്യവയസ്കയായ ഒരു സ്ത്രീയാണു് അവർക്കു വിളമ്പിക്കൊടുത്തതു്.

നല്ല ഊണു്. വീടു വിട്ടതിൽപ്പിന്നെ ഇന്നാണു് ഹിതമായ ആഹാരം രവീന്ദ്രൻ കഴിച്ചതു്. ഉണ്ണുമ്പോൾ അവിടെയാരും കുശലംപോലും പറഞ്ഞില്ല. എവിടെയും അടക്കിപ്പിടിച്ചിരിക്കുന്ന മൗനം!

ശാപ്പാടു കഴിഞ്ഞു് അവർ ഔട്ട്ഹൗസിലേക്കു മടങ്ങി.

വയറു നല്ലതുപോലെ നിറഞ്ഞപ്പോൾ കൂടുതൽ ക്ഷീണം തോന്നുന്ന പ്രതീതിയാണു് രവീന്ദ്രനുണ്ടായതു്. എവിടെയെങ്കിലും ആയാസമില്ലാതെ കിടക്കണമെന്നു തോന്നി.

കുപ്പായം ഊരി അയയിലിട്ടു. വിയർപ്പടങ്ങാൻ അല്പനേരം ഉലാത്തി, മുറിക്കകത്തുതന്നെ.

ബെഞ്ചിൽ നീണ്ടുനിവന്നു കിടന്നു.

എന്തൊരു സുഖം!...തീവണ്ടിയിലെ തിക്കിത്തിരക്കും ബഹളങ്ങളുംകാരണം ഉറക്കം തീരെയില്ലായിരുന്നു. ടിക്കററെടുക്കാതിരുന്നതുകൊണ്ടു് ഓരോ നിമിഷവും പരിഭ്രമം മനസ്സിൽ തങ്ങിനിന്നിരുന്നു. സ്റ്റേഷനിൽനിന്നു പുറത്തുവന്നപ്പോഴാണു് വാസ്തവത്തിൽ ശ്വാസം നേരെ വീണതു്. പിന്നെ ഇതുവരെ ശ്വാസംമുട്ടിക്കുന്ന നൂതനാനുഭവങ്ങളായിരുന്നു ഒന്നിനു പുറകെ ഒന്നായി.

നടുവു നിവത്തി ആയാസമില്ലാതെ കിടന്നപ്പോൾ തോന്നിയ സുഖം മുമ്പൊരിക്കലും അറിഞ്ഞിട്ടുള്ളതല്ല. അവിടെക്കിടന്നുറങ്ങിപ്പോയി...

''രവീ! എടാ...'' വിളി കേട്ടു ഞെട്ടിയുണർന്നു. സ്ഥലകാലബോധമില്ലാത്തവനെപ്പോലെ പകച്ചു് എഴുന്നേററിരുന്നു.

''മതിയെടാ ഉറങ്ങിയതു. എത്ര മണിക്കൂറായി!'' ഗോപി ചിരിച്ചുകൊണ്ടു നില്ക്കുന്നു. ''ഇങ്ങോട്ടിറങ്ങിയിരി! നമുക്കു ചില്ലറ ജോലിയുണ്ടു്.''

നാലഞ്ചു ഫ്ളവർവേസുകളും കൗതുകസാധനങ്ങളുംമററും ഒരു തട്ടിൽ വച്ചിരിക്കുന്നു.

''ഇതെല്ലാം തുടച്ചു മിനുക്കണം. ഞാൻ പോയതിൽപ്പിന്നെ തുടച്ചിട്ടില്ല. നാളെ ഇവിടെ ഒരു പാർട്ടിയുണ്ടു്. അതിനു മുമ്പു് ഇതൊക്കെ സ്വർണ്ണംപോലെയാക്കി വയ്ക്കണം. പിന്നെ കതകിൻെറ കൈപ്പിടിയും പൂട്ടും മററുമുണ്ടു് പോളീഷുചെയ്യുവാൻ.'' —ഗോപി സാവകാശത്തോടും ഒതുക്കത്തോടുമാണു സംസാരിച്ചതു്. ഉറക്കച്ചടവോടെ രവീന്ദ്രൻ എല്ലാം കേട്ടു. ഒന്നും മിണ്ടിയില്ല.

അവൻ എഴുന്നേററു് ഔട്ട്ഹൗസിൻെറ തെക്കേപ്പുറത്തേക്കു പോയി മുഖം കഴുകിയശേഷം വന്നു സാമാനങ്ങൾ വച്ചിരുന്നിടത്തു് ഇരുന്നു. ഓടിൽ നിർമ്മിച്ചിട്ടുള്ള എന്തൊക്കെ കൗതുകവസ്തുക്കൾ! കലാബോധത്തോടെ പണിചെയ്തിട്ടുള്ള അഴകുസാധനങ്ങൾ!... അവയിൽ ചെയ്തിരിക്കുന്ന പണികൾ എത്ര കൗതുകകരങ്ങളാണു്! ഓരോന്നിനുമുണ്ടു് തനതായ പ്രത്യേകത.

''എടുത്തു നോക്കിക്കൊണ്ടിരുന്നാൽ പോരാ. തുണിയിൽ ഈ പോളീഷ് പുരട്ടി തിരുമ്മണം. ഓടു സ്വർണ്ണമാകുന്നതുവരെ തുടയ്ക്കണം!''—മിനുക്കേണ്ട വിധം വിശദീകരിച്ചുകൊണ്ടു് ഗോപി പറഞ്ഞു. ''അവ കാണാനും, അവയെ പുകഴ്ത്താനുമുള്ളവർ നാളത്തെ പാർട്ടിക്കുണ്ടായിരിക്കും.''

രവീന്ദ്രൻ ഒരു ഫ്ളവർവേസ് എടുത്തു മിനുക്കാൻ തുടങ്ങി.

''അതു കാശ്മീരിൽ ഉണ്ടാക്കിയതാ. നോക്കു് അതിലെ കൊത്തുപണി!''— ഗോപി പറഞ്ഞു.

വിസ്മയാധീനനായി, മിണ്ടാതെ, രവീന്ദ്രൻ അതിൽ നോക്കി കലാഭംഗി ആസ്വദിച്ചു.

''നിൻെറ കാര്യം ഞാൻ അമ്മയോടു പറഞ്ഞു.''

രവീന്ദ്രൻ ആകാംക്ഷാപൂർവ്വം ഗോപിയെ നോക്കി.

''ഞാൻ വിവരം അങ്ങോട്ടു പറയുന്നതിനുമുമ്പു് അമ്മ എല്ലാം ഇങ്ങോട്ടു ചോദിച്ചു എന്നു പറയുന്നതാ കൂടുതൽ ശരി.''

''എന്തൊക്കെ ചോദിച്ചു?''

''എല്ലാം! കാര്യങ്ങൾ കണ്ടറിയാൻ വലിയ കഴിവുള്ള സ്ത്രീയാ അവർ!'' ഗോപി ചിരിച്ചു.

''എന്തു പറഞ്ഞു?''

ഗോപി വീണ്ടും ചിരിച്ചു.

''എന്താ ചിരിക്കുന്നെ?''

''നിന്നെ അമ്മയ്ക്കു പിടിച്ചു.''

രവീന്ദ്രൻ വിസ്മയാധീനനായി ഗോപിയെ നോക്കി.

''നീ ഇവിടെ നില്ക്കട്ടെയെന്നും പറഞ്ഞു. നീ ഭാഗ്യമുള്ളവനാ. കേറിക്കിടക്കാൻ നല്ല ഒരു താവളം കിട്ടിയല്ലോ വേഗം. ഞാൻ മദ്രാസിൽ വന്നിട്ടു് എത്ര നാൾ അലഞ്ഞു തിരിഞ്ഞു. പട്ടിണി കിടന്നു. ഒടുവിൽ ഒരു വേല ഇവിടെ കിട്ടിയപ്പോഴാ നിവർന്നു നില്ക്കാൻ സാധിച്ചതു്. ദുരിതമൊന്നുമുണ്ടായില്ല നിനക്കു്. വന്നുകേറിയപ്പോഴേ വേലയും കിട്ടി. ഭാഗ്യവാൻ!...''

അവർ പോളീഷുചെയ്തുകൊണ്ടിരുന്നു; വിശേഷിച്ചു് ഒന്നും സംസാരിക്കാതെ.

''അമ്മ തിരുവനന്തപുരത്തുകാരിയാ.'' നിശ്ശബ്ദത അവസാനിപ്പിച്ചതു ഗോപിയാണു്. ''സിനിമയിൽ ചേരാനാ മദ്രാസിൽ വന്നുപെട്ടതു്.''

''സിനിമയിലോ?''

''അതെ! ചിലതിൽ അഭിനയിക്കാൻ ചാൻസും കിട്ടി. ഒടുവിൽ അഭിനയിക്കാൻ ഇടയായതു് ചെട്ടിയാരദ്ദേഹത്തിൻെറ പടത്തിലാണു്.''

''ആരാ ഈ ചെട്ടിയാർ?''

''ഇവരുടെ ഭർത്താവു്.''

''ചെട്ടിയാരെ കല്യാണം കഴിച്ചോ?''

''ആ! ഇപ്പോൾ അങ്ങേരുടെ കൈയിലാ!''— അത്രയും പറഞ്ഞിട്ടു് ഗോപി സംശയപൂർവ്വം രവീന്ദ്രനെ നോക്കി.

''ഈ പറഞ്ഞതൊന്നും പുറത്തു് ആരും അറിയരുതു്, കേട്ടോ? നമ്മുടെ വയററുപിഴപ്പു് ഇവിടെയാണെന്നോർമ്മിച്ചോണ്ണം!''

രവീന്ദ്രനു് അത്ഭുതംതോന്നി.

''ആരാണീ ചെട്ടിയാരു്?''— അവൻ പതുക്കെ ചോദിച്ചു.

''വലിയ പണക്കാരൻ. ബിസിനസ്സുകാരൻ. കപ്പൽ ഏജൻ്റ്. സിനിമാ പ്രൊഡ്യൂസർ... അങ്ങനെ പലതും.''

രവീന്ദ്രൻ എന്താണു ചോദിക്കേണ്ടതെന്നറിവില്ലാതെ വിഷമിച്ചു.

''അദ്ദേഹത്തിനു ഭാര്യയും മക്കളും വേറെയുണ്ട്.''

''വേറെയുമുണ്ടോ?''

ഗോപി ചിരിച്ചു: ''ഉണ്ട്. അതിലെന്താ ഇത്ര അത്ഭുതം?''

''അപ്പോൾ താമസമോ?''

''താമസം ഭാര്യയുടെ വീട്ടിൽ. എന്നാലും മിക്കവാറും ദിവസങ്ങളിൽ ഇവിടെയും വരും.''

അത്ഭുതംകൊണ്ടു രവീന്ദ്രൻ മിഴിച്ചുനിന്നു.

''നീ ഇതൊന്നും കേട്ടിട്ടില്ല. പക്ഷേ, ഇങ്ങനെയും ചില ഏർപ്പാടുകളുണ്ട് ഇവിടെ. വലിയ പാർട്ടികൾ നടത്തുന്നതും, പ്രധാനപ്പെട്ട വിരുന്നുകാർ വരുന്നതും ഈ വീട്ടിലായിരിക്കും. ആഡംബരമൊക്കെ ഇവിടെ. അടിയുറപ്പുള്ളതൊക്കെ അവിടെ. അങ്ങനെയാണെട്ടിയാരദ്ദേഹത്തിൻ്റെ രീതി. ആരൊക്കെയാണ് ഇവിടെ വരാറുള്ളതെന്നോ? പക്ഷേ, ഒരു കാര്യം പ്രത്യേകം ശ്രദ്ധിച്ചോളണം. ഇവിടത്തെ കാര്യങ്ങൾ പുറത്താരു ചോദിച്ചാലും പറഞ്ഞുപോകരുതു്. വലിയവലിയ ആളുകളെ സംബന്ധിക്കുന്നവയാ. എന്തു നടന്നാൽ നമുക്കെന്താ? ജരച്ചാൺ വയറിനെക്കുറിച്ച് ഓർമ്മവേണം എപ്പോഴും.'' വലിയ അനുഭവസ്ഥനെപ്പോലെയാണ് ഗോപി പറഞ്ഞതു്. ''നമുക്കു നമ്മുടെ കാര്യം. അവർക്ക് അവരുടെ കാര്യം; അത്രതന്നെ!''

ഈ വലിയ വീട്ടിലെ ജീവിതത്തിനും പ്രൗഢിക്കുമെല്ലാം വലിയ ഒരു തിരശ്ശീലയുണ്ട്. മനഃപൂർവ്വം സൂക്ഷിക്കുന്ന രഹസ്യങ്ങളുണ്ട്. എവിടെത്തിരിഞ്ഞാലും ശ്വാസമടക്കിനില്ക്കുന്ന പ്രതീതി.

''ആദ്യം കുറച്ചുനാൾ നിന്നെ വളരെ കരുതലോടെ ശ്രദ്ധിക്കും കേട്ടോ! ഇവിടുള്ളവരുടെ വിശ്വാസം നേടത്തക്കനിലയിൽ പെരുമാറിയാൽ നീ ഇവിടെ പിടിച്ചുനില്ക്കും. ഇല്ലെങ്കിൽ പുറത്തു്! അതുകൊണ്ട് കണ്ണും ചെവിയും തുറന്നു ജീവിച്ചോളണം. വായ് മുറുക്കി അടച്ചോളണം!''

''ഉം!'' പറഞ്ഞതെല്ലാം ശരിക്കു ധരിച്ചു എന്നു വ്യക്തമാക്കിക്കൊണ്ട് രവീന്ദ്രൻ മൂളി.

''ഞാൻ ഇവിടെയായിട്ട് മൂന്നുമൂന്നരക്കൊല്ലമായി. എന്നെ പരമവിശ്വാസമാ. വേണ്ടപ്പെട്ട പ്രധാന കാര്യങ്ങളൊക്കെ ഞാനാണ് ചെയ്യേണ്ടതു്. അതാ, ആ വീട്ടിന്നകത്തു്, ഇവിടത്തെ വേലക്കാരിൽ ഞാൻ മാത്രമേ കേറാറുള്ളു. മററാർക്കും അവിടെ അനുവാദമില്ല. അത്രയ്ക്കാണ് എന്നെ വിശ്വാസം.''—ഗോപി കുറച്ചു പൊങ്ങച്ചം പ്രകടമാക്കിയാണ് സംസാരിച്ചതു്. ''സിൽബന്തികളും ജോലിക്കാരും എത്രയോ ഉണ്ട്! അവരിൽ അമ്മയ്ക്കു വിശ്വാസമുള്ളതു്,

എന്തിനും വിളിക്കുന്നതു്, എന്നെ മാത്രം! എന്തിനും.''—ഗോപി 'എന്തിനും' എന്ന വാക്കു് ഒന്നുരണ്ടാവൃത്തി എടുത്തുപറഞ്ഞതു് രവീന്ദ്രൻ പ്രത്യേകം ശ്രദ്ധിച്ചു.

''മദ്രാസിൽ വലിയ ആളുകളുടെയിടയിൽ ഇത്രയും സ്വാധീനമുള്ള പെണ്ണുങ്ങൾ ആരും കാണുകയില്ല. ചെട്ടിയാരദ്ദേഹത്തിനു് എന്തെല്ലാം കാര്യങ്ങളുണ്ടു് സാധിക്കാൻ! അതിനൊക്കെ വേണ്ടതു ചെയ്യുന്നതു് അമ്മയാണു്. അതു വെളിയിൽ അറിയാവുന്നതു് ഗോപിക്കു മാത്രം!'' വലിയ അന്തസ്സോടെയാണു് ഗോപി പറഞ്ഞു നിർത്തിയതു്.

രവീന്ദ്രന്റെ നേത്രങ്ങളിൽനിന്നു് അത്ഭുതം പ്രസരിച്ചു.

''ഇവിടെ പലരും വരും. പലതും നടക്കും. പക്ഷേ, ഒന്നും ഈ മതിലുകൾക്കപ്പുറത്തു് അറിയുകയില്ല. അറിയുന്നുമില്ല. അറിയാൻ ഇടവന്നുകൂടാ!''

''എന്നിൽനിന്നു് ഒരു തെററും വരത്തില്ല.''—രവീന്ദ്രൻ പ്രതിജ്ഞചെയ്യുന്നമാതിരി പറഞ്ഞു.

''അതു മതി. എന്നാൽ നിനക്കു് ഒന്നും ഭയപ്പെടാനില്ല. സുഖമായിരിക്കും ഇവിടത്തെ ജീവിതം.''

തേച്ചുമിനുക്കിയ കൗതുകവസ്തുക്കൾ ശേഖരിച്ചു് ഗോപി വലിയ വീട്ടിലേക്കു പോയി.

രവീന്ദ്രൻ തനിച്ചായി.

നടന്ന സംഭാഷണത്തെക്കുറിച്ചുതന്നെയായിരുന്നു ചിന്ത. ബഹുമാനത്തേക്കാളേറെ ഭയമാണു് മനസ്സിൽ അവശേഷിച്ചിട്ടുള്ളതു്. ആഡംബരങ്ങളുടെ അപ്പുറത്തു്, ആർഭാടത്തിന്റെ പിന്നിൽ, പ്രകാശത്തേക്കാളേറെ ഇരുട്ടാണു് തങ്ങിനില്ക്കുന്നതെന്നു് അവനു തോന്നി.

പ്രതീക്ഷിച്ചിരിക്കാതെയാണു് ഈ സാഹചര്യത്തിലകപ്പെട്ടിരിക്കുന്നതു്. എന്തൊക്കെയാണു് നേരിടേണ്ടിവരുന്നതു്? മുള്ളുകളുറപ്പിച്ചിട്ടുള്ള ഭിത്തികളോടുകൂടിയ ഒരു മുറിയിൽ ശ്വാസംപിടിച്ചു കഴിയുകയല്ലാതെ മററു വഴിയൊന്നുമില്ല. ആദ്യം തോന്നിയ ആവേശം ഇപ്പോഴവനില്ല. ആത്മവിശ്വാസത്തേക്കാൾ, ചഞ്ചലതയാണു് അവശേഷിച്ചിരിക്കുന്നതു്.

ഇങ്ങനെയൊരു സ്ഥലത്തു വന്നുചേരുമെന്നു കരുതിയതാണോ? അതിർത്തികാണാനില്ലാത്ത വിശാലമായ സാഗരത്തിലേക്കു തള്ളിയിറക്കിയ ഒരു കൊച്ചു വഞ്ചിപോലെ, ലക്ഷ്യമൊന്നുമില്ലാതെ വീട്ടിൽനിന്നിറങ്ങിത്തിരിച്ചു. കാററും കോളും അധികമനുഭവിക്കാതെ അതു് ഒരു കരപററിയിരിക്കുകയാണു്. സന്നിദ്ധത നിറഞ്ഞ ഈ താവളത്തിൽനിന്നു് അതു വീണ്ടും പാരാവാരത്തിലേക്കു തള്ളിവിടണോ?

ഇല്ല...അതു ബുദ്ധിയല്ല.

എന്തൊക്കെയായാലും ഇവിടെ കഴിയാം. വരുന്ന കാര്യങ്ങളെ അതതുസന്ദർഭങ്ങളിൽ നേരിടാം.

അജ്ഞാതമായ കാരണത്താലെന്നപോലെ ശോകഭാവം ശിശിരക്കാററുപോലെ ഹൃദയത്തിലേക്കു കടന്നുവന്നിരിക്കുന്നു...

വ്യാഖ്യാനിക്കാനാവാത്ത ആശങ്ക... അനുഭവിച്ചിട്ടില്ലാത്ത ശോകരസം...

അങ്ങനെ ഏകാന്തതയിൽ എത്രനേരം ഇരുന്നെന്നു നിശ്ചയമില്ല.

ഹൃദയത്തിൽ ഊറിക്കൂടിയ ശോകഭാവം രവീന്ദ്രനെ മാതാവിനെപ്പററിയുള്ള ചിന്തയിലേക്കു നയിച്ചു.

''അമ്മ...'' അറിയാതെ ഹൃദയം മന്ത്രിച്ചു...''അമ്മ.''

വീടു വിട്ടശേഷം ആദ്യമായിട്ടാണു് അമ്മയെക്കുറിച്ചു് ഓർമ്മിച്ചതു്. പ്രതീക്ഷിക്കാത്ത അനുഭവങ്ങളുടെ പരമ്പരയിൽപ്പെട്ടു് അവന്റെ ഹൃദയം, ഒഴുക്കിനൊപ്പം ഒലിച്ചുപോകുകയായിരുന്നു. ഇപ്പോഴും ഇതാ, ആ ഒഴുക്കു് ഒന്നടങ്ങിയിരിക്കുന്നു. ദീർഘമായ, ദുർഘടമായ സാഗരയാത്ര കഴിഞ്ഞു തീരംപററിയ നാവികൻ വീടിനെക്കുറിച്ചും വീട്ടിൽ കാത്തിരിക്കുന്നവരെക്കുറിച്ചും ഓർമ്മിച്ചുതുടങ്ങുന്നതുപോലെ രവീന്ദ്രൻ അമ്മയെപ്പററി സ്മരിച്ചു. സ്വന്തം നൗകയെ എങ്ങനെയെങ്കിലും കരപററിക്കണമെന്ന ആഗ്രഹത്തിൽ അടിമുടി മുഴുകിയിരുന്നപ്പോഴും മററൊരു ചിന്തയുമുണ്ടായില്ല. എന്നാൽ വിശ്രമത്തിന്റെ ശീതളഭാഗം അനുഭവിച്ചുതുടങ്ങിയപ്പോഴും ലോലഭാവങ്ങളും ഉണർത്തുവാൻ ഹൃദയം ആവേശംകൊണ്ടു.

''അമ്മ!''

ഇപ്പോഴും അമ്മയുടെ സ്ഥിതിയെന്തായിരിക്കും?

ഒന്നും പറയാതെ, അറിയിക്കാതെ, അപ്രത്യക്ഷനായ മകനെച്ചൊല്ലി കണ്ണീരൊഴുക്കുകയായിരിക്കും...

അച്ഛൻ മടങ്ങിവന്നിരിക്കുമോ?

മകനോടുള്ള രോഷം തീക്കാൻ അച്ഛൻ വീടു തല്ലിപ്പൊളിച്ചു കാണും...

നാട്ടിലുള്ളവർ ഇതെല്ലാം കണ്ടു് ആക്ഷേപം പ്രചരിപ്പിക്കുകയായിരിക്കും...

രാധ അതൊക്കെയറിഞ്ഞു സന്തോഷിക്കുമോ?

അമ്മ കട്ടിലിൽനിന്നു് എഴുന്നേററുകാണുകയില്ല. കണ്ണീർകൊണ്ടു കുതിർന്ന തലയണയിൽ മുഖമമർത്തി വിമ്മിവിമ്മിക്കരയുന്ന അമ്മയുടെ രൂപം മനസ്സിൽ തെളിഞ്ഞു...മകനെ തിരിച്ചുകിട്ടുവാൻവേണ്ടി, അവനു് ആപത്തൊന്നും വരാതിരിക്കുവാൻവേണ്ടി, ഹൃദയം നൊന്തു പ്രാത്ഥിക്കുന്ന അമ്മയുടെ ശോകനിർഭരമായ മുഖം.

രവീന്ദ്രന്റെ കണ്ണു നിറഞ്ഞു.

എന്തൊരു കടുംകൈയാണു് താൻ കാണിച്ചതു്!

വേദനിച്ചു ചോന്നൊലിച്ചുപോകുന്ന അമ്മയുടെ ആത്മശക്തി ഒരവസരത്തിൽ തീരെയില്ലാതെയാകുകയില്ലേ?

അമ്മ മരിച്ചാൽ...

മരിച്ചാൽ...

അതിന്നുത്തരവാദി ആരാണ്? അധിക്ഷേപിച്ചും ചതച്ചും കഴി യുന്ന പിതാവുപോലും അമ്മയുടെ ആത്മനാശത്തിന് ഉത്തരവാദി യായില്ല. എന്നാൽ അരുമസന്താനം അതിനു വഴിയുണ്ടാക്കി...

ഇല്ല... ഇതനുവദിച്ചുകൂടാ.

മടങ്ങിയാലോ?

മറെറാന്നും കാര്യമാക്കേണ്ട. അമ്മയെ മാത്രം കണക്കാക്കിയെ ങ്കിലും തിരിച്ചുപോയാലോ?...

ഏതു ദുരന്തവും വഹിക്കുവാനുള്ള ആത്മശക്തി അമ്മയ്ക്കുണ്ട്. അമ്മ നശിക്കുകയില്ല. മരിക്കുകയില്ല...

"തിരിച്ചു പോകുന്ന പ്രശ്നമേയില്ല. ഇല്ല...ഇല്ല..." രവീന്ദ്രൻ പിറുപിറുത്തു. "ഇനി വീട്ടിലേക്കില്ല..."

അസ്വാസ്ഥ്യം വർദ്ധിച്ചപ്പോൾ മുറിയുടെ പുറത്തേക്കിറങ്ങി. തെക്കുവശത്തുള്ള പൈപ്പിൽ പോയി കാലും മുഖവും നനച്ചു.

മടങ്ങി മുറിയിൽ വന്നു. പടിഞ്ഞാറെ ജനാലയിൽക്കൂടി വലി യ വീടിൻെറ രണ്ടാംനിലയിലേക്ക് അറിയാതെ നോക്കി.

ജനാലയിൽ അരപ്പട്ടപോലെ ഇട്ടിരിക്കുന്ന കട്ടൻെറ പിന്നിൽ അകത്തമ്മ നില്ക്കുന്നു... വെളിയിലേക്കു നോക്കിക്കൊണ്ട്... അല്പം ചരിഞ്ഞുനില്ക്കുന്ന അവരുടെ മാറുമുതൽ മേൽപ്പോട്ടു മാത്രമേ കാണാ നാവൂ. ചീകികെട്ടിയ ചികുരത്തിൽ വെള്ളപ്പൂവു ചൂടിയിട്ടുണ്ട്. ചന്ദനനിറമൊത്ത നെററിത്തടത്തിൽ കുങ്കുമപ്പൊട്ട്...ഒരു ദേവത...

അവരെ കണ്ടപ്പോൾ എന്തോ തെററുചെയ്തവനെപ്പോലെ രവീ ന്ദ്രൻ ഒതുങ്ങിയൊളിച്ചു...

പടിക്കൽ കാറിൻെറ ശബ്ദം. പുറകെ ഹോണിൻെറ മുഴക്കം...

രവീന്ദ്രൻ അങ്ങോട്ട് ഓടി. എന്നാൽ അവൻ എത്തുന്നതിനു മുമ്പ് 'അമ്മ' ഇറങ്ങി ഗേററ് തുറന്നിട്ടു.

ഒരു ഊക്കൻ കാർ അകത്തേക്കു് ഒഴുകിവരുന്നു.

അമ്മ പുഞ്ചിരിച്ചുകൊണ്ട് കാറിൻെറ കതകു തുറന്നു. ഉള്ളിൽ നിന്നു് സൂട്ടണിഞ്ഞിട്ടുള്ള ഒരു മനുഷ്യൻ സുസ്മേരവദനനായി പുറ ത്തിറങ്ങി. അമ്മയുടെ കൈ ഗ്രഹിച്ചുകൊണ്ട് അദ്ദേഹം കുശലം പറഞ്ഞു നിന്നു.

വീടിൻെറ പടിയോടടുത്തു വച്ചിരുന്ന ചെടികളെക്കുറിച്ചാ യിരുന്നിരിക്കും അവർ സംഭാഷണംചെയ്തതെന്നു് അകലെ നിന്നി രുന്ന രവീന്ദ്രൻ ഊഹിച്ചു.

ചട്ടിയിൽ വളന്നു്, കാറ്റേററു് ആടിക്കൊണ്ടിരിക്കുന്ന പനി നീർച്ചെടിയിൽനിന്നു് പകുതിവിടർന്ന ഒരു പൂവ് അദ്ദേഹം പറിച്ചു മണത്തു. അതിനുശേഷം അതു് അമ്മയുടെ കൈയിലേക്കു പകന്നു... അമ്മ അതു വാങ്ങി പുഞ്ചിരിച്ച് സ്വന്തം മുടിയിൽ ചൂടി.

അവരുടെ പെരുമാററത്തിനു് ഒരു നാടകീയതയുണ്ടെന്നു രവീന്ദ്രനു തോന്നി. ആസ്വാദ്യത തോന്നുന്ന പരിവേഷം അവരെ ആവരണംചെയ്തിരിക്കുന്നു.

അവർ വേപ്പിൻമരത്തിൻെറ ചുവട്ടിലേക്കു മൃദുവായി നടന്നു. അവിടെ നിന്നു കുറേനേരം കുശലംപറഞ്ഞു. പിന്നെ അവർ സ്വീകരണമുറിയിലേക്കു നടന്നുകയറി.

ഏതോ ചലച്ചിത്രത്തിലെ രംഗം കാണുന്ന പ്രതീതി... രവീന്ദ്രൻ മിണ്ടാതെ അതൊക്കെ നോക്കിനിന്നു.

കാറിൽനിന്നു് വയസ്സനായ ഡ്രൈവർ പുറത്തുവന്നു. കൈയിലിരുന്ന മഞ്ഞത്തുണികൊണ്ടു കാറിൻെറ പുറം തുടച്ചശേഷം അയാൾ ഗേററിൻെറ അടുത്തേക്കു വന്നു.

രവീന്ദ്രൻ ഗേററ് അപ്പോഴേക്കു് അടച്ചു. തിരിഞ്ഞു് സ്വന്തം മുറിയിലേക്കു നടക്കുവാൻ തുടങ്ങിയപ്പോൾ, ചിരിച്ചുകൊണ്ടു് ഡ്രൈവർ മുമ്പിൽ നില്ക്കുന്നു...

കറുത്ത നിറമുള്ള കൃശഗാത്രൻ. തല പകുതിയിലേറെ കഷണ്ടിയാണു്. മുടിയെല്ലാം കടലാസുപോലെ വെളുത്തതാണു്. അയാളുടെ ആകാരത്തിനും സ്വഭാവത്തിനും എന്തോ ആകർഷകമായ സവിശേഷതയുണ്ടെന്നു് രവീന്ദ്രനു തോന്നി. കാക്കിത്തുണിയിലുള്ള യൂണിഫാറം. മുററത്തു കിടക്കുന്ന ആ ഊക്കൻ കാറു് ഇയാളാണു് ഓടിക്കുന്നതെന്നു വിശ്വസിക്കുവാൻ തോന്നിയില്ല. ഇത്ര വലിയ കാർ മുമ്പു കണ്ടിട്ടില്ല. അഴകുള്ള നിറം. പടിഞ്ഞാറുനിന്നു പതിക്കുന്ന സായാഹ്നവെയിലിൽ അതു വെട്ടിത്തിളങ്ങി.

''നീ?—'' കണ്ണു ചുരുക്കി, സൂക്ഷിച്ചുനോക്കിക്കൊണ്ടു് ഡ്രൈവർ ചോദിച്ചു. അയാളുടെ പുരികത്തിൽപ്പോലും നര സ്ഥാനം പിടിച്ചിട്ടുണ്ടെന്നു രവീന്ദ്രൻ കണ്ടു.

''ഗോപിയുടെ അനന്തിരവൻ...''

''ഓ! നീതാനാ അന്തപ്പയ്യൻ?''—ഡ്രൈവർ ചിരിച്ചു. വായിൽ പല്ലുകൾ കമ്മിയായിരുന്നു.

''ഗോപി ശൊന്നാരു്!... വാ! അങ്കെ പോകലാം.''—കാർഷെഡ്ഡിന്റെ ഭാഗത്തേക്കു ചൂണ്ടിയശേഷം ഡ്രൈവർ നടന്നു. ''അയ്യാവെ പാക്കത്തുക്കു് ഗോപി. കൊഞ്ചനേരത്തുക്കു മുന്നേ അങ്കെ വന്തേൻ!''

രവീന്ദ്രനു് തമിഴ് തീരെ പരിചിതമല്ലായിരുന്നു. എങ്കിലും സംസാരിക്കുന്നതിൻെറ സത്തു പിടിച്ചെടുക്കുവാൻ സാധിക്കും. അവനെപ്പററി ഗോപി കാര്യങ്ങളൊക്കെ പറഞ്ഞിരിക്കുന്നു!

ഗോപിയെ കണ്ടിട്ടു വളരെ നേരമായി. അവൻ പുറത്തുപോയെന്നു കരുതി.

''അയ്യാ പെരിയ ആൾ! മാലിനിയമ്മ രൊമ്പം നല്ലവർ. ഇങ്കെ നിന്തിട്ടാ ഉനക്കു് രൊമ്പം അദിഷ്ടം കെടച്ചിടും!'' അയാൾ രവീന്ദ്രനെ നോക്കി ചിരിച്ചു. ''തമിഴ് പുരിയുമാ?''

ഇല്ലെന്നമട്ടിൽ അവൻ തലയാട്ടിയശേഷം ചിരിച്ചു.

''എനിക്കു് മലയാളം കൊഞ്ചം കൊഞ്ചം പറയാം!'' എന്തോ ധീരകൃത്യം പ്രദർശിപ്പിച്ചു എന്ന ഭാവത്തിൽ ഡ്രൈവർ തുറന്നു ചിരിച്ചു.

അവർ ഷെഡ്ഡിൻെറ അടുത്തു് മുററത്തു നില്ക്കുകയായിരുന്നു.

''വേല കെടയ്ക്കുതിക്കു് വെഷമം വരാതു്.'' —രവീന്ദ്രനെ ആശ്വസിപ്പിക്കുന്ന ഭാവത്തിൽ ഡ്രൈവർ പറഞ്ഞു. ''മാലിനിയമ്മ പ്രസാദിച്ചാപ്പോതും. എല്ലാം കിട്ടിടും.''—ഭാഷയുടെ സ്വഭാവം വിചാരിച്ചു് അയാൾ സ്വയം കുടുങ്ങിച്ചിരിച്ചു.

''കാര്യം മനസ്സിലാകുന്നുണ്ടു്.'' രവീന്ദ്രൻ പറഞ്ഞു. അവർ അതുമിതും പറഞ്ഞുകൊണ്ടു നിന്നു. നേരം പോയതു് അറിഞ്ഞില്ല. വലിയ വീടിൻെറ പടിഞ്ഞാറെ മുറ്റത്തുനിന്നു് ''പൊന്നയ്യാ'' എന്ന വിളി. ''അമ്മാ!''—എന്നു വിളികേട്ടിട്ടു് ഡ്രൈവർ അങ്ങോട്ടോടി.

സാവകാശത്തോടെ രവീന്ദ്രനും അങ്ങോട്ടു ചെന്നു.

നേരം സന്ധ്യമയങ്ങിയിരുന്നു. വീടിൻെറ മുൻവശത്തുള്ള ട്യൂബ്ലൈററിൻെറ പ്രകാശത്തിൽ, അമ്മയും അയ്യായും അവിടെ ഉലാത്തുന്നു—കൈകൾ കോർത്തുപിടിച്ചുകൊണ്ടു്.

ഡ്രൈവർ കാറിൻെറ കതകു തുറന്നുപിടിച്ചിരിക്കുന്നു.

അയ്യായെ രവീന്ദ്രൻ അകലെ ഒതുങ്ങിനിന്നു നോക്കി.

അധികം ഉയരമില്ല. ചൊക്കത്തിനൊത്ത വണ്ണം. വട്ടമുഖം. വിശാലമായ നെററി. തരംഗപാളികൾപോലെ പിന്നിലേക്കു ചീകിയൊതുക്കിയിട്ടുള്ള കറുത്ത മുടി. വാചാലമായ കണ്ണുകൾ. ചെറിയ നാസിക. വടിവൊത്ത അധരങ്ങൾ. കറുത്തതെങ്കിലും അവയ്ക്കു വിരൂപതയില്ല. ആകപ്പാടെ കഴിവും കാര്യശേഷിയും ദ്യോതിപ്പിക്കുന്ന ആകാരസൗകുമാര്യമുണ്ടു്. സംസാരത്തിനും പെരുമാററത്തിനും പരിഷ്കാരപ്രഭാവം പെരുകിനില്ക്കുന്നു. ഏതൊരാളിനേയും പെട്ടെന്നു് ആകർഷിക്കുന്ന കെട്ടും മട്ടും.

അദ്ദേഹം യാത്രപറഞ്ഞു കാറിൽക്കയറി. കതകു് അടച്ചിട്ടു മാലിനി ഒതുങ്ങിനിന്നു.

കാർ സജീവമായി. പതുക്കെ ഒഴുകി ഗേററിൽക്കൂടി പുറത്തേക്കിറങ്ങി. ഗേററിൽ നീങ്ങിനിന്നു് 'ടാററാ'പറഞ്ഞിട്ടു് മാലിനി തിരിഞ്ഞുനടന്നു. ഈ സമയം രവീന്ദ്രൻ അങ്ങോട്ടു ചെന്നു.

''ഗേററു് അടച്ചേക്കൂ!'' ഉത്തരവു നല്കിയശേഷം അവർ വീട്ടിനുള്ളിലേക്കു മദാലസയെപ്പോലെ നടന്നു.

ഗേററു് അടച്ചശേഷം രവീന്ദ്രൻ സ്വന്തം മുറിയിൽ വന്നിരുന്നു.

''ഇവിടത്തെ കഥാനായകനും നായികയും ഇവരാണു്.'' അവൻ സ്വയം പറഞ്ഞു. ''വലിയ ആളുകൾ...''

കുറേനേരം അങ്ങനെ അവിടെയിരുന്നു.

സമയം ഏതാണ്ട് എട്ടുമണിയോളമായിട്ടുണ്ട്. ചന്ദ്രൻ പ്രഭാവം പ്രഖ്യാപിച്ചുകൊണ്ട് പടിഞ്ഞാറു പ്രകാശിക്കുന്നുണ്ട്. ഓണനിലാവുപോലെ വെളിച്ചം...

തെക്കുവശത്തുള്ള പൈപ്പിൽ പോയി കുളിച്ചു. സ്നാനം കഴിഞ്ഞപ്പോഠം എന്തെന്നില്ലാത്ത സുഖം തോന്നി. ശാന്തിയും സൗകുമാര്യവും സ്പന്ദിക്കുന്ന അന്തരീക്ഷം.

കുളികഴിഞ്ഞു മുടി ചീകിയൊതുക്കിയശേഷം സ്വസ്ഥനായി ഇരുന്നു. നേരത്തെ മനസ്സിൽ നിന്നിരുന്ന വ്രീളാഭാവം തീരെ മാറിയിട്ടുണ്ട്. എത്രമാത്രം ഭയാശങ്കകളോടുകൂടിയാണ് വീട്ടിൽനിന്നിറങ്ങിത്തിരിച്ചതു്! എന്നാൽ ഭയപ്പെടാനൊന്നുമില്ലെന്നു് ആത്മവിശ്വാസം വന്നതുപോലെ തോന്നി.

ഡ്രൈവർ പറഞ്ഞതു് ഒരുതരത്തിൽ ശരിയാണ്. അവൻ ഭാഗ്യവാനാണ്. ഭാഗ്യം ഒന്നുകൊണ്ടു മാത്രമല്ലേ ഇവിടെ വന്നുചേരുവാൻ സംഗതിവന്നതു്?

മുറിയുടെ ഭിത്തിയിൽ തൂക്കിയിരുന്ന ചിത്രത്തിലേക്കാണ് ശ്രദ്ധ പതിഞ്ഞതു്. വൈദ്യുതവിളക്കിന്റെ പ്രകാശം തങ്ങിനില്ക്കുന്ന മുറിയിൽ അതു് അത്യന്തം തെളിവോടെ കാണാം. അഴകേറിയ പൂങ്കാവനത്തിൽ, പുഷ്പിച്ചുനില്ക്കുന്ന തരുനികരങ്ങളുടെ കൂട്ടത്തിൽ, ചിത്രശലഭങ്ങളെപ്പോലെ വർണ്ണഭംഗിയുള്ള ആടകഠം അണിഞ്ഞു വിളയാടുന്ന പെൺകൊടികഠം മനോഹരമായ പൂക്കഠംകൊണ്ടു പന്തലിട്ടു പരന്നുനില്ക്കുന്ന അശോകമരത്തിന്റെ ചുവട്ടിൽ, പച്ചപ്പുൽത്തട്ടിൽ, പീലിയണിഞ്ഞു്, വേണുഗാനനിമഗ്നനായി, ലീലാലോലുപനായി വിരാജിക്കുന്ന മുരളീധരൻ... അദ്ദേഹത്തിന്റെ പാദപത്മത്തിൽ, മാർദ്ദവമേറിയ കരവല്ലികഠം വച്ചു് പുൽത്തകിടിയിൽ, സകലതും മറന്നു് ആരാധനാവിഗ്രഹത്തെ കണ്ണുകൊണ്ടു പാനംചെയ്തു് ഉപവിഷ്ടയായിരിക്കുന്ന ഭാഗ്യവതിയായ രാധ... എത്രനേരം ആ ചിത്രത്തിൽ കണ്ണുറപ്പിച്ചിരുന്നെന്നു നിശ്ചയമില്ല.

''എന്താടാ? സ്വപ്നംകാണുകയാണോ?''—ശബ്ദം കേട്ടു് തിരിഞ്ഞുനോക്കിയപ്പോഠം ഗോപി ചിരിച്ചുകൊണ്ടു മുറിയിൽ നില്ക്കുന്നു. ഗോപി വന്നതൊന്നും അറിഞ്ഞില്ല!...

രവീന്ദ്രൻ മറുപടി പറഞ്ഞില്ല.

''നാളത്തെ പാർട്ടിക്കു വേണ്ട സാധനങ്ങഠം വാങ്ങാൻ പോയിട്ടു് ഇപ്പോഴേ മടങ്ങാൻ പററിയുള്ളു.'' ഗോപി മൃദുവായി പറഞ്ഞു. ''പുറത്തിറങ്ങിയാൽ വിചാരിക്കുന്ന സമയത്തെങ്ങും മടങ്ങിയെത്താൻ പററത്തില്ല. അത്രയ്ക്കുണ്ടു് ആഠംത്തിരക്കു്.''

രവീന്ദ്രൻ, ഗോപിയുടെ സംഭാഷണം ശ്രദ്ധിക്കുകയല്ലാതെ ഒന്നും ചെയ്തില്ല.

''അദ്ദേഹം വന്നിട്ടു പോയി, അല്ല്യോ?''

''ഉം!''

''ആദ്യമായിട്ടല്ല്യോ നീ കണ്ടതു്?''

''അതെ!''

''നല്ലയാളാ! പക്ഷേ, പുറമെ കാണുന്ന മാതിരിയൊന്നുമല്ല അകത്തു്. അവിടം കടുകട്ടിയാ.''

രവീന്ദ്രൻ ഒന്നും പറഞ്ഞില്ല.

''ഞാൻ കുളിച്ചിട്ടു വരാം. എന്തൊരു വിയർപ്പു്!''—ഗോപി കുപ്പായം മാററി തോർത്തുമെടുത്തു കുളിക്കാൻ പോയി.

കുളികഴിഞ്ഞു വന്ന ഗോപി ഒരുങ്ങിക്കഴിഞ്ഞപ്പോഴും രണ്ടുപേരുംകൂടി അത്താഴം കഴിക്കാൻ വലിയ വീട്ടിലേക്കു പോയി.

അകത്തുനിന്നു് അതിലോലമായി സംഗീതധ്വനി ഒഴുകിവരുന്നുണ്ടു്. ചന്ദനത്തിരിയുടെ സുഗന്ധം അന്തരീക്ഷത്തിൽ തത്തിക്കളിക്കുന്നു.

അടുക്കളക്കാരിതന്നെയാണു് അത്താഴം വിളമ്പിക്കൊടുത്തതു്. ഒരു യന്ത്രത്തെപ്പോലെ വേണ്ടതൊക്കെ യഥാക്രമം കൊണ്ടുവന്നു കൊടുത്തതല്ലാതെ, നോക്കുവാനോ, അവരോടു് എന്തെങ്കിലും സംസാരിക്കുവാനോ അവൾ ആഗ്രഹം പ്രകടിപ്പിച്ചതേയില്ല. കർത്തവ്യാനുഷ്ഠാനത്തിൽ നിമഗ്നമായിട്ടുള്ള ഒരു മനുഷ്യയന്ത്രം!...

കാണാൻ ഒരു ചന്തവുമില്ല. കടുംചുവപ്പുള്ള ചേല. കറുത്തനിറമുള്ള ദേഹത്തോടു് ഒരു പൊരുത്തവുമില്ലാത്ത നിറം. മുഖത്തു് മ്ലാനതയാണു് കൂടുതൽ. ആരോടോ കലമ്പിയിട്ടുള്ള ഭാവം. അവളെ ആവരണംചെയ്യുന്ന ശോകഭാവം, അവിടത്തെ ചുററുപാടുമായി അനുരഞ്ജിച്ചുനില്ക്കുന്നതായി രവീന്ദ്രനു തോന്നിയില്ല.

ഊണു കഴിഞ്ഞു് അവർ നേരേ മുറിയിലേക്കു പോയി.

''ഇവിടെ മററാരുമില്ലേ?'' രവീന്ദ്രൻ പതുക്കെ ഗോപിയോടു ചോദിച്ചു.

''മററാരുമെന്നു പറഞ്ഞാൽ?'' മറുചോദ്യം ഗോപി ചോദിച്ചു.

''അല്ല, മററാരും—''

''ഇല്ല.''

നിശ്ശബ്ദത.

''ഇന്നത്തെക്കാര്യം കണക്കാക്കണ്ടാ. ബഹളമില്ലാത്ത ദിവസമാ ഇന്നു്. നാളെ നോക്കിക്കോ!''

'നാളെയെന്താ?''

''പാർട്ടിയും ഡാൻസും... മേളമായിരിക്കും.''

രവീന്ദ്രൻ ചിന്താധീനനായി.

''വിസ്കിയും ബ്രാൻഡിയും മററും വാങ്ങാനാ ഞാൻ പോയിരുന്നെ.'' ഗോപി പതുക്കെ പറഞ്ഞു. ''ഒന്നും അറിഞ്ഞെന്നു ഭാവിക്കരുതു്.''

''ഇല്ല.''

''പാർട്ടിയെന്നു പറഞ്ഞാൽ പ്രധാനമായി കുടിതന്നെ. ആരോ വലിയവർ നാളെ വരും. ചെട്ടിയാരദ്ദേഹവും അമ്മയും, പിന്നെ വരുന്നയാളും.''

രവീന്ദ്രൻ അത്ഭുതപൂർവ്വം ഗോപിയെ നോക്കി.

''വലിയ സ്വാധീനമുള്ള ആളാരോ ആണ്. വിരുന്നിനു വരുന്നവർ അങ്ങനെയുള്ളവർ മാത്രമാ. ചെട്ടിയാരദ്ദേഹത്തിൻെറ ബിസിനസ്സുകൾക്ക് ആവശ്യമുള്ളവർ. സൽക്കരിച്ചു സന്തോഷിപ്പിച്ച് കാര്യം സാധിക്കാനുള്ള വിദ്യയാണിതെല്ലാം.'' ഗോപി ചിരിച്ചു. ലോകപരിചയം നന്നേ വന്നിട്ടുള്ള ആളിനെപ്പോലെയാണ് അവൻ സംസാരിച്ചത്.

''എട്ടരമണിക്ക് പാർട്ടി തുടങ്ങും. എല്ലാ സാധനങ്ങളും ഒരുക്കിവയ്ക്കേണ്ടത് ഞാനാ; മുകളിലത്തെ സ്വീകരണമുറിയിൽ. അവിടം കാണേണ്ടതാണ്! അലങ്കാരസാധനങ്ങൾ എത്ര! ഇരിക്കാനുള്ള സെററി. കസേരകൾ. കിടക്കവേണമെങ്കിൽ അതു്. വീട്ടിത്തടിയിലുള്ള വലിയ വിലകൂടിയ തീൻമേശ. തറയിൽ രത്നക്കമ്പളം. അവിടം ദേവലോകമാ!'' ഗോപി വാതില്ക്കൽ വന്നു പുറത്തു നോക്കിയശേഷം മടങ്ങിവന്ന് രവീന്ദ്രൻെറ അടുത്ത് ബെഞ്ചിൽ ഇരുന്നു.

''കുടിക്കാനുള്ള വിസ്കിയും ബ്രാൻഡിയുമൊക്കെ താലത്തിൽ ഒരുക്കിവയ്ക്കണം. മററു സാധനസാമഗ്രികളൊക്കെ യഥാസ്ഥാനങ്ങളിൽ ഉണ്ടായിരിക്കണം. എല്ലാം ഏഴരമണിക്കുമുമ്പ് റെഡിയാകണം. വിട്ടുവീഴ്ചയൊന്നുമില്ല. ഒരുക്കിക്കഴിഞ്ഞാൽ അമ്മ വന്നു പരിശോധിക്കും. തൃപ്തിയായില്ലെങ്കിൽ... എന്തെങ്കിലും വേണ്ടിടത്തു വച്ചിട്ടില്ലെങ്കിൽ... ദേഷ്യമാണ്. പക്ഷേ... ഇതുവരെ ഒന്നോ രണ്ടോ തവണ മാത്രമേ അമ്മയുടെ ദേഷ്യം കാണാൻ ഈ ഗോപിക്ക് ഇടവന്നിട്ടുള്ളൂ. എന്തൊക്കെ വേണമെന്നും എങ്ങനെയെല്ലാം വയ്ക്കണമെന്നും എനിക്കറിയാം. അതുകൊണ്ടല്ല്യോ കാര്യങ്ങൾ എനിക്കു വിട്ടുതന്നിട്ടുള്ളത്.'' ആത്മപ്രശംസ മുന്നിട്ടു നിന്നിരുന്ന ഗോപിയുടെ വിവരണത്തിൽ. ഒരു കൊച്ചുകുട്ടി ആശാൻെറ മുമ്പിൽ മിണ്ടാതിരുന്നു കേൾക്കുന്നതുപോലെ, രവീന്ദ്രൻ അവിടെയിരുന്നു...

''ചെട്ടിയാരദ്ദേഹം ഇവിടെ താമസിക്കാറില്ലേ?''

''ഇല്ല. അദ്ദേഹത്തിനു ഭാര്യയും മക്കളും വേറെയുണ്ടെന്നു പറഞ്ഞില്ലേ? മാംബലത്ത്. വലിയ ബംഗ്ലാവ് അവിടെയുമുണ്ട്. ആവശ്യമുള്ളപ്പോൾ ഇങ്ങോട്ടു വരും.''

''അപ്പോൾ രണ്ടാംഭാര്യയാണോ?''

''അങ്ങനെയും പറയാം; അത്രേയുള്ളൂ.''

''അതെന്താ?''

''അദ്ദേഹത്തിൻെറ വെപ്പാട്ടിയാ. അന്തസ്സിനുവേണ്ടി വെച്ചിട്ടുള്ള ഭാര്യ!''

രവീന്ദ്രൻ ഗോപിയെ പകച്ചുനോക്കി.

''ഇവിടെ പണക്കാർക്കു പലർക്കും ഈ ഏർപ്പാടുണ്ട്. ഇതു പ്രൗഢി കാണിക്കാനുള്ള സ്വത്താണ്. ഇതൊക്കെ പതുക്കെ നിനക്കു ബോദ്ധ്യമാകും. ആദ്യം കേൾക്കുമ്പോൾ വിശ്വാസം വരത്തില്ല. എനിക്ക് എത്രപേരെ ഇങ്ങനെ അറിയാം!''

രവീന്ദ്രൻ ഇളിഭ്യനായി ചിരിച്ചു.

''ഭാര്യയ്ക്കു" ഇതിലൊന്നും വിരോധമില്ല. അതാണിതിലെല്ലാം രസം! അവരോടു പറഞ്ഞിട്ടാണത്രേ ഭർത്താവു് വെപ്പാട്ടിമാരുടെ വീട്ടിലേക്കു പോകുന്നതു്!''

രവീന്ദ്രനു വിശ്വാസംവന്നില്ല.

''പിന്നെ ഒരു കാര്യമുണ്ടു്. വളരെ ചെലവുള്ള ഒരാഡംബരമാ ഇതു്! ഇവിടത്തെ കാര്യമെടുക്കു്. ഈ ബംഗ്ലാവും ഇവിടത്തെ ചെലവുകളുമെല്ലാം ചെട്ടിയാരദ്ദേഹത്തിൻേറതാ. അമ്മയ്ക്കുള്ള ചെലവു് ചില്ലറയാണോ? രാജകുമാരിയെപ്പോലെയല്ലേ താമസം? ആഭരണങ്ങളോ എത്രയാ! അതുപോലെ ഓരോന്നും! ഈ മുറിയുടെ അങ്ങേപ്പുറത്തുള്ള ഷെഡ്ഡിൽ കിടക്കുന്ന കാറു്... അമ്മയ്ക്കുള്ളതാ! ഒരുതരത്തിൽ പറഞ്ഞാൽ ഭാര്യയെക്കാൾ ചെലവുള്ള സാധനമാ വെപ്പാട്ടി! അമ്പലത്തേക്കാൾ വലുതാണല്ലോ അതിൻെറ ഗോപുരം!''— ഗോപി അടക്കിച്ചിരിച്ചു. ''പിന്നെ ഒരു കാര്യമുണ്ടു്. ഇതൊന്നും വെറുതെയല്ല, അതുകൊണ്ടും ആദായമുണ്ടു്.''

''ആദായമോ?''

''അതെ! നല്ല ആദായം!''

''അതെങ്ങനെ?''

''ബിസിനസ്സുകാരല്ലേ? അവർ പത്തു രൂപാ ചെലവാക്കുന്നതു് ആയിരം രൂപാ മുമ്പിൽ കണ്ടുകൊണ്ടാ! മിടുക്കന്മാർ! എനിക്കും നിനക്കും സാധിക്കുന്നതിൻെറ നൂറിരട്ടി മുമ്പിലാ അവരുടെ നോട്ടം!''

''എനിക്കൊന്നും പിടികിട്ടുന്നില്ല.''

''കിട്ടുകയില്ല. ലോകം വല്ലതും കണ്ടിട്ടുണ്ടോ? '0' വട്ടത്തിലുള്ളതാണു് നിൻെറ ലോകം. ജീവിതം പരന്നുകിടക്കുന്നതു് അതിൻെറ അപ്പുറത്താ രവീ!''— വലിയ ജീവിതവിജ്ഞാനിയുടെ ഭാവത്തിലായിരുന്നു ഗോപി സംസാരിച്ചതു്. ''എൻെറ കാര്യംതന്നെയെടുക്കു്. ഫിഫ്ത്ഫാറംവരെ ഒരുവിധം പഠിച്ചു. നിർത്തി. വീട്ടുകാരുടെ ശകാരം കേട്ടുകേട്ടു മടുത്തു. അവർക്കു സ്വീകരിക്കാൻ ഇഷ്ടമില്ലാത്ത ഭാരമാണു് ഞാനെന്ന പ്രഖ്യാപനമാണു് ഓരോ ശകാരത്തിൻെറയും പിന്നിലെ പ്രചോദനം. ഭാരമായിത്തീർന്നാൽ അമ്മപോലും ഉപേക്ഷിക്കും. സ്നേഹബന്ധമെന്നും രക്തബന്ധമെന്നും മററും പറയുന്നതു് ഒരു പരിധിവരേയുള്ളു. കുറച്ചൊക്കെ വിട്ടുവീഴ്ച കാണിച്ചെന്നുവരും. എന്നാൽ എല്ലാവരും എപ്പോഴും വിട്ടുവീഴ്ച ചെയ്യുകയില്ല. എന്തിനു്, ഞാൻ എന്നെത്തന്നെ വെറുത്തു.''— ഗോപി ആത്മകഥ പറയുവാൻ തുടങ്ങിയപ്പോൾ ഇടയ്ക്കു ചോദ്യം ചോദിച്ചു തടസ്സപ്പെടുത്തുവാൻ രവീന്ദ്രൻ തുനിഞ്ഞില്ല. മനോവിഷമം സഹിക്കുന്നമട്ടിൽ അല്പനേരം ഗോപി ഇരുന്നു. ഒടുവിൽ അവൻതന്നെയാണു് നിശ്ശബ്ദതയ്ക്കു വിരാമമിട്ടതു്.

''പറഞ്ഞാൽ നീ വിശ്വസിക്കത്തില്ല. ചത്തുകളയാമെന്നു കരുതി മൂന്നുതവണ ഞാൻ കയറെടുത്തിട്ടുണ്ട്. എന്തിനു ജീവിക്കണം? വേല ചെയ്യാൻ തയ്യാറാണു്. എന്നാൽ അതിനു സൗകര്യമെവിടെ? എവിടെയുണ്ടു് വഴി? എങ്ങും വഴി തുറന്നുകിട്ടിയില്ല. മരിച്ചുകളയാം... മരിക്കണം—ഇതു മാത്രമായി എൻെറ ചിന്ത. മനസ്സിൽ മറെറാന്നും തങ്ങിനില്ക്കുകയില്ല.''

ആയാസരഹിതമായി ഗോപി ചിരിച്ചു. കുറച്ചുനേരം മിണ്ടാതിരുന്നു ചിരിച്ചു.

''എന്നാൽ രവീ!... മരിക്കുവാൻ തീരെ വിസമ്മതമുള്ളവർ മാത്രമേ മരണത്തെക്കുറിച്ചു് ദീർഘമായി ചിന്തിക്കാറുള്ളു. മരണത്തെപ്പററി ഇങ്ങനെ ചിന്തിക്കുന്നവരാരും ഒരിക്കലും ആത്മഹത്യ ചെയ്യുകയില്ല. ജീവിക്കുവാനുള്ള ഒടുങ്ങാത്ത ആഗ്രഹത്തിൻെറ വികടമായ ഒരു പ്രകടനംമാത്രമാണു് മരണത്തെപ്പററി ഹൃദയത്തിലുളവാകുന്ന ദീർഘമായ വിവാദം!... ഒടുവിൽ ഞാൻ മരിച്ചില്ല ജീവിക്കാൻതന്നെ ഉറച്ചു. നാടു വിട്ടു. ലോകം അതിവിശാലമാണെന്നു കാണാൻ തുടങ്ങി. പട്ടിണികിടന്നു. ദുരിതങ്ങൾ പലതും സഹിച്ചു. എന്നിട്ടും എനിക്കു് ഈ ലോകത്തിൽ ഒരിടം ഒഴിഞ്ഞുകിടപ്പുണ്ടെന്ന വിശ്വാസം ഉറച്ചുതേയുള്ളു! ഒഴിഞ്ഞുകിടക്കുന്ന ആ ഇടം കണ്ടെത്തുകയാണു വിഷമം. അതു കണ്ടെത്തുമ്പോൾ ലോകം വലുതാണെന്നു തോന്നും. ജീവിതം മധുരമാണെന്നു വരും!''—ഗോപി ക്രമത്തിലധികം വികാരത്തോടെയാണു് വാചാലനായതു്. ''ഇതിനെപ്പററി പറയാൻതുടങ്ങുമ്പോൾ ഞാൻ അടിമുടി വിറച്ചുപോകും. പറയാനുള്ളതു വേണ്ടവിധത്തിൽ വ്യക്തമാക്കുവാൻ കഴിവില്ലല്ലോ എന്നോർത്തു വിമ്മിഷ്ടപ്പെട്ടും. ഇതാണു് എൻെറ അനുഭവം!''

രവീന്ദ്രൻ അഭിപ്രായമൊന്നും പറഞ്ഞില്ല.

''പിന്നെ വേറൊരു കാര്യമുണ്ടു്. പലപ്പോഴും എത്തേണ്ടിടത്തല്ല എത്തിച്ചേരുന്നതു്!... എങ്കിലും എവിടെയെങ്കിലും എത്തിച്ചേരുമല്ലോ. അതു മതി. നീ വിചാരിക്കുന്നിടത്തു് നിന്നെ എത്തിച്ചുകൊള്ളാമെന്നു് ജീവിതം കരാറുവല്ലതും ചെയ്തിട്ടുണ്ടോ? അങ്ങനെ വാക്കു സ്വീകരിച്ചിട്ടാണോ നീ ലോകത്തിൽ വന്നതു്? പിന്നെ ജീവിതത്തെച്ചൊല്ലി എന്തിനു പരാതിപറയുന്നു? അതു പറയുന്നവർ വിഡ്ഢികളാണു്!''—ഉറച്ച സ്വരത്തിലാണു് ഗോപി പറഞ്ഞതു്. ''ഇതൊന്നും ആരോടും ഞാൻ പറഞ്ഞിട്ടില്ല. എന്തിനു പറയണം?''—ഗോപി ചിരിച്ചു.

''ഓ, ഇവിടത്തെ അമ്മയുടെ കഥതന്നെയെടുക്കു്!''

രവീന്ദ്രൻ അതറിയാനുള്ള ആഗ്രഹം പ്രകടമാക്കുന്ന മട്ടിൽ ഗോപിയെ നോക്കി. ഗോപിക്കു് ഉത്സാഹം തോന്നി.

''സിനിമയിലുള്ള കിറുക്കാണു് അവരെ മദ്രാസിലെത്തിച്ചതു്. സിനിമാക്കമ്പനികളിൽ പലതിലും കയറിയിറങ്ങി. പലരുടെയും കൈയിലകപ്പെട്ടു. കൈമാറി. ഒന്നുരണ്ടു പടങ്ങളിൽ മുഖം

കാണിക്കാനുള്ള അവസരം കിട്ടി... ഒടുവിൽ ചെട്ടിയാരദ്ദേഹം നിർമ്മിച്ച ഒരു പടത്തിൽ എക്സ്ട്രായായി അഭിനയിച്ചു. കാര്യമായ ഭാഗമൊന്നുമല്ല. എന്നാൽ അതു് അവരുടെ ജീവിതത്തിൽ കാര്യമായ ഒന്നായി. ചെട്ടിയാരദ്ദേഹത്തിനു് അവരെ പിടിച്ചു. അവരെ സ്വന്തമാക്കി... ഇന്നു് ദാ, ഇവിടെ ഒരു രാജകുമാരിയെപ്പോലെ സുഖമായിക്കഴിയുന്നു.'' ഗോപി നിർത്തി. അല്പം ആലോചിച്ച ശേഷം തുടർന്നു— ''സുഖമാണോ? നമുക്കു തോന്നും ആണെന്നു്! എന്നാൽ അതു സുഖമായ ഒന്നാണെന്നു ഞാൻ പറയുകയില്ല. വീടുണ്ടു്. കാറുണ്ടു്. വേണ്ടുവോളം ആഡംബരങ്ങളെല്ലാമുണ്ടു്. ഭർത്താവെന്നു് അവകാശപ്പെടുവാൻ വലിയ ആളുമുണ്ടു്. നമുക്കു തോന്നും അവരുടെ ജീവിതം നിരന്തരമായ ആനന്ദമാണെന്നു്. സമ്പൂർണ്ണമാണെന്നു്!'' ഗോപി പതുക്കെ ശാന്തതയോടെ പറഞ്ഞു—''എങ്കിലും ഞാൻ പറയത്തില്ല, ഇതാ ഒരു സുഖമായ ജീവിതത്തിന്റെ ഉദാഹരണമെന്നു്! മുകളിലത്തെ നിലയിൽ, ഒററയ്ക്കിരിക്കുന്ന വേളകളിൽ, ഞാൻ കടന്നുചെല്ലുമ്പോൾ എത്രതവണ കണ്ടിട്ടുണ്ടു്, കരഞ്ഞു തുടുത്ത മുഖവുമായി, വേദനയുടെ ദേവതയെപ്പോലെ ഇരിക്കുന്നതായിട്ടു്! ആഡംബരം മുദ്രകുത്തിയിട്ടുള്ള ഹംസമെത്തയിൽ, 'ഹാപ്പി ഡ്രീംസ്' എന്നു തുന്നിപ്പിടിപ്പിച്ചിട്ടുള്ള മൃദുവേറിയ തലയണയിൽ, കണ്ണീർ എത്രയാണു നനഞ്ഞുപിടിച്ചിട്ടുള്ളതു്!... അവർ എന്തിനു കരയുന്നു? എന്തു വ്യഥയാണു് ഈ കണ്ണീരിന്നു കാരണമായിരിക്കുന്നതു്? അവരുടെ ജീവിതത്തിലെ വിശാലമായ മേഖല മരുഭൂമിയാണു്... ഒന്നുമില്ലാത്ത മണൽക്കാടു്! അവിടെയാണു് അവരുടെ കണ്ണുനീർ വഷിക്കുന്നതു്. അതുകൊണ്ടെങ്കിലും ഒരു പുൽക്കൊടി അവിടെ മുളയ്ക്കുമോ?''—ഗോപി നിർത്തി. ചില നിമിഷങ്ങൾ കടന്നുപോയി.

''അവർ എന്തിനാണു കരയുന്നതു്?''—രവീന്ദ്രൻ പതുക്കെ ചോദിച്ചു.

''ആക്കറിയാം!''—ഗോപി ദീർഘമായി നിശ്വസിച്ചു. ചിന്താധീനനായിരുന്നശേഷം അവൻ തുടർന്നു: ''എനിക്കു് അറിയാവുന്ന വിവരങ്ങൾ വച്ചു നോക്കുമ്പോൾ... ദുഃഖിക്കാനും കരയാനും കാര്യമില്ലെന്നു പറഞ്ഞുകൂടാ.''

സംശയിക്കുന്നമാതിരി ഗോപി നിർത്തി. രവീന്ദ്രന്റെ അടുത്തേക്കു ചെന്നു്, അവന്റെ മുഖത്തു് തുറിച്ചുനോക്കി, രഹസ്യം പറയുന്നതുപോലെ, അടക്കിപ്പറഞ്ഞു: ''ഇപ്പറയുന്നതു് മറുചെവിയറിയരുതു്! പുറത്തറിഞ്ഞാൽ നിന്റെയും എന്റെയും ഇവിടത്തെ വേല തീരും! എങ്കിലും നീ അതു് അറിഞ്ഞിരിക്കുന്നതു നല്ലതാ.''

''എന്നെ വിശ്വസിക്കൂ! തുറന്നു വിശ്വസിക്കൂ!'' രവീന്ദ്രൻ ഗോപിയുടെ കൈയിൽ പിടിച്ചുകൊണ്ടു പ്രതിജ്ഞചെയ്യുകയായിരുന്നു.

''എന്നാൽ പറയാം! മാലിനിയമ്മ ഒരു വെപ്പാട്ടിമാത്രമാ! മററൊന്നുമല്ല. വെറും വെപ്പാട്ടിമാത്രമാണോ? അതും സംശയിക്കണം, ചെട്ടിയാരുടെ നടപടികഠം കണ്ടാൽ. നാളെ നിനക്കു് അതു നേരിട്ടുകാണാം. സൂക്ഷിച്ചാൽ എട്ടെട്ടരയ്ക്കു പാർട്ടി തുടങ്ങും. മാലിനിയമ്മയും ചെട്ടിയാരദ്ദേഹവും മററൊരാളും മാത്രമേ കാണൂ! വത്തമാനവും കുടിയുമായിട്ടാണു് തുടങ്ങുക. ചെട്ടിയാരും അമ്മയും അധികം അകത്താക്കത്തില്ല. അതിഥി കുടിക്കാനും രസിക്കാനും മാത്രമാണു വരുന്നെ! അതുകൊണ്ടു് നല്ലതുപോലെ തട്ടും! കൂട്ടത്തിൽ ചെട്ടിയാക്കു വേണ്ട കാര്യങ്ങളൊക്കെ ചച്ചാവിഷയമാകും. രാത്രി കുറെയാകുമ്പോഠം ചെട്ടിയാർ മാംബലത്തേക്കു യാത്രയാകും. വിരുന്നുകാരൻ പോയെന്നുവരുകയില്ല. പോയില്ലെങ്കിൽ—പോകുന്നില്ലെങ്കിൽ—പിന്നെ പലതും അവിടെ നടക്കും. എന്താണെന്നു് ഊഹിക്കുന്നതാണുത്തമം. ഞാനെന്തിനു് അതൊക്കെ പറയണം?... ഈ നടപടികഠം എത്രതവണ എത്രപേരുടെ കാര്യത്തിൽ കണ്ടിട്ടുള്ളതാ! ചെട്ടിയാർ മനഃപൂവ്വം മാലിനിയമ്മയെ വിട്ടുകൊടുക്കുകയല്ലേ? അല്ലെന്നു പറയാനൊക്കുമോ? മദ്യലഹരിയേററു മത്തുപിടിച്ച ഒരാഠം, യുവതിയും സുന്ദരിയുമായ ഒരു സ്ത്രീയോടുകൂടി രാത്രിയിൽ അവിടെ പല്ലാംകുഴികളിക്കുകയായിരിക്കും ചെയ്യുന്നതെന്നു്... ഞാൻ വിചാരിക്കുന്നില്ല.''

ഗോപി സംഭാഷണം നിത്തി വാതിൽക്കലേക്കു നടന്നു് വെളിയിലേക്കു നോക്കിയശേഷം മടങ്ങിവന്നു.

''ചെട്ടിയാക്കു് മററയാളെക്കൊണ്ടു ചിലതെല്ലാം നേടാനുണ്ടു്. അതിനു് അയാളെ കസ്റ്റഡിയിലാക്കേണ്ടതു് ആവശ്യമാണു്. അതിനു് ഇതൊരു വഴിയാകുമെങ്കിൽ, സ്വന്തം വെപ്പാട്ടിയെ വിട്ടുകൊടുക്കുന്നതിനു മടിയൊന്നുമില്ല. എന്തായാലും വെപ്പാട്ടിയല്ലേ? അവഠംക്കു സീതയുടെ പരിശുദ്ധിയുണ്ടെന്നു കരുതുന്ന മഠയനല്ല ചെട്ടിയാർ!''

ഗോപി നിത്തിയശേഷം അല്പം കഴിഞ്ഞു പതുക്കെ പറഞ്ഞു: ''ഇതാണനിയാ ഇവിടെ നടക്കുന്നതു്! ഇതു സത്യമാ.''

പിന്നെ വളരെനേരം അവർ ഒന്നും മിണ്ടിയില്ല.

''എത്ര ചീത്തയാണെങ്കിലും, എന്തൊക്കെ കാര്യങ്ങഠംക്കു വഴങ്ങുമെങ്കിലും, ചിലപ്പോഴെങ്കിലും ഈ ജീവിതത്തെക്കുറിച്ചു് മാലിനിയമ്മ ചിന്തിക്കാതിരിക്കുമോ? ചിന്തിക്കുമ്പോഠം തോന്നുന്ന മനോവികാരമെന്തായിരിക്കും? ഒന്നാലോചിച്ചുനോക്കു്!... അവക്കു കരയാനുള്ള കാര്യങ്ങഠം ഒന്നുമില്ലേ? സ്വന്തം ആഗ്രഹത്തിനുവേണ്ടി സ്വയം അതുമിതും കൊള്ളരുതാത്തതു ചെയ്യുന്നതു് ഒരുവിധത്തിലല്ലെങ്കിൽ മററൊരുവിധത്തിൽ ന്യായീകരിക്കാം. എന്നാൽ അന്യൻെറ ലാഭത്തിനുവേണ്ടി അശുദ്ധമെന്നു തോന്നുന്നതു പ്രവത്തിക്കുവാൻ നിബ്ബന്ധിതമായിത്തീരുന്നതു് എന്തു കഷ്ടമായ പരിതസ്ഥിതിയാണു്! കരയും! ആരും കരഞ്ഞുപോകും!...'' ദീഘമായി

നിശ്വസിച്ചശേഷം ഗോപി പതുക്കെ പറഞ്ഞു: ''അവർ എവിടെയെത്താനാണ് ആഗ്രഹിച്ചതു്? എത്തിയതു് എവിടെയാണ്? ഉം! ഇതൊക്കെ നമുക്കു പറഞ്ഞിട്ടു കാര്യമെന്തു്? എങ്കിലും പറഞ്ഞുപോയി. എനിക്കു് അവരോടു് അതിരില്ലാത്ത സഹതാപമേയുള്ളു. കൂട്ടിലടച്ചിട്ടിരിക്കുന്ന കിളിക്കു് കൊടുക്കുന്നതൊക്കെയല്ലാതെ മറെറന്തെങ്കിലും കിട്ടുമോ?''

ഗോപി പായ വിരിച്ചു.

''അതിനെപ്പററി ചിന്തിച്ചാൽ വേദനിക്കാനേ വഴിയുള്ളു... സമയം വളരെയായി. ഇനി നമുക്കു കിടക്കാം. രാത്രിയിൽ നാലു വട്ടമെങ്കിലും ഉണൎന്നു് ഇവിടൊക്കെ നോക്കേണ്ട ചുമതലയുണ്ടു് എനിക്കു്...നമുക്കു് ഇനി കിടക്കണം.''

രവീന്ദ്രൻ പുല്ലുപായു് വിരിച്ചു.

മുറിയുടെ കതകു് അടച്ചശേഷം ഗോപി വിളക്കണച്ചു.

വലിയ വീട്ടിലെ മുകളിലത്തെ നിലയിലുള്ള ദീപങ്ങൾ കെട്ടിരുന്നില്ല.

റേഡിയോയിൽനിന്നു സംഗീതം ഊറിയൊലിക്കുകയാണു്... സിനിമയിലെ പ്രേമഗാനങ്ങളുടെ പ്രതിധ്വനി അന്തരീക്ഷത്തിൽ തങ്ങിനില്ക്കുന്നു...

## 4. വലിയ മനുഷ്യർ വലിയ ജീവിതം

മദ്രാസ് തുറമുഖത്തിനെതിരെയുള്ള ഊക്കൻകെട്ടിടങ്ങളിലൊന്നു് കപ്പൽ ഏജൻറ് മുരുകപ്പച്ചെട്ടിയാരുടേതാണു്. കയററുമതി സാധനങ്ങൾ കപ്പലിൽ അയയ്ക്കുന്നതും, യാത്രക്കപ്പലുകളിൽ സഞ്ചരിക്കുന്നവൎക്കു് ഏൎപ്പാടുകൾചെയ്യുന്നതും അവിടെയാണു്. വിദേശ കപ്പൽക്കമ്പനികളുടെ ഏജൻറും, നാലഞ്ചു കപ്പലുകളുടെ ഉടമസ്ഥരും അവരാണു്. കമ്പനിയെന്നാണു പേരെങ്കിലും സ്ഥാപനം യഥാൎത്ഥത്തിൽ മുരുകപ്പച്ചെട്ടിയാരുടേതു മാത്രമാണു്. കോടിക്കണക്കിനുള്ള ബിസിനസ്സ് നടത്തുന്ന വലിയ സ്ഥാപനം. ആയിരത്തോളം ആളുകൾ വിവിധതുറകളിലായി അവിടെ പണിയിലുണ്ടു്. ഊക്കൻകെട്ടിടത്തിൻെറ രണ്ടു നിലകൾ ആഫീസിന്നായി വിനിയോഗിച്ചിരിക്കുന്നു.

രവീന്ദ്രൻ അവിടെ ആദ്യം കാലുകുത്തിയതു് ഗോപിയുടെകൂടെയായിരുന്നു. കെട്ടിടത്തിൻെറ വലുപ്പം മാത്രമല്ല, അവിടെ വേലചെയ്യുന്നവരുടെ എണ്ണവും രവീന്ദ്രനെ വിസ്മയിപ്പിച്ചു. ഇവിടെ ചെറിയ തോതിലുള്ളതൊന്നുമില്ല. എല്ലാം ബൃഹത്താണു്. ഓരോ വകുപ്പുകളായി തരംതിരിച്ചുള്ള ഓരോ ഭാഗത്തും ആളുകൾ എത്രയാണു്! കപ്പലിൽ ടിക്കററെടുക്കാനും സാധനങ്ങൾ കയററിയയയ്ക്കാനും

ചെല്ലുന്ന ആളുകളുടെ തിരക്കു് എത്രയാണു്! അത്ഭുതവിവശനായി ഗോപിയുടെകൂടെ രവീന്ദ്രൻ നടന്നു.

ഗോപിക്കു് എല്ലായിടത്തും പ്രവേശനമുണ്ടു്. ഏതു വകുപ്പിലേക്കും കൂസലില്ലാതെ അവൻ കയറിച്ചെന്നു. എല്ലാവർക്കും അവനെ നല്ല പരിചയമാണു്. കുശലംചോദിക്കാനോ, മുഖമുയർത്തി അവനോടു പുഞ്ചിരിക്കാനോ താൽപര്യംകാണിക്കാത്തവർ എത്ര ചുരുക്കം!

രണ്ടാംനിലയിൽ വടക്കേയററത്തു് ഒരു സ്ഥലം ഒററപ്പെടുത്തി ചേർതിരിച്ചിരിക്കുന്നു. ഒടുവിൽ പോയതു് അവിടേക്കാണു്. മുറിക്കു വെളിയിൽ യൂണിഫാറം ധരിച്ച കറുത്ത ഒരു കൂററൻ മനുഷ്യൻ ഇരിക്കുന്നു. ആറടിയോളം ഉയരംകാണും. തടിച്ചുകൊഴുത്ത ശരീരം. മഷിപോലെ കറുത്ത നിറം. കൊമ്പൻമീശ. ചെറിയ കണ്ണുകൾ. ചുഴിഞ്ഞിറങ്ങുന്ന നോട്ടം. ആരും അയാളെ നോക്കിപ്പോകും. എന്നാൽ അയാളുടെ മുഖത്തു് നോട്ടം അധികനേരം നിറുത്തുവാൻ ആഗ്രഹിക്കുകയില്ല. അത്രയ്ക്കു രൗദ്രഭാവം ആ മുഖത്തു നിലവിലുണ്ടു്. രവീന്ദ്രൻ ഒരിക്കലേ അയാളെ നോക്കിയുള്ളു. അയാളുടെ അടുത്തേക്കു നീങ്ങിയപ്പോഴും ഭയം തോന്നി.

ഗോപിയെ കണ്ടപ്പോഴ് അയാൾ വക്രിച്ചു് ഒന്നു ചിരിച്ചു.

''അയ്യാ ഉള്ളെ ഇരിക്കാ, മാരിമുത്തു?''—ഗോപി ചോദിച്ചു.

''ഇരിക്കെ! ഉള്ളെ പോങ്കോ.'' പുറത്തെ രൗദ്രത അകത്തില്ലെന്നു് മാരിമുത്തുവിൻെറ ശബ്ദം കേട്ടപ്പോൾ രവീന്ദ്രനു തോന്നി. പെരുമാററവും എത്ര മയമുള്ളതാണു്!

''ഇവൻ യാരു്?'' രവീന്ദ്രനെ നോക്കി മാരിമുത്തു ചോദിച്ചു.

''നമ്മ പയ്യൻതാൻ. നാളെയിലിരുന്തു് ഇവൻതാൻ ഇങ്കെ വരപ്പോവതു്!''

''ഓ! അപ്പടിയാ? ഇങ്കെ വേലയാച്ചാ?''

''ആമാ.''

അടച്ചിരുന്ന സ്ഫടികക്കതകു് പതുക്കെ തള്ളിത്തുറന്നു് ഗോപിയും പുറകെ രവീന്ദ്രനും മുറിയിലേക്കു കയറി.

നല്ല തണുപ്പു്. പുറത്തെ ചൂടിൽനിന്നു് ഇവിടേക്കു കയറിയപ്പോൾ, മീനവെയിലിൽനിന്നു് തുലാവർഷക്കാലത്തേക്കു കുതിച്ചു കടന്നതുപോലെ തോന്നി രവീന്ദ്രനു്. അവിടം എയർ കണ്ടീഷൻഡ് ആണെന്നു് അവനു മനസ്സിലായി.

വലിയ മുറി. വടക്കേഭാഗത്തു് ഭിത്തിയോടടുത്തു സാമാന്യം വലിപ്പമുള്ള മേശ. സ്ഫടികംപോലെ മിന്നുന്ന മേശപ്പുറത്തു് മൂന്നു ടെലിഫോണുകളും കുറെ കടലാസുഫയലുകളുമല്ലാതെ മറെറാന്നുമില്ല. മേശയ്ക്കപ്പുറത്തു് ചെട്ടിയാരദ്ദേഹം ഇരിക്കുന്നു. വെളുത്ത ഷർട്ടും ടൈയും. ചീകിയൊതുക്കി ഭംഗിയായി വെച്ചിട്ടുള്ള മുടി. നല്ല മോടിയും പ്രഭാവവും പ്രസരിപ്പിക്കുന്ന ഭാവം.

അദ്ദേഹം തലയുയർത്തി, അകത്തേക്കു കയറിവന്ന ഗോപിയേയും രവീന്ദ്രനേയും നോക്കി. ചുഴിഞ്ഞിറങ്ങുന്ന നോട്ടം.

വളരെ ഭവ്യമായി ഗോപി ഒതുങ്ങിനിന്നു. എന്താണു ചെയ്യേണ്ടതെന്നു പകച്ച്, മുറിയിൽ അവിടവിടെ രവീന്ദ്രൻ കണ്ണോടിച്ചു.

പടിഞ്ഞാറേ മൂലയോടടുത്ത് അഴകുള്ള ശീല വിരിച്ച മേശ. സാമാന്യം വലിയ ഗ്ലാസ്സ്പെട്ടിയിൽ ഒരു കപ്പലിന്റെ മോഡൽ വച്ചിട്ടുണ്ട്. ഭിത്തിയിൽ ഒന്നുരണ്ടു പടങ്ങൾ.

ചെട്ടിയാരദ്ദേഹം ഇരിക്കുന്ന മേശയ്ക്കടുത്ത് ഏഴെട്ടു സ്റ്റീൽകസേരകൾ.

എവിടെയും അടക്കവും ഒതുക്കവുമുണ്ട്. ആഡംബരം മാത്രമല്ല ഔചിത്യവും സ്വച്ഛതയുമുണ്ട്.

''രവീന്ദ്രനെ ഇവിടം കാണിക്കാൻ കൊണ്ടുവന്നതാ. അമ്മ പറഞ്ഞയച്ചു, സ്ഥലമൊക്കെ പരിചയപ്പെടുവാൻ!''— ഗോപി ചെട്ടിയാരദ്ദേഹത്തെ നോക്കി ഒതുക്കത്തോടെ പറഞ്ഞു.

കേട്ടെന്നു വരുത്തുന്നമട്ടിൽ അദ്ദേഹം തലയനക്കി. ഒന്നും പറഞ്ഞില്ല.

''നാളെമുതൽ ഇവനാ ഇങ്ങോട്ടു വരുന്നെ!''

''ഉം!'' ചെട്ടിയാരദ്ദേഹം മൂളി. രവീന്ദ്രനെ ശ്രദ്ധാപൂർവം നോക്കുന്നുണ്ടായിരുന്നു. അവന്റെ മട്ടും നില്പും പിടിച്ചതുപോലെയായിരുന്നു അദ്ദേഹത്തിന്റെ ഭാവം.

''അമ്മ തന്നയച്ചതാ,'' ഭവ്യമായി പറഞ്ഞു: 'സ്വീററ്സ്.' എവർ ബ്രൈററ് സ്റ്റീലിൽ ഉള്ള ഒരു ചെറിയ പാത്രം വടക്കുപടിഞ്ഞാറേ മൂലയിലെ ശീല വിരിച്ചിരുന്ന മേശയിൽ ഗോപി കൊണ്ടുവച്ചു.

തല കുലുക്കിയതല്ലാതെ അദ്ദേഹം സംസാരിച്ചില്ല.

''ഞങ്ങൾ തിരിച്ചുപോകുകയാണ്.''— ഗോപി യാത്രപറയുന്നമാതിരി പതുക്കെ പറഞ്ഞു.

ചെട്ടിയാർ എഴുന്നേററു കിഴക്കേ ഭിത്തിക്കടുത്തുള്ള സ്റ്റീൽ അലമാര തുറന്നു സാമാന്യം വലിയ ഒരു കാഡ്ബോഡ് പെട്ടി എടുത്തു മേശമേൽ വച്ചു സ്വർണ്ണനിറത്തിലുള്ള റിബൺകൊണ്ടു് അതു് അഴകോടെ കെട്ടിയിരുന്നു.

''അമ്മാവുക്കു് കൊടുത്തിടു്!'' ഘനഗംഭീരമായ സ്വരത്തിൽ അദ്ദേഹം പറഞ്ഞു.

ഗോപി കാഡ്ബോഡ്പെട്ടി കൈയിലെടുത്തു. അതിന്റെ വലുപ്പത്തിനുതക്ക ഭാരമുണ്ടായിരുന്നില്ല.

പോകാൻ തിരിയുന്നതിനുമുമ്പ് ഗോപി ചെട്ടിയാരദ്ദേഹത്തെ ഭവ്യമായി തൊഴുതു. രവീന്ദ്രനും അങ്ങനെ ചെയ്തു.

ഗ്ലാസ്സ്കതകു തുറന്നു് അവർ പുറത്തിറങ്ങി. ചുടുകാററു മുഖത്തു് അടിക്കുന്ന പ്രതീതിയാണു് രവീന്ദ്രനുളവായതു്. കാര്യമൊന്നും പറയാനില്ലെങ്കിലും മുറിയിൽ കഴിഞ്ഞ സമയത്തു് അവന്റെ മനസ്സിൽ

കട്ടത്ത പിരിമുറുക്കമൊണ്ട് അനുഭവപ്പെട്ടതു്. വെളിയിൽ വന്ന പ്പോഠം എന്താശ്വാസം!

മാരിമുത്തു അവരെ നോക്കി സൗമ്യമായി ചിരിച്ചു. അയാഠം രവീന്ദ്രൻെറ തോളിൽ തട്ടി: ''നല്ല പയ്യൻ!... എങ്കെ ഇരിക്കു്?''

''അമ്മാബംഗ്ലാവിലേതാൻ! അഡയാറിലേ''— ഗോപി പറഞ്ഞു.

''റൊമ്പം അദിഷ്ടസാലീന്നു പാത്താലേ തെരിയിതേ!''— രവീന്ദ്രനെ നോക്കി മാരിമുത്തു ചിരിച്ചു.

''അപ്പോ വരട്ടുമാ?'' ഗോപിയും രവീന്ദ്രനും യാത്രപറഞ്ഞു. അവർ നടന്നകലുന്നതു നോക്കി മാരിമുത്തു എന്തൊക്കെയോ ആലോചിച്ചുകൊണ്ടു നിന്നു...

പട്ടണത്തിലെ ചില പ്രധാന സങ്കേതങ്ങഠം നടന്നുകണ്ടശേഷമാണ്് ഗോപിയും രവീന്ദ്രനും മടങ്ങിയെത്തിയതു്.

മാലിനിയുടെ പ്രത്യേക ശ്രുപാശ്മൂലമാണ്് രവീന്ദ്രനു വേഗം ജോലി കിട്ടിയതെന്നു് എല്ലാവക്കും അറിയാം. അവൻ വന്നിട്ടു് കഷ്ടിച്ചു മൂന്നാഴ്ചയോളമേയായുള്ളു. അവൻെറ പെരുമാററവും രീതികളും മട്ടും എല്ലാം മാലതിക്കു നന്നേ പിടിച്ചു. പ്രായത്തിൽ കവിഞ്ഞ ശരീരപുഷ്ടിയും, പൗരുഷമുള്ള മുഖവും, നല്ല രീതിയിൽ കുടുംബത്തിൽ വളർന്നതിൻെറ തെളിവുകളാണെന്നു് അവഠംക്കു തോന്നി. അതു് താൽപര്യം തോന്നുവാനുള്ള പശ്ചാത്തലമുണ്ടാക്കിയെന്നു പറയാം. അവസരമുണ്ടാകുമ്പോഴൊക്കെ, അവനോടു കുശലം പറയാനും അവഠം മടിച്ചില്ല. മററുള്ളവരോടു നിലവിട്ടു് ഒട്ടും പെരുമാറാത്ത മാലിനി രവീന്ദ്രനോടു കൂടുതൽ മമത പ്രദശിപ്പിച്ചതു് അല്പം അത്ഭുതമുളവാക്കിയ സംഗതിയായിരുന്നു.

ആകപ്പാടെ രവീന്ദ്രനു് അവിടത്തെ അന്തരീക്ഷം വളരെ അനുകൂലമായിരുന്നു.

ഷിപ്പിങ്് ആഫീസിലാണു ജോലി. എങ്കിലും അവൻ വൈകുന്നേരം ഒരിക്കൽ മാത്രമേ അവിടെ പോകേണ്ടതുള്ളു. നാലുമണിയോടുകൂടി മാലിനി പ്രത്യേകം ഒരുക്കിയെടുത്തു കൊടുക്കുന്ന മധുരപലഹാരങ്ങളും പാലും വെള്ളിപ്പാത്രങ്ങളിലാക്കി അദ്ദേഹത്തിനു കൊണ്ടുപോയി കൊടുക്കണം. എന്നുമുള്ള ചിട്ടയാണ്്. ചെട്ടിയാരദ്ദേഹത്തിൻെറ സായാഹ്നഭക്ഷണം മാലിനിയുടെ അവകാശമത്രേ!

നിത്യേന മുടങ്ങാതെ രവീന്ദ്രൻ, ചെട്ടിയാരദ്ദേഹത്തിൻ്റെ ശ്രദ്ധയിൽ നില്ക്കുവാൻ ഇതവസരമുണ്ടാക്കി. അവനോടു് അദ്ദേഹവും സ്നേഹമായിട്ടാണു പെരുമാറിയതു്. ലഘുഭക്ഷണം വിളമ്പിക്കൊടുക്കുന്നതു് അവനായിരിക്കും. ആ വേളകളിൽ മാലിനിയെക്കുറിച്ചു മാത്രമല്ല, അവനെപ്പററിയും മററും പലതും ചോദിക്കാറുണ്ടു്. വെറുതെ അലഞ്ഞുതിരിഞ്ഞു് അവിടെ അടുത്തുകൂടുവാൻ ഇടയായ ഒരുത്തനല്ല അവനെന്നു് അദ്ദേഹത്തിനു തോന്നി. അവൻെറ വീട്ടുകാര്യങ്ങളെക്കുറിച്ചു നടത്തിയ അന്വേഷണങ്ങഠം ഇതിനു തെളിവായി

രുന്നു. ഇളവുവേളകളിൽ എന്തെങ്കിലും പുതയതായി പഠിക്കണ മെന്നും യോഗ്യത വർദ്ധിപ്പിക്കണമെന്നും രവീന്ദ്രനു തോന്നി. അതു് ഉണ്ടായാൽ സാമാന്യം നല്ല പുതിയ ജോലിയിൽ അവിടെത്തന്നെ ചേരാനൊക്കും എന്നായിരുന്നു വിശ്വാസം.

അഡയാറിൽ, വീട്ടിന്നടുത്തു് ഒരു ടൈപ്പ്റൈററിങ് ഇൻസ്റ്റി ട്യൂട്ടുള്ളതു് രവീന്ദ്രൻെറ ശ്രദ്ധയിൽപ്പെട്ടു. വീട്ടിലെ പണികൾ പത്തു പതിനൊന്നു മണിയായാൽ കഴിയും. മാലിനി ഊണു കഴിഞ്ഞാൽ പിന്നെ മൂന്നരമണിവരെ ഉറക്കമാണു്. ഈ വേളകളിൽ അവൻെറ സാന്നിദ്ധ്യം അവിടെ ആവശ്യമില്ല. പഠിക്കുവാൻ പററിയ സമയം ഇതാണെന്നു തോന്നി. വിശദമായി ഗോപിയോടു ചർച്ചചെയ്തു. അതു കഴിഞ്ഞു് മാലിനിയുടെ അനുമതിയും വാങ്ങി.

ഒരു ജ്യേഷ്ഠസഹോദരനെപ്പോലെയാണു് ഗോപിയെ രവീന്ദ്രൻ കരുതിയിരുന്നതു്. എല്ലാ അവസരങ്ങളിലും അതു മനസ്സിൽ വച്ചു കൊണ്ടേ പെരുമാറിയിരുന്നുള്ളു. മദിരാശിയിൽ വന്നുചേരാനും, അഡയാറിൽ ഇടം കിട്ടാനും ഇടവന്നതു് ഗോപികാരണമാണെന്നു് അവനു വിശ്വാസമുണ്ടു്. അതു് ഒരിക്കലും രവീന്ദ്രൻ വിസ്മരിച്ചി ല്ല. ഗോപി എന്തു പറഞ്ഞാലും അതു് അപ്പടി ചെയ്യും. എന്തു കാര്യ മുണ്ടെങ്കിലും അവനോടു് ആലോചിക്കും. ഇതായിരുന്നു രവീന്ദ്രൻെറ രീതി.

രവീന്ദ്രൻ അവിടെയായതു് ഗോപിക്കും ആശ്വാസകരമായി. മുമ്പു് അവൻ ചെയ്തിരുന്ന പല ജോലികളും രവീന്ദ്രൻ ഏറെറടുത്തു. ഗോപിക്കു് ഇളവുകിട്ടി. എങ്കിലും മാലിനിയെ ചുററിപ്പററിയുള്ള എല്ലാ കാര്യങ്ങളും ഗോപിതന്നെ ചെയ്തുവന്നു. അവ വിട്ടുകൊടുക്കു വാൻ ഗോപിക്കു് താൽപര്യമുണ്ടായില്ല.

മാസങ്ങൾ കടന്നുപോയി.

ഒരുദിവസം മുകളിലത്തെ നിലയിൽ സാമാനങ്ങൾ തുടയ്ക്കാ നും, കതകിൻെറ കൈപ്പിടികൾ മിനുക്കാനും ഗോപി കടന്നുചെന്നു. എന്നത്തേയുംപോലെ, അവൻ ജോലി ക്രമമായി ചെയ്യുകയാണു്. മാലിനി ഏതോ ചിത്രവാരിക നോക്കിക്കൊണ്ടു സെററിയിൽ ഇരിക്കുകയാണു്.

ഇടയ്ക്കിടെ അതുമിതും അവർ ചോദിച്ചു. അവരുടെ സംഭാഷ ണവിഷയം ക്രമേണ രവീന്ദ്രനെപ്പററിയായി. അവനെക്കുറിച്ചു വലിയ തൃപ്തിയാണു് മാലിനിക്കെന്നു് സംസാരത്തിൽനിന്നു വ്യ ക്തമായി.

''അവനു് ഇപ്പോൾ ഇവിടെ വലിയ വേലകളൊന്നുമില്ല.''— മാലിനി പറഞ്ഞു. ''മുമ്പു് നീ ചെയ്തിരുന്നതൊക്കെ നിങ്ങൾ രണ്ടാ ളുംചേർന്നു് വീതിച്ചു ചെയ്യുകയല്ലേ?''

''അതെ!'' ജനാലയുടെ കണ്ണാടിക്കതകു തുടച്ചുകൊണ്ടു് ഗോപി സൗമ്യമായി പറഞ്ഞു. രവീന്ദ്രനു വേണ്ടത്ര ജോലിയില്ലെ ന്നു വരുത്താനാണോ മാലിനിയമ്മയുടെ ഉന്നം? അവനെ ആവശ്യമി

ല്ലെന്നുപറഞ്ഞു് അയയ്ക്കുവാനാണോ ലക്ഷ്യം? ഗോപിക്കു് ആശങ്കയായി.

''എന്തു ചെയ്താലും അതിനൊരു പ്രത്യേകതയുണ്ടു്.''—അറച്ചറച്ചു ഗോപി പറഞ്ഞു.

''അതു നേരാ.'' മാലിനി പറഞ്ഞു. ''എന്നാലും...''

''പുതിയതായി വല്ലതുംകൂടി... കൊടുത്താൽ അവൻ സന്തോഷമായി ചെയ്തോളും.''

''ചെയ്യും. അതുതന്നെയാണു് ഞാനും പറയുന്നതു്.''

ഗോപിക്കു് അല്പം ആശ്വാസം തോന്നി.

''അവനു് കാറോടിക്കാനറിയാമോ?''

''അറിഞ്ഞുകൂടാ.''

''നമുക്കു് ഒരു ഡ്രൈവറെ വേണം. ഇപ്പോൾ അദ്ദേഹത്തിൻെറ ഡ്രൈവറാണല്ലോ, ആവശ്യമുള്ളപ്പോൾ എൻെറ കാറും ഓടിക്കുന്നതു്. അതു വളരെ അസൗകര്യംതന്നെയാണു്. ഒരു പുതിയ ഡ്രൈവറെ നിയമിക്കാൻ പറഞ്ഞിട്ടു് അദ്ദേഹത്തിനു വലിയ സമ്മതമില്ല.'' ആലോചനാനിമഗ്നയായി മാലിനി സ്വല്പനേരം ഇരുന്നു—ചിത്രവാരികയുടെ താളുകൾ മറിച്ചുകൊണ്ടു്.

''ഒരു പുതിയ ഡ്രൈവറുണ്ടെങ്കിൽ കൊള്ളാം.''

''അതിനു് ഞാൻ ഒരു വഴി കണ്ടിരിക്കുകയാണു്. രവീന്ദ്രൻ ഡ്രൈവിങ്ങ് പഠിക്കട്ടെ. അതു പഠിച്ചാൽ അവനെ നമ്മുടെ ഡ്രൈവറായും ജോലിചെയ്യിക്കാമല്ലോ.''

ഗോപി ഒന്നും മറുപടി പറഞ്ഞില്ല. അവൻ തുടപ്പു നിത്തി തെല്ലുനേരം അനങ്ങാതെ നിന്നു.

''ഞാൻ അക്കാര്യവും അദ്ദേഹത്തോടു പറഞ്ഞു സമ്മതിപ്പിച്ചു.''

ഗോപി ആലോചനാനിമഗ്നനായി കുറേനേരം നിന്നു. അവൻെറ മുഖത്തു് ഒരു മങ്ങൽ വ്യാപിച്ചതു് മാലിനി കണ്ടു.

''എന്താ, നിൻെറ അഭിപ്രായം?''

ഗോപി അല്പനേരം മറുപടി പറയാതെ നിന്നു.

''നീയെന്താ ഒന്നും മിണ്ടാത്തെ?''

''ഒന്നുമില്ല.''—അസ്വാസ്ഥ്യം മറച്ചുകൊണ്ടു് ഗോപി ഭവ്യമായി പറഞ്ഞു. ''അമ്മയും അങ്ങുന്നും നിശ്ചയിച്ച കാര്യത്തിൽ എനിക്കെന്തു് അഭിപ്രായം പറയാൻ?'' അല്പം കലമ്പലിൻെറ ഛായ ഗോപിയുടെ സ്വരത്തിൽ കലർന്നിരുന്നില്ലേയെന്നു് മാലിനി സംശയിച്ചു.

''എന്നാലും നിനക്കു് എന്തു തോന്നുന്നു?'' മാലിനി ചിരിച്ചുകൊണ്ടു വീണ്ടും ചോദിച്ചു.

''ഇവിടെ നിശ്ചയിച്ചിട്ടുള്ളതിൽ എനിക്കു് മറെറാരഭിപ്രായവുമില്ല.''—വളരെ ഭവ്യതയോടെ ഗോപി പറഞ്ഞു. ''എങ്കിലും അവനു് സമയം കിട്ടുമോന്നാ സംശയം. ഇപ്പോൾ ടൈപ്പിങ്ങ് പഠി

ക്കുകയാണ്. അതിൻെറ കൂട്ടത്തിൽ...'' ഗോപി അറച്ചറച്ചാണ് അത്രയുംതന്നെ പറഞ്ഞതു്.

''ടൈപ്പിങ്ങ്പഠിക്കുന്നതു തീരാറായില്ലേ? അതു കഴിഞ്ഞാൽ ഇതു തുടങ്ങാം.'' മാലിനി വിട്ടുകൊടുക്കാതെ പറഞ്ഞു. ''അവനെ ഇതിനൊക്കെ വിട്ടാൽ, ഇവിടത്തെ കാര്യങ്ങൾ പണ്ടത്തെപ്പോലെ നീതന്നെ ചെയ്യേണ്ടിവരുമെന്നാണോ നിൻെറ പേടി?''

ഗോപി ആ ചോദ്യം പ്രതീക്ഷിച്ചില്ല. രവീന്ദ്രനെ ഡ്രൈവറായി പഠിപ്പിച്ചെടുക്കണമെന്ന അഭിപ്രായം കേട്ടപ്പോൾ അപ്രതീക്ഷിതമായ അസ്വാസ്ഥ്യം അവനു തോന്നി. കാരണത്തെപ്പററി ബോധമില്ലാതെതന്നെ ഉളവായതാണ് ആ അസ്വാസ്ഥ്യം. ഇപ്പോളിതാ മാലിനി അവനിൽ, നിനയ്ക്കാത്ത ഒരാശയം ആരോപിച്ചിരിക്കുന്നു. യഥാർത്ഥത്തിൽ ഇക്കാരണത്താലാണോ അവനു് അതൃപ്തിയുളവായതു്? വേല കൂടുമെന്നു് അവനു പരാതിയുണ്ടോ? തീരെയില്ല. ഇതിനുമുമ്പു് വിഷമമില്ലാതെ എല്ലാം ചെയ്തുകൊണ്ടുവന്നതല്ലേ? യഥാർത്ഥത്തിൽ ഒരാൾക്കു ചെയ്യാനാവാത്തത്ര എന്തെങ്കിലും ജോലിയുണ്ടോ ഇവിടെ? ഇല്ല! അവൻെറ ഹൃദയം മന്ത്രിച്ചു.

ഗോപിയുടെ ബുദ്ധി കേന്ദ്രീകരിച്ചിരുന്നതു മററൊന്നിലായിരുന്നു.

രവീന്ദ്രൻ ഇവിടെ വന്നിട്ടു് കഷ്ടിച്ചു് എട്ടു മാസമേയായുള്ളു. താൻ ഇവിടെ ജോലി തുടങ്ങിയിട്ടു് മൂന്നു കൊല്ലത്തോളമായി. അവനെപ്പററി എല്ലാവർക്കും തൃപ്തിയാണു്. ആർക്കും ഒരാവലാതിയുമില്ല. എന്തുകൊണ്ടു് തന്നെ ഡ്രൈവറാക്കുവാൻ മാലിനിയമ്മയ്ക്കു താൽപര്യം വന്നില്ല? അവനെയല്ലേ ന്യായമായി അതിനെടുക്കേണ്ടതു്? എന്തുകൊണ്ടു് അതിനു മനസ്സുവരുന്നില്ല? ഇങ്ങനെ പല ചോദ്യങ്ങൾ ഗോപിയുടെ ബുദ്ധിയിൽ ഒന്നിനു പുറകേ ഒന്നായി ഉണർന്നുപൊങ്ങി.

ഗോപിക്കു് രവീന്ദ്രനോടു കടുത്ത നീരസമുണ്ടാകുന്നതുപോലെ തോന്നി. പ്രതീക്ഷിക്കാത്ത സാഹചര്യം ഉളവാകുകയാണു്. ഉളവായിരിക്കുകയാണു്. ഒരു പ്രതിയോഗി ശക്തിയാർജ്ജിച്ചു വളരുകയാണു്. മത്സരത്തിൻെറ ബീജം മുളച്ചുകഴിഞ്ഞു. അതു വളന്നു് അവനെ ശ്വാസംമുട്ടിക്കുകയില്ലെന്നു് ആരുകണ്ടു?

എന്നാൽ അവനിപ്പോൾ എന്തു ചെയ്യുവാനൊക്കും! ചെട്ടിയാരദ്ദേഹവും മാലിനിയമ്മയും, രവീന്ദ്രനെ കാറോടിക്കുവാൻ പഠിപ്പിക്കണമെന്നു നിശ്ചയിച്ചുകഴിഞ്ഞു.

ഇന്നുവരെ രവീന്ദ്രനെക്കുറിച്ചു നല്ലതല്ലാതെ ഒരു വാക്കു് ആരോടും പറഞ്ഞിട്ടില്ല. അവൻ സ്വന്തം അനന്തരവനാണെന്നാണു് താനും പറഞ്ഞിട്ടുള്ളതു്. എല്ലാവർക്കും സ്വീകാര്യനായ ഒരു വ്യക്തിയാക്കി രവീന്ദ്രനെ വളർത്തുവാൻ ഏററവുമധികം പ്രയത്നിച്ചതും പ്രവർത്തിച്ചതും ഗോപിതന്നെ. ഈ അവസാനനിമിഷത്തിൽ അവനെ

ക്കറിച്ച് അസ്വീകാര്യമായതു പറഞ്ഞുണ്ടാക്കുവാൻ തുനിയുന്നതെങ്ങനെ? അതു ബുദ്ധിപൂർവ്വകമായ നിലപാടായിരിക്കുമോ?

ഇല്ല, അതവനു് ഓർമ്മിക്കുകകൂടി വയ്യ. രവീന്ദ്രനെപ്പററി ഒരു പരാതിപോലും പറയുവാൻ അവനില്ല. അടിസ്ഥാനമില്ലാതെ എന്തെങ്കിലും പറഞ്ഞുണ്ടാക്കുക വയ്യാ.

രവീന്ദ്രനെപ്പററി ദൂഷ്യംപറഞ്ഞാലെന്തു്?

മനസ്സു് പെട്ടെന്നതിനു പ്രേരിപ്പിച്ചെങ്കിലും ബുദ്ധി അതു വിലക്കി. രവീന്ദ്രനോടുള്ള സ്നേഹബന്ധത്തിൻെറ ആഴവും ഊക്കും എത്രയെന്നു് ഇപ്പോഠംമാത്രമേ അവൻ അറിയുന്നുള്ളു. ഇല്ല, അവനെതിരായി ഒന്നും പ്രവർത്തിക്കുകയില്ല; പ്രവർത്തിച്ചുകൂടാ.

മേശമേൽ വച്ചിരുന്ന ഫ്ളവർവേസുകഠം തുടച്ചുമിനുക്കിത്തുടങ്ങിയിരുന്നു ഗോപി.

''മൈലാപ്പൂരിലുള്ള ഒരു ഡ്രൈവിങ്സ്കൂളിൽ അവനെ ചേർക്കുവാൻ അദ്ദേഹം ഏർപ്പാടുചെയ്തിട്ടുണ്ടു്. കഴിയുന്നതും നേരത്തെ പഠിച്ചു് ലൈസൻസ് എടുക്കണമെന്നാണു വ്യവസ്ഥ.''—മാലിനി കുറെക്കഴിഞ്ഞു പറഞ്ഞു.

''അതു നന്നായി.'' ഗോപി അത്രമാത്രമേ പറഞ്ഞുള്ളു.

''ഇക്കാര്യം സൗകര്യംപോലെ നീ അവനോടു പറഞ്ഞേക്കു! നീയാണു് ഇങ്ങനെ ചെയ്യണമെന്നു് എന്നോടു പറഞ്ഞതെന്നും പറ! അവനു നിന്നോടു കൂടുതൽ കടപ്പാടു വരുമല്ലോ.'' മാലിനിയമ്മ എഴുന്നേററു് സ്വന്തം മുറിയിലേക്കു പോയി.

അവൻതന്നെ ഇക്കാര്യം രവീന്ദ്രനോടു പറയണം. പറയുക മാത്രമല്ല, ഇല്ലാത്ത ക്രെഡിററ് ഏല്ക്കുകയും വേണം. എന്തൊരു ബുദ്ധിയാണു്!

ഈ പദ്ധതികൂടി അവൻെറ മുമ്പിലേക്കു് ഉരുട്ടിവിട്ടതു മനഃപൂർവ്വമല്ലേ? ഗോപി ആലോചിച്ചു.

അതെ! മനഃപൂർവ്വമായിരിക്കണം. ഇക്കാര്യത്തിൻെറ പിന്നിൽ പ്രേരകശക്തിയായി വർത്തിക്കുന്നതു് അവനാണെന്നുവന്നാൽ, പിന്നീടു് ആവലാതി അരങ്ങത്തു കൊണ്ടുവരുവാൻ ഒരു വഴിയുമില്ലാതാകും. അങ്ങനെയാകുമ്പോഠം രവീന്ദ്രനോടുപോലും നീരസം പ്രകടിപ്പിക്കുവാനുള്ള അവസാനപഴുതുപോലും അടയ്ക്കുകയല്ലേ ഫലം?

എന്തൊരു സാമർത്ഥ്യമാണു് ഈ സ്ത്രീക്കു്!

മററു മനുഷ്യരെ ഉദ്ദേശിച്ചിടത്തു തളച്ചുനിർത്തുവാനുള്ള മാലിനിയുടെ കഴിവോർത്തു് ഗോപി വിസ്മയിച്ചു.

അവർ വിരിക്കുന്ന വലയിൽനിന്നു പുറത്തു പോകുവാൻ ഇടമികുകയില്ല.

മുകളിലത്തെ നിലയിലെ ജോലികഴിഞ്ഞു ഗോപി നേരേ പോയതു് സ്വന്തം മുറിയിലേക്കാണു്. ചെന്നുകയറുമ്പോഠം രവീന്ദ്രൻ കുളിക്കാൻ തെക്കുവശത്തു പോയിരിക്കുകയാണു്. തെക്കുവശ

ത്തുള്ള പൈപ്പിൽനിന്നു പ്രവഹിക്കുന്ന വെള്ളത്തിൻെറ ശബ്ദം കേട്ടാണ് അതു് ഊഹിച്ചതു്.

അടിമുടി വിയർക്കുകയായിരുന്ന ഗോപി. ഇട്ടിരുന്ന ബനിയൻ ഊരി അയയിലിട്ടിട്ട് അവൻ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

കുറച്ചുകഴിഞ്ഞു രവീന്ദ്രൻ മുറിയിലേക്കു വന്നു.

രവീന്ദ്രനെ കണ്ട ഭാവംപോലും ഗോപി പ്രകടിപ്പിച്ചില്ല.

''എന്തൊരു ചൂട്! കുറച്ചു വെള്ളം മേത്തു വീഴ്ത്തിയപ്പോഴോ എന്തൊരു സുഖം!'' രവീന്ദ്രൻ, ഗോപിയോടു പറഞ്ഞുകൊണ്ടു് തോർത്തു് അയയിൽ വിരിച്ചു.

ഗോപി ഒന്നും മിണ്ടിയില്ല.

''ചേട്ടനു ചൂടു തോന്നുന്നില്ലേ?''

''ഉണ്ട്! ഭയങ്കരമായ ചൂടു തോന്നുന്നു!'' എങ്ങോട്ടെന്നില്ലാതെ നോക്കിക്കൊണ്ടു് ഗോപി പറഞ്ഞു. ''വെള്ളമൊഴിച്ചാലൊന്നും അടങ്ങുന്ന ചൂടല്ല.''

''അതു നേരാ.''— കുപ്പായംമാറ്റിക്കൊണ്ടു രവീന്ദ്രൻ ചിരിച്ചു. ''എന്നാലും ഞാൻ ഇൻസ്റ്റിട്യൂട്ടുവരെ പോയിട്ടു വരാം.''

ഗോപി ഉത്തരം പറഞ്ഞില്ല. രവീന്ദ്രനോടു സംസാരിക്കുവാൻ തന്നെ അവനു താൽപര്യമില്ല.

വെറുപ്പ്! കഠിനമായ വെറുപ്പു തോന്നുന്നു.

''ഞാൻ പോയിട്ടു വരട്ടെ?''— രവീന്ദ്രൻ യാത്രചോദിക്കുന്ന മട്ടിൽ ഗോപിയെ നോക്കിയിട്ടു പുറത്തിറങ്ങി. രവീന്ദ്രൻ നടന്നകലുന്നതു നോക്കി ഗോപി മുറിയിൽ നിന്നു.

'ഇങ്ങോട്ടു നീ വരാതിരുന്നെങ്കിൽ!' ഗോപിയുടെ ഹൃദയം പറയുന്നതുപോലെ തോന്നി. 'അല്ലെങ്കിൽ ഞാൻ എന്തിനു നിന്നെ പഴിക്കുന്നു? നീ നിരപരാധിയാണ്. നിന്നെ ഇവിടെ കൊണ്ടുവന്നു കയററിയതു ഞാനല്ലേ? അതു തെററായിപ്പോയോ?'— ഗോപിയുടെ ചിന്ത പതറി. അവനു വല്ലാത്ത വിഷാദം തോന്നി.

അവനോടു മാലിനിയമ്മ പറഞ്ഞ കാര്യം എങ്ങനെ പറയും? പറയാൻ തീരെ ഇഷ്ടമില്ല.

എങ്ങനെ പറയാതിരിക്കും?

ഇനി കാണുമ്പോഴും മാലിനിയമ്മ ആദ്യം ചോദിക്കുന്നതു് അതായിരിക്കും: 'നീ രവീന്ദ്രനോടു കാര്യം പറഞ്ഞോ?'

'ഇല്ല.' എന്നെങ്ങനെ അവരോടു പറയും?

രവീന്ദ്രനോട് അവൻ പറഞ്ഞില്ലെങ്കിൽ അതു നടക്കാതിരിക്കുമോ?

'ഇല്ല.'

'ഞാൻ ശുപാർശചെയ്തിട്ട് ഇതിനു സമ്മതിച്ചതാണെന്നു് മാലിനിയമ്മ അവനെ അറിയിക്കും.'

ആ കടപ്പാടുകൂടി കണക്കിലെടുത്തുകൊണ്ടായിരിക്കുകയില്ലേ രവീന്ദ്രൻ പിന്നെ പെരുമാറുന്നതു്? അങ്ങനെ പെരുമാറുന്നവനോടു മുഖംമടുത്തു് എന്തെങ്കിലും പറയാനൊക്കുമോ?

ഗോപി വല്ലാത്ത വിഷമത്തിലായി. അസ്വസ്ഥനായി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

വല്ലാത്ത ചൂടു്, അകത്തും പുറത്തും. തണുത്ത വെള്ളം കുറെനേരം തലയിൽ വീഴ്ത്തുക.

തോർത്തുമെടുത്തു് തെക്കുവശത്തേക്കു പോയി.

പിറേറന്നു വൈകുന്നേരം ചെട്ടിയാരദ്ദേഹത്തിനു കൊണ്ടുപോകുവാനുള്ള ലഘുഭക്ഷണവും പാലും എടുക്കുവാൻ രവീന്ദ്രൻ അടുക്കളഭാഗത്തേക്കു ചെന്നു. അടുക്കളയിൽ മാലിനി നില്പുണ്ടു്. അത്യന്തം അപൂർവ്വമായ സംഭവമാണതു്. അവളെ കണ്ടപ്പോൾ രവീന്ദ്രൻ ഒതുങ്ങി ഒരു കോണിൽ നിന്നു. മാലിനി പാത്രങ്ങളിൽ സാധനങ്ങൾ താൽപര്യപൂർവ്വം വയ്ക്കുന്നതു നോക്കിക്കൊണ്ടു്.

രവീന്ദ്രനെ കണ്ടപ്പോൾ മാലിനി പുഞ്ചിരിച്ചു.

അവൻ ഭവ്യത കൂടുതലാക്കി കുറച്ചുകൂടി ഒതുക്കം പ്രകടിപ്പിച്ചു കൊണ്ടു നിന്നു.

സാധാരണയായി കൊണ്ടുപോകാറുള്ള പാത്രത്തിലായിരുന്നില്ല ഇന്നു സാധനങ്ങൾ ഒരുക്കിയിരുന്നതു്. പലഹാരം ഭംഗിയുള്ള അടുക്കുപാത്രത്തിൽ. പാലിനു വെള്ളിക്കാപ്പിപ്പാത്രം. രണ്ടും തൂക്കാവുന്ന ഒരു ചൂരൽപ്പെട്ടിയിൽ വച്ചിട്ടുണ്ടു്. അതെടുക്കുവാൻ ചെന്നപ്പോൾ മാലിനി പറഞ്ഞു: ''ഇന്നു കൂടുതൽ പലഹാരങ്ങൾ വച്ചിട്ടുണ്ടു്. എല്ലാം വിളമ്പിക്കൊടുക്കണം. അദ്ദേഹത്തിൻെറ പിറന്നാളാണു്.''

ശ്രദ്ധിച്ചെന്നു വരുത്തിയതല്ലാതെ രവീന്ദ്രൻ ഒന്നും മറുപടിയായി പറഞ്ഞില്ല. അതെടുത്തുകൊണ്ടു് അവൻ നടന്നു.

ആഫീസിൽ ചെന്നപ്പോൾ ചെട്ടിയാരദ്ദേഹത്തിൻെറ മുറിയിൽ ആരോ ഉണ്ടായിരുന്നു. എന്തോ സംസാരിച്ചുകൊണ്ടിരുന്നതിനാൽ അകത്തേക്കു നേരെ കയറിച്ചെല്ലുവാൻ അല്പം അറച്ചു.

''ഉള്ളേ പോങ്കോ! ഒരു മലയാളത്തുകാരൻതാൻ അങ്കെ!'' മാരിമുത്തു അവനെ നോക്കി പറഞ്ഞുകൊണ്ടു് ഗ്ലാസ്സു് കതകു് സാവധാനം തുറന്നുപിടിച്ചപ്പോൾ, രവീന്ദ്രൻ അകത്തേക്കു കയറി.

ചെട്ടിയാരദ്ദേഹം കസേരയിൽ വലിയ മേശയ്ക്കപ്പുറത്തിരിപ്പുണ്ടു്. എന്നത്തേയുംകാൾ പ്രസന്നനായിരുന്നു. എന്തോ തമാശകൾ പറഞ്ഞു് രസിക്കുകയാണെന്നു തോന്നി.

അദ്ദേഹത്തിന്നെതിരെ സാമാന്യത്തിലധികം തടിയുള്ള ഒരു മനുഷ്യനാണിരിക്കുന്നതു്. അകത്തേക്കു കയറിയപ്പോൾ, അയാളുടെ പുറവും തലയുടെ പിൻഭാഗവുമേ ശ്രദ്ധയിൽപ്പെട്ടുള്ളു. പുറത്തിനു് സാമാന്യത്തിലധികം വീതി തോന്നും. കറുത്തു കുറുകിച്ചുനില്ക്കുന്ന മുടി...

കൊണ്ടുവന്ന ചൂരൽസ്സഞ്ചി വടക്കുപടിഞ്ഞാറെ മൂലയിലുള്ള മേശപ്പുറത്തു വച്ച് രവീന്ദ്രൻ തിരിഞ്ഞു. തടിച്ച ഫ്രെയിമുള്ള കണ്ണട ധരിച്ച ആ മനുഷ്യന്റെ മുഖം കണ്ടു. പരുപരുക്കൻ ശബ്ദമുള്ള അയാളുടെ വർത്തമാനത്തിന്റെ മുഴക്കം മുറിയിൽ നിറഞ്ഞുനില്ക്കുന്നു. ധാരമുറിയാതെ അയാരം സംസാരിക്കുകയാണ്.

''ടിഫിനുക്കു നേരമായിരിക്കലാം!'' തടിച്ച മനുഷ്യൻ പറഞ്ഞു.

''എന്നാ! കൊഞ്ചം ശാപ്പിടലാമാ? നീങ്ക നല്ലനേരത്തിലേ താൻ വന്തിരിക്ക്! ഇന്നയ്ക്ക് എന്നുടെ ബർത്ഡേ! കൊഞ്ചം സ്വീററ്സ് ശാപ്പിടുങ്കോ!''—ചെട്ടിയാരദ്ദേഹം രവീന്ദ്രനെ നോക്കി. ''ഇവരിക്കും കൊടുത്തിട്.''

രവീന്ദ്രൻ രണ്ടു പ്ലേററുകളിൽ മധുരപലഹാരങ്ങരം വിളമ്പി മേശയിൽ കൊണ്ടുവെച്ചു.

''ഉങ്കളുക്ക് ഇവനെ തെരിയാതെപോലിരുക്കെ—'' ചെട്ടിയാരദ്ദേഹം അതിഥിയോടു പറഞ്ഞു. ''മലയാളിപ്പയ്യൻ മാലിനീ കൂടെത്താൻ.''

''ഓഹോ! തെരിയാതേ!''

വിളമ്പിവച്ച പലഹാരങ്ങരം അവർ കഴിച്ചുതുടങ്ങി.

''രൊമ്പം നല്ലാരുക്കെ!'' അതിഥി കുടുകുടാ ചിരിച്ചുകൊണ്ടു പറഞ്ഞു. ഒരു ചെറിയ ടിന്നിൽ കല്ലുകളിട്ടു കുടുക്കുമ്പോഴുണ്ടാകുന്ന ശബ്ദംപോലെയാണ് രവീന്ദ്രന് അയാളുടെ ചിരി തോന്നിയതു്.

''ശൊന്നതെല്ലാം ഞാപകത്തിലേ വച്ചിടുങ്കോ''—അതിഥി കുറെക്കഴിഞ്ഞു് എഴുന്നേററുകൊണ്ടു പറഞ്ഞു. അല്പനിമിഷങ്ങരംക്കു ശേഷം അയാരം യാത്രപറഞ്ഞു പുറത്തുപോയി.

പാത്രങ്ങരം ശേഖരിച്ച് യഥാസ്ഥാനങ്ങളിൽ രവീന്ദ്രൻ വച്ചു.

'അമ്മയോടെന്തെങ്കിലും പറയാനുണ്ടോ?' എന്നു ചോദിക്കുന്ന മട്ടിൽ അവനവിടെ നിന്നു. അതു മനസ്സിലാക്കിയ ചെട്ടിയാർ ''സരി! ഒന്നുമില്ലെയ്'' എന്നു പറഞ്ഞു.

രവീന്ദ്രൻ ചൂരൽസഞ്ചിയും തൂക്കി മുറിയിൽനിന്നും പുറത്തിറങ്ങി.

താഴത്തെ നിലയിലെത്തിയപ്പോരം ചെട്ടിയാരദ്ദേഹത്തിന്റെ മുറിയിൽവച്ചു കണ്ടയാരം അവിടെ നില്ക്കുന്നു. അവനെ കണ്ടപ്പോരം ചിരിച്ചു.

''എന്താ, ഇഷ്ടാ! തന്നെ ഇതുവരെ ഇവിടെവച്ചു കണ്ടിട്ടില്ലല്ലോ.'' അയാരം രവീന്ദ്രന്റെ തോളിൽ കൈവെച്ചു. മാംസളമായ അയാളുടെ കൈയ്ക്കു ഭാരം തോന്നി.

''എന്നെ താൻ അറിയത്തില്ല. തോമസ് എന്നാ എന്റെ പേരു്. താനിവിടെയായിട്ട് എത്ര കാലമായി?''

''കഷ്ടിച്ച് ഒരു കൊല്ലമാകാൻപോകുന്നു.'' രവീന്ദ്രൻ ചിരിച്ചു.

''താമസം മാലിനിയുടെ വീട്ടിൽത്തന്നെയാണോ?''

''അതെ!''

''തോമസ്സിനെ കണ്ടെന്നു് അവരോടു പറ. എന്നെ അവർ നല്ലതുപോലെ അറിയും.''

''പറയാം.''

''ഇന്നുതന്നെ കപ്പലിൽ പോകും. അല്ലാരുന്നെങ്കിൽ അങ്ങോട്ടു വന്നേനെയെന്നു പറയണം.''

''പറയാം. എങ്ങോട്ടാ പോകുന്നെ?''

''ആൻഡമാനിലേക്കാണെന്നറിഞ്ഞുകൂടെ?''

''ആൻഡമാനിലോ?''

''അതെ! എന്താ കേട്ടിട്ടില്ലേ?''

''അങ്ങനെ ഒരു സ്ഥലത്തെപ്പററി കേട്ടിട്ടുണ്ടു്. ആളുകളെ നാടു കടത്തുന്ന സ്ഥലമല്ലേ?''

''അതൊക്കെ പണ്ടു്.'' തോമസ് ചിരിച്ചുകൊണ്ടു് രവീന്ദ്രന്റെ തോളിൽ തട്ടി. ''ഇന്നു് ആൻഡമാൻസിലേക്കു് ആളുകളെത്രയാ വരുന്നതു്! ജോലിയും വേലയുമില്ലാത്തവരുടെ സ്വർഗ്ഗമല്ലേ അവിടം!''—തോമസ് അന്തസ്സോടെ പറഞ്ഞു. ''ഞാനവിടെ ചെന്നുപററിയശേഷമാ ഒന്നു നന്നായതു്!''

''ഓഹോ! അതൊന്നും എനിക്കറിഞ്ഞുകൂടാ.''

''അറിയുന്നതെങ്ങനെയാ?''—തോമസ് ചിരിച്ചു.

രവീന്ദ്രനു ലജ്ജ തോന്നി, സ്വന്തം അറിവിന്റെ കുറവിനെപ്പററി ഓർത്തപ്പോൾ.

''അവിടെ പോകുന്നതെങ്ങനെയാ?''—അവൻ ചോദിച്ചു.

''എടാ! വല്യ കപ്പൽമാനേജരുടെ വീട്ടിൽ കഴിയുന്നവനു് ഇതുമറിഞ്ഞുകൂടെ?''—തോമസ് ഉറക്കെ ചിരിച്ചു. ''ഇവിടന്നു പോർട്ടുബ്ലയറിലേക്കു കപ്പലുണ്ടു്. അതിലല്ല്യോ ഞങ്ങൾ പോകുന്നതും വരുന്നതും. ചെട്ടിയാരദ്ദേഹത്തിന്റെ കമ്പനിയല്ല്യോ അവിടേക്കു സാമാനങ്ങൾ കയററിയയയ്ക്കുന്ന ഷിപ്പിങ് ഏജൻറ്!''

എന്തെല്ലാം കാര്യങ്ങളാണു് തനിക്കറിഞ്ഞുകൂടാത്തതെന്നു് രവീന്ദ്രൻ ചിന്തിച്ചുപോയി!

''പോർട്ടുബ്ലയറിലെ കച്ചവടക്കാരെല്ലാം അദ്ദേഹംവഴിയാ സാമാനങ്ങൾ ഇറക്കുന്നതു്. അങ്ങനെയാ ഞങ്ങൾ പണ്ടുമുതൽ പരിചയത്തിലായതു്. എന്താ, ഇതൊക്കെ കേട്ടപ്പോൾ അങ്ങോട്ടു കടന്നാലെന്തെന്നു തോന്നുന്നുണ്ടോ? വരുന്നെങ്കിൽ വാ! നല്ല ജോലി തരാം.''

ആദ്യമായി കണ്ട ഒരാളോടു് ഇയാൾക്കിത്ര സ്നേഹം തോന്നുന്നതിനെന്താ കാര്യം എന്നായിരുന്നു രവീന്ദ്രന്റെ മനസ്സിൽ ഉണ്ടായ ചിന്ത. വളരെനാളത്തെ പരിചയക്കാരന്റെ മട്ടിലാണു് തോമസ്സിന്റെ പെരുമാററം.

''എനിക്കു് ഒരു നല്ല പയ്യനെക്കൂടി വേണം. എൻെറ കച്ചവട മൊക്കെ വലുതാക്കാൻ. നീ കൊള്ളാവുന്നവനായിരിക്കും. അല്ലെങ്കിൽ മാലിനിയുടെ വീട്ടിൽ ഇത്രയുംനാരം നില്ക്കാൻ പററത്തില്ല.''—രവീന്ദ്രൻെറ തോളിൽ തട്ടിക്കൊണ്ടു് തോമസ് പറഞ്ഞിട്ടു ചിരിച്ചു.

രവീന്ദ്രനു് ആകപ്പാടെ രസം തോന്നി.

''ഞാൻ ചില്ലറക്കാരനൊന്നുമല്ല. ആയിരുന്നെങ്കിൽ ഇന്നത്തെ നില എനിക്കു വരുമായിരുന്നോ?''—പൊങ്ങച്ചം ദ്യോതിപ്പിക്കുന്ന വിധത്തിൽ തോമസ് പറഞ്ഞു. ''തെരക്കൊന്നുമില്ല. നല്ലതു പോലെ ആലോചിക്കു്. രണ്ടുമാസം കഴിഞ്ഞു ഞാൻ വരും. അപ്പോഠം പറഞ്ഞാൽ മതി മറുപടി; കേട്ടോ ഇഷ്ടാ?''—തോമസ് ചിരിച്ചുകൊണ്ടു നിന്നു.

''നിനക്കെന്തോന്നാ വല്ലാത്ത ഭയം? ഭയപ്പെട്ടിരിക്കുന്നവർ ഒന്നും നേടത്തില്ല. എൻെറ അനുഭവമാ! ഞാൻ പണ്ടൊരു പോലീസുകാരനായിരുന്നു. നിനക്കറിയാമോ? ഞാൻ സ്ഥലത്തുണ്ടെന്നറിഞ്ഞാമതി ചട്ടമ്പികളൊക്കെ നടുങ്ങും. എങ്ങനെ അടക്കി ബ്ഭരിച്ചവനാ ഞാനെന്നറിയാമോ? ഒരിക്കൽ ഇൻസ്പെക്ടരദ്ദേഹം എന്നോടേതാണ്ടു പിടിക്കാത്തതു പറഞ്ഞു. അതു് ഏനക്കേടൊന്നു് എനിക്കു തോന്നി. ഒരുത്തൻേറം ഔദാര്യംകൊണ്ടു് എനിക്കു ജീവിക്കണ്ടാ. തൻേറടമായി അന്നുതന്നെ കൊടുത്തു എൻെറ കടലാസ്. രാജി! രാജിക്കടലാസു കണ്ടപ്പോ മൂപ്പരു് ഒന്നു ഞെട്ടി. ഞാൻ വിടുമോ? തൻേറടമില്ലാരുന്നെങ്കിൽ അങ്ങനെ പോലീസുവിട്ടു പോരുമോ? നീ പറ!''—അയാഠം വീണ്ടും ചിരിച്ചു. എന്തിനാണു് ഓരോന്നു പറയുമ്പോഴും ഇയാളിങ്ങനെ ചിരിക്കുന്നതു്?

രവീന്ദ്രൻ നടക്കാൻ തിരിഞ്ഞു.

''എന്താ ഇഷ്ടാ? തിരക്കുണ്ടോ? നില്ക്കു്! ഇപ്പോഠം വീട്ടിൽ ഓടിച്ചെന്നിട്ടെന്താ കാര്യം?'' രവീന്ദ്രൻെറ കൈയ്യു പിടിച്ചുകൊണ്ടു തോമസ് ചോദിച്ചു. ''എൻെറ പോലീസ് കഥകഠം പറഞ്ഞാൽ ഇപ്പോഴൊന്നും തീരത്തില്ല. പറയാൻ തുടങ്ങിയാൽ എനിക്കും രസം കേറും! പിന്നെ, അവൻ അല്പം അകത്തും വേണം. പോലീസ്പുരാണം അങ്ങനെ പുറത്തുവന്നോളും. പിന്നെ ഒരു കാര്യമുണ്ടു്. ഈ മദ്യനിരോധനമൊന്നും എനിക്കു നിയമമല്ല. അതവിടെ കിടക്കും. അവൻ എൻെറ അകത്തും! എല്ലാവക്കും അറിയാം. തോമസ് അല്പം എടുക്കുമെന്നു്. അതുകൊണ്ടു് ആക്കും പരാതിയൊന്നുമില്ല. കാര്യം വേറെയാ. തോമസ്, തോമസായി നില്ക്കണമെങ്കിൽ അല്പം അകത്തു വേണമെന്നു് ഇന്നാളിലാ കമ്മിഷണറുതന്നെ എൻെറ കൈയ്യു പിടിച്ചുകൊണ്ടു പറഞ്ഞെ! നീ അറിയത്തില്ല കമ്മിഷണറെ! ആൻഡമാൻസിലെ ചീഫ് കമ്മിഷണർ. അയാളാ അവിടത്തെ രാജാവു്. അയാഠംക്കും തോമസ്സിനെ വേണം. പലതും നേടാനുണ്ടു്. അല്ലെങ്കിൽ അവരാരെങ്കിലും തിരിഞ്ഞുനോക്കുമോ?

ഒന്നാമതു വേണ്ടതു് ഒരാളാകണം. അല്ലാത്തവരെ ആരും തിരിഞ്ഞു നോക്കത്തില്ല. നീ ചെറുപ്പമാ. നല്ലവനാ. പോർട്ടബ്ലയറിൽ വന്നാൽ ഒരാളായി തിരിച്ചുവരാം. അവിടെ വരുന്നവരാരും അത്ര യെളുപ്പം തിരിച്ചുവരത്തില്ല.''—തോമസ് ചിരിച്ചിട്ടു് വർത്തമാനം നിർത്തി. ഒററശ്വാസത്തിൽ എന്തൊക്കെയാണു് അയാരം തട്ടിവിട്ട തു്! ഒരുപക്ഷേ, അകത്തു് അല്പം ഉണ്ടായിരിക്കും!

' നിനക്കു പോകണം, അല്യോ? എനിക്കു തിരക്കുണ്ടു്. കപ്പൽ ആറുമണിക്കാ. അതിനുമുമ്പു തീർക്കാനുള്ള കാര്യങ്ങളുമുണ്ടു്. നീ ആലോചിച്ചുനോക്കു്, ആൻഡമാനിലേക്കു വരണമോയെന്നു്. ഇനി വരുമ്പോഠം മാലിനിയെ കാണാൻ ഞാൻ വരുമെന്നു ചെന്നു പറ! അപ്പോഴേക്കു് നീയും. തീരുമാനിച്ചുവയ്ക്കു്.''—അയാരം യാത്ര പറഞ്ഞപ്പോഠം ശ്വാസം നേരേ വീണെന്നു് രവീന്ദ്രനു തോന്നി. അവൻ ബസ്സ്റ്റോപ്പിലേക്കു നടന്നു. തോമസ് തുറമുഖത്തേക്കും.

അഡയാറിലേക്കു യാത്രചെയ്യുമ്പോഠം രവീന്ദ്രൻെറ ചിന്ത മുഴവൻ തോമസ്സിനെക്കുറിച്ചായിരുന്നു. അയാളുടെ അവസാനമി ല്ലാത്ത വാചാലത ഒരു സ്വഭാവസവിശേഷതയായിരിക്കണം. ജീവിതത്തിൽ ചിലതൊക്കെ നേടിയെന്ന ആത്മവിശ്വാസത്തി ൻെറ പ്രകടനമായിരിക്കണം ഈ വാചാലതയുടെ അടിസ്ഥാനം. അയാളെക്കുറിച്ചു് അയാരം ആഗ്രഹിക്കുന്നവിധത്തിൽ അന്യർ അറിയണമെന്നുള്ള ആവേശപ്രകടനമല്ലേ ഇതു്?

മടങ്ങിച്ചെന്നപ്പോഠം മാലിനി മുകളിലത്തെ നിലയിൽ ഉലാ ത്തുകയായിരുന്നു. രവീന്ദ്രൻ നേരേ അടുക്കളയിലേക്കു പോയി പാത്ര ങ്ങളും മററും വയ്പുകാരിയെ ഏല്പിച്ചു.

''രവീ!'' മുകളിലത്തെ നിലയിൽനിന്നു മാലിനി വിളിച്ചു.

''എന്തോ!'' അവൻ നേരേ അങ്ങോട്ടു വേഗം ചെന്നു.

സ്വീകരണമുറിയിലെ ഊക്കൻമെത്തക്കസേരയിൽ മാലിനി ഇരിക്കുന്നു.

''അദ്ദേഹം എന്തെങ്കിലും പറഞ്ഞയച്ചോ?'' ആഗ്രഹത്തോടെ അവരം ചോദിച്ചു.

''ഇല്ല; വിശേഷിച്ചൊന്നും പറഞ്ഞില്ല.'' രവീന്ദ്രൻ ഉപചാര പൂർവ്വം പറഞ്ഞു.

''ഒന്നും?''

''ഇല്ല.''

''പിറന്നാളല്ലേ! ഭാര്യയും മക്കളുമായി കോവിൽപ്രദക്ഷിണ ത്തിനു പ്രോഗ്രാം കാണും.'' കലമ്പിയ സ്വരത്തിലാണു് മാലിനി പറഞ്ഞതു്. അവജ്ഞ വാക്കുകളിലുണ്ടായിരുന്നതായി രവീന്ദ്രനു തോന്നി. ''അവിടെ വിശേഷിച്ചു മററു വല്ലവരുമുണ്ടായിരുന്നോ?''

രവീന്ദ്രൻെറ ഓർമ്മ പെട്ടെന്നു് തോമസ്സിനെക്കുറിച്ചായിരുന്നു.

''ഉവ്വു്! ഒരു തോമസ്!...''

''ഓ! വള്ളംകുളത്തുകാരൻ തോമസോ?'' മാലിനി ചിരിച്ചു. ''ആ വിടുവായനുണ്ടായിരുന്നോ?''

''ഉണ്ടായിരുന്നു.''

''ചിലവല്ലാന്നു ചപ്പാച്ചിപറയുമെങ്കിലും അയാരം പാവമാ!''

''അമ്മയെക്കുറിച്ചു തിരക്കി.''

അമ്മയെന്ന ശബ്ദം കേട്ടപ്പോരം മാലിനിയുടെ മുഖം മങ്ങി.

''രവീ! എന്നെ അമ്മയെന്നു പറയരുതു്.''—ചൊടിച്ചുകൊണ്ടാണു് അവരം സംസാരിച്ചതു്. രവീന്ദ്രൻ അത്ഭുതപ്പെട്ടു്, പകച്ചു നോക്കി. ''എനിക്കതു് ഇഷ്ടമല്ല.'' ലജ്ജ സ്ഫുരിച്ചിരുന്ന മുഖമുയർത്തി അവരം രവീന്ദ്രനെ നോക്കി. ''എനിക്കു് അത്ര വയസ്സൊന്നുമായില്ലല്ലോ.'' ഒരു കുസൃതിച്ചിരി ചുണ്ടിൽ തത്തിക്കളിച്ചു.

രവീന്ദ്രൻ പ്രതീക്ഷിക്കാത്ത ഒരു പരിതഃസ്ഥിതി നേരിടുകയായിരുന്നു. 'പിന്നെ ഞാൻ എന്തു വിളിക്കും?'—മനസ്സിൽ ചോദ്യമുയർന്നെങ്കിലും ചോദിച്ചില്ല.

രവീന്ദ്രന്റെ പതറൽ മനസ്സിലാക്കിയമട്ടിൽ മാലിനി സൗമ്യമായി പറഞ്ഞു: ''ഏകദേശം നിന്റെ പ്രായമല്ലേയുള്ള എനിക്കും?'' അല്പനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം അവരം തുടന്നു: ''അത്രവളരെ അകൽച്ചയൊന്നിനും കാര്യമില്ലല്ലോ.''

മാലിനി ദീഘനിശ്വാസം വിട്ടുകൊണ്ടു് ശോകരസത്തോടെ പറഞ്ഞു: ''നമ്മരം രണ്ടാളും മറെറാരാളുടെ വേലക്കാർ. തമ്മിൽ വല്യപ്പച്ചെറുപ്പമെവിടെ?''

രവീന്ദ്രനു് അത്ഭുതംതോന്നി. മുമ്പൊരിക്കലും ഇങ്ങനെ തുറന്നു സംസാരിക്കുന്നതു കേട്ടിട്ടില്ല. പ്രതീക്ഷിക്കാത്തതാകയാൽ അവനല്പം അസ്വസ്ഥതയും തോന്നാതിരുന്നില്ല. അവൻ ചിന്തയിൽ മുഴുകി.

''ഞാൻ കൂട്ടിലെ കിളിയാണു്. നിന്റെ കൂടു് തുറന്നതാണു്. എപ്പോരം വേണമെങ്കിൽ, എവിടേക്കും പറന്നുപോകാം.'' മാലിനിയുടെ കണ്ഠമിടറുന്നുണ്ടായിരുന്നു. കണ്ണു തിളങ്ങി. അതിൽ കണ്ണുനീർ നിറഞ്ഞിട്ടുണ്ടോ?

അവിടെ നില്ക്കുവാൻ രവീന്ദ്രനു തീരെ താൽപര്യം തോന്നിയില്ല. എത്രയും നേരത്തേ പോകണമെന്നു തോന്നി. എന്നാൽ എങ്ങനെ പോകും?

നേരം സന്ധ്യയായിരിക്കുന്നു.

അല്പം അലസമായി, ചിന്താധീനനായി, നിശ്ശബ്ദനായി നിന്നു. സാവകാശമായി ശബ്ദമുണ്ടാക്കാതെ നടന്നുചെന്നു ലൈററിന്റെ സ്വിച്ചിട്ടു.

മുറിയിൽ നിലാവുപോലെ ട്യൂബ്ലൈററിന്റെ പ്രകാശം.

കസേരക്കൈയിലേക്കു് കുനിഞ്ഞിരുന്നു് മാലിനി വിങ്ങിവിങ്ങിക്കരയുകയാണു്.

രവീന്ദ്രനു് അസ്വാസ്ഥ്യം കൂടുതലായി, അതുകൂടി കണ്ടപ്പോൾ. ഹൃദയം അതിവേഗത്തിൽ തുടിക്കുന്നു.

അല്പനേരം പരുങ്ങിനിന്നശേഷം ശബ്ദമുണ്ടാക്കാതെ അവൻ താഴത്തെ നിലയിലേക്കിറങ്ങിപ്പോയി.

നേരേ പോയതു് സ്വന്തം മുറിയിലേക്കായിരുന്നു. എന്തെന്നു വ്യവച്ഛേദിച്ചറിയാനാവാത്ത ഒരു പരിഭ്രമം അവനെ ഗ്രസിച്ചിരിക്കുന്നു...

കുപ്പായം ഊരിയിട്ടശേഷം അവൻ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. മനസ്സിൽ ഒന്നും ഉറച്ചുനില്ക്കുന്നില്ല. മദിരാശിയിൽ എത്തിയശേഷം ഇതുവരെ മനോവിഷമങ്ങൾ അനുഭവിക്കേണ്ടിവന്നിട്ടില്ല. ആശങ്കാകുലമായ നിമിഷങ്ങൾ ഉളവാക്കിയിരുന്നതു് അമ്മയെക്കുറിച്ചുള്ള ചിന്തമാത്രമാണു്. അമ്മയ്ക്കു് എന്തും സഹിക്കാനും അതിജീവിക്കാനുമുള്ള ശക്തിയുണ്ടെന്ന ബോധം അവനുണ്ടായിരുന്നു. ആ വിചാരം ഒരു രക്ഷാകവചമായി അനുഭവപ്പെട്ടു. ആ ആത്മവിശ്വാസം മററു ബലഹീനതകളെ അമർത്തിനിർത്തി. ഇന്നിതാ ഉത്തരം കാണാനില്ലാത്ത ചില ചോദ്യങ്ങൾ മനസ്സിലുയരുന്നു.

ചുഴിയിൽപ്പെട്ട ചുററിത്തിരിഞ്ഞുകഴിയുമ്പോൾ ഗോപി മുറിയിലേക്കു കടന്നുവന്നു. അതു് അവനറിഞ്ഞതുമില്ല. ഗോപി കുപ്പായം മാററിക്കഴിഞ്ഞപ്പോഴാണു് അവനെ കണ്ടതു്. അവൻ അവിടെയുണ്ടെന്ന ഭാവമൊന്നും ഗോപി പ്രകടിപ്പിച്ചില്ല. ഗോപി കുളിക്കാനായി തെക്കുവശത്തേക്കിറങ്ങിപ്പോയി.

ഏകാന്തത സഹിക്കാതെവന്നപ്പോൾ രവീന്ദ്രൻ എഴുന്നേററു് ഗോപി കുളിക്കുന്നിടത്തേക്കു ചെന്നു.

ആയാസമൊന്നുമില്ലാതെ എന്തെങ്കിലും സംസാരിക്കണമെന്നു് അവനു് അടക്കാനാവാത്ത ആഗ്രഹമുളവായി. അവിടെ ചെന്നിട്ടും ഗോപി അവനെ കണ്ടഭാവം നടിച്ചതേയില്ല.

''ചേട്ടനെക്കാത്തു ഞാനിരിക്കുകയായിരുന്നു.'' ഒടുവിൽ രവീന്ദ്രൻ നിശ്ശബ്ദതയ്ക്കു വിരാമമിട്ടു.

മറുപടിയൊന്നുമുണ്ടായില്ല.

''ചേട്ടൻ വെളിയിൽ പോയിരുന്നോ?''

ഗോപി കേട്ടതായി ഭാവിച്ചില്ല.

''ചേട്ടാ! വെളിയിൽ പോയിരുന്നോന്നു്?'' കുറേക്കൂടി ഉറക്കെ ചോദിച്ചു.

''ഉം!'' ഗോപി ഒന്നു മൂളി.

''എവിടെ?''

മിണ്ടാട്ടമില്ല.

''എവിടെപ്പോയിരുന്നെന്നു്?'' ബാലിശമായ നേരമ്പോക്കോടെ രവീന്ദ്രൻ ആവർത്തിച്ചു.

''വെറുതെ!''

''ഓഹോ! എന്താ ചേട്ടനു് ഒരു ജാള്യത?''

''ഒന്നുമില്ല.''

''എന്തോ ഉണ്ടു്.''

ഗോപി മൗനംപൂണ്ടു തല താഴ്ത്തിക്കൊണ്ടു നിന്നു.

''ചേട്ടനെന്താ മിണ്ടാത്തെ?''

''ഞാനെന്തോന്നു മിണ്ടാൻ?''

മറുചോദ്യം വരുമെന്നു കരുതിയില്ല.

''കാര്യമെന്തെന്നു പറയൂ! ഞാൻകൂടി അറിയട്ടെ!''

''ഒന്നുമില്ല.''

''കണ്ടിട്ടില്ലാത്ത വല്ലായ്മ! അതുകൊണ്ടു ചോദിക്കുന്നതാ.'' രവീന്ദ്രൻ നിർബ്ബന്ധം വിട്ടില്ല.

കുളികഴിഞ്ഞു് രവീന്ദ്രനെ നേരിടാതെ ഗോപി മുറിയിലേക്കു നടന്നു.

രവീന്ദ്രനു് ഒന്നും പിടികിട്ടിയില്ല.

കുറേക്കഴിഞ്ഞു കുളിച്ചശേഷമാണു് രവീന്ദ്രനും മുറിയിലേക്കു പോയതു്. ഗോപി കാത്തിരിക്കുന്നുണ്ടായിരുന്നു. എങ്കിലും അവൻ ഒന്നും പറഞ്ഞില്ല.

രവീന്ദ്രനു് മനസ്സിൽ കടുത്ത വല്ലായ്മ തോന്നി. അതുകൊണ്ടു വർത്തമാനം പറയാൻ താൽപര്യം തോന്നിയില്ല.

അവർ ഒന്നിച്ചു് അത്താഴം കഴിക്കാൻ വലിയ വീട്ടിലേക്കു നടന്നു.

ഉറങ്ങാൻകിടന്നപ്പോഴാണു് ഗോപി ദീർഘമായ മൗനം അവസാനിപ്പിച്ചതു്. ലൈററു് അണച്ചിരുന്നു. എങ്ങും അന്ധകാരമാണു്...

''ഞാൻ ശങ്കുപ്പിള്ളച്ചേട്ടൻെറ ടീഷാപ്പിൽ പോയിരുന്നു.'' വളരെമുമ്പു ചോദിക്കപ്പെട്ട സംഭാഷണത്തിന്റെ ചരടു വിടാതെ ഗോപി പറഞ്ഞു. തൻെറ പെരുമാററംമൂലം രവീന്ദ്രനു വേദന തോന്നുന്നതായി അനുഭവപ്പെട്ടതുകൊണ്ടാണു് ഗോപി വർത്തമാനത്തിനൊരുങ്ങിയതു്. അടിസ്ഥാനമില്ലാതെ അവനോടു വിരോധം ഭാവിക്കുന്നതു വേദനാജനകമായിത്തോന്നി. യഥാർത്ഥത്തിൽ രവീന്ദ്രൻ എന്തു പിഴച്ചു? എന്തു ദ്രോഹംചെയ്തു? അവൻ അവൻെറ കർത്തവ്യങ്ങൾ പരാതിയുണ്ടാക്കാതെ നിർവ്വഹിക്കുന്നു. സ്നേഹത്തോടല്ലാതെ ഒരു വാക്കു പോലും തന്നോടു് അവൻ പറഞ്ഞിട്ടേയില്ല. ഒന്നുമില്ല! ഒന്നുമില്ല... ഗോപിയുടെ ഹൃദയം ആവർത്തിക്കുകയാണു്...

തെററുകാണിച്ചതു് മാലിനിയല്ലേ? ചെട്ടിയാരല്ലേ?

ഗോപിയുടെ മനസ്സു് കലങ്ങിമറിയുകയായിരുന്നു...

''പോയിരുന്നോ? നമുക്കൊന്നിച്ചു പോകാമായിരുന്നല്ലോ, നേരത്തെ പറഞ്ഞിരുന്നെങ്കിൽ...'' രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''നീ ചെട്ടിയാരദ്ദേഹത്തിൻെറ ആപ്പീസിൽ പോയിരിക്കുകയായിരുന്നു. പെട്ടെന്നു് എനിക്കു തോന്നി, ശങ്കുപ്പിള്ളച്ചേട്ടനെ ഒന്നു കണ്ടുകളയാമെന്നു്. അങ്ങോട്ടു് ഉടനെ പോയി.''

''ഇവിടെ വന്നിട്ട് ഇത്രയും നാളായി. ഒന്നുരണ്ടു തവണയേ ശങ്കുപ്പിള്ളച്ചേട്ടനെ കാണാൻതന്നെ പററിയുള്ളു. ചേട്ടൻ എന്തു പറയുന്നു?'' കളങ്കരഹിതനായ ഒരു ശിശുവിനെപ്പോലെ രവീന്ദ്രൻ ചോദിച്ചു.

''ഒന്നുമില്ല.''

''നല്ല മനുഷ്യൻ! അങ്ങേരോടു വർത്തമാനം പറയാൻ എന്തു രസമാണ്!''

''അതെ! അതുകൊണ്ടുതന്നെയാ പോയതു്.''

''ഞാനൊരിക്കലും മറക്കത്തില്ല, നിങ്ങളെയെല്ലാം ഒന്നിച്ച് അന്നു പുനലൂർവച്ചു കണ്ട ദിവസം.''

''മറക്കരുതു്. മറന്നാൽ നന്ദികേടായിരിക്കും.''

''എന്നിൽനിന്നു നന്ദികേടുണ്ടാകത്തില്ല, ഒരിക്കലും!''

ഗോപി കുറേനേരം മിണ്ടിയില്ല.

''ചേട്ടൻ ഉറങ്ങിയോ?''

''ഇല്ല!''

''പിന്നെന്താ, ഒന്നും മിണ്ടാത്തെ?''

''അതുമിതും ആലോചിച്ചു കിടന്നെന്നേയുള്ളു.''

''ചേട്ടൻെറ മനസ്സിൽ എന്തോ വല്ലായ്മയുണ്ടു്.''

''ഉണ്ടു്.''

''അതെന്തെന്നു പറയൂ.''

''മനസ്സിലുള്ളതൊക്കെ പറയാനൊക്കുമോ?''

''പറയാവുന്നതാണെങ്കിൽ, ഞാൻ അറിയേണ്ടതാണെങ്കിൽ...''

''ഇപ്പോഴും നീ അറിയേണ്ടാ.''

നിശ്ശബ്ദത.

''ഇന്നു് എനിക്കൊരു നല്ല ദിവസമല്ല. സന്തോഷമില്ലാത്തതു പലതും അനുഭവപ്പെട്ട ദിവസം.'' ശോകരസത്തോടെ രവീന്ദ്രൻ പറഞ്ഞു.

ഗോപി മിണ്ടിയില്ല.

''ചേട്ടാ, എനിക്കു സ്വന്തമൊരു ചേട്ടനില്ല. ചേട്ടനെ കണ്ടു പരിചയപ്പെട്ടു്, അറിയാൻ ഇടവന്നപ്പോഴും, അതിൻെറ കുറവു തീർന്നെന്നു തോന്നി. സത്യമാണു്. മുഖസ്തുതി പറയുന്നതല്ല. ഹൃദയം തുറന്നു പാദത്തിൽ വയ്ക്കുകയാണു്. സത്യം!'' വികാരം വിമ്മി നില്ക്കുന്ന സ്വരത്തിൽ രവീന്ദ്രൻ പറഞ്ഞു.

ഗോപിക്കു് അതു നല്ലതുപോലെയേററു...

അവർ പിന്നെ ഒന്നും മിണ്ടിയില്ല. രണ്ടുപേരും സ്വന്തം മനസ്സുകളിലെ ചിന്തകളോടു മല്ലുപിടിച്ചു മൗനമായി കിടന്നു...




## 5. ജീവിതസമരം

ഗോപിയുടെ നീരസഭാവം ഒന്നിനൊന്നിനു വദ്ധിക്കുന്നതായി അനുഭവങ്ങൾ കാട്ടിക്കൊടുത്തു. നീരസം ക്രമേണ വൈരാഗ്യത്തിന്റെ മേഖലയിലേക്കു പ്രവേശിക്കുകയാണോ എന്നുതന്നെ സംശയിക്കേണ്ടിവന്നു. കഴിഞ്ഞ ഏഴെട്ടു് ആഴ്ചകളിലായിട്ടുള്ള അനുഭവങ്ങൾ നോക്കുമ്പോൾ അതാണു് രവീന്ദ്രനു തോന്നിയതു്. ഇതിന്റെ അടിസ്ഥാനം കണ്ടെത്തുവാൻ എത്രയാണാലോചിച്ചതു്! ആലോചിക്കുംതോറും വേദനയാണു് വദ്ധിച്ചതു്... കാരണത്തെക്കുറിച്ചു് ഒരു ലക്കും വന്നതുമില്ല...

ഗോപിയോടു് അതിരില്ലാത്ത ആദരവും സ്നേഹവും കടപ്പാടും രവീന്ദ്രനുണ്ടു്. അതു വിസ്മരിക്കാതെ കരുതലോടെയാണുതാനും ഇന്നുവരെ പെരുമാറിയതു്.

വേദന വളരെ തോന്നുന്നു. അറിഞ്ഞുകൊണ്ടു് അപരാധമൊന്നും പ്രവത്തിച്ചിട്ടില്ലാത്ത അവനോടു് എന്തുകൊണ്ടു് ഈ ശത്രുത?

ടൈപ്പ്റൈറ്റിങ്ങ് പരീക്ഷയുടെ ഫലമറിഞ്ഞു. മററാരോടും പറയുന്നതിനുമുമ്പു് അവൻ ഓടി ഗോപിയുടെ അടുത്തെത്തി.

''ചേട്ടാ! ഞാൻ ജയിച്ചു.'' സന്തോഷം പ്രകടിപ്പിച്ചുകൊണ്ടു പറഞ്ഞു.

കേട്ട ഭാവംപോലും പ്രകടമാക്കാതെ മറെറന്തോ ശ്രദ്ധിച്ചുകൊണ്ടു് ഗോപി ഇരുന്നു.

''നല്ല റാങ്കുമുണ്ടു്.''

ഗോപി അനങ്ങിയില്ല.

''ചേട്ടാ! പറഞ്ഞതു കേട്ടില്ലേ?''

ഗോപി മിണ്ടിയില്ല.

''ചേട്ടന്റെ രവീന്ദ്രൻ ജയിച്ചെന്നറിഞ്ഞാൽ അതിൽ സന്തോഷമില്ലേ?''—വേദനയോടെ രവീന്ദ്രൻ ഗോപിയെ പിടിച്ചുകുലുക്കി. ''ഇല്ലേ?''

''നിനക്കു് ഒരു യോഗ്യതകൂടിയായി. സന്തോഷംതന്നെ!'' വെറുപ്പോടെ ഗോപി പറഞ്ഞു.

രവീന്ദ്രൻ ഞെട്ടി!...

ഗോപിയുടെ മുഖം തികച്ചും നിവ്വികാരമായിരുന്നു...

''ചേട്ടനു് ഒട്ടും സന്തോഷമില്ലേ?''—രവീന്ദ്രൻ ഒരു കുട്ടിയെപ്പോലെ ആവത്തിച്ചു.

''നിനക്കു് ഇവിടെയില്ലെങ്കിലും ജീവിക്കാനുള്ള വഴിയുണ്ടു്.!'

അമ്പരന്നു് രവീന്ദ്രൻ ഗോപിയെ നോക്കി.

''ഇനി ഡ്രൈവിങ്ങ് ലൈസൻസുകൂടി എടുത്താൽ...'' രവീന്ദ്രൻ അകത്തെ അമ്പരപ്പു പ്രകടമാക്കാതെ പതുക്കെ പറഞ്ഞു.

''എടുത്താൽ?...''—ഗോപി ആവേശം പ്രകടമാക്കിക്കൊണ്ടു ചോദിച്ചു.

''ഞാൻ ഇവിടം വിടും.''—രവീന്ദ്രൻെറ കണ്ഠമിടറുന്നുണ്ടായിരുന്നു. ''ചേട്ടനെ വേദനിപ്പിച്ചു് ഞാനിവിടെ അരനിമിഷം തുടരുകയില്ല.''

''രവീ!''—ഗോപി അവൻെറ കൈയിൽ കടന്നു ബലമായി പിടിച്ചുകൊണ്ടു മുഖത്തേക്കു് ഉററുനോക്കി.

രവീന്ദ്രൻെറ കണ്ണു നിറഞ്ഞുനിന്നു.

''എന്തു കുറവുകളുള്ളവനായാലും ഞാൻ നന്ദികെട്ടവനല്ല.'' രവീന്ദ്രൻ ഗദ്ഗദകണ്ഠനായി പറഞ്ഞു. ''സ്വാതന്ത്ര്യംവേണ്ടി, എന്തൊക്കെ വന്നാലും... ഞാൻ നന്ദികേടു ചേട്ടനോടു കാണിക്കുകയില്ല.''

''നന്ദികേടിൻെറ പ്രശ്നമില്ല.'' നിസ്സഹായനായി ഗോപി പറഞ്ഞു. ''എന്നോടു് എന്തു നന്ദികേടു കാണിക്കാനൊക്കും?''

''എന്തോ! എനിക്കറിഞ്ഞുകൂടാ.'' പതറുന്ന സ്വരത്തിൽ രവീന്ദ്രൻ പറഞ്ഞിട്ടു വെളിയിലേക്കു നോക്കി—''ചേട്ടനുമായി ഒരു മത്സരം ഒന്നിലും എനിക്കില്ല; സ്വപ്നത്തിൽപ്പോലും!''

''ഉണ്ടെന്നു് ആരു പറഞ്ഞു?''

''ആരും പറഞ്ഞില്ല. പക്ഷേ, അനുഭവം അറിയിക്കുന്നു.''

''എന്തനുഭവമാണു രവീ?''

''കഴിഞ്ഞ രണ്ടു മാസങ്ങളായുള്ള അനുഭവങ്ങൾതന്നെ! എന്നെ, ചേട്ടനുമായി മത്സരിക്കുന്ന ഒരുത്തനായിട്ടല്ലേ ചേട്ടൻ ഇന്നു കരുതുന്നതു്? സത്യം പറയണം!'' രവീന്ദ്രൻ, ഗോപിയുടെ മുഖത്തേക്കു് ഉഗ്രമായി നോക്കി.

ഗോപി ഒന്നും പറഞ്ഞില്ല.

''എനിക്കിനി ഇവിടെ ഒരുനിമിഷം നില്ക്കാൻ അർഹതയില്ല. ഒരു നിമിഷം!'' ദൃഢമായ സ്വരത്തിൽ രവീന്ദ്രൻ പറഞ്ഞു. ''ചേട്ടനു് എന്നോടു തുറന്നുപറഞ്ഞുകൂടേ? എന്തിനു് ഈ പാവത്തിനോടു നിഴൽയുദ്ധം? ആയുധമെല്ലാം അടിയറവച്ചു്, ചേട്ടൻെറ മുമ്പിൽ മുട്ടുകുത്തിനില്ക്കുകയല്ലാതെ, മറിച്ചൊന്നു പറയാൻപോലും ഞാൻ മുതിരുകയില്ല.''—വികാരവിവശനായിട്ടാണു് രവീന്ദ്രൻ അത്രയും പറഞ്ഞതു്.

കുറച്ചുനേരത്തേക്കു നിശ്ശബ്ദത അവിടെ മരച്ചുനിന്നു.

''ചേട്ടൻ എന്തിനാണു് വേദനയൊക്കെ ശങ്കപ്പിള്ളച്ചേട്ടനോടു പറയുന്നതു്? ഞാൻ സ്വപ്നേപി വിചാരിക്കാത്ത കാര്യങ്ങൾ എന്നിൽ ആരോപിക്കുന്നതെന്തിനാണു്?

ഗോപി ഞെട്ടി രവീന്ദ്രനെ നോക്കി.

''എന്തു കാര്യമുണ്ടെങ്കിലും എന്നോടു ചോദിച്ചുകൂടേ? ഞാൻ ടൈപ്പിങ്ങു് പഠിച്ചതു് ചേട്ടൻെറ ആശീർവാദത്തോടെയല്ലേ?... എന്നാൽ ഡ്രൈവിങ്ങു് പഠിക്കാൻ പോയിത്തുടങ്ങിയതു് ചേട്ടനു

തീരെ ഇഷ്ടമായില്ല. ഞാൻ ഇവിടെ അതുമൂലം ഇരുപ്പുറപ്പിക്കുമെന്നു ചേട്ടൻ ഭയപ്പെടുന്നതു് എന്തുകൊണ്ടാണു്?''

ഗോപിക്കു് മറുപടി പറയുവാൻ സാധിച്ചില്ല.

''ഇല്ല! എനിക്കു ചേട്ടനെ വേദനിപ്പിച്ചുകൊണ്ടു് ഇവിടെ കഴിയാൻ താൽപര്യമില്ല. ഡ്രൈവിങ്ങ് പഠിച്ചാൽ, ഇവിടത്തെ ഡ്രൈവറായി തുടരുവാൻ നിർബ്ബന്ധിതനാകും. ചേട്ടനെ കവച്ചു വച്ചു് ഒരു സ്ഥാനം ഞാൻ ഏറെറടുക്കുമെന്നു ചേട്ടൻ ഭയപ്പെടുന്നു, ഇല്ലേ? സത്യം പറയണം!'' രവീന്ദ്രൻ ഗോപിയെ പിടിച്ചുകുലുക്കി.

''എന്തിനു മറയ്ക്കണം? ഞാൻ ഇവിടെ ഒന്നുമില്ലാത്ത ഒരുത്തനായിത്തീരും! ഇവിടമല്ലാതെ മറെറാരിടം എനിക്കില്ല''—ഗോപിയുടെ കണ്ണും ഇടറി. കണ്ണു നിറഞ്ഞു.

''എനിക്കു വിശാലമായ ലോകം മുമ്പിലുണ്ടു്. ഞാൻ...''

രവീന്ദ്രൻ അതു മുഴമിപ്പിക്കുന്നതിനുമുമ്പു് ഗോപി പതുക്കെ പറഞ്ഞു: ''ഞാൻ ഇവിടം നിനക്കായി വിട്ടുതരാം. ഞാൻ എവിടെയെങ്കിലും ജീവിച്ചുകൊള്ളാം.''

''അതിൻെറ ആവശ്യമില്ല. എനിക്കു നഷ്ടപ്പെടുവാനൊന്നുമില്ല. വന്നതുപോലെ ഇവിടം വിടുന്നു. എന്നെ ഇരുത്താൻ ചേട്ടൻ രംഗം ഒഴിയേണ്ട കാര്യമില്ല. ഞാൻ തീരുമാനിച്ചുകഴിഞ്ഞു.''

ഗോപി ആവേശത്തോടെ രവീന്ദ്രനെ നോക്കി.

''രവീ!...''

''നേരാണു ചേട്ടാ! ഞാൻ ഭംഗിവാക്കു പറയുന്നതല്ല. ഇത്രയും നാഠം എന്നെ സഹിച്ചതിനു നന്ദിയുള്ളവനാണു് ഞാൻ.''

''എനിക്കൊന്നും മനസ്സിലാകുന്നില്ല.''

''ഈ രവിയെ ഇനിയെങ്കിലും മനസ്സിലാക്കണം. ഞാൻ ചേട്ടൻെറ എതിരാളിയല്ല. ആകുകയുമില്ല. രണ്ടുമൂന്നു ദിവസത്തിനകം എനിക്കു ഡ്രൈവിങ്ങ് ലൈസൻസ് കിട്ടും. അടുത്തയാഴ്ചയിൽ ഞാൻ ഇവിടെനിന്നു പോകും!''

''പോകും? എവിടെ പോകും?'' ഗോപിയുടെ മുഖം പ്രതീക്ഷാനിർഭരമായിരുന്നു.

''അജ്ഞാതമായ ലോകത്തിലേക്കു വീണ്ടും ഇറങ്ങും. ചേട്ടൻ മനഃസുഖത്തോടെ കഴിയണം. എന്നും അങ്ങനെ കഴിയണം. നന്ദികേടുകാണിക്കാത്ത ഒരനിയനായി എന്നെ എപ്പോഴും ഓർമ്മിച്ചാൽ മാത്രം മതി...''

എന്താണു പറയേണ്ടതെന്നറിയാതെ ഗോപി വിഷമിക്കുകയായിരുന്നു.

''ചേട്ടൻ ശങ്കപ്പിള്ളച്ചേട്ടനോടു പറഞ്ഞ കാര്യങ്ങളെല്ലാം ഞാൻ അറിഞ്ഞു. എന്നെ അറിയിച്ചു. അതറിഞ്ഞു ഞാൻ വേദനിച്ചു. വേദനിക്കുന്നു. മറെറാന്നുംകൊണ്ടല്ല. അതൊക്കെ ചേട്ടൻ നേരിട്ടു് എന്നോടു പറഞ്ഞില്ലല്ലോ എന്നോർത്തു്. ചേട്ടനുമായി എനിക്കെന്തോന്നു മത്സരം? ഒന്നുമില്ല. സത്യം! ഇതു സത്യം!''—ഗോപിയുടെ

കൈയിൽ കടന്നുപിടിച്ചു കുലുക്കിക്കൊണ്ടു് രവീന്ദ്രൻ വികാരാവേശത്തോടെ പറഞ്ഞു.

കുറേനേരം അവർ മിണ്ടിയില്ല.

''ഇനിയും എല്ലാം ഞാൻ പറയട്ടെ? ആത്മാർത്ഥതയെ സംശയിക്കാതെ വിശ്വസിക്കണം!''

''നിന്റെ ആത്മാർത്ഥതയെക്കുറിച്ചു ഞാൻ ഒരിക്കലും സംശയിച്ചിട്ടില്ല''—ഗോപി പതുക്കെ പറഞ്ഞു.

''എന്റെ ഭാഗ്യം! ശങ്കുപ്പിള്ളച്ചേട്ടനോടു പറഞ്ഞ വിവരങ്ങൾ അദ്ദേഹംതന്നെ എന്നോടു പറഞ്ഞു. ഇന്നു കാലത്തു്. നമ്മുടെ നടുവിൽ വലിയ മതിൽക്കെട്ടു രൂപംകൊണ്ടതുകൊണ്ടല്ലേ, മൂന്നാമതൊരാൾവഴി ഞാൻ വിവരങ്ങൾ അറിഞ്ഞതു്? അതു നിർഭാഗ്യകരമായിപ്പോയി. എനിക്കു് അതേ പരാതിയുള്ളു.'' ആത്മാർത്ഥത സ്പഷ്ടമാകുന്ന സ്വരത്തിലാണു് രവീന്ദ്രൻ പറഞ്ഞതു്.

ഗോപി മൗനമായി.

''അതറിഞ്ഞു മടങ്ങുന്നവഴിക്കു ഞാൻ കത്തെഴുതി, തോമസ്സിനു്. ഞാൻ ആൻഡമാനിലേക്കു ചെല്ലുവാൻ തയ്യാറാണെന്നു കാണിച്ചുകൊണ്ടു്.''

''എന്താ, നീയിപ്പറയുന്നെ?''

''സത്യം! ഞാൻ ആൻഡമാനിലേക്കു പോകുകയാണു്. കഴിഞ്ഞതവണ കണ്ടപ്പോൾ എന്നെ തോമസ് അങ്ങോട്ടു ചെല്ലുവാൻ വളരെ നിർബ്ബന്ധിച്ചു. തീരുമാനം പിന്നെ പറയാമെന്നു പറഞ്ഞൊഴിഞ്ഞതാണു്. അതിനുശേഷം എന്തൊക്കെ പുതിയ അറിവുകളുണ്ടായതു്! ചേട്ടനു് എന്നോടുള്ള മടുപ്പുമാത്രം മതി എനിക്കു് ഇവിടെനിന്നു പോകാൻ. ശങ്കുപ്പിള്ളച്ചേട്ടനെ കണ്ടപ്പോഴാണു് ഞാൻ അറിഞ്ഞതു്. തോമസ് ഈ ആഴ്ച, അവസാനം ഇവിടെ വരും. പിന്നെ ഒരാഴ്ചയ്ക്കുള്ളിൽ ഇവിടെനിന്നു് ആൻഡമാനിലേക്കു വിടവാങ്ങും. ഇനി കഷ്ടിച്ചു് രണ്ടാഴ്ചകൂടി എന്നെ ചേട്ടൻ സഹിച്ചാൽ മതി.''

''ഇങ്ങനെ കരുണയില്ലാതെ സംസാരിക്കരുതു് രവീ!''

''സത്യത്തിനു കരുണയില്ല ചേട്ടാ!'' രവീന്ദ്രൻ ചിരിക്കുവാൻ ശ്രമിച്ചു. ''പായില്ലാത്ത ഒരു കൊച്ചുവള്ളമാണു് എന്റെ ജീവിതം. ഈ തീരത്തു കുറേനാൾ അടുത്തുകൂടി. അതു് ഇറക്കേണ്ട സമയമായി. അടുക്കുന്നിടത്തു് അടുക്കട്ടെ. എങ്ങും അടുത്തില്ലെങ്കിൽ, കാററും കോളുംകൊണ്ടു്, അതു് അടിഞ്ഞുതാഴവാൻ ഇടയായാൽ ആർക്കും ഒരു ചേതവും വരാനില്ല.'' നിർവ്വികാരനായിട്ടാണു് രവീന്ദ്രൻ സംസാരിച്ചതു്.

ഗോപി മിണ്ടാതെയിരുന്നതേയുള്ളു.

''ചേട്ടൻ ഒരുപകാരം ചെയ്യണം. ഇതൊന്നും ഇവിടെ ആരോടും പറയരുതു്. പുറത്തറിഞ്ഞാൽ എന്നെ പോകാൻ അനുവദി

ക്കാമ്മ ചുററുപാടു വന്നേക്കാം. ഞാൻ നാട്ടിലേക്കു കുറച്ചുദിവസത്തേക്കു പോകുകയാണെന്നേ മാലിനിയമ്മയോടുപോലും പറയാവൂ!''

വിശ്വാസമാകുന്നില്ലെന്ന മട്ടിൽ ഗോപി പകച്ചു.

''ഇനി നീക്കുപോക്കൊന്നുമില്ല. രണ്ടാഴ്ച കഴിയുമ്പോഴം, ഞാൻ മറെറാരു ലോകത്തിൽ!... അത്രതന്നെ. ഭയമൊട്ടുമില്ല. ആത്മവിശ്വാസവുമില്ല. വരുന്നതെന്തും വരട്ടെ. ഞാൻ നേരിട്ടുകൊള്ളാം.''—അല്പനേരം നിശ്ശബ്ദത നിലനിന്നു.

രവീന്ദ്രൻ മുറിയിൽനിന്നു പുറത്തുപോയി. മുമ്പു നടന്ന സംഭാഷണത്തെക്കുറിച്ചു ചിന്തിച്ചുകൊണ്ട് ഗോപി അവിടെത്തന്നെയിരുന്നു. അവൻ എന്തൊക്കെയാണു കേട്ടതു്?

യഥാർത്ഥത്തിൽ രവീന്ദ്രനോട് അവനു വൈരാഗ്യമില്ലേ? അതു ന്യായീകരിക്കത്തക്കതാണോ? നിരപരാധിയായ ഒരാളെ വേദനിപ്പിക്കുന്നതു് മനുഷ്യത്വമാണോ?

അവൻ ഇവിടം വിടുമെന്നതു് എങ്ങനെ വിശ്വസിക്കും?

എങ്കിലും ഗോപിക്കു് ഒരു വലിയ ഭാരം ഒഴിഞ്ഞതുപോലെ തോന്നി. എന്തെന്നില്ലാത്ത ആശ്വാസം! മനസ്സിലെ മ്ലാനത ക്രമേണ നീങ്ങി.

രവീന്ദ്രൻ ഇനി ഇവിടെയില്ലാത്തതാണു് തന്റെ താൽപര്യത്തിനു് നല്ലതു്. മനഃപൂർവമായാലും അല്ലെങ്കിലും, തന്റെ താൽപര്യങ്ങളിൽ മത്സരത്തിന്റെ അരങ്ങൊരുക്കുകയേയുള്ളു, രവീന്ദ്രന്റെ സാന്നിദ്ധ്യം. ഈ മത്സരത്തിൽ, എന്തുകൊണ്ടോ, തനിക്കു പരാജയമേ വരൂ എന്നല്ലേ ഇപ്പോഴത്തെ അനുഭവം! അവനെ ഡ്രൈവറായി മാററുവാനുള്ള ശ്രമം അതിന്റെ പ്രകടമായ തെളിവല്ലേ? ഇനി ഇങ്ങനെ മററു പലതും ഉണ്ടാകുകയില്ലെന്നു് ആരു കണ്ടു? ഒരു സുപ്രഭാതത്തിൽ അവനെ ആവശ്യമില്ലെന്നു പറഞ്ഞാൽ!...

പറയാനുള്ള സാധ്യതയുണ്ടു്. രവീന്ദ്രനെയോ തന്നെയോ ആരെങ്കിലുമൊരാളെ മതി എന്ന പ്രശ്നം വന്നാൽ, മാലിനിയുംമററും രവീന്ദ്രനെയായിരിക്കുകയില്ലേ സ്വീകരിക്കുക? ഇതല്ലേ അവനെ ഡ്രൈവറാക്കി മാററുവാനുള്ള നടപടികൾ പ്രകടമാക്കുന്നതു്?

മൂന്നുമൂന്നരക്കൊല്ലമായി ഇവിടെയായിട്ടു്. പരാതിയൊന്നുമുണ്ടാക്കാതെ വേലചെയ്തു. ഇത്രയുംനാളായിട്ടും അവനെ ഡ്രൈവറാക്കാനുള്ള ആഗ്രഹം എന്തുകൊണ്ടു വന്നില്ല? ഇതായിരുന്നു ഗോപിയുടെ ചിന്ത.

ഈ അപകടസൂചന ശ്രദ്ധിക്കേണ്ടതുണ്ടു്. രവീന്ദ്രൻ ഇവിടെയില്ലാത്തതുതന്നെയാണു് സ്വന്തം താൽപര്യത്തിനുത്തമം!

കാർ തുടച്ചശേഷം രവീന്ദ്രൻ തിരിച്ചു മുറിയിലേക്കു വന്നു. അവന്റെ മട്ടിലോ ഭാവത്തിലോ ഒരു വ്യത്യാസവും ഗോപി കണ്ടില്ല.

''ചേട്ടാ, ഞാൻ പറഞ്ഞതൊക്കെ മനസ്സിൽ ഇരിക്കട്ടെ. ഇനി വേലവല്ലതും നോക്കാൻ എഴുനേക്കണം!'' ശോകമൂകനായി മിണ്ടാതിരുന്ന ഗോപിയുടെ പുറത്തു തട്ടിക്കൊണ്ടു രവീന്ദ്രൻ പറഞ്ഞു.

''എനിക്കു് ഒന്നിനും കഴിവില്ല.''

''കാര്യമൊന്നുമില്ല. ഒന്നും ഉണ്ടാകാൻപോകുന്നുമില്ല''—ദൃഢമായ സ്വരത്തിലാണു് രവീന്ദ്രൻ പറഞ്ഞതു്.

''രവീ!'' ഗോപി എഴുനേററു രവീന്ദ്രൻെറ അടുത്തേക്കു ചെന്നു. ''നീ എന്നെ തെററിദ്ധരിക്കരുതു്.''

''ചേട്ടനെയോ? ഞാനോ? അതൊരിക്കലുമില്ല.''

''എങ്കിലും...''

''അതിൽ ഒരു എങ്കിലുമില്ല. എങ്ങനെയോ നമ്മൾ കണ്ടുമുട്ടി. കൂട്ടുകൂടി. പിരിഞ്ഞാലും സ്നേഹത്തിനു കുറവുവരുകയില്ല.''

''ഇല്ലേ? ഇല്ലേ രവീ?''

''ഇല്ല. ഇതു സത്യമാണു്...''

ഗോപി അവനെ കെട്ടിപ്പിടിച്ചു.

''ഇല്ല ചേട്ടാ, നന്ദികെട്ടവനല്ല ഞാൻ.''

കുറേനേരത്തേക്കു് ഒന്നും മിണ്ടിയില്ല, ആരും.

സമയം മൂന്നുമൂന്നരമണിയോളമായിരിക്കണം. മരക്കൊമ്പുകൾ ഉലച്ചുകൊണ്ടു കാററു കുൺക്കുടെ വീശുന്നുണ്ടു്.

''ബ്രോഡ്‌വേയിൽ പോയി ചില സാമാനങ്ങൾ വാങ്ങിക്കണം. ഞാൻ അങ്ങോട്ടു പോകട്ടെ. ആഫീസിൽ ചെട്ടിയാരദ്ദേഹത്തിനു കൊടുക്കാനുള്ളതു് അപ്പോൾ ഞാൻ കൊടുത്തേക്കാം.'' രവീന്ദ്രനെ നോക്കി ഗോപി പറഞ്ഞു.

ഗോപിയുടെ മനോഭാവത്തിനു മാററംവന്നു എന്നു് സംസാരത്തിൻെറ രീതിയിലും സ്വരത്തിലുംനിന്നു വ്യക്തമായിരുന്നു.

''ഞാൻ ഇവിടെയിരുന്നോളാം. ചേട്ടൻ പോകണം.''

ഗോപി മുറിയിൽനിന്നിറങ്ങി അടുക്കളഭാഗത്തേക്കു പോയി.

രവീന്ദ്രൻ തനിച്ചായി.

കുറെക്കഴിഞ്ഞു ഗേററിലേക്കു നോക്കിയപ്പോൾ, ഗോപി പുറത്തേക്കു പോകുന്നതു കണ്ടു. കൈയിൽ ചെട്ടിയാരദ്ദേഹത്തിനുള്ള സാധനങ്ങൾ വച്ചിരുന്ന സഞ്ചി തൂക്കിയിരുന്നു.

രവീന്ദ്രൻെറ മനസ്സു ശാന്തമായില്ല. ശോകഭാവം അവനെ കീഴ്പ്പെടുത്തി. മുറിയിൽത്തന്നെ അങ്ങോട്ടുമിങ്ങോട്ടും നടന്നു...

വലിയ വീട്ടിലെ മുകളിലത്തെ നിലയിലേക്കു വെറുതെ നോക്കി. അവിടെ ജനാലയ്ക്കു സമീപം മാലിനി നില്ക്കുന്നു. അവൾ ഇങ്ങോട്ടു നോക്കുന്നു. അവൻ സൂക്ഷിച്ചു. അതെ അവളുടെ നോട്ടം ഇവിടേക്കുതന്നെ. അവളുടെ കണ്ണിൽപ്പെടാതിരിക്കുവാൻ അവൻ ഒന്നു് ഒഴിഞ്ഞുമാറി. എങ്കിലും അങ്ങോട്ടുതന്നെയായിരുന്നു അവൻെറ ശ്രദ്ധ. ഇന്നു മാത്രമല്ല, ഇതിനുമുമ്പു പലപ്പോഴും അവൾ അവിടെ നില്ക്കുന്നതു കണ്ടിട്ടുണ്ടു്.

.എന്തിനാണ് അവരം ഇങ്ങോട്ട് അധികം ശ്രദ്ധിക്കുന്നതു്?

രവീന്ദ്രൻെറ മനസ്സിൽക്കൂടി പല ചിന്തകളും കടന്നുപോയി. ഇല്ലാത്ത പ്രാധാന്യം ഒരുപക്ഷേ, മാലിനിയുടെ താൽപര്യത്തിൽ അവൻ ആരോപിക്കുകയല്ലേ?

ടൈപ്പ്റൈറ്റിങ് പാസ്സായ വിവരം അവളെ അറിയിക്കണെമെന്നു തോന്നി. ഇപ്പോരം അങ്ങോട്ടു പോയാലോ?

മററു വേലയൊന്നുമില്ലാത്ത സമയം. മാലിനിയും വെറുതെ വിശ്രമിക്കുകയാണെന്നു തീച്ച്.

അങ്ങോട്ടു ചെന്നാലോ?

പോകുവാൻ ഭയമുണ്ട്. ചഞ്ചലത തോന്നുന്നുണ്ട്.

എങ്കിലും അവൻ മുറിയിൽനിന്നിറങ്ങി.

പടികരം കയറി മുകളിലത്തെ നിലയിലെ മുറിയിൽ ചെന്നപ്പോരം അവിടെ മാലിനിയെ കണ്ടില്ല.

അല്പം സംശയിച്ചുനിന്നു.

''അമ്മാ!—'' അവൻ പതുക്കെ വിളിച്ചു.

''ആരു്? ഇങ്ങോട്ടു വരൂ!'' മാലിനിയുടെ ശബ്ദം അവളുടെ കിടപ്പുമുറിയിൽനിന്നാണു വന്നതു്.

''ഞാനാണ്, രവി!'' അവൻ പതുക്കെയാണു പറഞ്ഞതെങ്കിലും, അവിടത്തെ നിശ്ശബ്ദതയിൽ വളരെ പൊലിച്ചുകേട്ടു.

''ഇങ്ങോട്ടു വരൂ!''

അവളുടെ കിടപ്പുമുറിയിലേക്കു് എങ്ങനെ കടന്നുചെല്ലും?

''എന്താണു കാര്യമെന്നു് ഇങ്ങോട്ടു വന്നു പറയൂ!''

പതുക്കെ നടന്നു മുറിയുടെ വാതില്ക്കലെത്തി. മാലിനി മെത്തയിൽ കമിഴ്ന്നുകിടന്നു് ഏതോ ചിത്രമാസിക നോക്കിക്കൊണ്ടിരുന്നു. രവീന്ദ്രൻ വാതില്ക്കലെത്തിയതറിഞ്ഞെങ്കിലും അവരം അറിഞ്ഞ ഭാവം പ്രകടിപ്പിച്ചില്ല.

''എൻെറ പരീക്ഷയുടെ ഫലം അറിഞ്ഞു.''

''ഓഹോ!''— മാലിനി ചിത്രമാസികയിൽനിന്നു മുഖമുയത്തിയില്ല. ''എന്നിട്ട്?''

''ജയിച്ചു! വിവരം പറയാൻ വന്നതാണ്...''

''വളരെ സന്തോഷം.'' —അവരം വശംചാഞ്ഞു കിടന്നു. ആ നിലയിൽ കൗതുകപൂവ്വം കണ്ണിമയ്ക്കാതെ രവീന്ദ്രനെ നോക്കിക്കൊണ്ടിരുന്നു. നോട്ടത്തിൽനിന്നു് ഒഴിഞ്ഞുമാറുവാൻ താൽപര്യമുണ്ടായിരുന്നെങ്കിലും, സാധിച്ചില്ല. ആകപ്പാടെ ഒരസ്വാസ്ഥ്യത. ഇവിടെ വന്നകപ്പെട്ടതു് ഒട്ടും നന്നായില്ല.

''അമ്മയോടു വന്നു്...''

''അമ്മയോ?'' കലഹച്ഛായയോടെ പറഞ്ഞിട്ടു് അവരം ചിരിച്ചു.

രവീന്ദ്രൻ മൗനമായി നിന്നു. എന്തു പറയണമെന്നു് ഒരു രൂപവുമില്ല.

''ഇത്ര സന്തോഷിക്കാനെന്താ?'' ഒരു കുസൃതിച്ചിരിയോടെ രവീന്ദ്രനെ നോക്കി.

''ഒന്നുമില്ല... എങ്കിലും...''

''ജയിച്ചാൽ സന്തോഷമില്ലേ?'' —അവനെ മനഃപൂർവ്വം പൊറുതികെടുത്തുവാൻ കൗതുകമുണ്ടെന്നു് അവളുടെ മനോഭാവത്തിൽ പ്രകടമായിരുന്നു.

''ഉണ്ടു്!... എങ്കിലും...''—രവീന്ദ്രൻ പതറി.

മാലിനി ഊറിയൂറിച്ചിരിച്ചു. വല്ലാത്ത കുസൃതിച്ചിരി!...

രവീന്ദ്രൻ ഇളിഭ്യനായി നില്ക്കുകയാണു്. ഇവിടം വിട്ടു പോയാലോ? എന്നാൽ പോകാൻ അത്ര ഇഷ്ടവുമില്ല...

പരിഹസിക്കുവാൻ മാലിനി നടത്തുന്ന താൽപര്യത്തിൽ തെല്ലു വിനോദം അവനും തോന്നാതിരുന്നില്ല. മണിപോലെ ചിരിച്ചുകൊണ്ടിരുന്ന അവളെ അവൻ നോക്കി. മാംസളമായ വടിവൊത്ത നിതംബം. അരക്കെട്ടിനും അണിഞ്ഞിരുന്ന ചോളിക്കുമിടയിൽ ഒഴിഞ്ഞുകിടന്ന ചന്ദനനിറത്തിലുള്ള ശരീരം കണ്ടപ്പോൾ ഹൃദയത്തിൽ വീണാനാദമുയരുന്നതുപോലെ തോന്നി. മെത്തയിൽ കമിഴ്ന്നുകിടക്കുന്ന മാലിനിയുടെ മാദകമായ രൂപം അവനെ മത്തുപിടിപ്പിച്ചെന്നു തോന്നി. സ്ത്രീയുടെ ആകാരസൗഷ്ഠവം ഇങ്ങനെ ഇതിനുമുമ്പു കാണുവാനിടവന്നിട്ടില്ല.

''വിവരം അറിയിക്കേണ്ടതു് എന്റെ കടമയാണെന്നു തോന്നി.'' അവൻ കുറച്ചുകൂടി ആത്മവിശ്വാസത്തോടെ പറഞ്ഞു.

''അതിൽ തെറെറാന്നുമില്ല.'' അവളെഴുന്നേററു കട്ടിലിൽ ഇരുന്നുകൊണ്ടു മന്ദഹസിച്ചു. എത്ര ആകർഷകമാണു് ആ മൃദുഹാസം!

മാറത്തുനിന്നു വീണുപോയ സാരി യഥാസ്ഥാനത്തു പിടിച്ചിടാൻ അവൾ ഒട്ടും താൽപര്യം പ്രദർശിപ്പിച്ചില്ല. മറിച്ചു് മാദകമായ, ആകാരസൗഷ്ഠവമൊത്ത, മാറു് അല്പം കണ്ടോട്ടെയെന്നമട്ടിൽ അവൾ ഇരിക്കുകയാണോ ചെയ്തതു്?

''കടമകളെക്കുറിച്ചെപ്പോഴും ബോധമുണ്ടായിരിക്കണം!''—മാലിനി ഏറുകണ്ണിട്ടു് അങ്ങോട്ടു നോക്കി.

രവീന്ദ്രനു് ഉത്തരംമുട്ടുന്നതുപോലെ ഒരനുഭവമുണ്ടായി.

''ഇവിടെ വേണ്ടതൊക്കെ ചെയ്യുകയാണല്ലോ ഇന്നു് എന്റെ കടമ!''

''ഇപ്പോൾ മറെറാന്നുമില്ല. എന്നാൽ ഇനി ഉണ്ടായിക്കൂടെന്നുണ്ടോ?''— മാലിനിയുടെ കുസൃതിച്ചിരി.

രവീന്ദ്രനു പിന്നെയും മറുപടി മുട്ടി.

''കടമകൾ അറിയാതെ വന്നുകയറുകയില്ലല്ലോ.'' രവീന്ദ്രൻ വാഗ്വാദത്തിനു തയ്യാറായി.

''അങ്ങനെ സംഭവിക്കുകയാണു പതിവു്.'' മാലിനി എഴുന്നേററു നിലക്കണ്ണാടിയുടെ മുമ്പിലേക്കു പോയി. ഉടയാടകൾ

നേരെ ഒരുക്കിയിട്ട് അവരം രവീന്ദ്രന്റെ അടുത്തേക്കു വന്നു. അവളുടെ മാദകത്വം പെരുകിയതായി അവനു തോന്നി.

''രവീ!''—അവന്റെ കണ്ണുകളിലേക്കു് അവരം ഉററുനോക്കി.

''എനിക്കു് ഒന്നും മനസ്സിലാകുന്നില്ല.'' അവൻ വിവശനായി പതുക്കെ പിറുപിറുത്തു.

''ഇത്രയുമായിട്ടും മനസ്സിലായില്ലേ?'' മാലിനി കരുതിക്കൂട്ടി മധുരമായി മൊഴിഞ്ഞു. ''രവീ! ഇവിടെ മററാക്കുമില്ലാത്ത സ്ഥാനം നിനക്കുണ്ടു്!''

രവീന്ദ്രൻ ഞെട്ടി.

എന്താണു് മറുപടി പറയുക!

അവൻ കേരംക്കുന്നതിന്റെ ആന്തരാത്ഥം എന്താണു്?

''രവി അതു് അംഗീകരിച്ചാൽ...'' മാലിനി രവീന്ദ്രനോടു് കുറേക്കൂടി അടുത്തു നിന്നു. എന്തെന്നില്ലാത്ത, അനുഭവിച്ചിട്ടില്ലാത്ത, സുഗന്ധം നാസികയിൽ അടിച്ചുകയറി...

മുമ്പൊരിക്കലും അനുഭവസിദ്ധമാകാത്ത അന്തരീക്ഷം അവനെ ആവരണംചെയ്തിരിക്കുന്നു.

''എനിക്കൊന്നുമറിഞ്ഞുകൂടാ!... ഒന്നും!...'' അവൻ നഷ്ടശക്തനായി തളന്നുനില്ക്കുകയാണു്.

അടുത്തു നിന്നിരുന്ന മാലിനിയുടെ തുടുത്ത മുഖം അവനെ ഭ്രാന്തു പിടിപ്പിച്ചു. എന്തോ സ്വപ്നത്തിലെന്നപോലെ അവൻ അബോധാവസ്ഥയിൽ മാലിനിയുടെ തോളിൽ കൈവച്ചു. കൈ വിറയ്ക്കുന്നുണ്ടായിരുന്നു...

ചൂടുള്ള നിശ്വാസം കണ്ഠത്തിൽ തട്ടിയപ്പോഴാണു് തന്റെ മാറിലേക്കു് അവരം തലവച്ചു നില്ക്കുന്ന കാര്യംതന്നെ അറിഞ്ഞതു്!

അവനു ഭ്രാന്തുപിടിച്ചു...

അവളെ കോരിയെടുത്തു മെത്തയിൽ കൊണ്ടുചെന്നു കിടത്തി...

സൂര്യൻ പടിഞ്ഞാറു ചാഞ്ഞുകഴിഞ്ഞു. അരുണകിരണങ്ങരം മുറിയിലെ ജനാലകളിൽ തൂക്കിയിരുന്ന അലങ്കാരത്തുണ്ണികളിൽ വിനോദചിത്രങ്ങരം പലതും വിരചിച്ചുകൊണ്ടിരിക്കുകയാണു്...

രവീന്ദ്രൻ പോകുവാൻ ഭാവിച്ചു.

കൈയിൽ കടന്നുപിടിച്ചുകൊണ്ടു് മാലിനി അവന്റെ കണ്ണുകളിലേക്കു് ഉററുനോക്കി. അനന്തവിശാലമായ ആഴിയുടെ അഗാധതയിലേക്കു നോക്കുന്നതുപോലെ ആവേശപൂവ്വം അവരം നോക്കുകയാണു്!... കണ്ണിമയ്ക്കാതെ നോക്കുകയാണു്.

ഒന്നും പറയുവാൻ ആക്കും തോന്നിയില്ല.

രവീന്ദ്രൻ അതിവേഗം പടികളിറങ്ങി...

സ്വന്തം മുറിയിലെത്തിയപ്പോഴാണു്, ദീഘമായ, മനോഹരമായ, ഒരു സ്വപ്നം സമാപിച്ചതായി തോന്നിയതു്...

സ്ഥലകാലബോധമുളവായതു് അപ്പോരം മാത്രമാണു്.

ഹൃദയത്തിൽ മധുരം ഊറിനില്ക്കുന്നു. അവാച്യമായ സുഗന്ധം ആവരണംചെയ്തിരിക്കുന്നു. അതിൻെറ അനുഭൂതിയിലാണ്ടു് അവൻ ബെഞ്ചിലിരുന്നു. മറേറതോ ലോകത്തിൽ, മായികമായ സുഖത്തിൽ, ലയിച്ചു് ഇരുന്നു...

ഗോപി മുറിയിൽ ലൈററിട്ടു.

സമയം എത്രയായിരിക്കുന്നു!...

''ലൈററിടാതെ എന്താ ഇങ്ങനെയിരിക്കുന്നതു്?'' ഗോപിയുടെ ചോദ്യം കേട്ടപ്പോഴാണു് യഥാർത്ഥത്തിൽ ഉണർന്നതു്...

''ഒന്നുമില്ല! വെറുതെയിരിക്കുകയാണു്.'' രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''ഇന്നാ, നാലഞ്ചു മിഠായികഠം!'' ഗോപി രവീന്ദ്രൻെറ കൈയിൽ മിഠായി കൊടുത്തു. ''നീ ജയിച്ച ദിവസമല്ലേ? മധുരം കഴിക്കണം.'' ഗോപി ചിരിച്ചു.

''നല്ല ദിവസം!'' രവീന്ദ്രൻ മുഖമുയത്താതെ മിഠായി വായിലിട്ടു.

നാലഞ്ചുദിവസം കടന്നുപോയി...

ഒരു സായാഹ്നത്തിൽ ചെട്ടിയാരുടെ ആപ്പീസിൽ ചെന്നപ്പോഠം തോമസ് അവിടെ നില്ക്കുന്നു.

''എന്തായിഷ്ടാ. ഞാൻ തന്നെ കാത്തുനില്ക്കുകയായിരുന്നു.'' തോമസ്സിൻെറ സ്വതഃസിദ്ധമായ ചിരി അവിടെ മുഴങ്ങി. ''താൻ റെഡിയായോ? നാലഞ്ചുദിവസം കഴിഞ്ഞു് കപ്പൽ അങ്ങോട്ടു പോകും.''

''എനിക്കെന്തു റെഡിയാകാനിരിക്കുന്നു?'' രവീന്ദ്രൻ ചിരിച്ചു.

''താൻ എഴുതിയിരുന്നതുപോലെ യാത്രയ്ക്കുള്ള ഏർപ്പാടൊക്കെ ചെയ്തിട്ടുണ്ടു്. പറയേണ്ടവരോടൊക്കെ പറയണം. എടുക്കാനുള്ളതൊക്കെ ഒരുക്കിക്കോളണം, കേട്ടോ?''

''തൂക്കാവുന്ന ഒരു കൊച്ചു പെട്ടിയുണ്ടു്. അതെടുത്തു തോമസ് ചേട്ടൻെറകൂടെ വരണം; അത്രേയുള്ളു.'' രവീന്ദ്രൻ ചിരിച്ചു.

''നീയൊരു സരസൻതന്നെ!'' രവീന്ദ്രൻെറ തോളിൽ തട്ടിക്കൊണ്ടു് തോമസ് ഉറക്കെ ചിരിച്ചു.

''പിന്നെ, ഒരുപകാരം ചെയ്യണം. ഞാൻ അങ്ങോട്ടു വരുന്ന കാര്യം ഇവിടെ ആരോടും പറയരുതു്.''

''അതെന്താടോ?''

''അങ്ങനെയിരിക്കട്ടെ.''

''തനിക്കെന്തായിത്ര രഹസ്യം?''

''ഒന്നുംകൊണ്ടല്ല. എന്തിനു് മററുള്ളവർ അറിയണം?''

''എന്നാലും?...''

''ഞാൻ നാട്ടിലേക്കു കുറച്ചുദിവസത്തേക്കു പോകുകയാണെന്നു മാത്രമേ മാലിനിയമ്മയോടുപോലും പറഞ്ഞിട്ടുള്ളു. എല്ലാവരും അങ്ങനെ വിചാരിച്ചോട്ടെ!''

''താൻ ഏതാണ്ട തെററുകാണിക്കുകയാണോ? ആൻഡമാനിലേക്കു പോകുന്നു, അല്ലാതെന്താ?''

''ഒന്നുമില്ല. അവിടെ ചെന്നശേഷം ആളുകരം ഇവിടെ അതറിഞ്ഞാൽ മതി. അതാ എനിക്കിഷ്ടം.''

''തടിയൊക്കെയുണ്ടെങ്കിലും നീയൊരു പയ്യൻതന്നെ!'' രവീന്ദ്രൻെറ തോളിൽ തട്ടിക്കൊണ്ട് തോമസ് ചിരിച്ചു. ''എങ്ങനെ വേണമെങ്കിൽ ആയിക്കോ! താൻ റെഡിയായാൽ മതി.''

രവീന്ദ്രൻ തലകുലുക്കി.

''എനിക്കു് ഒരു നൂറുകൂട്ടം കാര്യങ്ങരം ചെയ്തുതീക്കുവാനുണ്ട്. കപ്പലിൽ കൊണ്ടുവന്നവ ഇറക്കിവയ്ക്കണം. അതതുസ്ഥലങ്ങളിൽ എത്തിക്കാൻ ഏർപ്പാടുചെയ്യണം. പോർട്ട് ബ്ലയറിലേക്കുള്ളതിന്റെ കാര്യങ്ങരം തിരക്കണം. അങ്ങനെ പലതും. വല്ലാത്ത ബദ്ധപ്പാട്. നിന്നോടു കാര്യം പറഞ്ഞിട്ടു പോകാൻ നിന്നതാ.'' തോമസ് പറഞ്ഞു.

''ശരി. ഞാൻ ചേട്ടനെ നേരത്തെ വന്നു കാണാം.'' രവീന്ദ്രൻ പറഞ്ഞു.

അവർ പിരിഞ്ഞു.

രവീന്ദ്രൻ മുകളിലത്തെ നിലയിലേക്കുള്ള പടി കയറിത്തുടങ്ങി. അവൻെറ ചിന്ത ആൻഡമാനിലേക്കുള്ള യാത്രയെക്കുറിച്ചു മാത്രമായിരുന്നു.

ചെട്ടിയാരദ്ദേഹത്തിനു കൊടുക്കാനുള്ളതൊക്കെ നല്കിയശേഷം താമസിക്കാതെ നേരെ ബസ്സ്റ്റോപ്പിലേക്കു പോയി.

എത്ര വേഗമാണ് വിചാരിക്കാതെ ഓരോന്നു വന്നുകൂടുന്നതു്! പോകുമെന്നു തീച്ചവന്നപ്പോരം മനസ്സിൽ കുണ്ഠിതം തോന്നി. ഇവിടെ അവനു സ്വാധീനവും സൗകര്യങ്ങളും ഏറിവരുകയാണ്. മാലിനിയോടുള്ള ബന്ധത്തിനു പുതിയ ചക്രവാളം തുറന്നിരിക്കുന്നു. അതിൻെറ വിസ്തൃതി വദ്ധിക്കുകയാണ്.

എന്നാൽ, അവിഹിതമായ ഈ ബന്ധത്തിൻെറ പരിണാമം എന്തായിരിക്കും? സമന്മാരു തമ്മിലുള്ള സൗഹൃദമല്ല അതു്. അതുയത്താവുന്ന കൊടുങ്കാററു് പ്രവചിക്കുവാനാവാത്ത ഫലങ്ങരം വരുത്തുകയില്ലെന്നു് ആരു കണ്ടു. ചെട്ടിയാരുടെ ചെവിയിൽ അതിന്റെ സൂചന ചെന്നെത്തിയാൽ?... അതുണ്ടായിക്കൂടെന്നു് എങ്ങനെ കരുതും? ഗോപിയുടെ വിപരീതമനോഭാവം വളർന്നാൽ അതുതന്നെ എന്തെല്ലാം കുഴപ്പങ്ങരം സൃഷ്ടിക്കുകയില്ല? മത്സരത്തിൻെറ രംഗത്തിൽ മാനുഷികമൂല്യങ്ങരം പൊട്ടിത്തകരും. എതിരാളിയെ തോല്പിക്കുവാൻ മനുഷ്യർ എന്തെല്ലാം മാഗ്ഗങ്ങളാണ് സ്വീകരിക്കുക!

മനസ്സിൽ പരമ്പരയായി ഉയന്നുവന്ന ചോദ്യങ്ങരം അവനെ വല്ലാതെ ഭയപ്പെടുത്തി. ഇതുപോലെയുള്ള ഭവിഷ്യത്തുകരം നേരിടുവാൻതക്ക കോപ്പു് എന്തുണ്ട് കൈവശം? ബന്ധങ്ങളും മത്സരങ്ങളും

ഉത്ഭവിക്കുമ്പോളുള്ളവാകുന്ന കുരുക്കുകറം സങ്കീർണ്ണതയിലേക്കു നീങ്ങുകയാണ്!

ഇല്ല. ഇവിടെ കഴിയുന്നതുകൊണ്ടു ഭാവിയിൽ സുഖത്തേക്കാളേറെ ദുഃഖങ്ങളായിരിക്കും ഉണ്ടാകുക. ഇവിടം വിട്ടുവാനുള്ള മുന്നറിയിപ്പുകറം വിവേകമുള്ളവൻ കണക്കിലെടുക്കണം...

ജീവിതത്തിൽ പ്രവചിക്കാനും പ്രതീക്ഷിക്കാനും വയ്യാത്ത ഒഴുക്കുകളിൽപ്പെട്ടു് ഇങ്ങനെ നീങ്ങുകയാണോ തനിക്കു വിധിച്ചിട്ടുള്ളതു്?

ഒരുദിവസം സായാഹ്നത്തിൽ അവൻ മാലിനിയുടെ മുറിയിൽ ചെന്നു.

''എനിക്കു നാട്ടിലേക്കു് അത്യാവശ്യമായി പോകണം.'' അവൻ പതുക്കെ പറഞ്ഞു.

''പോകണോ?''

''അതെ.''

''എന്തിനു്?''

''പലതുമുണ്ടു്, പോയിട്ടു്.''

''എന്നു മടങ്ങിവരും?''

അവനതു കേട്ടതായി ഭാവിച്ചില്ല.

''കുറെനാളായി നാട്ടിൽ പോയിട്ടു്.''

''അത്യാവശ്യമാണോ?''

''അതെ.''

''എങ്കിൽ പോയിട്ടു വരൂ.''

''എന്നോടു കാണിച്ച എല്ലാററിനും നന്ദിയുണ്ടു്.''

''ഓഹോ!''—കുസൃതിച്ചിരി.

''അതൊരിക്കലും മറക്കുകയില്ല.''

''എത്ര നല്ല മനുഷ്യൻ!'' ആക്ഷേപഹാസ്യം മാലിനിയുടെ സ്വരത്തിൽ തങ്ങിനിന്നു.

''യാത്രപറയാതെ... പോകാൻ...''

''ഹൃദയം സമ്മതിക്കുന്നില്ല അല്ലേ? എന്നാലിതു യാത്രപറച്ചിലല്ലല്ലോ.''

''ആണെന്നോ അല്ലെന്നോ പറയാൻ വയ്യാ.''

''അതെന്താ?'' സംശയത്തോടെ അവറം നോക്കി.

''മനുഷ്യൻെറ കാര്യമല്ലേ? ആശിക്കുന്നതൊന്നു്, വന്നുചേരുന്നതു മറെറാന്നു്.''

''നേരാണു്.''

''എന്നാലും ആശിക്കാതിരിക്കാനും മോഹിക്കാതിരിക്കാനും പററുമോ?''

''എന്തൊക്കെ ഞാൻ ആശിച്ചു! മോഹിച്ചു! എന്നാൽ വന്നുകൂടിയതു്...'' ആത്മാലാപംപോലെ മാലിനി സൗമ്യമായി പറഞ്ഞു.

''നാളെ വൈകുന്നേരം പോകും.''

മാലിനി അവനെ സന്തോഷമില്ലാതെ നോക്കി.

''ഇനി എന്നെങ്കിലും എവിടെയെങ്കിലും കാണാം.''

എന്തോ മനസ്സിൽ മറച്ചുവച്ചു സംസാരിക്കുകയാണു് അവ്ൻ എന്നു് അവൾക്കു തോന്നി.

''ഇനി ഇങ്ങോട്ടില്ലേ?''

ആ ചോദ്യത്തിനു് ഉത്തരം പറയുവാൻ താൽപര്യമില്ലെന്ന മട്ടിൽ രവീന്ദ്രൻ മൗനംപൂണ്ടു. ഇങ്ങനെ മുമ്പോട്ടു നീങ്ങിയാൽ അവസാനമില്ല.

മാലിനിയോടു വിടപറയുവാൻ വിമ്മിഷ്ടമുണ്ടു്.

അവളോടു് കടുത്ത അറപ്പും മനസ്സിലുണ്ടു്. ഈ വൈരുദ്ധ്യത്തിൽക്കിടന്നു് അവന്റെ മനസ്സു വിഷമിച്ചു.

''രവീ! അതൊക്കെ അങ്ങനെയിരിക്കട്ടെ; ഈ വാഗ്വാദം. നീ പോയിട്ടു മടങ്ങിവരുകയില്ലേ?'' അവളുടെ വാക്കുകളിൽ ആത്മാർത്ഥത തുളുമ്പിനിന്നിരുന്നു. ''ഈ ജീവിതത്തിൽനിന്നു്, ഒടുവിൽ ഇവിടെനിന്നുതന്നെ, ഒരു മോചനത്തിന്റെ പഴുതു കണ്ടുതുടങ്ങുകയായിരുന്നു.'' അവൾ ഗദ്ഗദകണ്ഠയായി. ''എനിക്കു മടുത്തു. എല്ലാം മടുത്തു. എന്നാൽ... ഞാൻ എന്തുചെയ്യും?''

അവളെ സാന്ത്വനപ്പെടുത്തുവാൻ എന്തെങ്കിലും പറയണമെന്നു മോഹിച്ചു. എന്നാൽ വാക്കുകൾ കിട്ടിയില്ല.

''ഇതിങ്ങനെ അവസാനിക്കട്ടെ,'' ഒടുവിൽ പതുക്കെ പറഞ്ഞു. പറഞ്ഞുകഴിഞ്ഞപ്പോഴാണു് വേദന തോന്നിയതു്.

''ഇവിടത്തെ ആഡംബരത്തിനൊന്നും എന്റെ ആത്മവേദന കുറയ്ക്കുവാൻ കഴിയുകയില്ല.'' അവളുടെ കണ്ണുകൾ നിറഞ്ഞു. ''എത്ര നാൾ ഇങ്ങനെ അഭിനയിക്കാനൊക്കും? അഭിനയത്തിനു് ഒരതിരുണ്ടു്. മനസ്സിനു്, ആഗ്രഹമനുസരിച്ചു് ഹിതമായി ഒന്നു തുറന്നു സംസാരിക്കുവാൻ, അയവോടെ ഒന്നു പെരുമാറുവാൻ, എന്തു കൊതിയാണു്!'' അവൾ ശോകം വ്യക്തമാക്കിക്കൊണ്ടു പറഞ്ഞു.

''ഇപ്പോൾ നമുക്കു പിരിയാം.''

''പിരിയാം. എന്നാൽ ഈ വേർപാടു്, ഇനിയും കണ്ടെത്താനുള്ള ഒരവസരമാക്കിത്തീർക്കണേ!'' യാചനാരൂപത്തിലാണു് മാലിനി സംസാരിച്ചതു്.

രവീന്ദ്രൻ പിന്നെ നിന്നില്ല. നേരേ സ്വന്തം മുറിയിലേക്കു നടന്നു. അവിടെ അസ്വസ്ഥനായി അങ്ങോട്ടുമിങ്ങോട്ടും നടക്കുമ്പോൾ, വലിയ വീടിന്റെ മുകളിലത്തെ നിലയിലേക്കു നോക്കി.

ജനാലയ്ക്കു സമീപം മാലിനി ഇങ്ങോട്ടുതന്നെ കണ്ണുനട്ടു നില്ക്കുന്നു...

ഭാഗം രണ്ട്

## 6. അജ്ഞാതലോകത്തിലേക്ക്

കപ്പൽ നങ്കൂരമെടുത്തു് മദ്രാസ്തുറമുഖത്തുനിന്നു് അകന്നുമാറി ത്തുടങ്ങുമ്പോഴം, അവനെ യാത്രയാക്കുവാൻ ജെട്ടിയിൽ നിന്നിരുന്ന ഗോപി തൂവാല വീശിക്കൊണ്ടിരുന്നു. അവിടെ തടിച്ചുകൂടിനിന്നി രുന്നവരിൽ മററാരെയും രവീന്ദ്രനു പരിചയമില്ല. ഗോപിയല്ലാ തെ മററാരും അവനെ യാത്രയാക്കുവാൻ ഉണ്ടായിരുന്നുമില്ല. കപ്പൽ ത്തട്ടിൽ നിന്നുകൊണ്ടു് അവൻ ഗോപിയെ നോക്കി. കോന്നിയിൽ നിന്നു മദ്രാസ്സിലേക്കു തന്നെ കൊണ്ടെത്തിച്ചതു് ഗോപിയും കൂട്ട കാരുമാണു്. പുനലൂർവച്ചു് അവരെ സന്ധിക്കുവാനിടയായതു് തി കച്ചും ആകസ്മികമായിട്ടായിരുന്നു. അവരെ കണ്ടുമുട്ടിയില്ലെങ്കിൽ, അവരെ പരിചയപ്പെടുവാൻ ഇടവന്നില്ലെങ്കിൽ, അവൻ മദ്രാസ്സി ലെത്തുമായിരുന്നോ? ഇന്നു് എവിടെയായിരുന്നേനേ? ഒന്നും ഒരു വിവരവുമില്ല. എല്ലാം അങ്ങനെയൊക്കെയോ നടന്നു. ഇന്നിതാ ഗോപി അവനെ അജ്ഞാതലോകത്തേക്കു് യാത്രയാക്കുന്നു. എവി ടെ ചെന്നുചേരും? എന്തായിരിക്കും ലക്ഷ്യമില്ലാത്ത ഈ ഏകാന്ത യാത്രയുടെ അന്ത്യം? ഒരു വിവരവുമില്ല. നടക്കാനുള്ളതൊക്കെ നടക്കും—എന്നല്ലാതെ എന്തു വിചാരിക്കാൻ!

കപ്പൽ കാൽമണിക്കൂറുകൊണ്ടു് കരവിട്ടു് എത്ര നീങ്ങിമാറി ക്കഴിഞ്ഞു! മദ്രാസ്തീരത്തെ ഊക്കൻകെട്ടിടങ്ങൾ എത്ര ചുരുങ്ങി യാണു കാണപ്പെടുന്നതു്! വിശാലമായ ജലപ്പരപ്പിന്നപ്പുറത്തു്, ചക്രവാളത്തിൽ, ലോലമായ തിരശ്ശീലയ്ക്കപ്പുറത്തു്, അവ്യക്തമായ ചിത്രത്തിലെന്നോണം മദ്രാസ്നഗരം കാണപ്പെടുന്നു. നീലപ്പലക മേൽ വിരചിച്ച ചിത്രങ്ങൾപോലെ, നീലാംബരത്തിന്നു താഴെ, ഹരിതാഭമായ കടൽ.

പടിഞ്ഞാറു്, കെട്ടിടങ്ങളുടെ ഛായകൾക്കപ്പുറത്തു്, സൂര്യൻ അസ്തമിക്കുന്നു. ചെമ്മാനംകൊണ്ടു മൂടുപടമണിഞ്ഞു്, സായം സന്ധ്യ ആഗതയാകുകയാണു്. ക്രമേണ വെളിച്ചത്തിൻെറ അവ സാനത്തെ സ്പന്ദനങ്ങളും അപ്രത്യക്ഷമായി. കറുത്ത ഉത്തരീയംകൊ ണ്ടു വിരഹാർത്തയായ സുന്ദരി സ്വന്തം മുഖം മറയ്ക്കുന്നമാതിരി ഇരു ട്ടു് എല്ലായിടത്തും പൊതിഞ്ഞു. എവിടെ നോക്കിയാലും കററാ ക്കൂററിരുട്ടു്. താളക്രമത്തിനു് കപ്പലിൻെറ എൻജിൻശബ്ദം കേൾ ക്കാനുണ്ടു്. കപ്പൽത്തട്ടിൽ വന്നടിക്കുന്ന അലകളുടെ മർമ്മരവും അതിൽ കലന്നു കേൾക്കുന്നു. എന്നിരുന്നാലും കപ്പൽ അതിവേഗ ത്തിൽ യാത്രചെയ്യുകയാണെന്ന ബോധം ഉളവാകുന്നില്ല. ഇരു

ട്ടിന്റെ നടുവിൽ നിശ്ചലമായി നില്ക്കുകയാണോ കപ്പലും അതിലെ സഞ്ചാരികളും?

ഡെക്കിൽ അവിടവിടെ സംഘങ്ങളായി യാത്രക്കാർ സംസാരത്തിലേർപ്പെട്ടിരിക്കുന്നു. ചിലർ വിരിപ്പു വിരിച്ച് നീണ്ടുനിവർന്നു കിടപ്പുപിടിച്ചു. മറ്റുചിലർ ചീട്ടുകളി തുടങ്ങിക്കഴിഞ്ഞു. ചുററും മുററിനില്ക്കുന്ന അന്ധകാരത്തെ കാര്യമാക്കിയിട്ടേയില്ല അവരാരും. വിശാലമായ സമുദ്രത്തിന്റെ ഹൃദയത്തിലൂടെ കപ്പൽ മുമ്പോട്ടു പായുകയാണെന്ന് അവരാരും അറിയുന്നതേയില്ല.

കപ്പൽത്തട്ടിൽ ഏകാകിയായി നിന്നിരുന്ന രവീന്ദ്രന്റെ ഹൃദയത്തിൽ ശോകഭാവം നിറഞ്ഞുനില്ക്കുകയാണ്. ഉൽക്കടമായ വികാരമല്ലെങ്കിലും ശിശിരത്തിലെ ലോലമായ ശീതക്കാററുപോലെ അവനെ അടിമുടി അതു ബാധിച്ചിരുന്നു. അമ്മ... അവൻ അമ്മയിൽനിന്ന് അകന്നകന്നു പോകുകയാണ് ഒരിക്കലും! ആഗ്രഹിച്ചിട്ടുള്ള കാര്യമല്ല. എങ്കിലും ഫലം അതാണ്. അവനെയും കാത്തു കാത്ത്, കണ്ണുനീർ വാർത്തുകൊണ്ടു് അമ്മ കഴിയുകയാണെന്നതിൽ സംശയത്തിനു വകയില്ല. തെങ്ങിൻതോപ്പിന്റെ നടുവിൽ, മാവും മുരിങ്ങയും വരിക്കപ്ലാവും ചുററിനും നില്ക്കുന്ന ആ വീടിന്റെ പൂമുഖത്തു്, നിലവിളക്കിന്റെയടുത്തു് ഏകാകിയായി രാമനാമം ജപിച്ചുകൊണ്ടു നിറകണ്ണോടെ കഴിയുന്ന മെലിഞ്ഞ സ്ത്രീരൂപം അവന്റെ മനസ്സിൽ തെളിഞ്ഞു. ഭർത്താവും മകനുമില്ലാതെ ഒററപ്പെട്ടുപോയ ഒരു നിരപരാധിയായ വനിതാരത്നം അന്യർ ചെയ്യുന്ന അവിവേകത്തിന്റെ താഡനം സഹിക്കുവാൻ നിർബ്ബന്ധിതയായിത്തീർന്ന നിഷ്ഫളങ്ക. അവർ സഹിച്ച വേദന എത്രയെന്ന് എങ്ങനെ സങ്കല്പിക്കാനൊക്കും? കുറച്ചുനാളായി അമ്മയെക്കുറിച്ചു ചിന്തിച്ചിട്ട്. അതു മനഃപൂർവ്വമായിരുന്നു. ആ ചിന്ത വരുമ്പോഴാം ശരീരവും മനസ്സും ഒരുപോലെ ദുർബ്ബലമായിത്തീരും. ഇന്ന് ഹൃദയത്തെ അള്ളിപ്പിടിച്ച് അതു വേദനിപ്പിക്കുന്നു. ഇനിയും എന്ന് അമ്മയെ കാണാനൊക്കും? ആശിച്ചാൽപ്പോലും ഓടിച്ചെന്ന് ഒരുനോക്കു കാണുവാൻ ഇനി കഴിയുമോ?

വല്ലാത്ത വേദന. അമ്മയോടു കാണിച്ചതു കടുംകൈയല്ലേ? സ്നേഹവും വാത്സല്യവും മാത്രം അവനു നല്കിയിട്ടുള്ള അമ്മയ്ക്കു് അവൻ തിരിച്ചു നല്കിയതു് അനന്തമായ ദുഃഖമല്ലേ? ഒരു കാഡ് അയച്ച് സ്വന്തം സ്ഥിതിവിവരങ്ങളെങ്കിലും അറിയിച്ചിരുന്നെങ്കിൽ, ആശ്വാസത്തിന്റെ ഒരു നേരിയ കിരണമെങ്കിലും അമ്മയ്ക്കു കാണുവാൻ സാധിക്കുമായിരുന്നില്ലേ?

''എന്തായിഷ്ടാ! കടൽ മുഴുവൻ അകത്താക്കുവാൻ ശ്രമിക്കുകയാണോ?''— തോമസ്സിന്റെ ശബ്ദം കേട്ടാണ് രവീന്ദ്രൻ ഉണർന്നതു്. അയാൾ അവന്റെ തോളിൽ തട്ടിക്കൊണ്ടു ചിരിച്ചു.

ഒന്നും മറുപടി പറയുവാൻ തോന്നിയില്ല. അയാളോടു വെറുപ്പു

തോന്നി. ഇയാളെ പരിചയപ്പെടുവാൻ ഇടവന്നില്ലെങ്കിൽ, ഇങ്ങ നെ ഒരു യാത്രയ്ക്ക് സംഗതിയാകുമായിരുന്നില്ല.

''എന്താ താനൊന്നും മിണ്ടാത്തെ?''— തോമസ് പിടിച്ചു കുലുക്കി.

''എന്തു പറയാനാണ്?'' തോമസ്സിൻെറ മുഖത്തേക്കു നോക്കി ക്കൊണ്ട് അവൻ പതുക്കെപ്പറഞ്ഞു.

''നാടുവിടുമ്പോൾ കുറച്ചു വേദന തോന്നും. അതെല്ലാം മാറി ക്കൊള്ളും.''— തോമസ് സമാശ്വസിപ്പിക്കുകയായിരുന്നു.

രവീന്ദ്രൻ ദീർഘമായി നിശ്വസിച്ചു.

''ആട്ടെ, തനിക്ക് ആരെ വിട്ടുപിരിയാനാ വിഷമം—മാലി നിയേയോ?''

ഇങ്ങനെയൊരു ചോദ്യമുണ്ടാകുമെന്നു വിചാരിച്ചതേയില്ല. തോമസ് ഉറക്കെ ചിരിക്കുകയാണ്! അയാളുടെ ഭാവവും പെരുമാ റവും ഒട്ടും പിടിച്ചില്ല.

''താനേതായാലും അവിടം വിട്ടതു നന്നായി.''

രവീന്ദ്രന് ഒന്നും സംസാരിക്കുവാൻ താൽപര്യം തോന്നിയി ല്ല. കിഴക്ക്, കറുത്തിരുണ്ട മേഘങ്ങൾക്കിടയിലൂടെ ഒളിഞ്ഞുനോ ക്കുവാൻ അമ്പിളി ഒരുമ്പെടുന്നു. അന്ധകാരത്തിൻെറ സാന്ദ്രത ല ഘുവായിത്തീർന്നിട്ടുണ്ട്. പൊന്നിൻപൊടികൾ തൂവിയിട്ടുള്ള കറു ത്ത പട്ടുപോലെ ആകാശം കാണപ്പെട്ടു. ആകാശഗംഗയിൽ എത്രാ യിരം നക്ഷത്രങ്ങളാണ് മിനുങ്ങുന്നതു്!

സുഖശീതളമായ കടൽക്കാററ്. സ്പന്ദനക്രമത്തിൽ ഉയന്നുകൊ ണ്ടിരിക്കുന്ന കപ്പലിൻെറ ശബ്ദം. കടലിൻെറ ശക്തിഹീനമായ ഇര മ്പലിൻെറ പശ്ചാത്തലത്തിൽ, താളംപിടിക്കുന്ന തിരമാലകളുടെ മർമ്മരശബ്ദങ്ങൾ. അരണ്ട നിലാവെളിച്ചത്തിൽ ഇളകിമറിയുന്ന അലകൾ കാണുവാൻ എന്തു കൗതുകമാണ്...

''ഞാനാണ് ചെട്ടിയാരുടെ സിനിമയിൽ മാലിനി കളിക്കു വാൻ ഏർപ്പാടുചെയ്തതു്.'' തടിച്ച ഫ്രെയിമുള്ള കണ്ണട എടുത്തു തുട ച്ചുകൊണ്ട് തോമസ് കടലിലേക്കു നോക്കിനിന്നു. കണ്ണട വയ്ക്കാ ത്ത തോമസ്സിൻെറ മുഖം എത്ര വിരൂപമാണ്! അയാളുടെ കണ്ണുകൾ എത്ര ചെറുതാണ്. എന്നാൽ കണ്ണാടി വയ്ക്കുമ്പോൾ അവയ്ക്കു നന്നേ വലുപ്പം തോന്നും. ''കപ്പൽത്തട്ടിൽ തനിച്ചിരിക്കുമ്പോൾ, പഴയ കാലങ്ങളെക്കുറിച്ച് അറിയാതെ ചിന്തിച്ചുപോകും,'' കണ്ണാടി തുടച്ച് മൂക്കിൽ വീണ്ടും വച്ചു. ''ജീവിതത്തിനു് ഒരർത്ഥവുമില്ലെന്നു ചിലപ്പോൾ തോന്നും. ഈ വലിയ ലോകത്തിലെ ചെറിയ പുഴുക്ക ളാണ് മനുഷ്യർ.''

അയാൾ കുറേനേരം മിണ്ടാതിരുന്നു. സാരഗർഭമായ മൗനം. ''ചിലപ്പോൾ തോന്നും നാമെല്ലാം ഒരുതരം ഓബ്സ്റ്റക്കിൾ റേസി ലേർപ്പെട്ടിരിക്കയാണെന്ന്. എത്രയെത്ര വേലികളാണ് ഓടിക്കട ക്കുവാനുള്ളതു്! എന്നാൽ ഓട്ടം കഴിഞ്ഞു ചെന്നുചേരുന്നതോ? ഒരു

വെറും മണൽക്കാട്ടിൽ! അതിർത്തികാണാനാവാത്ത മണൽക്കാടാണ് മുമ്പിൽ. ഇവിടെ വന്നുചേരുവാനാണോ ഇത്രയും ഓടിയത്ത്!' തോമസ് പിന്നെയും മൂകനായി. തിളങ്ങുന്ന കടൽപ്പരപ്പിലേക്ക നോക്കിക്കൊണ്ട് അയാരം ശിലാപ്രതിമപോലെ ഇരുന്നു. ''ജീവി തത്തിനു് അർത്ഥമുണ്ടെന്നും ലക്ഷ്യമുണ്ടെന്നും പറയുന്നവർ വെറ കപടസന്ന്യാസികളാണ്. വഴിതെററി വന്നവരെ ആശ്വസിപ്പിക്ക വാൻ മനഃപൂർവ്വം കള്ളംപറയുന്ന കാപടികന്മാർ! ജീവിതത്തെക്കുറ ച്ച് ഇതുവരെയുള്ള എൻെറ അനുഭവം ഇതാണിഷ്ടാ!'' മൃദുവായി ശോകരസം ഏററിനില്ക്കുന്നമട്ടിൽ തോമസ് സംസാരിക്കുന്ന ആദ്യമായിട്ടാണ് രവീന്ദ്രൻ കേട്ടതു്. ''വേണ്ടാ, കഥകരം പറ വാൻ ഇപ്പോരം പററില്ല''— തോമസ് പതുക്കെ പറഞ്ഞു.

രവീന്ദ്രനും സംഭാഷണംചെയ്യുവാൻ താൽപര്യം ഒട്ടുമുണ്ടായിര ന്നില്ല. എന്തെന്നു വ്യവച്ഛേദിച്ചുകാണുവാൻ കഴിയാത്ത കുണ്ഠിത ഹൃദയത്തിൽ നിറഞ്ഞുനില്ക്കുകയാണ്.

അത്താഴത്തിനു സമയമാകുന്നതുവരെ അവർ അവിടെ ന ബ്ബരായിരുന്നു കാററുകൊണ്ടു. അത്താഴസമയമായെന്നറിയ മണി കേട്ടപ്പോരം തോമസ്, രവീന്ദ്രൻെറ പുറത്തു തട്ടിക്കൊ ഞ്ഞു: ''വല്ലതും കഴിക്കാൻ പോകാം.''

''എനിക്കു് ഒന്നും കഴിക്കാൻ തോന്നുന്നില്ല. എവിടെ ങ്കിലും നീണ്ടുനിവർന്നു കിടന്നാൽമതി. ഇന്നു ഞാൻ ക്യാബിന കിടക്കുന്നില്ല. ഇവിടെ കാററുമേററു് ഉറങ്ങാം.'' ഡെക്കിലെ ഞ്ഞ ഒരു കോണിൽ ടവ്വൽ വിരിച്ചു് രവീന്ദ്രൻ കിടപ്പുപിട തോമസ് പിന്നെയും കുറെനേരം അവിടെയിരുന്നു.

രവീന്ദ്രൻ വേഗം ഗാഢനിദ്രയിൽ ലയിച്ചു.

തോമസ് എഴുന്നേററുപോയി.

മുമ്പൊരിക്കലും ഇത്രയും ഗാഢമായി അവൻ ഉറങ്ങിയി ശരീരത്തിൻെറയും മനസ്സിൻെറയും തളർച്ച നീങ്ങി, ഉത്തേജി വായി.

എഴുന്നേററു കിഴക്കോട്ടു നോക്കിയപ്പോരം ആകാശമാകെ ണനിറം. അവിടവിടെ തങ്ങിയിരുന്ന മേഘങ്ങരം, എന്തോ ക്ഷിച്ചു കഴിയുന്നവരെപ്പോലെ നിശ്ചലമായി നില്ക അപ്പുറത്തു് ജ്വലിച്ചുതിളങ്ങി തേജസ്വിയായി സൂര്യൻ ത്തിലേക്കു് ആഗതനാകുകയാണ്. സമുദ്രജലം വെള്ളിയുരു ഴിച്ചതുപോലെ തിളങ്ങി.

സൂര്യോദയത്തിൻെറ സൗന്ദര്യം ഇതിനുമുമ്പു് ഇ ലമായ വിധത്തിൽ കണ്ടനുഭവിക്കുവാൻ ഇടവന്നിട്ടില്ല

ആളുകരം ഉണർന്നുവരുന്നതേയുള്ളു.

എവിടെയും ശാന്തത. കടൽക്കാററുപോലും ശക്തി ട്ടില്ല. താളക്രമത്തിൽ കപ്പലുളവാക്കുന്ന ശബ്ദവും, 

വശങ്ങളിൽ അവിരാമമായി വന്നലയ്ക്കുന്ന അലകളുടെ ശബ്ദവുമേ എങ്ങും പ്രതിധ്വനിക്കുന്നുള്ളു.

''എന്താ, ഉറക്കം പൊടിപൊടിച്ചോ?''—തോമസ് മുഖം നിറച്ച ചിരിയുമായി അടുത്തുവന്നു നിന്നു.

''നന്നായിട്ടുറങ്ങി. ഉറക്കത്തിനും സുഖിപ്പിക്കുവാനുള്ള ശക്തിയുണ്ടെന്നറിഞ്ഞു.''

''അങ്ങനെ പറ! ഇതുപോലെ ഇനിയും എന്തൊക്കെയുണ്ടറിയാൻ!'' തോളിൽ തട്ടിക്കൊണ്ടു് തോമസ് രവീന്ദ്രൻെറ മുഖത്തേക്കു നോക്കി. ''അർദ്ധരാത്രി കഴിഞ്ഞിട്ടേ ഞാൻ ഉറങ്ങിയുള്ളു. സ്വല്പം മരുന്നു് അകത്താക്കി. നാലഞ്ചുപേരുണ്ടായിരുന്നു. ഞാൻ ഒരു കഥാപ്രസംഗം തട്ടിവിട്ടു. ഞാനും അവരും എല്ലാം അതു രസിച്ചു.''

''എനിക്കു നഷ്ടമായി.''—രവീന്ദ്രൻ ചിരിച്ചു.

''ഇതിൽ രണ്ടുമൂന്നുദിവസം കഴിച്ചുകൂട്ടണ്ടേ? ആദ്യമായതുകൊണ്ടു് നിനക്കു വിരസത വലുതായി തോന്നത്തില്ല. ഞാനിതെത്ര കണ്ടതാണു്. രാവിലെ ഒരുകപ്പു ചായ കഴിക്കാം. അതു കഴിഞ്ഞു് കുളിക്കാം. പിന്നെ ഇന്നു മുഴുവൻ ചീട്ടുകളിതന്നെ.'' രവീന്ദ്രനെ വിളിച്ചുകൊണ്ടു് തോമസ് ക്യാബിനിലേക്കു പോയി.

സായാഹ്നമായി. ആളുകളും ഉലാത്താനും കാറേറല്ക്കാനുമായി ഡക്കിൽ എത്തിത്തുടങ്ങി. അവിടവിടെ സെററുചേർന്നു് നർമ്മസംഭാഷണം നടത്താനോ, ചീട്ടുകളിക്കാനോ അതുപോലെ വിനോദിക്കാനോ അവർ ശ്രമിക്കുകയാണു്.

തോമസും രവീന്ദ്രനും നല്ല നിഴലുള്ള ഭാഗം നോക്കി, കസേര വലിച്ചിട്ടിരുന്നു.

''പ്രായംചെന്ന ആ ആളെ കണ്ടോ?''—മുമ്പിൽ കുറച്ചകലത്തായി നിസ്കരിച്ചുകൊണ്ടിരുന്ന മൂന്നുനാലുപേരെ ചൂണ്ടിക്കാണിച്ചുകൊണ്ടു് തോമസ് രവീന്ദ്രനോടു പറഞ്ഞു.

''മമ്മതുക്കാ! പണ്ടത്തെ ഒരാളാ. മാപ്പിളലഹളക്കാലത്തു് പിടികിട്ടി ആൻഡമാനിൽ വന്നയാളാ.''

രവീന്ദ്രൻ സൂക്ഷിച്ചുനോക്കി. ജരാനരകൾ ബാധിച്ചിട്ടുണ്ടെങ്കിലും ഇപ്പോഴും പഴയ ശരീരപ്രഭാവം പ്രകടമാകുന്നുണ്ടു്. കാലത്തിൻെറ ഭാരം സഹിച്ചു് അല്പം കൂനിപ്പോയിട്ടുണ്ടു്. നീളമുള്ള മുഖം. നരച്ചുവെളുത്തതാണു് തലയിൽ അവശേഷിച്ചിട്ടുള്ള മുടി. മുറിച്ചു കുറച്ചുവിധത്തിൽ നിർത്തിയിരിക്കുകയാണു് താടി. ഇപ്പോഴും ആദരവു് ആയാസമില്ലാതെ പിടിച്ചെടുക്കുന്ന ഒരൊത്ത ആളാണയാൾ.

ആൻഡമാനിലേക്കു കുററവാളികളെ മുമ്പു് നാടുകടത്തിവന്നിരുന്നതു് രവീന്ദ്രൻ കേട്ടിരുന്നു. ഇക്കാരണത്താൽ ആൻഡമാൻ എന്നു കേൾക്കുമ്പോൾ അറപ്പാണു തോന്നുക. പഴയ കാലത്തിൻെറ പ്രതിനിധി ഇതാ മുമ്പിൽ നില്ക്കുന്നു! സാമാന്യത്തിലധികം താൽപര്യത്തോടെ രവീന്ദ്രൻ മമ്മതുക്കായെ നോക്കി. കുററവാ

ളികളിൽ പ്രതീക്ഷിക്കാവുന്ന ഭാവങ്ങളൊന്നും കാണാൻ കഴിഞ്ഞി ല്ല. സാത്വികനായ ഒരാൾ എന്നല്ലാതെ മറെറാന്നും തോന്നുകയില്ല. പ്രായത്തിൻെറ മുദ്രകൾ പതിഞ്ഞിട്ടുള്ളതെങ്കിലും പ്രൗഢിയും തറ വാടിത്തവും പ്രസരിപ്പിക്കുന്നതാണു് മുഖം.

''ഇരുപത്തിരണ്ടുകൊല്ലം കൈതിയായിരുന്നു.''

''കൈതിയോ?

''അതെ, കുററവാളികളെ അങ്ങനെയാണു് വിളിക്കുക.''

''ഓഹോ!''

''ഇപ്പോൾ രങ്കത്തെ പ്രധാനപ്പെട്ട ഒരു ധനികനാണു്.''

''ങേ!''

''പോർട്ട്ബ്ലയറിൽനിന്നു വളരെ വടക്കുമാറി സ്ഥിതിചെ യ്യുന്ന സ്ഥലമാണു് രങ്കത്തു്. അവിടെ പറമ്പും പാടവുമായി വലിയ ഭൂസ്വത്തുണ്ടു്.''

രവീന്ദ്രനു വിശ്വാസംവന്നില്ല. അത്ഭുതപ്പെട്ടു് തോമസ്സിനെ നോക്കി.

''എന്താ, തനിക്കു പിടികിട്ടുന്നില്ല, അല്ലേ?''

''കുററവാളിയായിരുന്ന ആൾ ധനവാനായതെങ്ങനെ?''

''അതാണു വിശേഷം! കുററവാളികളായിരുന്ന പലരും കാലാ വധി കഴിഞ്ഞിട്ടും മടങ്ങിപ്പോയില്ല. ഇവിടെത്തന്നെ ജീവിച്ചു.''

''അതു കൊള്ളാമല്ലോ! തടങ്കൽപ്പാളയത്തെ തറവാടാക്കുന്നതെ ങ്ങനെ?''

''എങ്ങനെയെന്നു ചോദിച്ചാൽ എനിക്കറിഞ്ഞുകൂടാ. പക്ഷേ, അങ്ങനെയാ പലപ്പോഴും നടന്നതു്.''—തോമസ് ചിരിച്ചു.

''അതു നേരമ്പോക്കുതന്നെ.''

''ഓ, നിസ്സാരം പൂർത്തിയാക്കിയല്ലോ. ഇങ്ങോട്ടു വിളിക്കാം. മമ്മതുക്കാ!'' തോമസ് ശബ്ദമുയർത്തി വിളിച്ചു. വിളി കേട്ടു് മമ്മതുക്കാ ചിരിച്ചു.

''അല്ല! നിങ്ങളു് ഇതിലൊണ്ടോ? അതറിഞ്ഞില്ലല്ലോ.'' പല്ലില്ലാത്ത വായ തുറന്നുകാട്ടുന്ന മട്ടിലാണു് മമ്മതുക്കായുടെ ചിരി. അദ്ദേഹം അവരുടെ അടുത്തെത്തിയപ്പോൾ രവീന്ദ്രൻ കസേര ഒഴി ഞ്ഞുകൊടുത്തു.

''മൂപ്പരുടെ മുട്ടിൽ ഏതായാലും ചിതലുപിടിക്കത്തില്ല.''— തോമസ്സിനെ നോക്കിക്കൊണ്ടു് മമ്മതുക്കാ ചിരിച്ചു. വൃദ്ധിയാണെ ങ്കിലും, അദ്ദേഹത്തിൻെറ ചിരിക്കു് ഒരു വശ്യതയുണ്ടു്. രവീന്ദ്രനു സന്തോഷം തോന്നി. മറെറാരു കസേരയെടുത്തുകൊണ്ടുവന്നു് അടു ത്തിട്ടിരുന്നു.

''മമ്മതുക്കാ എവിടെപ്പോയിട്ടാ വരുന്നതു്?''

''ദുനിയാവു് ചെറുതൊന്നുമല്ലല്ലോ. എനിക്കു് എവിടെയാ പൊയ്ക്കൂടാത്തെ?''

''എന്നാലും...?'' തോമസ് വിട്ടില്ല.

''എല്ലായിടത്തും പോയി.'' ദീഘനിശ്വാസം വിട്ടുകൊണ്ടാണ് മമ്മതുക്കാ പറഞ്ഞതു്.

''അതെന്താ, അങ്ങനെ പറഞ്ഞെ?''

''അതൊക്കെപ്പറയാം. ആരായീക്കുട്ടി?'' രവീന്ദ്രനെ നോക്കിയാണു് ചോദിച്ചതു്. മമ്മതുക്കാ അവിടെ എത്തിയതുമുതൽ രവീന്ദ്രൻെറ മുഖത്തു മന്ദഹാസം മായാതെ നിന്നു. ''ഇക്കുട്ടിയാരാ?''—മമ്മതുക്കാ ആവത്തിച്ചു.

''നമ്മുടെയാളാ.''

''നിങ്ങളിങ്ങനെ ചൂണ്ടയിട്ടു് ഓരോരുത്തരെയെടുത്തോണ്ടു വരും!'' പല്ലില്ലാത്ത വായ തുറന്നു ചിരിച്ചു. റോസാപ്പൂവുപോലെയുള്ള വായു്!

''പിള്ളേരു നന്നാകുന്നെങ്കിൽ നന്നാകട്ടെ. അതിനു നമ്മളാൽക്കഴിവതു ചെയ്യുന്നതു നല്ലതല്ലേ?''

''അതെയതേ.''

''രവീന്ദ്രനെന്നാ എൻെറ പേരു്''—സ്വയം പരിചയപ്പെടുത്തുവാൻ രവീന്ദ്രനു സന്തോഷം തോന്നി.

''കെട്ടുംമട്ടുമൊക്കെ കണ്ടിട്ടു് തിരുവിതാംകൂർകാരനാ.'' മമ്മതുക്കാ ചിരിച്ചു.

''അതെ!''—രവീന്ദ്രനും ചിരിയിൽ പങ്കുചേൻ്നു.

''ആദ്യമായിട്ടായിരിക്കും ആൻഡമാനിലേക്കു്. പണ്ടായിരുന്നു അവിടം കാണേണ്ടിയിരുന്നതു്. ഇപ്പോഴെന്താ, എവിടെ ചെന്നാലും വീടും കൂടുമുണ്ടു്. അന്നൊക്കെ ഇതായിരുന്നോ സ്ഥിതി!'' ഓർമ്മ പുതുക്കുന്നമട്ടിൽ മമ്മതുക്കാ അല്പനിമിഷം ഇരുന്നു.

''ഞങ്ങൾ വന്നിറങ്ങിയ കാലത്തു്, കാടില്ലാതിരുന്നതു് ജയിലും-അതിനു ചുററും കുറച്ചു സ്ഥലവും മാത്രം. ദൊരമാരൊക്കെ റോസിലായിരുന്നു. ആപ്പീസുകളുമൊക്കെ അവിടെത്തന്നെ. അവിടം ഒരു ദേവലോകമായിരുന്നേ!''

''റോസെന്നു പറഞ്ഞതു്, റോസ് ഐലൻഡാണു്. ആൻഡമാനിൽ എത്തുമ്പോൾ എല്ലാം മനസ്സിലാകും.'' വിശദീകരണമെന്നമട്ടിലാണു് തോമസ് രവീന്ദ്രനെ നോക്കിക്കൊണ്ടു് അത്രയും പറഞ്ഞതു്.

''പത്തുനാനൂറു പേരുണ്ടായിരുന്ന പുള്ളികളായിട്ടു്. കാലത്തു് എല്ലാരേം വകതിരിച്ചു് ഓരോയിടത്തേക്കു്, ആട്ടിൻപററത്തെ കൊണ്ടുപോകുന്നതുപോലെ, വാർഡറന്മാർ നയിക്കും—ഹാഡോയിലും വൈപ്പറിലും ബംബൂഫ്ളാററിലും റോസിലുമൊക്കെ.'' പണ്ടത്തെ കാര്യങ്ങൾ പറയുവാൻ മമ്മതുക്കായ്ക്കു രസം തോന്നി.

''എന്നാലും മററുള്ളോരുടെ കാര്യംവച്ചുനോക്കുമ്പോൾ എൻെറ കഷ്ടപ്പാടു് സാരമില്ലായിരുന്നു.'' — ആലോചനാനിമഗ്നനായി മമ്മതുക്കാ പറഞ്ഞു.

''അതെന്താ മമ്മതുക്കാ?'' ഉത്സാഹിപ്പിക്കാനായി തോമസ് ചോദിച്ചു.

''പടച്ചോന്റെ കൃപ! നല്ലവനാണു ഞാനെന്നു് ഉദ്യോഗസ്ഥന്മാക്കു തോന്നി. അതുകൊണ്ടു് തോട്ടക്കൃഷി ചെയ്യാനും വെള്ളം കോരാനുമാണു് അധികമായെന്നെ വിട്ടിട്ടുള്ളതു്. റോസിൽ ഒരു സായ്വിന്റെ വീട്ടിൽ. ഞാൻ അതൊക്കെ കൃത്യമായി ചെയ്യും. സത്യം പറഞ്ഞാൽ അവരുടെ തൃപ്തിക്കല്ല, എന്റെ സന്തോഷത്തിനാണു് ഞാൻ പണിയെടുത്തതു്. നാടും വീടും വിട്ടു്, കൊലപാതകിയുടെ കുപ്പായമിട്ടു്, കഴുത്തിൽ വെന്തിങ്ങപോലെ നമ്പർ കെട്ടിത്തൂക്കി കഴിയുന്ന ഒരു കൈതിക്കു് വേലചെയ്യാൻ അവസരം വരുന്നതു്, എന്തൊരാശ്വാസമാണെന്നോ! നിങ്ങൾക്കൊന്നും അതു പിടികിട്ടത്തില്ല'' കടൽപ്പുറപ്പിലെ ഇളകിമറിയുന്ന തിരമാലകളിലേക്കു നോക്കി കുറേനേരം മമ്മതുക്കായിരുന്നു.

''മനസ്സിലാകും മമ്മതുക്കാ.''—തോമസ് പതുക്കെ പറഞ്ഞു.

''എത്ര നാളാ മൗനംപിടിച്ചു് ഇരിക്കാനൊക്കുന്നെ? മടുക്കും! മടുത്തുമടുത്തു് മനസ്സു മരവിക്കും. എന്തെങ്കിലും ചെയ്താൽ മതിയെന്നു തോന്നും. ആദ്യമായി സായ്വിന്റെ വീട്ടിന്നടുത്തു തോട്ടപ്പണിക്കു ചെന്നപ്പോൾ, എന്റെ പടച്ചോനേ, എന്തൊരാശ്വാസമാ തോന്നിയെ! ഒരു വീടും, വീട്ടിൽ സ്വാതന്ത്ര്യത്തോടെ ജീവിക്കുന്ന മനുഷ്യരേം കാണാൻ എന്തൊരു കൊതി!''

മമ്മതുക്കായുടെ സംസാരത്തിലെ ആവേശവും രീതിയും കണ്ടു് തോമസ് ചിരിച്ചു.

''നിങ്ങക്കു ചിരി വരും! എന്നാൽ ഞാൻ പറയുന്നതു് സത്യമാ. വീട്ടിന്നകത്തു സായ്വും മദാമ്മയും മററുള്ളോരും നടക്കുന്നതു നോക്കി കൊതിയൂറിക്കൊണ്ടു് ഞാൻ എത്ര നിന്നിട്ടുണ്ടു്! ചങ്ങലയണിയാത്ത മനുഷ്യരെ കാണാനുള്ള കൊതി എത്രയായിരുന്നു!''

തോമസ്സിനു് ചിരിയടക്കാൻ കഴിഞ്ഞില്ല.

''അതു് അനുഭവിച്ചിട്ടുള്ളവർക്കേ അറിയാനൊക്കൂ! നിങ്ങക്കു് ഇതു കേൾക്കുമ്പോൾ ചിരിയാ വരുന്നേ! ജയിലിക്കിടന്നു്, ഒന്നുപോലെയുള്ള പണി എന്നും ചെയ്യുന്നവനു്, ഇഷ്ടംപോലെ നടക്കുന്നവരെ കാണാൻ കൊതിവരും. ഇതു സത്യമാ!''

''സത്യമല്ലെന്നല്ല മമ്മതുക്കാ ഞാൻ പറയുന്നെ.''—തോമസ് ആശ്വാസം നല്കുവാൻ പറഞ്ഞു.

''മദാമ്മയ്ക്കു് ഒരു കുട്ടിയുണ്ടായിരുന്നു. നല്ല പൂച്ചക്കുട്ടിപോലെയിരിക്കുന്ന കുഞ്ഞു്.''—പൂർവ്വകാലസ്മരണകൾ പുതുക്കുന്നമട്ടിൽ മമ്മതുക്കാ പറഞ്ഞു. ''അതിനെ അവരു് എടുക്കുന്നതും ഉമ്മവെയ്ക്കുന്നതും കാണുമ്പോ, എന്റെ മേത്തു കുളിരുകോരിയിടും!... ഒരുദിവസം, ആയ ആ കുട്ടീനേംകൊണ്ടു് ഞാൻ ചെടി നനച്ചോണ്ടിരിക്കുന്നിടത്തു് വന്നു. എനിക്കു് എന്തു സന്തോഷമാണു തോന്നിയതെന്നോ! അടക്കാൻ വയ്യാത്ത സന്തോഷം! ഞാൻ ആയയോടു പതുക്കെ

ചോദിച്ചു: 'ഞാൻ കുട്ടീനെ ഒന്നു തൊട്ടോട്ടാ?'—അതു കേട്ടപ്പോ അവരു പേടിച്ച് കുട്ടീനേം എടുത്തോണ്ട് ഒരോട്ടം! എന്നെ അവക്കു വലിയ പേടിയായിട്ടല്ലേ അങ്ങനെ ചെയ്തെ? ഞാൻ കൈതിയല്ലേ? ഞാൻ മാവിൻെറ ചുവട്ടിൽ ചെന്നിരുന്നു കരഞ്ഞു. കരള പൊട്ടുന്ന വണ്ണം കരഞ്ഞു.'' ദീഘ്നിശ്വാസം വിട്ടശേഷം മമ്മതുക്കാ നിർത്തി. ഊറിയൂറി പതുക്കെ ചിരിച്ചു. ''ഇപ്പോ അതൊക്കെ ഓർമ്മിക്കുമ്പോ, എന്തു കഥയില്ലായ്മയാണെന്നു തോന്നുന്നു.''

''മമ്മതുക്കാ മാത്രമേ ഉണ്ടായിരുന്നുള്ളോ തോട്ടപ്പണിക്കായിട്ട്?''

''അല്ല, ഏഴെട്ടുപേരുണ്ടായിരുന്നു. പക്ഷേ, എനിക്കുമാത്രമേ വീട്ടുമുററംവരെ പോകുവാൻ അനുവാദമുണ്ടായിരുന്നുള്ളു. മററുള്ളവർ പറമ്പിലാണു പണിചെയ്യേണ്ടതു്. കിളയ്ക്കണം, മണ്ണു ശരിപ്പെടുത്തണം, പച്ചക്കറികരം നട്ടുവളത്തണം. എങ്ങും കളയുടെ നിഴൽ പോലും കണ്ടുകൂടാ. ഇതൊക്കെയായിരുന്നു പണി. മുററത്തെ ചെടിയുടെ തടം ശരിപ്പെടുത്തുക, വളംവയ്ക്കുക, വെള്ളംവീഴ്ത്തുക—ഇതൊക്കെ എൻെറ പണി. ദിവസോം എന്തോന്നു ചെയ്യാനാ? എങ്കിലും വേലചെയ്യുന്നെന്നുവരുത്തി കഴിഞ്ഞുകൂടും.''

''എന്നിട്ട്?''

''ഞങ്ങളുടെകൂടെ ഒരാളുണ്ടായിരുന്നു—ശർമ്മ. പാവംപിടിച്ച ഒരു മനുഷ്യൻ. കണ്ടാൽ കഷ്ടംതോന്നും. എല്ലരിച്ച ഒരാരൂപം.'' പഴയ കാലത്തേക്കു ദൃഷ്ടിയുറപ്പിക്കുന്നമട്ടിൽ എന്തെന്നില്ലാതെ കടൽപ്പരപ്പിലേക്കു നോക്കി മമ്മതുക്കാ മൗനംപൂണ്ടു.

''ശർമ്മയുടെ കാര്യം...?'' തോമസ് അയാളെ ഓർമ്മകളിൽ നിന്നുണർത്തി.

''യു.പി യിൽനിന്നു കൊണ്ടുവന്ന ഒരു കൊലപ്പുള്ളിയായിരുന്നു.കാമിനിമൂലം ആരെയോ അയാരം കൊന്നെന്നാണു കുററം. പക്ഷേ, അയാരം അതു് ഒരിക്കലും ഞങ്ങളോടുപോലും ഏററുപറഞ്ഞിട്ടില്ല. ആരുടെയോ ചതിവുകൊണ്ടു കേസിൽ അകപ്പെട്ടതാണെന്നേ പറയൂ. ജയിലിൽ കൊണ്ടുവരുമ്പോരം ആജാനുബാഹുവായ ഒരു സുന്ദരൻ ചെറുപ്പക്കാരനായിരുന്നു. അന്നു നൂററിയെഴുപതു റാത്തൽ തൂക്കമുണ്ടായിരുന്നത്രേ. അസ്ഥിമാത്രമുള്ള കൈ കാണിച്ചുകൊണ്ടു് പഴയ കഥകരം പറയുമ്പോരം, പറഞ്ഞിട്ടുള്ളതാണു്. ഒരുറുമ്പിനെപ്പോലും ഉപദ്രവിക്കുവാൻ അയാളെക്കൊണ്ടാവുകയില്ലെന്നേ ഞങ്ങരംക്കു തോന്നിയിട്ടുള്ളു. അത്ര സൗമ്യമായ പെരുമാററമായിരുന്നു, എന്തൊരു സ്നേഹം! അയാളെ എനിക്കു മറക്കാൻ കഴിയുകയില്ല.'' മമ്മതുക്കാ പിന്നെയും മൂകനായി.

അല്പനിമിഷം അങ്ങനെ കഴിഞ്ഞു.

''ഒരുദിവസം പണിയെടുത്തശേഷം ഇളവുവേളയിൽ മാവിൻ ചുവട്ടിലിരിക്കുമ്പോരം ശർമ്മ അടുത്തുവന്നിരുന്നു് എന്നെ വളരെ

നേരം നോക്കി. അയാളുടെ നോട്ടവും ഇരുപ്പും കണ്ടു് എനിക്കു സങ്കടം തോന്നി.

'കാലു് ഒന്നു തടവിത്തരട്ടോ ചേട്ടാ?'—അയാറം ഉർദുവിൽ എന്നോടു സ്നേഹംനിറഞ്ഞ സ്വരത്തിൽ ചോദിച്ചു. എനിക്കു് എന്തെന്നില്ലാത്ത അനുകമ്പ തോന്നി. അനുവാദത്തിനു കാത്തുനില്ക്കാതെ ശർമ്മ വന്നു് അടുത്തിരുന്നു് എൻെറ കാൽ തടവിത്തുടങ്ങി. ഞാൻ എന്തോ തടസ്സംപറയാൻ ശ്രമിച്ചപ്പോറം അയാളുടെ കണ്ണു നിറഞ്ഞു. പിന്നെ ഞാൻ അനങ്ങിയില്ല. 'എനിക്കൊരു ചേട്ടനുണ്ടു്. സ്നേഹമുള്ള ചേട്ടൻ. ഇവിടെ നിങ്ങളാണു് എനിക്കു് ആ ചേട്ടൻ! എനിക്കു വീടും വീട്ടുകാരും ഉണ്ടെന്നു മറക്കാതിരിക്കുവാൻ ഇങ്ങനെ ചെയ്താൽ മതി. എൻെറ മനസ്സിനു് ഒരു തൃപ്തിവരാൻ!' കാലു തടവിക്കൊണ്ടു് അയാറം പറയും.'' മമ്മത്തുക്കാ ദീർഘനിശ്വാസം വിട്ടു.

''കാലാവധി കഴിഞ്ഞു് അയാറം മടങ്ങിപ്പോയോ?''

''ഇല്ല! ഭാഗ്യദോഷം എന്നല്ലാതെ എന്തു പറയുവാൻ? ഒരു ദിവസം സായുവിൻെറ ബംഗ്ലാവിനു പടിഞ്ഞാറുവശത്തുള്ള മാവിൻെറ ചുവട്ടിൽ ശർമ്മ ഇരിക്കുകയായിരുന്നു. നേരം വൈകാറായി. പുള്ളികളെ തിരിച്ചു ജയിലിലേക്കു കൊണ്ടുപോകുവാൻ അധികം നേരമില്ല. അപ്പോറം മുറിയിൽ ഒരാറം മദാമ്മയെ കെട്ടിപ്പിടിച്ചു്... എന്തൊക്കെയോ കാണിക്കുന്നു. മദാമ്മയുടെ സായുവല്ല...ജാരൻ. തുറന്നുകിടക്കുന്ന വാതിലിലൂടെ പുറത്തേക്കു നോക്കിയപ്പോറം, മാഞ്ചുവട്ടിലിരിക്കുന്ന ശർമ്മയെയാണു് അവർ കണ്ടതു്. കെട്ടുവിട്ടു് മദാമ്മ ഒഴിഞ്ഞുമാറി. ജാരൻ ശർമ്മയുടെ അടുത്തേക്കു പാഞ്ഞുവന്നു. ശർമ്മയെ എത്രയാണു് അയാറം ശകാരിച്ചതു്! ചെകിട്ടത്തു രണ്ടടിയും. പാവം ശർമ്മ അതൊക്കെ സഹിച്ചു. ബഹളമൊക്കെ കേട്ടു് ഞങ്ങറം അവിടെ ചെന്നപ്പോറം ശർമ്മ കണ്ണീരൊഴുക്കിക്കൊണ്ടു കാര്യം പറഞ്ഞു.'' മമ്മത്തുക്കാ നിർത്തി. കുറേക്കഴിഞ്ഞു തുടന്നു: ''കാര്യം അവിടെ അവസാനിച്ചില്ല. പിറേറന്നുമുതൽ തരംകിട്ടുമ്പോഴൊക്കെ മനഃപൂർവ്വം മദാമ്മ വന്നു ശകാരിക്കുവാൻ തുടങ്ങി. അതു മുടങ്ങാത്ത സംഭവമായി. എന്നാൽ ശർമ്മ ഒരക്ഷരം മിണ്ടുകയില്ല. പറയുന്നതൊക്കെ തല കുനിച്ചുനിന്നു സഹിക്കും. മദാമ്മയുടെ സായു മിക്കവാറും സക്കീട്ടിലായിരിക്കും. കപടവേഷ്ട മുറയ്ക്കു നടന്നു. ഒടുവിൽ സായു അതു് എങ്ങനെയോ അറിഞ്ഞു. ശർമ്മവഴിക്കാണു് അതു സായുവിൻെറ കാതിലെത്തിയതെന്നു മദാമ്മ കരുതിക്കാണും. ഒരുദിവസം കാലത്തു് പത്തുമണിയോടുകൂടി, ശർമ്മ പണിചെയ്തുകൊണ്ടിരിക്കുന്നിടത്തു വന്നു് മദാമ്മ എന്തൊക്കെ അസഭ്യമാണു പറഞ്ഞതു്! ഞങ്ങളൊക്കെ കേറക്കത്തക്കവിധത്തിൽ. ശർമ്മ ഒന്നു കുതിച്ചു. പിക്കാസു് മദാമ്മയുടെ പുറത്തു്! ഒരു വിളി! രക്തത്തിൽ കുളിച്ചു മദാമ്മ താഴെക്കിടന്നു പുളയുന്നു! ഞങ്ങറം ഓടിച്ചെന്നപ്പോറം പ്രാണവേദനകൊണ്ടു പിടയ്ക്കുന്നു. ആരോ അവരെ വാരിക്കോരിയെ

ടുത്തു വീട്ടുമുററത്തേക്കു കൊണ്ടുപോയി. വാടിയ വാഴയിലപോലെ ഭാമ്മ തളർന്നുകഴിഞ്ഞു. കുറേപ്പേർ ചേർന്നു് ആശുപത്രിയിലേക്കെടുത്തു. എന്നാലവിടെത്തുന്നതിനുമുമ്പു് കാര്യം കഴിഞ്ഞു.'' സംഭവം വർണ്ണിക്കുവാൻ വിഷമം തോന്നുന്നു എന്നു പ്രകടമാക്കുന്നവിധത്തിൽ മമ്മതുക്കാ മിണ്ടാതിരുന്നു.

കുറേ നിമിഷങ്ങൾ കഴിഞ്ഞു.

''പിക്കാസും താഴെയിട്ടു് തലയ്ക്കു കൈയുംകൊടുത്തു് മാവിൻ ചുവട്ടിൽ ശർമ്മ കുത്തിയിരുപ്പുണ്ടായിരുന്നു. വാഡർന്മാരും മററും ചേർന്നു് അയാളെ പിടിച്ചുകെട്ടി. എന്നാൽ ശർമ്മ എതിർപ്പൊന്നും പ്രകടിപ്പിച്ചില്ല. ഒന്നും മിണ്ടിയതുമില്ല. ആരാണ്ടൊക്കെ ഒന്നു രണ്ടു പ്രഹരിച്ചതു്, അനങ്ങാതെ നിന്നു സഹിച്ചു... ശർമ്മയെ ഒററയ്ക്കു ജയിലിലേക്കു കൊണ്ടുപോയി. പിന്നെ ശർമ്മയെ ഞങ്ങളാരും കണ്ടിട്ടേയില്ല. പത്തുപന്ത്രണ്ടു ദിവസം കഴിഞ്ഞു് ഞങ്ങൾ അറിഞ്ഞു, കേസുവിസ്താരം നടത്തി അവനെ വൈപ്പറിൽ തൂക്കിലിട്ടെന്നു്!'' മമ്മതുക്കായുടെ കണ്ഠം ഇടറുന്നുണ്ടായിരുന്നു, അതു പറഞ്ഞു നിൎത്തിയപ്പോൾ. അയാൾ കടലിലേക്കു നോക്കി മൂകനായി ഇരുന്നു.

''ചില സംഭവങ്ങളൊക്കെ നടക്കുന്നു. എന്തുകൊണ്ടാണു് അങ്ങനെ നടന്നതെന്നു ചോദിച്ചാൽ മറുപടിയൊന്നുമില്ല. കാര്യകാരണബന്ധങ്ങളെന്തെന്നു് അറിയാൻ ഒരു വഴിയുമില്ല. ശർമ്മയുടെ കഥ ഒരു ഉദാഹരണമാണതിനു്. എന്തിനു് ശർമ്മയുടെ കാര്യം പറയണം? ഞാൻ എൻെറ കാര്യംതന്നെ ഓർമ്മിക്കുകയാണു്. അതു പറയുവാൻ സങ്കടമുണ്ടു്. സന്തോഷമുണ്ടാക്കുന്ന സങ്കടം! കണ്ണീരു പുരളാത്ത കഥകൾ മനുഷ്യൻ മറന്നുപോകും. കണ്ണീരുകൊണ്ടു നനഞ്ഞിട്ടുള്ളതു് എന്നും പച്ചപിടിച്ചു തഴച്ചുനില്ക്കും.'' മമ്മതുക്കായുടെ സ്വരത്തിൽ ശോകച്ഛായയാണു് ഏറിനിന്നിരുന്നതു്.

''നമ്മൾ ആഗ്രഹിക്കുന്നതൊന്നും നടക്കാറില്ല.'' പഴയ കഥകൾ ഓർമ്മിച്ചുകൊണ്ടു് മമ്മതുക്കാ പറഞ്ഞു.

സ്വന്തം അനുഭവങ്ങൾ അന്യരെ അറിയിക്കുവാൻ മമ്മതുക്കായ്ക്കു് വളരെ താൽപര്യമാണു്. ദീർഘനാളത്തെ ജയിൽവാസവും തടങ്കൽ ജീവിതവും വിചാരങ്ങളെ മനഃപൂർവ്വം ഒതുക്കുവാനാണു നിർബ്ബന്ധിച്ചതു്. സ്വതന്ത്രനായശേഷം, മനസ്സിൽ അട്ടികളായി അടുക്കിയിട്ടുള്ള അനുഭവങ്ങൾ അന്യരോടു വിവരിക്കുവാൻ സൗകര്യംവന്നു. അതിനുള്ള ആവേശം, അതിൽനിന്നുളവാകുന്ന ആനന്ദം, എത്ര ആവർത്തനമുണ്ടായാലും കുറയാറില്ല. മനുഷ്യരോടു മതിവരുവോളം സംസാരിക്കുവാനുള്ള അവസരം കൈവന്നതു് ഒരിക്കലും പാഴാക്കാറുമില്ല.

''മലബാർലഹളയെക്കുറിച്ചു നിങ്ങൾ കേട്ടിരിക്കും?'' മമ്മതുക്കാ പതുക്കെ ചോദിച്ചു.

''കേട്ടിട്ടുണ്ടു്.'' തോമസ്സാണു മറുപടി പറഞ്ഞതു്.

''മനുഷ്യനു മാത്രമല്ല, സമൂഹത്തിനും ആകെ ഭ്രാന്തുപിടിക്കാറുണ്ടു്. അങ്ങനെയൊന്നായിരുന്നു അതു്. നമ്മുടെ നാട്ടിൽ മാത്രമല്ല

ലോകത്തിൽ പലയിടത്തും ഇങ്ങനെ ഭ്രാന്തുണ്ടാകാറുണ്ട്. അതു പോകട്ടെ.'' മമ്മതുക്കായുടെ ഉള്ളിൽനിന്നുയർന്നുവന്ന വികാരം മനഃപൂർവ്വം അടക്കുവാൻ ശ്രമിച്ചു

''ഒരുദിവസം കാലത്തു് എൻെറ വീട്ടിലെ കോലായിലിരിക്കുമ്പോഴാണ് ഒരുകൂട്ടം പോലീസുകാർ അവിടേക്കു കയറിവന്നതു്. ഒരു വെള്ളക്കാരനും വേട്ടനായ്ക്കളെപ്പോലെ കുറെ പോലീസുകാരും! വന്നപാടേ അവർ എന്നെ വിലങ്ങുവെച്ചു. വീട്ടിൽ കയറി പരിശോധിച്ചു. എന്തിനായിരുന്നെന്നു് എനിക്കു് ഒരു രൂപവുമുണ്ടായില്ല. ഞാൻ ഭയന്നു വിറയ്ക്കുകയാണ്. അയിഷ ഉറക്കെ നിലവിളിച്ചുകൊണ്ടിരുന്നു. ഞാൻ ആരെയും ദ്രോഹിച്ചിട്ടില്ല. ലഹളയ്ക്കു പോയിട്ടില്ല. പിന്നെ എന്തിനു് അവർ എന്നെ വിലങ്ങുവെച്ചു? പിന്നെ എന്തിനു് അവർ ഇങ്ങനെ ചെയ്തു? എനിക്കു് ഇന്നും അറിഞ്ഞുകൂടാ. എന്നെ അവർ കൊണ്ടുപോയി.'' വികാരത്തള്ളൽ സഹിക്കുവാൻ, നിയന്ത്രിക്കുവാൻ വൃദ്ധനു കഴിഞ്ഞില്ല. അയാൾ അണയ്ക്കുന്നുണ്ടായിരുന്നു. എന്തെങ്കിലും സമാധാനം പറയുവാൻ തോമസ്സിനോ രവീന്ദ്രനോ കഴിഞ്ഞില്ല.

''അന്നാണ് അയിഷയെ ഞാൻ അവസാനമായി കണ്ടതു്. നെഞ്ചത്തടിച്ചു നിലവിളിച്ചുകൊണ്ടു പടിക്കൽവരെ അവൾ വന്നു. അവളുടെ അന്നത്തെ രൂപം ഇന്നും എനിക്കു കാണാൻ കഴിയും!'' മമ്മതുക്കാ നിർത്തിയശേഷം കുറേനേരം മിണ്ടാതെ കടലിലേക്കു നോക്കിയിരുന്നു. നടന്ന സംഭവങ്ങൾ വിവരിക്കുവാൻ അയാൾ പാടുപെടുകയാണ്.'' ലോക്കപ്പും കോടതിയും കേസും ജയിലും എല്ലാം കഴിഞ്ഞു്, ഇവിടെ പോർട്ട്ബ്ലയറിലെ സെല്ലുലാർജയിലിലെത്തി. നാടുകടത്തൽ! അതാണ് എനിക്കു കിട്ടിയ ശിക്ഷ! ഒന്നും ചെയ്യാത്ത എനിക്കു കിട്ടിയ ശിക്ഷ! എല്ലാം പടച്ചോൻെറ നിശ്ചയം!''

മമ്മതുക്കാ പിന്നെയും മൂകനായി. അയാളുടെ കണ്ണുകൾ നിറഞ്ഞു. ''കൈതിയായി കഴിഞ്ഞ കാലത്തെ അനുഭവങ്ങൾ പറയാൻ തുടങ്ങിയാൽ...വേണ്ടാ! അതു പറയാതിരിക്കുകയാണു ഭേദം. നാലഞ്ചുകൊല്ലം സെല്ലുലാർജയിലിലെ ഇരുട്ടറയിൽനിന്നു പുറത്തിറക്കിയിട്ടില്ല. പിന്നെ തൊണ്ടുചതയ്ക്കാനും, ചക്കാട്ടാനും മററും നിർബ്ബന്ധിതനായി. അതു കഴിഞ്ഞപ്പോഴേക്കു് അവിടത്തെ വാർഡൻമാർക്കും മററു് ആപ്പീസറന്മാർക്കും ഞാനൊരു പാവമാണെന്നു മനസ്സിലായി. എന്തു പറഞ്ഞാലും ഞാൻ അനുസരിക്കും. ഉറക്കെ സംസാരിക്കുകപോലുമില്ല. ആർക്കും ഒരു ശല്യവും എന്നിൽനിന്നുണ്ടായിട്ടില്ല. പുറത്തെ പണിക്കു് അങ്ങനെയുള്ള കൈതികളെ അയയ്ക്കുന്ന ഏർപ്പാടുണ്ടായിരുന്നു. ഞാനും അതിൽപ്പെട്ടു. റോസിലും വൈപ്പറിലും കോർബിൻസ്കോവിലും ഇന്നുള്ള തെങ്ങിൻതോപ്പുകൾ കണ്ടിട്ടുണ്ടോ?''

''ഉണ്ടു്''—തോമസ് പതുക്കെ പറഞ്ഞു.

''അന്നു ഞങ്ങടം ചെയ്ത പ്രയത്നത്തിൻെറ സന്തതികളാ അവിടെ വളൎന്നുനില്ക്കുന്ന തെങ്ങുകളോരോന്നും! വാർഡറന്മാരുടെ മേൽനോട്ടത്തിലായിരുന്നെങ്കിലും, തുറന്നസ്ഥലങ്ങളിൽ കാററും വെളിച്ചവും ഏററു പണിചെയ്യുവാനുള്ള അവസരം വന്ന എന്തൊരാശ്വാസമായിരുന്നു അതു്! അന്നാണു് ഞാൻ ശരിക്കു കൃഷിചെയ്യാൻ പഠിച്ചതു്. അദ്ധ്യാപകനായിരുന്ന ഞാൻ അങ്ങനെ കൃഷിക്കാരനായി.'' മമ്മതുക്കാ ദീൎഘമായി നിശ്വസിച്ചു.

''എന്നാൽ അക്കാലത്തു് ഞാൻ അറിയാതെ ഒരു വലിയ അബദ്ധംകാണിച്ചു!'' അദ്ദേഹം നിത്തി.

''എന്തായിരുന്നു മമ്മതുക്കാ?'' പ്രോത്സാഹിപ്പിക്കുവാൻവേണ്ടി തോമസ് പതുക്കെ ചോദിച്ചു.

''എൻെറ ജീവിതത്തെ ആകെ മാററിയ ഒരു സംഭവമായിരുന്നു അതു്. അതറിഞ്ഞതുതന്നെ എത്രയോ കഴിഞ്ഞാണു്.''

കുറേനിമിഷം മമ്മതുക്കാ മിണ്ടാതിരുന്നു.

''എന്താ മമ്മതുക്കാ?'' തോമസ് പതുക്കെ ചോദിച്ചു.

''എൻെറമാതിരിയുള്ള കൈതികടംക്കു് ആണ്ടിലൊരിക്കൽ ഒരു കത്തു് വീട്ടിലേക്കു് എഴുതാനുള്ള അനുവാദമുണ്ടായി. പത്തുപന്ത്രണ്ടുകൊല്ലമായി വീടുവിട്ടിട്ടു്! ആരും എനിക്കു് ഒന്നും എഴുതിയില്ല. അയിഷുപോലും എഴുതിയില്ല. മനുഷ്യൻ ഒററപ്പെട്ടുപോയാലുള്ള വേദന ഒന്നൂഹിച്ചുനോക്കിന്നു്! എന്നെ കൊന്നുകാണുമെന്നായിരുന്നിരിക്കും അവർ ഊഹിച്ചതു്. അതു് എന്തുകൊണ്ടു സംഭവിച്ചുകൂടാ? ആരെങ്കിലുമുണ്ടോ ചോദിക്കാൻ?''

മമ്മതുക്കാ മിണ്ടാതിരുന്നു.

''ഒടുവിൽ ഞാൻ എൻെറ അയിഷുനു് ഒരു കത്തെഴുതി. കല്യാണം കഴിഞ്ഞു നാലഞ്ചുമാസമേ ഞങ്ങടം ഒന്നിച്ചു താമസിച്ചിട്ടുള്ളു. അപ്പോഴാ കാലന്മാർ വന്നു് എന്നെ പിടികൂടിയതു്. എനിക്കു പറയാനുള്ളതൊന്നും കത്തിൽ എഴുതിയില്ല. എഴുതിയാൽ അതൊന്നും അവടംക്കു വായിക്കുവാൻ ഇടയാകത്തില്ലെന്നു് എനിക്കറിയാം. ചിലപ്പോടം എഴുത്തുതന്നെ അധികാരികടം അങ്ങോട്ടു് അയച്ചെന്നു വരുകയില്ല. അതുകൊണ്ടു് എങ്ങും തൊടാതെ അതുമിതും ചിലതു് എഴുതി: എന്നെ കാത്തിരിക്കേണ്ടാ. ഞാൻ വന്നാൽ വന്നു. ജീവപര്യന്തം നാടുകടത്തലിനു ശിക്ഷിച്ചു് ആൻഡമാനിലാണു്—ഇതായിരുന്നു കത്തിൻെറ സാരം. എഴുത്തു്, അയിഷുൻെറ മൂത്തയേട്ടനാണു് ഞാൻ അയച്ചതു്. അവടംക്കു നേരിട്ടെഴുതുവാനുള്ള കരുത്തു് എനിക്കില്ലായിരുന്നു. അയിഷുനോടു് എല്ലാം പറയണം എന്നാണു് എഴുതിയതും.''

മമ്മതുക്കായ്ക്കു കഥ തുടരുവാൻ വല്ലാത്ത വിമ്മിഷ്ടം തോന്നി. അയാടം അല്പനേരം മൗനമായി എങ്ങോട്ടെന്നില്ലാതെ നോക്കിയിരുന്നു. വികാരാവേശംകൊണ്ടു മുഖം ചുവന്നുതുടുത്തിരുന്നു. അസ്തമനസൂര്യൻെറ ചെങ്കതിരുകളേററു് അതു കൂടുതൽ അരുണാഭമാ

യിട്ടാണു കാണപ്പെട്ടതു്. പടിഞ്ഞാറെ ചക്രവാളത്തിൽ ഉയൎന്നു നില്ക്കുന്ന ചെമ്മാനം നോക്കി രവീന്ദ്രനും തോമസ്സും കുറച്ചുനേരം ഇരുന്നു.

''ആ എഴുത്താണു് പിന്നുള്ള സംഭവങ്ങൾക്കെല്ലാം കാരണമായി ഭവിച്ചതു്''— മമ്മതുക്കാ പതുക്കെ പറഞ്ഞു. ''എൻെറ എഴുത്തു കാര്യമായി കണക്കാക്കി അയിഷുനെ ഞാൻ മൊയ് ചൊല്ലിയിരിക്കുകയാണെന്നു് അവർ കരുതി. കാസിമാരോടു് അവർ ആലോചിച്ചു. അവരും അതു ശരിവച്ചു. ജീവപര്യന്തം നാടുകടത്തിയ ഒരുത്തനുണ്ടോ മടങ്ങിവരുന്നു? അയിഷുവാണെങ്കിൽ പന്ത്രണ്ടു കൊല്ലമായി കാത്തിരിക്കുകയാണു്. എന്നാൽ ഈ കാത്തിരിപ്പിനു് ഒരന്ത്യമെവിടെ? അവളുടെ കണ്ണുനീർ കണ്ടുകൊണ്ടു് ബന്ധുക്കൾ എത്രനാൾ കഴിയും? എന്തിനു്, അവർ അവളെ നിർബ്ബന്ധിച്ചു് വേറൊരുത്തനു നിക്കാഹ് ചെയ്തുകൊടുത്തു—എന്നെ അവർ വിവരം അറിയിച്ചതേയില്ല. ഞാൻ ഒന്നും അറിഞ്ഞതുമില്ല. അറിയിച്ചിട്ടു ഫലമെന്താണു്? നാടുകടത്തിയ ഒരുത്തൻ നശിച്ചു എന്നല്ലാതെ എന്തു കരുതാൻ? അതും ജീവപര്യന്തം ആൻഡമാനിലേക്കു് അയച്ച ഒരുത്തൻ!'' മമ്മതുക്കാ ആലോചനാനിമഗ്നനായി കുറച്ചുനേരം ഇരുന്നു.

''ജയിലിലെ എൻെറ പെരുമാററം അധികാരികൾക്കു തൃപ്തിയുളവാക്കിയതുകാരണം പന്ത്രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ എനിക്കു ലീവ് സർട്ടിഫിക്കററ് കിട്ടി. അതെന്താണെന്നു നിങ്ങൾക്കറിയില്ല.''

''അറിഞ്ഞുകൂടാ.'' തോമസ് പതുക്കെ പറഞ്ഞു.

''നല്ലനടത്തക്കാരായ പുള്ളികൾക്കു് ആൻഡമാനിൽ ഇഷ്ടം പോലെ എവിടെയെങ്കിലും കുറേ സ്ഥലമെടുത്തു്, കൃഷിയുംമററും ചെയ്തു് സ്വാതന്ത്ര്യമുള്ള ഒരാളെപ്പോലെ ജീവിക്കാം. സഹായം സൎക്കാരു ചെയ്തുകൊടുക്കും. പക്ഷേ, നോട്ടപ്പുള്ളിയായിരിക്കുമെന്നു മാത്രം. അനാവശ്യമോ അച്ചടക്കമില്ലായ്മയോ കാണിക്കാതിരുന്നാൽ കുറേക്കഴിഞ്ഞു് ലീവ് സട്ടിഫിക്കററുകാൎക്കു നാട്ടിൽ പോയി കുടുംബത്തെ ഇവിടേക്കു കൊണ്ടുവരുവാൻ ഏർപ്പാടു ചെയ്തുകൊടുക്കും. സകുടുംബം ഇവിടെ വന്നു ജീവിക്കാം. കുററവാളി നല്ല പൗരനായി തീരാനുള്ള അവസരം കൊടുക്കുകയാണു് ഈ വ്യവസ്ഥകൊണ്ടുണ്ടാകുന്നതു്. ഞാൻ ബംബൂഫ്ളാററിൽ ഒരു കൊച്ചു വീടു വച്ചു്, ചുററിനുമുള്ള സ്ഥലത്തു കൃഷി തുടങ്ങി, പലരും ഇങ്ങനെ അവിടെ കഴിയുന്നുണ്ടായിരുന്നു. രങ്കത്തുള്ള സർദാർജി അന്നു് അങ്ങനെ അവിടെയുണ്ടായിരുന്ന ആളാണു്.''

''ആരു്? സർദാർജിയോ?'' തോമസ് അത്ഭുതത്തോടെ ചോദിച്ചു.

''അതെ. എനിക്കു വീടും ഒരു നല്ല പറമ്പുമായി. ഒന്നാന്തരം പുരയിടം. അതിൽ തെങ്ങും വാഴയും കമുകുമൊക്കെ വളൎന്നു. അ

പ്പോഠം ഞാൻ കരുതി, നാട്ടിലേക്കു പോയാലെന്തു്? അയിഷുനെ കൂടി കൂട്ടിക്കൊണ്ടു വന്നാലെന്തു്? എൻെറ ആഗ്രഹം ആപ്പീസറന്മാരെ അറിയിച്ചു. അവരെല്ലാം വളരെ സന്തോഷിച്ചു. ലീവ് സർട്ടിഫിക്കററ് കിട്ടിയ കൈതികഠം ഇങ്ങനെ നന്നാകുന്നതു കാണുക അവക്കും വളരെ സന്തോഷമുള്ള കാര്യമാണ്.''

''നല്ല കുടുംബങ്ങഠം അവിടെ ഉണ്ടാകുന്നതു് നാടുതന്നെ നന്നാകുവാൻ നല്ലതാണല്ലോ.'' തോമസ് പറഞ്ഞു.

''അതേ! അതുതന്നെയായിരുന്നു അവരുടെയും പദ്ധതി. എൻെറ യാത്രയ്ക്കുള്ള ഏർപ്പാടുകളെ സംബന്ധിച്ച എഴുത്തുകുത്തുകഠം പൂർത്തിയാകുവാൻ ആറു മാസത്തോളം വേണ്ടിവന്നു. കപ്പലിൽ മദ്രാസിലേക്കും അവിടെനിന്നു തീവണ്ടിയിൽ തിരൂരേക്കും ഞാൻ പോയി. പോലീസുകാരുടെ നോട്ടത്തിൻകീഴിലാണ് യാത്രയൊക്കെ നടന്നതു്. എന്നാൽ അക്കാര്യം ആരും അറിയാത്ത തരത്തിലായിരുന്നു ഏർപ്പാടുകളെല്ലാം. പുറമേ ലക്ഷണങ്ങളൊന്നുമില്ലതാനും. ഞാൻ ഒരു സാധാരണ പൗരനെപ്പോലെ തിരൂരിലെത്തി. ആരും എന്നെ സ്വീകരിക്കാനുണ്ടായിരുന്നില്ല. എൻെറ നാട്ടിൽ ഒരപരിചിതനായിരുന്നു ഞാൻ. തിരൂരിൽനിന്നു് കാലത്തു ഞാൻ മലപ്പുറത്തെത്തി.

പത്തുപന്ത്രണ്ടു കൊല്ലക്കാലത്തിലധികം ഒരു വിവരവുമില്ലാതിരുന്ന ഒരു മനുഷ്യൻ! ഒരു പ്രഭാതത്തിൽ പെട്ടെന്നു് അവരുടെ മുമ്പിലേക്കു കടന്നുചെല്ലുകയാണ്. മരിച്ചുപോയെന്നു പലരും കരുതിയ ഒരുത്തൻ പെട്ടെന്നു പ്രത്യക്ഷപ്പെടുക! എന്നെ കണ്ടവരുടെ മനോഭാവം എന്തായിരിക്കുമെന്നു് ഊഹിക്കുകയാണു ഭേദം.''

മമ്മതുക്കാ പതുക്കെ ചിരിച്ചു. വേദനയിൽ നനഞ്ഞ ഒരു ചിരി.

''മലപ്പുറത്തെ താഴത്തെ മുക്കിൽ, വഴിയുടെ വക്കിൽ ഒരു ചായപ്പീടികയുണ്ടു്. പത്തുപതിമ്മൂന്നു കൊല്ലം മുമ്പു് പോലീസുകാർ വീട്ടിൽ വന്നു് എന്നെ പിടിച്ചു വിലങ്ങുവച്ചു കൊണ്ടുപോകുമ്പോഠം അതുവഴിയാണു പോയതു്. അവിടെയുള്ള കടക്കാരാരും പുറത്തിറങ്ങിയില്ല. ചായപ്പീടികയിലെ കൃഷ്ണൻനായർ അന്നും മമ്മതിനെ കാണാൻ വഴിയിലേക്കു വന്നു. എന്നെ യാത്രയാക്കുവാൻ അയാളൊരു മനുഷ്യനേ അന്നു് അവിടെ ഉണ്ടായിരുന്നുള്ളൂ. വിലങ്ങണിഞ്ഞ ഞാൻ മുമ്പേയും പോലീസുകാർ പുറകേയും നടക്കുകയാണ്. ആ കാഴ്ച കണ്ടു് നിലവിളിച്ചുകൊണ്ടു വഴിയിലേക്കു വന്ന കൃഷ്ണൻനായരുടെ രൂപം ഇന്നും ഞാൻ മറന്നിട്ടില്ല. പാവം!''

മമ്മതുക്കായുടെ കണ്ഠം ഇടറി. അയാഠം വിവരണം നിർത്തി അല്പനേരം ഇരുന്നു.

''പള്ളിക്കൂടം വാദ്ധ്യാരായിരുന്ന ഞാനും ചായക്കട കൃഷ്ണൻനായരും തമ്മിലുണ്ടായിരുന്ന സ്നേഹബന്ധത്തിൻെറ ആഴം അന്നാണ് ഞാൻപോലും അനുഭവിച്ചറിഞ്ഞതു്. സ്കൂളുവിട്ടു് വീട്ടിലേക്കു മടങ്ങുമ്പോഠം ഞാൻ ഒരുദിവസംപോലും മുടക്കമില്ലാതെ കൃഷ്ണൻ

നായരുടെ ചായക്കടയിൽ കയറാറുണ്ട്. എത്രനാളായിട്ടുള്ള സ്നേഹമായിരുന്നു ഞങ്ങളുടേതു്! എന്തൊക്കെ ലഹളകളം, എവിടെയെല്ലാം നടന്നിട്ടും നായരുടെ പീടിക എന്നത്തേയുംപോലെ അവിടെ നിന്നു. അതിൻെറ ഒരോലത്തുരുമ്പുപോലും ആരും തൊട്ടില്ല. നായർ ഒരു വെറും ചായക്കടക്കാരനാ. എന്നാലും ഒരു വലിയ മനുഷ്യനായിരുന്നു. അയാരം മരിച്ചു!... ഒരുമാസം മുമ്പ്...വിവരം അയാളുടെ മകൻ എന്നെ എഴുതിയറിയിച്ചു. അതന്വേഷിച്ചാണു് ഞാനിപ്പോരം പോയിട്ടു വരുന്നതു്.'' ഗദ്ഗദംകൊണ്ടു് മമ്മതുക്കാക്കു് കുറേനേരം മിണ്ടാതിരിക്കേണ്ടിവന്നു. നിറഞ്ഞ കണ്ണു കവിഞ്ഞൊഴുകി. തോളിൽ കിടന്ന തോർത്തുകൊണ്ടു കണ്ണീരൊപ്പി

''ഭൂമിയിൽ ജനങ്ങരം പെരുത്തുണ്ടു്. എന്നാൽ അവരുടെയിടയിൽ അപൂർവമായിട്ടേ മനുഷ്യരുള്ളു. കൃഷ്ണൻനായർ ഒരു മനുഷ്യനായിരുന്നു; ഒരു വലിയ മനുഷ്യൻ!''—മമ്മതുക്കാ കണ്ണുനീർ വീണ്ടും ഒപ്പി.

''അയാളുടെ മരണവിവരമറിഞ്ഞപ്പോരം ഞാൻ കരഞ്ഞു. എൻെറ സ്വന്തക്കാർ എത്രപേർ മരിച്ചിട്ടുണ്ടു്! അന്നെങ്ങും ഹൃദയം നൊന്തു് എനിക്കു കരയാനിടവന്നിട്ടില്ല. സ്നേഹബന്ധമാണു് രക്തബന്ധത്തേക്കാരം ഹൃദയം അറിയുന്നതു്.'' തോർത്തുമുണ്ടെടുത്തു് വീണ്ടും കണ്ണീരൊപ്പി. മൂക്കുപിഴിഞ്ഞു തുടച്ചു.

''ആട്ടെ! മമ്മതുക്കാ പറഞ്ഞുവന്ന കാര്യം...പറഞ്ഞാട്ടെ!''—ദീർഘനേരത്തെ നിശ്ശബ്ദത ഭേദിച്ചതു് തോമസ്സായിരുന്നു.

''നായരെക്കുറിച്ചു് ഇപ്പോരം എങ്ങനെ ഓർമ്മിക്കാതിരിക്കും; അയാളുടെ മരണമന്വേഷിച്ചു മടങ്ങുന്ന ഞാൻ?''

''നേരാണു്. ചിലരുടെ വേർപാടു് വല്ലാത്ത വിടവുണ്ടാക്കും.''

''ഈ വിടവു് എനിക്കു് ഒരിക്കലും നികത്തുവാൻ കഴിയുന്നതല്ല. ആൻഡമാനിൽ അകപ്പെട്ടശേഷം രണ്ടുതവണയേ ഞാൻ മലപ്പുറത്തു പോയിട്ടുള്ളു. ഇതു രണ്ടാമത്തെപ്രാവശ്യമാണു്. ആദ്യത്തെ പ്രാവശ്യത്തെ കാര്യമാണല്ലോ പറഞ്ഞുവന്നതു്. ഞാൻ കാലത്തു മലപ്പുറത്തെത്തിയപ്പോരം അന്വേഷിച്ചതു് കൃഷ്ണൻനായരെയാണു്. എന്നത്തേയുംപോലെ കാലത്തു ചായപ്പീടിക തുറന്നിട്ടുണ്ടു്. പഴയ ആ കടതന്നെ. കാലം പോയതു് അതിൽ മാററമൊന്നും വരുത്താതെയാണു്. ഞാൻ മിണ്ടാതെ പീടികയിലേക്കു കയറിച്ചെന്നു! ചങ്കിടിക്കുന്നതു് പെരുമ്പറപോലെ എൻെറ ചെവിയിൽ കേരംക്കാം. പഴയ നല്ലോലിപ്പെട്ടി വച്ചിട്ടുള്ള കൊച്ചു മേശയുടെ പുറകിൽ, സ്റ്റൂളിൽ ഇരുന്നിരുന്ന നായർ എന്നെ തുറിച്ചുനോക്കിക്കൊണ്ടു് എഴുന്നേററു. നടന്നടുക്കുന്ന എന്നെ എന്തൊരു നോട്ടമാണു് നോക്കിയതു്... സ്വപ്നത്തിലെഴുന്നേററുനില്ക്കുന്ന ഒരുത്തൻെറ നോട്ടംപോലെ! ഞാൻ ചിരിക്കുവാൻ ശ്രമിച്ചുനോക്കി.

'മമ്മതേ!'—അതു് ഒരു വിളിയോ അലർച്ചയോ എന്തായിരുന്നെന്നു് എനിക്കറിഞ്ഞുകൂടാ. അയാറം ആഞ്ഞടുത്തു് എന്നെ കെട്ടിപ്പിടിച്ചു വിങ്ങിവിങ്ങിക്കരഞ്ഞു. 'എന്റെ മമ്മതേ! എന്റെ മമ്മതേ!' നായർ പിറുപിറുത്തുകൊണ്ടിരുന്നു. എനിക്കും അതു സഹിക്കാൻ കഴിഞ്ഞില്ല. കണ്ണുകറം നിറഞ്ഞൊഴുകി. എത്രനേരം അങ്ങനെ കെട്ടിപ്പിടിച്ചു ഞങ്ങറം നിന്നെന്നറിഞ്ഞുകൂടാ.

കുറേക്കഴിഞ്ഞു ഞങ്ങറം ഒരു ബെഞ്ചിൽ അടുത്തടുത്തിരുന്നു. നായർ എന്റെ തലയിലും നെററിയിലും മററും തടവുന്നുണ്ടായിരുന്നു. എന്റെ മുഖം പിടിച്ചുയർത്തി എത്രതവണയാണു് എന്റെ കണ്ണിലേക്കു തുറിച്ചുനോക്കിയതു്. 'മമ്മതേ! ഇതു നിങ്ങറംതന്നെയാണോ?'

ഞാൻ മടങ്ങിവന്നിരിക്കുന്ന കാര്യം കാട്ടുതീപോലെ മലപ്പുറത്തെങ്ങും പരന്നു.

കുറേനേരത്തേക്കു് എന്തെങ്കിലും പറയുവാൻ നായർക്കു കഴിഞ്ഞില്ല. അയാറം ചായയുണ്ടാക്കുവാനെന്നമട്ടിൽ എഴുന്നേററു പോയി. യഥാർത്ഥത്തിൽ അകത്തെ വികാരം അടക്കുവാനുള്ള ശ്രമത്തിലായിരുന്നു അയാറം എന്നു് എനിക്കറിയാൻ വിഷമമുണ്ടായിരുന്നില്ല.

കടയിൽ കയറിവന്നവർ, പ്രദർശനത്തിനു വച്ചിരുന്ന കൗതുകജന്തുവിനെ കാണാനെന്നപോലെ, എനിക്കു ചുററും തടിച്ചുകൂടി. ചിലർ അടക്കിയൊതുക്കി സംസാരിക്കുന്നുണ്ടു്. എന്നാൽ അതൊന്നും ഞാൻ ശ്രദ്ധിച്ചതേയില്ല.

നായർ ചായ കൊണ്ടുവന്നു് എനിക്കു തന്നു.

'ഈ ചായയുടെ രുചിയറിഞ്ഞിട്ടു് എത്ര നാളായി!'—ഞാൻ ഗദ്ഗദത്തോടെ പറഞ്ഞു ചായ മോന്തി.

ചായ കുടിക്കുന്നതു നോക്കി നായർ മിണ്ടാതെ എന്റെ അടുത്തിരുന്നു. കൂടക്കൂടെ എന്റെ തോളിൽ തടവി. നിങ്ങറംക്കു ഭാവനചെയ്യാൻപോലും സാധിക്കില്ല അന്നത്തെ എന്റെ മനസ്ഥിതി.

കുറേക്കഴിഞ്ഞു ഞാൻ നായരോടു കാര്യങ്ങളെല്ലാം പറഞ്ഞു കേറംപ്പിച്ചു. പോലീസുകാർ എന്നെ മലപ്പുറത്തുനിന്നു പിടിച്ചുകൊണ്ടു പോയതുമുതൽ, അന്നു മലപ്പുറത്തു തിരിച്ചുവന്ന കാലംവരെയുള്ള കഥകറം! ഒരുമാസം കഴിയുന്നതിനു മുമ്പു് എനിക്കു മടങ്ങിപ്പോകണം. ആ വ്യവസ്ഥയിലാണു് വന്നിരിക്കുന്നതു്. അയിഷുനേം കൊണ്ടുപോകണം!

നായർ ഞെട്ടുന്നതു ഞാൻ കണ്ടു.

'മമ്മതേ!' നായർ പറഞ്ഞു. 'നിങ്ങറം ഒന്നുമറിഞ്ഞില്ലേ?'

'എന്തു്?'

'നിങ്ങറം അയിഷയെ മൊഴിചൊല്ലിയെന്നും പിന്നെ നിങ്ങളെന്നോ മരിച്ചുപോയെന്നുമാണല്ലോ, ഇവിടെ അയിഷയുടെ വീട്ടുകാർ പറഞ്ഞതു്!'

'അതെങ്ങനെ?'

'അങ്ങനെ അവക്ക് അറിയിപ്പ കിട്ടിയത്രേ!'

'അറിയിപ്പോ?'

'അതെ. ആൻഡമാനിൽനിന്നു്.'

'എന്തായിപ്പറയുന്നെ?'

'അങ്ങനെയാണു് ഇവിടെ എല്ലാവരും ധരിച്ചിരിക്കുന്നതു്. അയിഷയും അതു വിശ്വസിച്ചു.'

'ങേ?'

'അതുകൊണ്ടു് അവർ അവളെ വേറെ കല്യാണംകഴിച്ചു കൊടുത്തു!'

അപ്രതീക്ഷിതമായി തലയ്ക്കു് അടിയേററവനെപ്പോലെ ഞാൻ കറങ്ങിയിരുന്നുപോയി.

'നേരാ മമ്മതേ! അയിഷ വേറെ കല്യാണംകഴിച്ചു.'

ഞാൻ താഴെ വീഴുമെന്നു ഭയന്നു് ബഞ്ചിൽ ബലമായി പിടിച്ചിരുന്നു.

'സത്യമാ! ഞാൻ ഇക്കാര്യത്തെക്കുറിച്ചു പൊളിപറയുമോ?'

'ഇല്ല!'

ഞാൻ ഇരുന്നു ചിന്തിച്ചു. എന്റെ അയിഷുന ഞാൻ മൊയി ചൊല്ലിയത്രേ! ഞാൻ മരിച്ചത്രേ! ഇതെന്താണു കേൾക്കുന്നതു്? ഹൊ! അന്നത്തെ അനുഭവം എനിക്കു് ഇന്നും ഓർമ്മിക്കുവാൻ വയ്യ. നായർ എല്ലാം വിവരിച്ചു പറഞ്ഞു. ഞാൻ അന്നൊരിക്കൽ എഴുതിയ കത്തിന്റെ കാര്യം അപ്പോഴാണു് ഓർമ്മയിൽ വന്നതു്. അതിനെ ആസ്പദമാക്കിയാണു്, ഞാൻ മൊയിചൊല്ലിയതായി അവർ വിധിച്ചതു്. പിന്നെ വളരെക്കഴിഞ്ഞു് ഞാൻ മരിച്ചതായി അവർ കെട്ടിച്ചമച്ചു. അയിഷുനെ അങ്ങനെയാണു് പുതിയ കല്യാണത്തിനു് അനുകൂലിപ്പിച്ചതു്!

എനിക്കു ചിലപ്പോൾ തോന്നും പടച്ചോൻ നിശ്ചയിക്കുന്നതൊക്കെ നല്ലതിനുതന്നെയാണെന്നു്. അല്ലെന്നു ചിലർ വാദിക്കുന്നതു കേൾക്കുമ്പോൾ തോന്നും അതും ന്നേരാണെന്നു്! എന്നാൽ തോമസേ. ഒരു കാര്യമുണ്ടു്. മനുഷ്യന്റെ അറിവും അനുഭവവും കഴിഞ്ഞും ജീവിതം വിശാലമായി പരന്നുകിടക്കുന്നില്ലേ? നമ്മുടെ അറിവുകളുടെ അതിരുകൾക്കപ്പുറത്തായിക്കൂടേ ജീവിതവൃത്തത്തിന്റെ മുക്കാൽപങ്കും? ആണെന്നാ എന്റെ വിശ്വാസം! അതുകൊണ്ടാ പടച്ചോൻ നിശ്ചയിക്കുന്നതാ ശരിയെന്നു ഞാൻ കരുതുന്നതു്. എല്ലാം കാണുന്നതു പടച്ചോനല്ലേയുള്ളു? തരുന്നതെല്ലാം കൈനീട്ടി വാങ്ങുക. കരഞ്ഞുകൊണ്ടാണെങ്കിലും വാങ്ങണം. ഈ വയസ്സുകാലത്തു് എനിക്കു പറയാനുള്ളതു് അതുമാത്രമേയുള്ളു.''

''ശരി, മമ്മതുക്കാ പറഞ്ഞതു ശരിയാ. നമ്മുടെ കാഴ്ചയിൽ ഒതുങ്ങുന്നതിനേക്കാൾ വലുതാണു് ജീവിതം. നാം കാണുന്നതു് ഒരു കോണു മാത്രമാണു്.''

''ഓ! അതൊക്കെ പോട്ടെ! ഞാൻ പറഞ്ഞുവന്ന കഥ തീ ൎക്കാം. ഞാൻ വല്ലാതെ കുഴപ്പത്തിലായി. വന്നതെന്തിനാ? അയിഷൂനെ കാണാനും കൊണ്ടുപോകാനും. അവളാണെങ്കിൽ മറെറാരുത്തൻെറ മുതലായി. എനിക്കു് ലോകരോടും ലോകത്തോടും തോന്നിയ വെറുപ്പ് എത്രയാണു്! എല്ലാം ചുടണം! എല്ലാം ഭസ്മമാക്കണം! ആ എരിതീയിൽ എനിക്കും ഒടുങ്ങണം! അതായിരുന്നു എൻെറ നിശ്ചയം. അവളെ എന്നിൽനിന്നകററിയ ആളുകളോടു തോന്നിയ പകയെപ്പററി എന്തു പറയാൻ?

ഞാനും നായരും തമ്മിൽ വലിയ വാദംതന്നെ നടന്നു. കഴിഞ്ഞതൊക്കെ കഴിഞ്ഞു. ഒന്നും അഴിച്ചെടുത്തു് പുതിയതായി തുടങ്ങാനാവില്ല. അയിഷൂനു് ഒരു കുട്ടിയുമുണ്ടു്!

ഒടുവിൽ നായർതന്നെ ജയിച്ചു. അയാളു എന്നെ നിരായുധനാക്കി. ഞാൻ യുക്തിയുടെയും വിവേകത്തിൻെറയും വഴിയിലേക്കു വന്നു.

ഞാൻ എത്തിയ വിവരം അറിഞ്ഞിട്ടു് അയിഷൂൻെറ സഹോദരന്മാരാരും ഒന്നു നോക്കാൻപോലും വന്നില്ല. എന്നോടു രണ്ടു വാക്കു പറയുവാൻപോലും അവക്കു വിവേകമില്ലായിരുന്നു. നന്ദികെട്ട മനുഷ്യർ!

ഒരാഴ്ച കഴിഞ്ഞു ഞാൻ മടങ്ങി. വന്നു് പത്താമത്തെ ദിവസം. എൻെറ ഭാഗ്യത്തിനു്, ഞാൻ വന്ന കപ്പൽ മദ്രാസ്സിൽനിന്നു പോർട്ടു് ബ്ലയറിലേക്കു തിരിച്ചുപോയിട്ടില്ലായിരുന്നു. അതിൽത്തന്നെ ഞാനും മടങ്ങി.

നിരാശനായി, തളർന്ന മനസ്സോടെ, ഞാൻ ആൻഡമാനിൽ തിരിച്ചെത്തി. വിവരങ്ങളെല്ലാം അധികാരികളെ അറിയിച്ചു.

ഇനി എൻെറ ലോകം ഇവിടെയാണു്, ഈ ആൻഡമാനിൽ. പഴയ ലോകവുമായുള്ള എല്ലാ ബന്ധങ്ങളും അററുകഴിഞ്ഞു. വൈരാഗ്യത്തോടെ പഴയതെല്ലാം ഞാൻ മറക്കാൻ ശ്രമിച്ചു. എൻെറ വളച്ചുകൊണ്ടുവേണം എൻെറ പ്രതിഷേധം പ്രകടിപ്പിക്കുവാൻ. ഇതായി എൻെറ വാശി.''

മമ്മതുക്കായുടെ ശരീരം വിറയ്ക്കുന്നുണ്ടായിരുന്നു, അതു പറഞ്ഞപ്പോൾ. പഴയ ഒരദ്ധ്യാപകൻെറ വാചാലതയെല്ലാം തോമസ് അയാളിൽ കേട്ടു

''മലപ്പുറത്തു പോയി മടങ്ങിയിട്ടു വഷം ഒന്നു കഴിഞ്ഞു.'' മമ്മതുക്കാ കഥ തുടന്നു. ''നിരാശയുടെ ഭാരം എൻെറ പ്രയത്നത്തെ തളത്തിയില്ല. മറിച്ചു്, പ്രയത്നം നിരാശയെ നീക്കംചെയ്തു. ജയിൽനിയമത്തിൽ ഒരു പ്രത്യേകമായ ഏർപ്പാടുണ്ടായിരുന്നു.''

''അതെന്താണു്?''— മമ്മതുക്കായെ ഉത്സാഹിപ്പിക്കുവാൻ തോമസ് ചോദിച്ചു. അയാളുടെ മുഖം കൂടുതൽ പ്രസന്നമായിത്തുടങ്ങിയിരുന്നു.

''ജയിൽപ്പുള്ളികളായി അന്നു പത്തുനാല്പതു പെണ്ണുങ്ങളുണ്ടായിരുന്നു. അവരെല്ലാം നാടുകടത്തലിനു ശിക്ഷിക്കപ്പെട്ടു വന്നിട്ടുള്ളവരാണ്. ആണ്ടിലൊരിക്കൽ പെണ്ണുങ്ങൾക്കും ആണുങ്ങൾക്കും ഇഷ്ടം തോന്നുന്നവരെ തിരഞ്ഞെടുത്തു വിവാഹം ചെയ്യാം. കുടുംബം സ്ഥാപിച്ചു വെളിയിൽ താമസിക്കാം.''

''ഒരുതരം സ്വയംവരം; അല്ലേ മമ്മതുക്കാ?''

''അതെ!''

''ഞാനിതിനെക്കുറിച്ചു കേട്ടിട്ടുണ്ട്.''

''അങ്ങനെ സ്വയംവരം നടത്തി, ഞാൻ ഒരുത്തിയെ സ്വീകരിച്ചു. ഞങ്ങൾ ഒന്നിച്ച് ബംബൂഫ്ളാററിൽ താമസം തുടങ്ങി. അവളാണ് എൻെറ മകൾ നബീസയുടെ ഉമ്മ!''

മമ്മതുക്കാ ഹൃദയംതെളിഞ്ഞു ചിരിച്ചു. ഇടിവെട്ടി പെയ്ത മഴയ്ക്കുശേഷം, തെളിഞ്ഞ മാനംപോലെ അയാളുടെ മുഖം പ്രസന്നമായി.

''ഇന്നു ഞാൻ പറഞ്ഞാൽപ്പോലും ആരും വിശ്വസിക്കില്ല നബീസയുടെ ഉമ്മ ഒരു കൈതിയായിരുന്നെന്ന്. എത്ര ഹൃദ്യമായ ഒരു ദാമ്പത്യമായിരുന്നു ഞങ്ങളുടേത്! അവൾ മൂന്നുകൊല്ലംമുമ്പാണ് മയ്യത്തായത്. രങ്കത്തുവച്ച്!''

മമ്മതുക്കായുടെ മുഖം അല്പം മങ്ങി. കുറേനേരം മിണ്ടാതിരുന്നു.

''ഞാൻ മുമ്പു പറഞ്ഞില്ലേ, പടച്ചോൻ തരുന്നതെല്ലാം കൈനീട്ടി വാങ്ങണമെന്ന്? ജീവിതം മനുഷ്യൻെറ മുഷ്ടിയിൽ ഒതുങ്ങത്തില്ല; അത്ര വലുതാണ്. ആയിഷു എന്നിൽനിന്നു പോയപ്പോൾ ഞാൻ കരുതി എല്ലാം തീർന്നെന്ന്. ജീവിക്കേണ്ട ആവശ്യമില്ലെന്ന്. എന്നാൽ എൻെറ ജീവിതം അതോടെ അസ്തമിച്ചില്ല. അതു പിന്നെയും വളർന്നു. ഇന്ന് ഈ അവസാനകാലത്ത് എനിക്കു മടിക്കുടാതെ പറയാനൊക്കും, ഞാൻ സംതൃപ്തനാണെന്ന്. അന്യരെ കുററം പറയാനും ശപിക്കാനും തക്ക എത്ര കാര്യങ്ങളാണ് എനിക്കുള്ളത്! എന്നാൽ ആകെക്കൂടി കണക്കുനോക്കി, ലാഭനഷ്ടം നിശ്ചയിക്കുമ്പോൾ, ആൻഡമാനിൽ വന്നതും, ജീവിച്ചതും കഷ്ടമായിപ്പോയെന്ന് എനിക്കു തോന്നുന്നില്ല. ഇന്ന് എൻെറ വേരുമുഴുവൻ ആ കന്നിമണ്ണിലാണ് ഉറച്ചിരിക്കുന്നത്. പടച്ചോൻ ചെയ്തതൊക്കെ എൻെറ ഗുണത്തിനേ ഉതകിയിട്ടുള്ളു.''

ഇത്രയധികം ദുരിതങ്ങൾ അനുഭവിച്ച ഒരു മനുഷ്യൻ ഇത്ര ദൃഢമായ ശുഭാപ്തിവിശ്വാസിയായതു് രവീന്ദ്രനെ വിസ്മയിപ്പിച്ചു. എങ്കിലും ഒന്നും പറഞ്ഞില്ല. അല്പമെന്തെങ്കിലും നിരാശ നേരിടാനിടയാകുമ്പോൾ, ലോകത്തെ അടക്കിശപിക്കുന്ന മനുഷ്യരെവിടെ? ജീവിതം പച്ചയായി നേരിട്ടുകണ്ട ശുഭൈകദൃക്കായ ഈ വൃദ്ധൻ എവിടെ?

ദീർഘനേരം അവർ മിണ്ടാതെയിരുന്നു, കാററും കൊണ്ട്. ഓരോരുത്തരും അവരവരുടെ ലോകത്തിൽ ചിന്തയെ വ്യാപരിപ്പിച്ചു കഴിയുകയായിരുന്നു.

''പോർട്ട്ബ്ലയറിലെ എൻെറ കട ഒന്നു പരിഷ്കരിക്കണം.''— വിഷയം മാററാൻ മനഃപൂർവ്വം ശ്രമംനടത്തുന്നമട്ടിൽ തോമസ് പതുക്കെ പറഞ്ഞു ''പിന്നെ രങ്കത്തു് ഒരു പുതിയ കട തുറക്കണം.''

''വരിൻ! രങ്കത്തു വരിൻ! വേണ്ട ഒത്താശയൊക്കെ ചെയ്തു തരാം.''—മമ്മതുക്ക സ്വന്തം ചിന്തയ്ക്കു വിരാമമിട്ടുകൊണ്ടു് പ്രസന്നനായി പറഞ്ഞു.

''അതു മതി. മമ്മതുക്കായുടെ ഒത്താശയുണ്ടായാൽ ജയിച്ചു.''— തോമസ് ചിരിച്ചുകൊണ്ടു് ഉറക്കെ പറഞ്ഞു.

''ഞാൻ നിങ്ങളുടെ ആളല്ലേ?''

''അതെ!''— തോമസ് തലകുലുക്കിക്കൊണ്ടു പറഞ്ഞു. ''രവീന്ദ്രൻ പോർട്ട്ബ്ലയറിൽ നിന്നു പരിചയിക്കണം. അതു കഴിഞ്ഞു് അവിടത്തെ കാര്യത്തിനുള്ള ആളാക്കിക്കളയാം!''

രവീന്ദ്രൻ അത്ഭുതപ്പെട്ടു. തന്നെ സംബന്ധിക്കുന്ന കാര്യങ്ങൾ നിശ്ചയിക്കുന്നതിനു് തോമസിനു് ഒരു ക്ലേശവുമില്ല. അഭിപ്രായം പോലും ചോദിക്കണമെന്ന താൽപര്യമില്ല.

''ഉദ്യോഗത്തിനൊന്നും പോകണ്ടാ! വല്ല ബിസിനസ്സും നടത്തുന്നതാ കൂടുതൽ നന്നു്.''—മമ്മതുക്കാ അഭിപ്രായപ്പെട്ടു. അയാൾ രവീന്ദ്രനെ നോക്കിയാണു് അതു പറഞ്ഞതു്.

''അതുതന്നെ''—തോമസ് അനുകൂലിച്ചു. ''ഞാൻ പണ്ടു പോലീസായിരുന്നു. അങ്ങനെ കഴിഞ്ഞിരുന്നെങ്കിൽ... ഇന്നു് ഒരു കരപററുമായിരുന്നോ?''

''ഇല്ല. അതുതന്നെയാ ഞാനും പറേന്നെ!'' മമ്മതുക്കാ പതുക്കെ പറഞ്ഞു. ''പിന്നെ പടച്ചോൻെറ നിശ്ചയം! എന്നുവച്ചു് കൈയും കെട്ടിയിരുന്നാ കാര്യം നടക്കുമോ?''

''ഇല്ല!''

''അവിടെ, രങ്കത്തു്, ഒരു താസീൽദാരുണ്ടു്. നല്ല മനുഷ്യൻ. നമ്മുടെ നാട്ടുകാരൻ മലയാളി. ചെറുപ്പം. ഒരു നിമിഷം അടങ്ങിയൊതുങ്ങിയിരിക്കില്ല. കാടും മലയും കയറാൻ എന്തുത്സാഹം! അവിടെ ഓരോ കുടിയിലും പോകും. ഓരോരുത്തരേം അറിയും. ആളുകൾക്കു് എന്തു കാര്യമാ! ഞാൻ രങ്കത്തു് കാടിനോടു പടവെട്ടിക്കൊണ്ടിരുന്ന കാലത്താ അങ്ങോരും അവിടെ വന്നതു്.''

''എനിക്കറിയാം. സുധാകരനല്ലേ?'' തോമസ് ഇടയ്ക്കുകയറി പറഞ്ഞു.

''നേരത്തെ, പോർട്ട്ബ്ലയറിൽ, ക്ലാക്കായിരുന്നു. അക്കാലത്തു് പോർട്ട്ബ്ലയർ വിട്ടു് ആരും ആൻഡമാനിൽ മറെറങ്ങും പോകുവാൻ ഇഷ്ടപ്പെടുകയില്ല. താസീൽദാരായി രങ്കത്തു പോകുവാൻ ഒരാളെ നോക്കിയിട്ടു് ആരുമില്ല. ആക്കും അവിടെങ്ങും പോകണ്ടാ!

'ഞാൻ പോകാം!'—എന്നു് അങ്ങോരു പറഞ്ഞു. മൂപ്പരെ ഉദ്യോഗക്കയററം കൊടുത്തയച്ചു. സത്യത്തിനു് അങ്ങോരു് അവിടെ വന്നതിനുശേഷമാ രങ്കത്തു് താമസിക്കാൻകൊള്ളാവുന്ന സ്ഥല

മായതു്. അവിടെ കുടിയേററക്കാരായി വന്നവർക്കൊക്കെ സർക്കാരു നിശ്ചയിച്ചവിധത്തിൽ സ്ഥലം കൊടുക്കാനും, കുടികിടപ്പുകരം കെട്ടാനും എല്ലാം എത്ര പെട്ടെന്നു വ്യവസ്ഥയുണ്ടാക്കിയെന്നോ! എനിക്കുതന്നെ ഇതു നേരിട്ടറിയാം.'' ആത്മപ്രശംസയോടെ മമ്മതുക്കാ പറഞ്ഞിട്ടു ചിരിച്ചു. ''ഏഴെട്ടുമാസം മുൻപു് മൂപ്പരു നാട്ടിൽ പോയി കല്യാണംകഴിച്ചു്, തത്തമ്മപോലുള്ള പെണ്ണിനേംകൂട്ടി മടങ്ങിവന്നിട്ടുണ്ടു്! അതുപോലെ, ഇവിടെയിരുന്നു സംഗതിയൊക്കെ ശരിപ്പെടുത്തി, രവീന്ദ്രനും ഒരു കല്യാണംകഴിച്ചു്...''

തോമസു് ഉറക്കെ ചിരിച്ചു. രവീന്ദ്രനും അതിൽ പങ്കുചേർന്നു.

''അതിനു കാലം ധാരാളമൊണ്ടല്ലോ മമ്മതുക്കാ!''— രവീന്ദ്രൻ പറഞ്ഞു.

''ഒണ്ടു്. എന്നാലും നേരത്തെ, ഉന്നമുണ്ടായിരിക്കുന്നതു നല്ലതല്ലേ?''—പല്ലില്ലാത്ത വായ്‌ തുറന്നു് മമ്മതുക്കാ കുലുങ്ങിച്ചിരിച്ചു.

''എനിക്കു് അയലത്തു് ഒരു സർദാർജിയൊണ്ടെന്നു പറഞ്ഞില്ലേ? ഒററത്തടി!''

''സർദാർജിയെ എനിക്കു നേരിട്ടറിയാം. പോർട്ടു്ബ്ലയറിൽ ചിലപ്പോഴൊക്കെ വരും. ആളും എൻെറകൂട്ടാ! മരുന്നില്ലാതെ പറയുന്നില്ല.''

''എന്താണെന്നു രവീന്ദ്രനു പിടികിട്ടിയോ?''

''ഓ!'' രവീന്ദ്രൻ ചിരിച്ചു.

''അതു് ജംഗ്ലിയൊന്നും പോരാ. സാക്ഷാൽ സായിപ്പുതന്നെ വേണം!'' മമ്മതുക്കാ ചിരിച്ചു. ''അതു ശട്ടംകെട്ടിക്കൊടുക്കുന്നതു് തോമസാ!''

''അതെയതെ! നല്ല വിസ്കിയും ബ്രാൻഡിയും! നമുക്കെന്താ, ഒരാളിനു് ഉപകാരം ചെയ്തുകൊടുക്കുന്നതുകൊണ്ടു്?''

''ഒന്നുമില്ല, ഒന്നുമില്ല. സഹായിയില്ലേ!'' തീരെ ഇഷ്ടമില്ലാത്തവിധത്തിലാണു് മമ്മതുക്കാ സംസാരിച്ചതു്. ''ജിന്നിൻെറ കൂട്ടരു് എവിടെയുമൊണ്ടല്ലോ.''

''അതു പോട്ടെ. സർദാർജിയുടെ കാര്യം പൂർത്തിയാക്കിയില്ലല്ലോ.'' വിഷയം മാററാൻ രവീന്ദ്രൻ പറഞ്ഞു.

''അങ്ങേർക്കു പത്തുപന്ത്രണ്ടേക്കർ സ്ഥലമൊണ്ടു്. എൻെറ പറമ്പിൻെറ അടുത്തതാ. അതൊന്നു കാണണം! ഇവിടത്തെ മണ്ണിൻെറ വാശികാണാൻ വേറെങ്ങും പോകണ്ടാ.''

സൗമ്യമായ ചന്ദ്രികയേററു തിളങ്ങുന്ന കടൽത്തട്ടു്. എത്ര ഭംഗിയാണു് അതു കാണുവാൻ! അത്താഴം തയ്യാർ എന്നറിയിക്കുന്ന മണിനാദം കേൾക്കുന്നതുവരെ അവർ കുശലംപറഞ്ഞു കപ്പലിൻെറ ഡക്കിൽ ഇരുന്നു.

# 7. പുതിയ ചക്രവാളങ്ങൾ

താമരയിലപ്പരപ്പിലിരിക്കുന്ന ശലഭപ്പുഴുക്കളെപ്പോലെ കടൽ പ്പരപ്പിൽ, ചക്രവാളരേഖയിൽ, ചില രൂപങ്ങൾ കപ്പൽത്തട്ടിൽ നിന്നുകൊണ്ടു രവീന്ദ്രൻ കണ്ടു. സമയം ഏതാണ്ടു പത്തുമണിയോട ടുത്തിരിക്കും. അങ്ങകലെ കാണുന്നതു് ആൻഡമാൻ സമൂഹങ്ങളിൽ പ്പെടുന്ന ചില ചെറിയ ദ്വീപുകളാണു്. അകലെ കര ദർശിച്ച വാർത്ത കപ്പലിലെ യാത്രക്കാരുടെയിടയിൽ എത്ര വേഗമാണു പ്രചരിച്ച തു്! ഏതോ അത്ഭുതദൃശ്യം നോക്കിക്കാണുവാനുള്ള ആവേശത്തോടെ ആളുകൾ കപ്പൽത്തട്ടിൽ തടിച്ചുകൂടി. വർഷങ്ങളായി സമുദ്രയാത്ര ചെയ്യുന്നവരായിരിക്കും അവരെന്നു തോന്നും പെരുമാററങ്ങളും വി കാരപ്രകടനങ്ങളും കണ്ടാൽ! കര കാണാൻ ഇത്ര കൊതിയാണോ മനുഷ്യർക്കു്? എന്തെല്ലാം സൗകര്യങ്ങളുണ്ടെങ്കിലും കടലിൽ കഴി യാൻ അവർക്കു താൽപര്യമില്ല. അല്ലലും അലച്ചിലുമില്ലാതെ പൂർണ്ണ വിശ്രമമെടുത്തു്, ആയാസരഹിതമായി, സ്വന്തം ചിന്തയും സ്മരണ കളുമായി സല്ലപിച്ചു സമയംപോക്കുവാൻ കപ്പൽയാത്രപോലെ മററൊരവസരമില്ല. എങ്കിലും കരയുടെ രേഖ നിഴൽപോലെ ചക്ര വാളത്തിൽ കാണാറാകുമ്പോൾ, മനസ്സിനു് എന്തൊരാവേശമാണു ണ്ടാകുന്നതു്! അവാച്യമായ സന്തോഷം! രവീന്ദ്രൻെറ ഹൃദയം അതിവേഗം തുടിച്ചു. ലക്ഷ്യസ്ഥാനം അതിവിദൂരതയിലല്ലെന്ന അറിവു വരുമ്പോഴുള്ള ആശ്വാസം എത്രയാണു്! അവിടെ എത്തിക്ക ഴിഞ്ഞാൽ പ്രശ്നങ്ങളും ഹിതമില്ലാത്ത ഭാരങ്ങളും അനുഭവപ്പെടും. അണകെട്ടിനിന്നിരുന്ന ജീവിതത്തിൻെറ അനന്തമായ പ്രവാഹം ആരംഭിക്കും. എങ്കിലും അതൊന്നും ആരും ഓർമ്മിക്കാറില്ല, അകലെ കരയുടെ നിഴൽ കാണുമ്പോൾ.

മുമ്പു് അനുഭവിച്ചിട്ടില്ലാത്ത വികാരഭാവം വിമ്മിനില്ക്കുന്ന ഹൃദയത്തോടെ, കപ്പൽത്തട്ടിൽ വെയിലിൻെറ ചൂടുപോലും വിസ്മ രിച്ചു രവീന്ദ്രൻ നിന്നു. അന്നുവരെ കടന്നുവന്ന ജീവിതത്തെക്കുറിച്ചു് അറിയാതെ ചിന്തിച്ചു. പ്രതീക്ഷിക്കാത്തതു് എന്തൊക്കെ സംഭവി ച്ചിരിക്കുന്നു! ഏതെല്ലാം തരക്കാരായ മനുഷ്യരെ കണ്ടു! എന്തെല്ലാം പ്രശ്നങ്ങൾ നേരിടുന്നവർ! എല്ലാവരും അവരവരുടെ കൊച്ചുദ്വീപു കളിൽ ഒതുങ്ങിനില്ക്കുകയാണു്. ആൾക്കൂട്ടത്തിലെ അംഗങ്ങളായ ഓരോരുത്തരും ഓരോ ദ്വീപുകളല്ലേ? സഹാനുഭൂതി പ്രദർശിപ്പിക്കു വാനും സ്നേഹം ചൊരിയുവാനും സഹകരിച്ചു സഹായിക്കുവാനും ഒരുമ്പെടാറുണ്ടെങ്കിലും ജീവിതത്തിൽ ഓരോരുത്തനും ഒററപ്പെട്ടു നില്ക്കുകയാണു്! ഇതെന്തു സമസ്യയാണു്?

ആലോചിക്കുന്തോറും ആഴത്തിലേക്കു മുങ്ങിമുങ്ങിയിറങ്ങുകയാ ണു്. ഇന്നുവരെയുണ്ടായതിൽനിന്നു തികച്ചും വ്യത്യസ്തമായ ഒരു ജീവിതമാണോ അങ്ങു് അവിടെ അജ്ഞാതമായ ലോകത്തിൽ അനു ഭവപ്പെടുവാൻപോകുന്നതു്? മുമ്പൊരിക്കലും ഇത്ര തീക്ഷ്ണമായി

ഭാവിയെക്കുറിച്ചു രവീന്ദ്രൻ ചിന്തിച്ചിട്ടില്ല. പരിപാടിയൊരുക്കി ജീവിതത്തെ നേരിടുവാനുള്ള ആഗ്രഹം ഉളവായിട്ടില്ല. എന്നാൽ എന്നും അങ്ങനെ കഴിയുവാനൊക്കുമോ? ജീവിതത്തിലുള്ള ലക്ഷ്യത്തെപ്പററിയും ഉന്നതത്തെക്കുറിച്ചും ചിന്തിക്കേണ്ടതാവശ്യമല്ലേ? ഒഴുക്കിൽപ്പെട്ട ചതുങ്ങാപോലെ ഇങ്ങനെ കഴിഞ്ഞാൽ മതിയോ? അതോ, അതുതന്നെയാണോ നല്ലതു്? ഒന്നും ആഗ്രഹിക്കാതെ, ഇങ്ങനെ ഒഴുക്കിനൊത്തു നീങ്ങിയാൽ നിരാശപ്പെടാൻ വകയില്ല. വരുന്നതെന്തും സഹിക്കുക. നേരിടുക. ലാഭനഷ്ടങ്ങൾ നോക്കാതിരിക്കാം.

രവീന്ദ്രന്റെ ചിന്ത കടിഞ്ഞാണില്ലാതെ സഞ്ചരിച്ചു.

''ഇനിയുമുണ്ടു് കുറെയധികം മണിക്കൂർ!'' തോമസ്സിന്റെ ശബ്ദം കേട്ടു രവീന്ദ്രൻ തിരിഞ്ഞുനോക്കി. ''ആ കാണുന്നതു നമുക്കിറങ്ങാനുള്ള ദ്വീപല്ല. ഇങ്ങനെ എത്ര കടന്നുവേണം പോർട്ട്ബ്ലയറിലെത്താൻ!'' ചക്രവാളത്തിലേക്കു വിരൽ ചൂണ്ടിക്കൊണ്ടു് അയാൾ പറഞ്ഞു. ''താനെന്തിനാ, വെയിലത്തു നില്ക്കുന്നതു്? വാ, നമുക്കു് പടിഞ്ഞാറുവശത്തുമാറി നിഴലുള്ളിടത്തെങ്ങാനും ചെന്നിരിക്കാം.''

തോമസ്സിന്റെ പിന്നാലെ രവീന്ദ്രൻ നടന്നു. ഒഴിഞ്ഞുകിടന്നിരുന്ന കസേരകളിൽ ചെന്നിരുന്നു.

''നിനക്കെന്തു തോന്നുന്നു, ഇതൊക്കെ കണ്ടിട്ടു്?'' തോമസ് ചോദിച്ചു.

''എന്തു തോന്നാൻ? തോമസ്സുചേട്ടനു് ആദ്യം തോന്നിയതൊക്കെ എനിക്കും തോന്നുന്നെന്നു വിചാരിച്ചോളൂ!'' രവീന്ദ്രൻ ചിരിച്ചു.

''എൻറിഷ്ടാ, ഞാൻ ആദ്യം വരുമ്പോൾ ഇതുപോലെയൊന്നുമായിരുന്നില്ല. കുളംപോലെ കിടക്കുന്ന ഈ കടൽ എന്നും എപ്പോഴും ഇങ്ങനെയല്ല. കാറും കോളും കൊള്ളുമ്പോൾ രൗദ്രഭീമനെപ്പോലെ, ഈ കപ്പലിനെയിട്ടു കടൽ പന്താടും.'' തോമസ് പഴയകാലത്തെ അനുഭവം ഓർമ്മിച്ചുകൊണ്ടാണു പറഞ്ഞതു്. ''തുലാവർഷം തുടങ്ങിയകാലത്താ ഞാനാദ്യം ഇങ്ങോട്ടു കപ്പൽകയറിയതു്. അതോർമ്മിക്കുമ്പോൾ വിറച്ചുപോകും''—തോമസ് അല്പനേരം നിർത്തിയശേഷം തുടർന്നു: ''പർവ്വതംപോലെ ഉയർന്നുവരുന്ന തിരമാലകൾ! കപ്പൽത്തട്ടിലെല്ലാം അടിച്ചുതുവുന്ന കടൽവെള്ളം! ഓരോ തിരമാലയും വരുന്നതു കാണുമ്പോൾ തോന്നും കപ്പൽ തകർന്നെന്നു്! മറിഞ്ഞു മുങ്ങുമെന്നു്! അത്രയ്ക്കുണ്ടു ശക്തി!''

തോമസ്സിന്റെ വിവരണം ശ്രദ്ധിച്ചുകൊണ്ടിരുന്നതല്ലാതെ രവീന്ദ്രൻ ഒന്നും പറഞ്ഞില്ല.

''അന്നത്തെ യാത്ര മറക്കാനാവാത്തതാക്കിയതു് അതൊന്നുമല്ല. ഓർമ്മിക്കുമ്പോൾ ഇപ്പോഴും വേദന തോന്നും.''

''അതെന്തായിരുന്നു ചേട്ടാ?''

''പറയാൻതന്നെ വയ്യാ.'' പതഞ്ഞുപൊങ്ങുന്ന ചിരിയുമായി തകർത്തുപെരുമാറുന്ന തോമസ് ആയിരുന്നില്ല അതു പറഞ്ഞതു്. മരവിച്ച ശാന്തതയാണു് മുഖത്തു്.

''പോർട്ട്ബ്ലയറിൽ എൻെറ ഒരിഷ്ടനുണ്ട്—ചന്ദ്രശേഖരൻ! അവിടെ കമ്മീഷണറാഫീസിലെ ക്ലാക്ക്. ഈയിടെ അയാരം അസിസ്റ്റൻറ് സെക്രട്ടറിയായി ഉയർന്നിട്ടുണ്ട്. അവിടെ ചെന്നെത്തുമ്പോരം നിനക്കു പരിചയപ്പെടാം. അയാളുടെ കാര്യമാ.''

തോമസ് കടലിലേക്കു കണ്ണുറപ്പിച്ചു.

''അയാളെ തകർത്തതു് ഈ ഉപ്പുവെള്ളമാണ്.'' തോമസ് കാക്കിച്ചു് അതിലേക്കു് ഉറക്കെ തുപ്പി. ''ഇപ്പോരം കിടക്കുന്നതു കണ്ടാൽ തോന്നും എത്ര പാവമാണെന്നു്, എത്ര ശാന്തനാണെന്നു്! എന്നാൽ... ഇതു നരകക്കുണ്ടാണ്!''

കുറച്ചുനേരം മൗനമായി തോമസ് ഇരുന്നു.

''അതൊക്കെപ്പോട്ടെ.'' ചിറകിൽ പററിപ്പിടിച്ച ജലബിന്ദുക്കരം കുടഞ്ഞെറിയുന്ന താറാവിനെപ്പോലെ, മനസ്സിൽ പററിക്കൂടിയ ശോകഭാവം കുടഞ്ഞുകളഞ്ഞുകൊണ്ടു് തോമസ് തുടന്നു: ''ചന്ദ്രശേഖരൻ കല്യാണംകഴിഞ്ഞു പോർട്ട്ബ്ലയറിൽ വന്നു. ഭാര്യയുമായി താമസം തുടങ്ങി. ഉള്ളതുകൊണ്ടു് ഓണമൊരുക്കി ജീവിച്ചു. രണ്ടു മൂന്നുകൊല്ലം കഴിഞ്ഞപ്പോരം ഒരു കുഞ്ഞുണ്ടായി. ഒരാൺകുഞ്ഞു്! കണ്ടാൽ ആരും കൈയിലെടുത്തുപോകും. അത്ര സുന്ദരനായ കുട്ടി. അതിൻെറ രണ്ടാമത്തെ പിറന്നാരം വീട്ടിൽവെച്ചു വേണമെന്നു ചന്ദ്രശേഖരൻെറ അച്ഛൻ നിബ്ബന്ധിച്ചെഴുതി. അതനുസരിച്ചു് അവർ കുട്ടിയേയുംകൊണ്ടു് അവധിയെടുത്തു നാട്ടിൽ പോയി. മടങ്ങിവന്നതു്, ഞാനാദ്യം വന്ന കപ്പലിലാണ്. ഞങ്ങരം പരിചയമായതു് അന്നാണ്. കുഞ്ഞിനെയും പിച്ചനടത്തിക്കൊണ്ടു് കപ്പൽത്തട്ടിൽ ചന്ദ്രശേഖരനും ഭാര്യയും നടന്നു. ആ കുട്ടിയുടെ ചിരിയും കുച്ചരിപ്പും മറക്കാനൊക്കുകയില്ല. ഇതുപോലെ കപ്പൽത്തട്ടിൽ ഞാനും ചന്ദ്രശേഖരനും ഭാര്യയും അടുത്തു കുഞ്ഞും ഇരിക്കുകയായിരുന്നു. കടലൊട്ടും ശാന്തമായിരുന്നില്ല. കപ്പൽത്തട്ടിലെ കമ്പിയിൽ പിടിച്ചുകൊണ്ടു് ആളുകരം അങ്ങുമിങ്ങും നിന്നു്, തിരമാല നോക്കുന്നുണ്ടു്. തിരമാലയുടെ തുള്ളലും തകർപ്പും, അതിലെ നുരയും പതയും കണ്ടു് കുട്ടിക്കു വലിയ രസം തോന്നി. ഞങ്ങരം വിനോദംപറഞ്ഞു രസിച്ചുകൊണ്ടിരുന്നു. ആരുമറിഞ്ഞില്ല. മലപോലെ ഒരു തിരയടിച്ചു പൊങ്ങി ഇങ്ങുവരെ വന്നു. എന്തൊരൂക്കു്! എന്തൊരൊഴുക്കു്! ഞങ്ങരം നനഞ്ഞു കുളിച്ചു. തള്ളയുടെ കടുത്ത നിലവിളി! ബഹളം! ഭ്രാന്തിയെപ്പോലെ വിളിച്ചുകൊണ്ടു കടലിലേക്കു നോക്കിനില്ക്കുന്നു. 'അയ്യോ! എൻെറ കുഞ്ഞു്!' ഒരലച്ച്. എട്ടത്തൊരു ചാട്ടം. എല്ലാം അരനിമിഷത്തിനുള്ളിൽ കഴിഞ്ഞു. എന്താണു സംഭവിച്ചതെന്നു സങ്കല്പിക്കുവാനാവാതെ ഞാൻ സ്തംഭിച്ചിരുന്നുപോയി. ചന്ദ്രശേഖരൻ മുമ്പോട്ടു കുതിച്ചു. ഞാനയാളെ ബലമായി പിടിച്ചു നിത്തി. അപ്പോഴേക്കു ബഹളംകേട്ടു് കപ്പൽജോലിക്കാരും ഡെക്കിലുണ്ടായിരുന്നവരും ഓടിയെത്തിക്കഴിഞ്ഞു. ചന്ദ്രശേഖരൻ മോഹാലസ്യപ്പെട്ടു് എൻെറ കൈയിലേക്കു മറിഞ്ഞു. അതൊരുതരത്തിൽ വലിയ

ഭാഗ്യമായി. അല്ലായിരുന്നെങ്കിൽ അയാളും കടലിലേക്കു കുതിക്കു മായിരുന്നു.

കപ്പലിലെ ബോട്ടിറക്കി. ക്ഷോഭിച്ച കടലിലേക്ക് അതി റക്കുവാൻതന്നെ എന്തു പാടുപെട്ടു! തിരമാല ബോട്ടിട്ട് അമ്മാനമാ ടുന്നതുപോലെ തോന്നി. അവിടെനിന്നുണ്ടോ കുഞ്ഞിന്റെയും തള്ള യുടെയും പൊടിപോലും കിട്ടുന്നു? കപ്പലിലെ ജോലിക്കാർ നാല ഞ്ചു മണിക്കൂർ കടലെല്ലാം പരിശോധിച്ചു. ഒടുവിൽ പ്രയോജനമി ല്ലെന്നുകണ്ട് അതുപേക്ഷിച്ച് അവർ ബോട്ട് കയററി. ഈ സംഭവം കാരണം സാധാരണയിൽ നാലഞ്ചുമണിക്കൂർ താമസിച്ചാണ് കപ്പൽ പോർട്ട്ബ്ലെയറിൽ ചെന്നെത്തിയതു്.

മോഹാലസ്യത്തിൽനിന്നു ചന്ദ്രശേഖരൻ ഒന്നുരണ്ടുതവണ ഉണർന്നു. അയാളെ എങ്ങനെ ആശ്വസിപ്പിക്കും?

ഒരുവിധത്തിൽ കപ്പൽക്കാർ അയാളെ അവിടെ എത്തിച്ചു എന്നു പറഞ്ഞാൽമതി ഈ ഭാഗത്തുവച്ചാണ് അന്നു സംഭവം നട ന്നതു്. ചക്രവാളരേഖയിൽ ദ്വീപുകളുടെ രൂപം നിഴൽപോലെ കാ ണാറാകുമ്പോഴം, ആ സംഭവം ഞാനോർമ്മിക്കും. അതാണ് എന്റെ ആദ്യയാത്രയിലെ സ്മരണ.''

തോമസ് പിന്നെ കുറേനേരം മിണ്ടിയില്ല.

''ഇന്നും ചന്ദ്രശേഖരൻ പോർട്ട്ബ്ലെയറിലുണ്ട്. മുമ്പു പറഞ്ഞതു പോലെ അസിസ്റ്റൻറ് സെക്രട്ടറിയാണ്. ആഫീസ് വിട്ടു് വീട്ടി ലെത്തിയാൽ, പാവകഠം വച്ചു കളിച്ചുകൊണ്ടിരിക്കും. ഏകാകിയാ യി കഴിയുകയാണ്. വേലക്കാരനല്ലാതെ മററാരും ആ വീട്ടിലി ല്ല. ശോകമൂകമായ വീട്. പിന്നീട് അയാഠം കപ്പൽയാത്രയ്ക്കു് ഒരി ക്കലും ഒരുങ്ങിയിട്ടില്ല. കടൽക്കരയിൽ പോയിട്ടില്ല. പുറത്തെവി ടെയെങ്കിലും ഇറങ്ങാറുണ്ടോയെന്നുതന്നെ സംശയം. വീടും ആഫീ സുമല്ലാതെ മറെറാന്നും ഇന്നു് അയാഠംക്കു ലോകത്തിലില്ല. അയാ ളുടെ സമ്പാദ്യം പാവകളാണ്! പാവകഠം ശേഖരിച്ച് ഒരുക്കി വയ്ക്കുക! കുട്ടി കൂടെയുണ്ടെന്ന വിശ്വാസത്തോടെ അതൊക്കെയെടു ത്തു കളിപ്പിക്കുക! പാവം മനുഷ്യൻ! അയാഠം എന്തു ചെയ്തിട്ടാണ് ഈ നിലയിലെത്തിയതു്? കാരുണ്യമില്ലാത്ത കടൽ!''—തോമ സ് വിവരണം അവസാനിപ്പിച്ച് വിദൂരചക്രവാളത്തിലേക്കു കണ്ണുനട്ട് മൗനമായി ഇരുന്നു.

കുളത്തിലെ ഓളംപോലെ തോന്നുന്ന അലകഠം കപ്പലിന്റെ വശങ്ങളിൽ ഇക്കിളിയിട്ടുകൊണ്ടിരുന്നു. ഇതേ കടലുതന്നെയാണ ല്ലോ തോമസ് വിവരിച്ച വില്ലൻ! രവീന്ദ്രൻ അത്ഭുതപ്പെട്ടു. എത്ര യായിരം മനുഷ്യാത്മാക്കഠം ഇതിൽ വിലയംപ്രാപിച്ചിരിക്കും! എന്തെല്ലാം പ്രതീക്ഷകളും ആഗ്രഹങ്ങളുമാണ് ഈ ഉപ്പുവെള്ളത്തിൽ അപ്രത്യക്ഷമായിട്ടുള്ളതു്!

കപ്പൽ അതിവേഗത്തിൽ മുമ്പോട്ടു പായുകയാണ്. ആറേഴു ദ്വീപുകഠം താണ്ടിക്കഴിഞ്ഞു.

വെയിലിൻെറ ചൂട്ട് സഹിക്കാനാവാത്ത തോതിൽ വർദ്ധിച്ചപ്പോറം തോമസ്സും രവീന്ദ്രനും അവരുടെ ക്യാബിനിലേക്കു പോയി.

മൂന്നുമണിയോടുകൂടി കപ്പൽ റോസ്ദ്വീപും കടന്നു് ചാത്തം ജെട്ടിയിലേക്കുള്ള കടൽമുഖത്തെത്തി. കപ്പൽത്തട്ടിൽ തോമസ്സും രവീന്ദ്രനും നില്ക്കുകയായിരുന്നു. മുമ്പിൽ കാണുന്ന പ്രദേശങ്ങളിൽ ഓരോയിടവും ചൂണ്ടി തോമസ് വിശദീകരിച്ചു.

യാത്രയുടെ അന്ത്യത്തിലെത്തിയിരിക്കുകയാണു് അവർ. രവീന്ദ്രൻെറ ഹൃദയം അതിവേഗത്തിൽ സ്പന്ദിച്ചു. എന്തുകൊണ്ടാണിതെന്നു് അവനു രൂപമൊന്നുമില്ല. ആരും അവനെക്കാത്തു് അവിടെ കഴിയുന്നില്ല. ആരെയെങ്കിലും കാണുവാനുള്ള അത്യാകാംക്ഷയുമില്ല. എങ്കിലും ഹൃദയം എന്തുകൊണ്ടു് ഇങ്ങനെ ആവേശകരമായി തുടിക്കുന്നു? കര കാണുമ്പോറം, തുറമുഖത്തെത്തുമ്പോറം, നാവികർക്കുണ്ടാകുന്ന വിശകലനാതീതമായ മനോഭാവം എന്താണെന്നു സ്വയം അവൻ അറിയുകയാണു്.

ജെട്ടിയിൽ കപ്പൽ അടുത്തു. കരയിലിറങ്ങുവാൻ പിന്നെയും രണ്ടുരണ്ടര മണിക്കൂർ വേണ്ടിവന്നു.

യാത്രക്കാരെ സ്വീകരിക്കുവാനായി എത്തിയിരുന്ന അവരുടെ ബന്ധുക്കളും സുഹൃത്തുക്കളുമടക്കം പത്തുമുന്നൂറാളുകറം ചാത്തം കപ്പൽക്കടവിൽ തടിച്ചുകൂടിയിട്ടുണ്ടു്. പോർട്ട്ബ്ലയർ എന്നു കേട്ടപ്പോഴും തുറമുഖമാണിതെന്നു് അറിഞ്ഞപ്പോഴും രവീന്ദ്രനുണ്ടായിരുന്ന സങ്കല്പം മദിരാശിപോലൊരു പട്ടണമെന്നായിരുന്നു. എന്നാൽ സ്ഥലം കണ്ടപ്പോഴുള്ള അനുഭവം എന്താണു്? ഒരിക്കലും പ്രതീക്ഷിച്ചതല്ല പോർട്ട്ബ്ലയർ ഇത്രയും ചെറിയ സ്ഥലമാണെന്നു്. കപ്പലിൽനിന്നിറങ്ങിയപ്പോറം, കപ്പലിൽവച്ചുണ്ടായ അഭിപ്രായം പോലും മാറേറണ്ടിവന്നു! മരംകൊണ്ടു നിർമ്മിച്ച നാലഞ്ചു കെട്ടിടങ്ങറം. പലകകൊണ്ടുണ്ടാക്കിയ ജെട്ടി. പടിഞ്ഞാറെ കോണിൽ കാണുന്ന കൊച്ചു കുന്നിൽ വേറൊരു കെട്ടിടം. തീർന്നു ചാത്തം ജെട്ടിയുടെ ചിത്രം. ചാത്തം എന്ന കൊച്ചുദ്വീപിൽനിന്നു് ഹാഡോയിലേക്കുള്ള നീണ്ട പാലത്തിൽക്കൂടി നടന്നുപോകുമ്പോറം, തിരിഞ്ഞു് രവീന്ദ്രൻ ചാത്തംദ്വീപും പരിസരവും നോക്കി. പോർട്ട്ബ്ലയറിൻെറ പ്രധാനപ്പെട്ട ഒരു ഭാഗമാണിവിടം. ഇവിടെ ഉള്ളിലേക്കു കടന്നുകയറിക്കിടക്കുന്ന കടലിൻെറ കൈവഴി. വടക്കുഭാഗത്തു് വലിയ കുന്നു്, കാടുപിടിച്ചു്, പല്ലുപിടിച്ചു നില്ക്കുന്നു.

''ഹാരിയട്ടുമല.''—അങ്ങോട്ടു ചൂണ്ടിക്കൊണ്ടു് തോമസ് പറഞ്ഞു. ''അതിൻ്റെ പടിഞ്ഞാറുവശത്തു് അതാ, ആ കായലിൻെറ ഒരു ശാഖയില്ലേ? അവിടെ അക്കരെയാണു് ബംബൂഫ്ളാററ്. സ്ഥലങ്ങളൊക്കെ പിന്നെ പരിചയമായിക്കൊള്ളും.''

കിടക്കയും പെട്ടിയും ചുമടുമായി ഘോഷയാത്രപോലെ പോകുന്ന ആളുകറം. അവരെല്ലാം കപ്പലിൽനിന്നിറങ്ങിയ യാത്രക്കാരാണു്.

ഹാഡോ കുന്നു കയറി അതിൻെറ മുകളിലായപ്പോഠം രവീന്ദ്രൻ അവിടെ നിന്നുകൊണ്ടു് പരിസരം വീക്ഷിച്ചു. കടലിൽ കിഴക്കു നീണ്ടി റോസ് ദ്വീപു്. വടക്കു് ഹാരിയട്ടുമല. ഇടയ്ക്കു് ഉള്ളിലേക്കു നീണ്ടി ചാത്തം ദ്വീപും ജെട്ടിയും. കിഴക്കു് കണ്ണെത്താത്തത്ര വിശാലമായ നീലക്കടൽ.

തോമസ്സിൻെറ താമസസ്ഥലത്തെത്തുവാൻ ഒരു മണിക്കൂർ വേണ്ടിവന്നു. അബർഡീൻ ബസാറിലാണു് വീടു്. പോർട്ട് ബ്ലയറിൻെറ ഹൃദയമാണു് അബർഡീൻ. അധികം വീതിയില്ലാത്ത നിരത്തിൻെറ ഇരുവശങ്ങളിൽ, തടിയിൽ നിർമ്മിച്ച വീടുകഠം. ഇതാണു് ബസാർ! രവീന്ദ്രനു ചിരിവന്നു.

അവർ വീട്ടിൽ കയറി. തടികൊണ്ടുണ്ടാക്കിയ വീടാണു് അതും. നേരേ ചെല്ലുന്നതു് കടയിലേക്കാണു്. അതിൻെറ ഒരു വശത്തുകൂടി മുകളിലേക്കു പടിയുണ്ടു്. ഗോവണി. പടികയറി മുകളിൽ ചെല്ലുമ്പോഠം മൂന്നു മുറികഠം. അതിൽ അലമാരയും കട്ടിലും ബഞ്ചും കസേരയും വലിയ ചിട്ടയൊന്നുമില്ലാതെ കിടപ്പുണ്ടു്.

മുറികളിൽ ഒന്നു് ജോലിക്കാരുപയോഗിക്കുന്നതാണു്. മറെറാന്നു് വെറുതേ കിടക്കുന്നു. മൂന്നാമത്തേതാണു് തോമസ്സിൻേറതു്. അതിലുള്ള അയയിൽ മുഷിഞ്ഞ തുണികഠം തൂക്കിയിട്ടുണ്ടു്. നാലഞ്ചു ചിത്രക്കലണ്ടറുകഠം പലകഭിത്തിയിൽ തൂങ്ങുന്നു. വലിയ മരക്കട്ടിൽ. മെത്ത ചുരുട്ടി അവിടെ വച്ചിട്ടുണ്ടു്. നടുക്കു് വലിയ മേശ. അതിൻെറയടുത്തു് രണ്ടുമൂന്നു മരക്കസേര. ഭിത്തിയോടു ചേർത്തു് രണ്ടു വലിയ അലമാരകഠം.

''നമുക്കു രണ്ടുപേക്കും എൻെറ ഈ മുറിയിൽ കഴിയാം. ഇവിടെ ഒരു കട്ടിൽകൂടി ഇടാം, എന്താ?'' തോമസ് രവീന്ദ്രനെ നോക്കി.

രവീന്ദ്രൻ സമ്മതം കാണിക്കുന്നതുപോലെ തലകുലുക്കി.

''മദ്രാസ്സിലെ തോതുവച്ചു നോക്കരുതു്. ഇതു് പോർട്ട് ബ്ലയറാണു്.'' തോമസ് ചിരിച്ചുകൊണ്ടു പറഞ്ഞു് കുപ്പായം ഊരി അയയിലിട്ടു. ''ഇവിടത്തെ വീടുകളൊക്കെ ഇങ്ങനെയാ. തടിയിൽ തന്നെ. പിന്നെ ഇവിടെ സുഖിക്കാനല്ലല്ലോ വരുന്നതു്. ബുദ്ധിമുട്ടും പ്രയാസങ്ങളുമെല്ലാം കാണും. കിട്ടുന്ന സമയം മുതലുണ്ടാക്കാൻ നോക്കണം.''—തോമസ് മരക്കട്ടിലിൽ ഇരുന്നു.

''എടാ, ജോണിയേ! ജോണിയേ!'' തോമസ് ഉറക്കെ വിളിച്ചു. താഴെ വിളികേട്ടു.

കറുത്ത തോർത്തുടുത്തു് മദ്ധ്യവയസ്കനായ ഒരാഠം കുറച്ചുകഴിഞ്ഞപ്പോഠം മുറിയിലേക്കു വന്നു. വിയർപ്പും അഴുക്കുംകൊണ്ടു മലിനമായ ശരീരം. തലയുടെ പുറകുഭാഗത്തു് ചുഴിയെച്ചുററി കഷണ്ടി. ചത്ത മീനിൻെറമാതിരി തെളിച്ചമില്ലാത്ത കണ്ണു്. മുഖത്തു മീശയില്ല. അവിടവിടെ ഒന്നുരണ്ടു രോമംമാത്രം. പ്രായംചെന്നവനെങ്കിലും മീശ വളരാത്ത മനുഷ്യൻ. അയാളുടെ മുഖവും ഭാവവും

കണ്ടപ്പോഠം ബുദ്ധിയുടെയോ കഴിവിൻെറയോ ലക്ഷണങ്ങളൊന്നും തോന്നിയില്ല. എങ്കിലും ആളൊരു പാവമാണെന്നു രവീന്ദ്രനു തോന്നി. വന്നുകയറുമ്പോഠം സ്വതസ്സിദ്ധമായ പുഞ്ചിരി മുഖത്തുണ്ടായിരുന്നു.

''ഇങ്ങേരാന്നോ വരുന്നുണ്ടെന്നു പറഞ്ഞിരുന്നയാഠം?'' തോമസ് എന്തെങ്കിലും പറയുന്നതിനുമുമ്പ് ജോണി ചോദിച്ചു. രവീന്ദ്രനെ നോക്കിക്കൊണ്ടായിരുന്നു പറഞ്ഞതും.

''അതെ, രവീന്ദ്രൻ. ഇനി ഇവിടെയാ താമസം. എല്ലാം വേണ്ടപോലെ നോക്കിക്കൊള്ളണം!''

''അതു പിന്നെ പറയണോ? ജോണിക്കു കാര്യമറിയാം.''

''ആട്ടെ, എന്തോന്നുണ്ട് കഴിക്കാൻ?''

''എല്ലാം റെഡി. ഒന്നാന്തരം മാനിറച്ചി വേണ്ടത്ര വാങ്ങി, തകർപ്പനായി ആണംവെച്ചിട്ടുണ്ട്.'' ജോണി അംഗവിക്ഷേപങ്ങളോടെ പറഞ്ഞു.

''ഇറച്ചിക്കൂട്ടാനുണ്ടാക്കാൻ കാലനാ ഇവൻ!''—ഉറക്കെ ചിരിച്ചുകൊണ്ടു തോമസ് പറഞ്ഞു. ''കൊറച്ചുകഴിഞ്ഞു കഴിക്കാൻ വരും. എല്ലാം ശരിപ്പെടുത്തിവച്ചേരു്!''

ജോണി തലകുലുക്കിയിട്ടു് താഴത്തേക്കു പോയി.

''ഇവനൊരു വിഡ്ഢിയാ! പക്ഷേ, പാവം. ഞാൻ വന്നകാലം മുതൽ എൻെറകൂടെയാണ്. വീട്ടിലെ പണികഠം കാര്യമായി നോക്കിക്കൊള്ളും. താൻ ഉടുപ്പൊക്കെ അഴിച്ചിട്ട്. കുളിക്കണമെങ്കിൽ താഴോട്ടു ചെല്ല്. സ്ഥലം ജോണി കാണിച്ചുതരും. ഇനി താൻ ഇവിടത്തെയാളാ! തൻെറ വീടാ ഇതു്.''

''ങ്!'' രവീന്ദ്രൻ ചിരിച്ചു. ''കാര്യങ്ങഠം ഞാൻ നോക്കിക്കൊള്ളാം.''

കുളിയുംമററും കഴിഞ്ഞു വന്നപ്പോഠം നേരം സന്ധ്യയാകാൻ തുടങ്ങിയിരുന്നു. ടൗണിലാണു കഴിയുന്നതെന്നു് രവീന്ദ്രനു വിശ്വാസം വന്നില്ല. തെരുവിൽ അധികം ആളുകളില്ല. എതിർവീടുകളിൽ ദീപങ്ങഠം ജ്വലിച്ചുതുടങ്ങി. എങ്കിലും ചൈതന്യമില്ലാത്ത അന്തരീക്ഷം. വൻകാടിൻെറ നടുക്കു് ഒരു സങ്കേതംപോലെ തോന്നി.

ഇരുട്ടു വ്യാപിച്ചു. ഇത്ര സാന്ദ്രതയേറിയ രാത്രി അനുഭവിച്ചിട്ടില്ല. എന്തോ സവിശേഷതകഠം ഈ സ്ഥലത്തിനുണ്ട്. ആകപ്പാടെ ഒരു പുതിയ ലോകം! അസ്വാസ്ഥ്യം തോന്നുന്നില്ല. എന്നാൽ സന്തോഷമൊട്ടില്ലതാനും.

''നമുക്കു വല്ലതും കഴിക്കാം. കപ്പലിലെ തീററികൊണ്ടു് എനിക്കു തൃപ്തിയായില്ല. എത്ര തിന്നാലും, വയറു നിറഞ്ഞാലും, എന്തെങ്കിലും കഴിച്ചെന്നൊരു വിചാരം, തൃപ്തി, വരത്തില്ല. വാ, നമുക്കു പോയി വല്ലതും അകത്താക്കാം.''

തോമസ്സിൻെറകൂടെ രവീന്ദ്രൻ താഴത്തേക്കു പോയി.

വീടിൻെറ താഴെ തെക്കുവശത്തുള്ള ഒരു ചായിപ്പ്. അതാണ് അടുക്കള. ഒരുഭാഗത്തു ബഞ്ചും, അടുത്ത് നാൽക്കാലിപോലുള്ള തീൻമേശയും.

''ഇവിടിരി!'' തോമസ് ബഞ്ചിൽ ഇരുന്നുകൊണ്ടു പറഞ്ഞു. ''ജോണീ!''—അയാരം വിളിച്ചു.

''ദാ, വരുന്നേ!'' അടുക്കളയിൽനിന്നു ജോണി വിളിച്ചു പറഞ്ഞു.

പിഞ്ഞാണത്തിൽ നാലഞ്ചു ചപ്പാത്തിവീതം കൊണ്ടുവന്നു വച്ചു.

''ഇവിടെ ചപ്പാത്തിയാ!'' ചപ്പാത്തി തിരിച്ചും മറിച്ചും നോക്കിക്കൊണ്ട് തോമസ് പറഞ്ഞു. ''ചോറില്ല്യോടാ?''

''ഒണ്ട്. ചപ്പാത്തി കഴിഞ്ഞു്.'' വേറെ പ്ലേററുകളിൽ ആവി യെടുക്കുന്ന ഇറച്ചിക്കറി കൊണ്ടുവച്ചുകൊണ്ട് അവൻ പറഞ്ഞു.

''ഇത്ത് മാനിറച്ചിയാ. താൻ കഴിച്ചിട്ടുണ്ടോ?''

കാര്യം മനസ്സിലായില്ലെന്നു രവീന്ദ്രൻെറ മുഖം പ്രകടമാക്കി— ''മാനിറച്ചിയോ?''

''അതെ. കൂടുതൽ ഇവിടെ കിട്ടുന്നതു് അതാ!'' ചപ്പാത്തി മടക്കി ഇറച്ചിക്കറിയിൽ മുക്കിക്കൊണ്ട് തോമസ് പറഞ്ഞു. ''തിന്നുനോക്ക് എങ്ങനെയിരിക്കുന്നെന്നു്.'' ചപ്പാത്തി തിന്നു കൊണ്ട് തോമസ് പറഞ്ഞു.

രവീന്ദ്രൻ തിന്നുതുടങ്ങി.

''നല്ല സ്വാദ്.'' അവൻ പറഞ്ഞു.

''അങ്ങനെ പറ! ഒന്നാന്തരമാ!''

രവീന്ദ്രനു നല്ല വിശപ്പുണ്ടായിരുന്നു. ഇറച്ചിയും ചപ്പാത്തി യും ആർത്തിയോടെ കഴിച്ചു.

അത്താഴം കഴിഞ്ഞു് മുകളിലത്തെ നിലയിലേക്കു പോയി. വയറു നിറഞ്ഞപ്പോരം എവിടെയെങ്കിലും ഒതുങ്ങി വിശ്രമിക്കണ മെന്നു തോന്നി.

''തനിക്കു കിടക്കണമെങ്കിൽ കിടന്നോ!''—തോമസ് രവീ ന്ദ്രൻെറ ഭാവം കണ്ട് പറഞ്ഞു. ''ക്ഷീണം കാണും. കാര്യങ്ങളൊക്കെ നാളെ തുടങ്ങാം. താനിങ്ങോട്ടു വാ!'' രവീന്ദ്രനെ വിളിച്ച് അടുത്ത മുറിയിൽ കിടന്ന മരക്കട്ടിൽ പിടിച്ച്, തോമസ്സിൻെറ മുറിയിൽ കൊണ്ടിട്ടു.

''താൻ ഇതിൽ കിടന്നോ. താഴെ കിടക്കണ്ടാ. ഇവിടെ കൺകള്ളറായുണ്ട്.''

അത്ഭുതപ്പെട്ടു രവീന്ദ്രൻ തോമസ്സിനെ നോക്കി.

''എന്താ കൺകള്ളറാ?''

''അവനെയാണ് ഇവിടെ ആളുകരം ഏററവും ഭയപ്പെടുന്നതു്. ഭയങ്കരൻ! അവൻെറ കടി കിട്ടിയാൽ പ്രാണൻ പോകുന്ന വേദ നയാ.''

എന്താണു ചോദിക്കേണ്ടതെന്നറിയാതെ രവീന്ദ്രൻ പകച്ചു.

''താൻ പേടിക്കണ്ടാ! നമ്മുടെ നാട്ടിലെ പഴുതാരയില്ലേ?—അതുതന്നെയാ. ഇവിടത്തുകാരൻ ഭീമനാണെന്നു മാത്രം.''

രവീന്ദ്രനു ശ്വാസം നേരേ വന്നെന്നു തോന്നി.

''അത്രേയുള്ളോ? ഞാൻ കരുതി വല്ല മൂർഖൻപാമ്പോ മററോ ആണെന്നു്!''

''അതു പേടിക്കണ്ടാ. പാമ്പെന്നൊരു ജന്തുവിനെ ഇത്രയും കൊല്ലമായിട്ടു് ഇവിടെ കണ്ടിട്ടില്ല. എന്നാൽ ഇവൻെറ കടി പററിയാൽ പാതാളവും നരകവും എല്ലാം ഒന്നിച്ചു കാണും. അത്രയ്ക്കു വേദനയാ. മരുന്നൊന്നുമില്ലതാനും.''

രവീന്ദ്രൻ തടിക്കട്ടിലിൽ കോസടി വിരിച്ചു നീണ്ടുനിവർന്നു കിടന്നു. ''ഹൊ! എന്തൊരാശ്വാസം!'' അവൻ പതുക്കെ പറഞ്ഞു.

''താനുറങ്ങിക്കോ. ഞാൻ താഴോട്ടു പോയി കാര്യങ്ങളൊക്കെ നോക്കീട്ടു വരാം!'' തോമസ് താഴത്തേക്കു പോയി.

രവീന്ദ്രൻ ക്രമേണ നിദ്രയിലാണ്ടു.

## 8. ഭൂതകാലത്തിലേക്കു് ഒരെത്തിനോട്ടം

ഒരു മാസത്തെ താമസത്തിന്നിടയ്ക്കു് പോർട്ട്ബ്ലെയറിലേയും പരിസരപ്രദേശങ്ങളിലേയും പ്രധാനപ്പെട്ട എല്ലാ സങ്കേതങ്ങളും രവീന്ദ്രനു പരിചയമായി. ആദ്യം തോന്നിയ ഏകാന്തതയും വിരസതയും തീരെ മാറി. ഇന്ത്യയിലെ എല്ലാ പ്രദേശങ്ങളിൽനിന്നും വന്നിട്ടുള്ള മനുഷ്യരെ അവിടെ അവൻ കണ്ടുമുട്ടി. പഞ്ചാബികൾ, യു. പി. ക്കാർ, മഹാരാഷ്ട്രർ, തെലുങ്കർ, തമിഴർ, ബംഗാളികൾ, മലയാളികൾ—എന്നുവേണ്ടാ എല്ലാ ഭാഷാവിഭാഗങ്ങളിലും പെടുന്ന ആളുകൾ. അവരെല്ലാമുപയോഗിക്കുന്ന ഭാഷ ഹിന്ദുസ്ഥാനിയാണു്. സ്ക്കൂളിൽവച്ചു പഠിച്ച ഹിന്ദി അവനു് വളരെ ഉതകി. തോമസ്സിൻെറ കടയിൽ ഓരോ ആവശ്യങ്ങൾക്കായി പലരും വരും; ഉദ്യോഗസ്ഥന്മാരും തൊഴിലാളികളും കുടിയേററക്കാരും എല്ലാം. പുതിയ സൗഹൃദങ്ങൾ സ്ഥാപിക്കാനും, പുതിയ പരിചയങ്ങൾ തുടങ്ങാനും അവസരംവന്നു. തോമസ്സിൻെറ ബിസിനസ്സുകാര്യങ്ങൾ നോക്കുന്ന ചുമതല അവൻേറതായതുകൊണ്ടു്, ആഫീസുകളുമായി സമ്പർക്കത്തിലെത്തി. കാര്യമായ മുൻപരിചയമൊന്നുമില്ലായിരുന്നെങ്കിലും തോമസ് അവനെ വിശ്വസ്തനായ സഹകാരിയായി സ്വീകരിച്ചു. ഇതിന്റെ കാരണമെന്തെന്നു ചില വേളകളിൽ രവീന്ദ്രൻ വളരെ ചിന്തിച്ചിട്ടുണ്ടു്. അത്ഭുതമല്ലാതെ, തൃപ്തികരമായ മറുപടി കണ്ടെത്തുവാൻ അവനു സാധിച്ചില്ല. യാതൊരു മുൻകരുതലുമില്ലാതെ തന്നെ സ്വീകരിച്ച തോമസ്സിനോടു ബഹുമാനവും കടപ്പാടും വർദ്ധിച്ചു. അയാളുടെ താൽപര്യങ്ങൾ സ്വന്തം താൽപര്യങ്ങളായി കൈകാര്യം

ചെയ്യുവാൻ ബാദ്ധ്യസ്ഥനാണെന്ന ബോധം ഒരിക്കലും അവൻ പരിത്യജിച്ചില്ല.

അടുത്ത വീട്ടിൽ താമസിച്ചിരുന്നതു് ബർമ്മക്കാരനായിരുന്നു. പ്രായംചെന്ന ഒരു മനുഷ്യനും അയാളുടെ മകളും. അവരുടെ വേഷവും മട്ടുമെല്ലാം രവീന്ദ്രനെ ആകർഷിച്ചു. ജരബാധിച്ചു് മാംസമില്ലാത്ത മുഖം. വെളുപ്പിൽ മഞ്ഞകലർന്ന നിറം. നെഞ്ചത്തു് അസ്ഥികൾ എഴുന്നുനില്ക്കുന്നുണ്ടു്. പ്രായംകൊണ്ടു് മാംസമൊക്കെ ശുഷ്കിച്ചുപോയ കൈകാലുകൾ. എങ്കിലും ആ വൃദ്ധനു് എന്തോ ഒന്നു് ആകർഷകമായിട്ടുണ്ടു്. ചുണ്ടിൽ എപ്പോഴും ചുരുട്ട പുകഞ്ഞുകൊണ്ടിരിക്കും. അതു് കടിച്ചുപിടിച്ചു് പതിഞ്ഞ സ്വരത്തിലാണു് വർത്തമാനം പറയുന്നതു്. വീടിൻെറ മുൻവശത്തു് ഒരു സ്ററൂളിൽ കാലിന്മേൽ കാലുവച്ചു് എപ്പോഴും ഇരിക്കുന്നതു കാണാം.

പത്തുപതിനെട്ടു വയസ്സുള്ള മകളോടു് നിരന്തരം എന്തൊക്കെയോ പറയുകയാണു് പതിവു്. ബർമ്മക്കാരുടെ സവിശേഷതകൾ പ്രത്യക്ഷപ്പെടുത്തുന്ന പെൺകുട്ടി. അവൾ നിറപ്പകിട്ടാർന്ന ലുങ്കിയാണു് ഉടുക്കാറുള്ളതു്. നല്ലതുപോലെ മുറുകിപ്പിടിച്ചിരിക്കുന്ന ബ്ലൗസ്. അധികം മുടിയില്ലാത്ത ഉരുണ്ട ശിരസ്സ്. ഉള്ള മുടി ചീകിയൊതുക്കി എപ്പോഴും പിറകിൽ കെട്ടിവച്ചിരിക്കും. പ്രകാശമുള്ള കൊച്ചു കണ്ണുകൾ. മെലിഞ്ഞ ശരീരം. ശരീരാവയവങ്ങൾ ഓരോന്നെടുത്തുനോക്കിയാൽ വടിവൊത്തവയാണെന്നു പറയാനാവില്ല. എന്നാൽ എല്ലാം ഒന്നിച്ചു്, അവളായിത്തീരുമ്പോൾ അസാമാന്യമായ ഓമനത്തം തോന്നും. എന്തെന്നില്ലാത്ത വശ്യതയുള്ള ഒരു യുവതി.

വീടിൻെറ മുകളിലത്തെ മുറിയിൽ നിന്നുകൊണ്ടു്, രവീന്ദ്രൻ പലപ്പോഴും അവിടേക്കു നോക്കാറുണ്ടു്. എന്തിനു് അതു ചെയ്യുന്നു എന്നു് വലുതായിട്ടറിവില്ല. എങ്കിലും അങ്ങനെ ചെയ്യുവന്നു.

ഒരുദിവസം കാലത്തു് താഴെയുള്ള കടയിൽ രവീന്ദ്രനിരിക്കുമ്പോൾ, മിന്നൽപ്പിണർപോലെ ആ ബർമ്മക്കാരിപ്പെണ്ണു് ഓടിച്ചാടിക്കയറിവന്നു. സുന്ദരമായ, മധുരമായ, സുസ്മിതത്തോടെ നില്ക്കുന്ന അവളെ കണ്ടപ്പോൾ, അവൻെറ മനസ്സിൽ സംഭ്രമം തോന്നി. എന്തുകൊണ്ടാണു് ആ യുവതിയെ കണ്ടപ്പോൾ, അവൾ മുമ്പിൽ നില്ക്കുമ്പോൾ, ഈ പരിഭ്രമം?

ഒരു പാക്കററ് തേയില വാങ്ങിക്കൊണ്ടു് വന്നതുപോലെ അവൾ പോയി. ചൊടിയും പ്രസരിപ്പുമുള്ള ആ പെൺകൊടിയുടെ രൂപം രവീന്ദ്രൻെറ മനസ്സിൽനിന്നു് അത്ര വേഗം മറഞ്ഞില്ല. ഗാഢമായ ചിന്തയിൽ ലയിച്ചതുപോലെ അവൻ ഇരുന്നു.

''അടുത്ത വീട്ടിലെ കുട്ടിയാണു്— എലാൻ!'' രവീന്ദ്രൻെറ ഇരുപ്പു കണ്ടു് കടയിലെ പയ്യൻ പറഞ്ഞു.

'എലാൻ!...എലാൻ!... ' രവീന്ദ്രൻെറ ഹൃദയം മന്ത്രിച്ചു.

ദീർഘനാരം തേടിനടന്ന അമൂല്യവസ്തു കണ്ടെത്തുമ്പോരം ഉളവാകുന്ന സംതൃപ്തി അവനു തോന്നി. മനസ്സ് ശാന്തമായി. സുഖത്തിന്റെ പരിവേഷം തന്നെ പൊതിഞ്ഞിരിക്കുന്നതായി തോന്നി. ശ്വസിക്കുന്ന വായുവിനുപോലും മധുരമുണ്ട്.

അവൻ എഴുന്നേററു മുകളിലത്തെ നിലയിലേക്കു പോയി. അവിടെ പടിഞ്ഞാറേ ജനാലയിൽക്കൂടി താഴെ അയലത്തെ വീട്ടിലേക്കു നോക്കി. മുൻവശത്തു കാലിന്മേൽ കാലുവച്ച്, സ്ററൂളിൽ വൃദ്ധൻ ചുരുട്ടുവലിച്ചുകൊണ്ടിരിക്കുന്നു. എലോന്റെ നിഴൽപോലും അവിടെങ്ങും കണ്ടില്ല.

കുളിക്കാൻ പോയപ്പോരം രവീന്ദ്രൻ മൂളിപ്പാട്ടു പാടുന്നുണ്ടായിരുന്നു.

ആഹാരംകഴിച്ച് ഉടുപ്പു മാററി തയ്യാറായപ്പോരം പത്തുമണി കഴിഞ്ഞു. ബാഗ് എടുത്തു സെക്രട്ടറിയേററിലേക്കു പോകുവാൻ ഇറങ്ങി. ചില കോൺട്രാക്ടുകരം സംബന്ധിച്ച കാര്യങ്ങരം ഉദ്യോഗസ്ഥന്മാരെ കണ്ടു പറയണം. അതായിരുന്നു ഇന്നത്തെ പരിപാടി.

കടയുടെ മുമ്പിൽ ഇറങ്ങിനിന്നു. റോഡിൽക്കൂടി ആളുകരം അങ്ങോട്ടുമിങ്ങോട്ടും പോകുന്നുണ്ട്. ജീവിതവ്യഗ്രതയിൽ ആണ്ടിരിക്കുന്ന മനുഷ്യർ. അവരുടെ ഓരോരുത്തരുടേയും തലയിലദൃശ്യമായ ഓരോ ചുമടുണ്ട്.

രവീന്ദ്രൻ മനഃപൂർവ്വമാണ് അവിടെ നിന്നതു്. ആ ബർമ്മക്കാരിപ്പെണ്ണിനെ ഒന്നുകൂടി കാണാൻ കടുത്ത കൊതി. ഒരുപക്ഷേ, അവരം ഇനിയും ഇങ്ങോട്ടു വന്നേക്കും!...

കുറേനേരം നിന്നു. നിരാശ തോന്നി. അവരം വന്നില്ല.

രവീന്ദ്രൻ ഇറങ്ങിനടന്നു.

സെക്രട്ടറിയേററിൽ ചെന്നപ്പോരം നേരേ പോയതു് അസിസ്റ്റൻറ് സെക്രട്ടറിയുടെ മുറിയിലേക്കായിരുന്നു. അവിടെ പറഞ്ഞുതീർക്കുവാനുള്ള കാര്യം കഴിഞ്ഞപ്പോരം, മുറിയിൽനിന്നു പുറത്തുവന്നു. സന്ദർശകരായി മൂന്നുനാലുപേർ വെളിയിൽ കാത്തിരിക്കുന്നുണ്ട്. കൂട്ടത്തിൽ പരിചയമുള്ള ഒരു മുഖം കണ്ടപ്പോരം അയാളെ സമീപിച്ചു.

''എന്തൊക്കെയൊ വർഗ്ഗീസേ?''

''എന്തു പറയാനാ? ഇവർ എന്നെ ഉപദ്രവിക്കാൻതന്നെ ഒരുങ്ങിയിരിക്കുവാ. എന്നാൽ ഞാൻ വിട്ടുകൊടുക്കുന്നില്ല.'' ക്ഷോഭഭാവത്തോടെ വർഗ്ഗീസ് പറഞ്ഞു. ''അസിസ്റ്റൻറ് എൻജിനീയർക്ക് എന്നെ അത്ര പിടുത്തമല്ല. അതുകൊണ്ടു തരംവന്നാൽ എന്നെ ഇവിടെനിന്നു തട്ടാൻ നോക്കും.''

''ഇപ്പോളെന്തു നടന്നു?''

''കാർനിക്കോബറിലൊരിടത്തേക്കു മാററാൻ ശുപാർശചെയ്തിരിക്കുകയാ. കാര്യം മറെറാന്നുമല്ല. അയാള കാണിക്കുന്ന തോന്ന്യാ

സങ്ങാം ഞാനറിയും, പറയും. അതത്ര പിടുത്തമല്ല. ഇപ്പോഠം അയാാംക്ക് ഒരു തക്കംവന്നു. എന്നാൽ ഞാൻ വിട്ടുകൊടുക്കാൻ നിശ്ചയിച്ചിട്ടില്ല.''

''നിക്കോബറിലേക്കു പോയാൽ?...''

''അതാ! പെമ്പിളയും നാലു പിള്ളേരുമുള്ള ഞാൻ കറങ്ങിപ്പോകും. കൈയുംവീശിക്കഴിയുന്ന എത്രപേരുണ്ട് വേറെ? അവരെ അയച്ചാലെന്താ? വർഗ്ഗീസ് ചെന്നില്ലെങ്കിൽ നിക്കോബർ, കടലിൽ താണുപോകുമോ? മണിയടിക്കുവാൻ ഞാൻ പോവത്തില്ല. വേല ചെയ്യുന്നവനെ ഉപദ്രവിക്കണം. മണിയടിക്കാരെ ചുററും നിർത്തണം. ഇതെവിടത്തെ നിയമമാ?''

''ശരിയാ, പരാതിപ്പെടണം.'' രവീന്ദ്രൻ അയാളെ ആശ്വസിപ്പിച്ചു.

''കൊറച്ചധികം പരാതി പറയാനാ വന്നിരിക്കുന്നെ. കുറച്ചു സമയമെടുക്കും. നീ ചെല്ല്.'' രവീന്ദ്രൻെറ പുറത്തു തട്ടിക്കൊണ്ടു വർഗ്ഗീസ് പറഞ്ഞു. ''കുറച്ചു കഴിഞ്ഞു് ഞാൻ അതുവഴി വരാം.''

രവീന്ദ്രൻ പുറത്തിറങ്ങി. ഒരു കുന്നിൻെറ ഉച്ചിയിലാണ് സെക്രട്ടറിയേററ്. അവിടെനിന്നുചുററി താഴേക്കുള്ള റോഡിൽക്കൂടി നടന്നു. വഴിവക്കിൽ വളൻ പന്തലിച്ചുനില്ക്കുന്ന പേരാലുകാം. അവയുടെ ശാഖോപശാഖകാം ഒരുക്കിയ പന്തൽകാരണം വെയിൽ അറിയാനില്ല. കുടക്കുടെ കാററു വീശുന്നു.

മുകളിൽനിന്നു വളഞ്ഞുചുററിയിറങ്ങുന്ന റോഡിൽക്കൂടി പോകാതെതന്നെ അടിവാരത്തിലേക്കു ചെല്ലുവാൻ പടികെട്ടിയ ഒരു വഴിയുണ്ടു്. കുറുക്കുവഴിയായതുകൊണ്ടു് രവീന്ദ്രൻ അതിൽക്കൂടി നടന്നിറങ്ങിത്തുടങ്ങി. പകുതി വഴിയിറങ്ങിയപ്പോഠം വഴിയിൽ നിന്നു് അല്പം ഒഴിഞ്ഞുനില്ക്കുന്ന അരയാലിൻെറ ചുവട്ടിൽ ഒരു മനുഷ്യരൂപം! ആദ്യം അത്ര ശ്രദ്ധിച്ചില്ല. എന്നാൽ എന്തുകൊണ്ടോ അവിടേക്കുതന്നെ നോക്കുവാനിടയായി.

മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത ഒരു ആാംരൂപം!

മഷിപോലെ കറുത്ത ശരീരം. പാറെ വെട്ടിയിരിക്കുന്നമാതിരിയുള്ള തലമുടി. ചെറിയ ചെവി. വട്ടമുഖം. അതിൽ തിളങ്ങുന്ന കൊച്ചു കണ്ണുകാം. ഇരുണ്ട നിറത്തിൽ ആകപ്പാടെ വെളുപ്പുള്ളതു് കൃഷ്ണമണിക്കു ചുററുമുള്ള കണ്ണിലെ വെളുത്തഭാഗം മാത്രം! കറുത്ത പശ്ചാത്തലത്തിൽ അതു് എടുത്തുകാണുന്നു. കൈലിപോലെ കള്ളങ്ങളുള്ള ചുവന്ന ലുങ്കിയാണു് ഉടയാട. പച്ച നിറത്തിലുള്ള ബ്ലൗസ് തുറന്നുകിടക്കുകയാണു്. ശരീരവുമായി ഒട്ടും പൊരുത്തപ്പെടാത്ത നിറമാണു് കുപ്പായത്തിൻേറതെന്നു വ്യക്തമായി തോന്നും. തുറന്നു കിടക്കുന്ന ബ്ലൗസിൽക്കൂടി കൊച്ചുങ്ങപോലെയുള്ള രണ്ടു മുലകാം. സ്ത്രീയാണു് അതെന്നു തെളിയിക്കുവാൻ മററു ലക്ഷണങ്ങളൊന്നുമില്ല. വേഷത്തിൽ ശ്രദ്ധയൊന്നുമില്ല. ശരീരം ആകപ്പാടെ മെലിഞ്ഞതാണു്. ഉയരം തീരെ കുറവു്. മാംസളമായ ഭാഗം എന്തെങ്കിലു

മുള്ളതു് മുഴച്ച ക്രമത്തിലധികം പ്രകടമായിനില്ക്കുന്ന നിതംബം മാത്രം.

ആ രൂപം നോക്കി രവീന്ദ്രൻ നിന്നുപോയി. അധികം അകലത്തല്ലാത്തതിനാൽ, അവളുടെ ചെഷ്ടികൾ ശ്രദ്ധിക്കുവാൻ തീരെ വിഷമമുണ്ടായില്ല.

''എന്തോന്നാ നോക്കുന്നെ?'' ശബ്ദം കേട്ടു് രവീന്ദ്രൻ ഞെട്ടിത്തിരിഞ്ഞു. അവന്റെ തോളിൽ പിടിച്ചുകൊണ്ടു വർഗ്ഗീസ് നില്ക്കുന്നു.

''അതാ!... ആ രൂപം നോക്കി നിന്നുപോയി...'' രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''ഓഹോ! റാണിയെ കാണുകയായിരുന്നോ?'' വർഗ്ഗീസ് പതുക്കെ ചോദിച്ചു.

''റാണിയോ!''— രവീന്ദ്രനു് അത്ഭുതമടക്കാൻ കഴിഞ്ഞില്ല.

''റാണിയെന്നാ അവരുടെ പേരു്. ഇവിടത്തെ കാരുണ്യമുള്ള ഉദ്യോഗസ്ഥൻ കൊടുത്ത സ്ഥാനപ്പേരു്!'' വർഗ്ഗീസിന്റെ സ്വരത്തിൽ അവജ്ഞ കലർന്നിരുന്നു. ''ഒരു നല്ല പേരെങ്കിലും കൊടുക്കാനുള്ള കാരുണ്യം അവർ കാണിച്ചല്ലോ!''

രവീന്ദ്രനു് ഒന്നും മനസ്സിലായില്ല. സംഭാഷണം കേട്ടായിരിക്കും, റാണി അവരെ നോക്കി ചിരിച്ചു. മുഖത്തിന്റെ കറുത്ത പശ്ചാത്തലത്തിൽ ഒരുവരി പല്ലുകൾ തെളിഞ്ഞുകണ്ടു. എന്തെന്നില്ലാത്ത ശോകം, അഗാധമായ വിഷാദം, പ്രസരിപ്പിക്കുകയാണു് അവരുടെ മുഖം.

വർഗ്ഗീസ് ദീർഘമായി നിശ്വസിച്ചു.

''വാ! ഇവിടെ ഈ പടിയുടെ മതിലിൽ അല്പം ഇരിക്കാം. നല്ല കാററുണ്ടു്. കാര്യങ്ങൾ പറയാം!''

അവർ നിഴലുള്ള ഭാഗത്തു നീങ്ങിയിരുന്നു.

''ഇവരുടെ വിധിയറിയുമ്പോൾ നമ്മുടെ ദുരിതമെന്തുണ്ടു്?''— വർഗ്ഗീസ് പറഞ്ഞു.

''ആട്ടെ, വർഗ്ഗീസിന്റെ കാര്യമെന്തായി?''

''ഓ! അയാൾ പരാതി വാങ്ങിവച്ചു. രണ്ടു ദിവസം കഴിഞ്ഞു ചെല്ലാൻ പറഞ്ഞു, വിശദമായി സംസാരിക്കാൻ.''

രവീന്ദ്രന്റെ ശ്രദ്ധ റാണിയിലായിരുന്നു. അവളുടെ ചിരി മങ്ങി. ദയനീയമായ മുഖത്തോടെ അവിടെയിരുന്നു് അവരെ നോക്കി കൈനീട്ടി; യാചിക്കുന്നമട്ടിൽ.

''പാവം! അതിന്റെ മുഖം നോക്കു്!'' വർഗ്ഗീസ് പറഞ്ഞു. ''പണ്ടു് ഇവിടം ഇവരുടെ നാടായിരുന്നു. ഇവിടത്തെ തന്നിനാട്ടുകാരിയാ.''

''ങേ!''

''ആൻഡമാനികൾ എന്നൊരു ആദിമജാതിയുണ്ടായിരുന്നു. സായിപ്പന്മാർ ഇവിടെ ആദ്യം വരുമ്പോൾ ഇവിടം അവരുടെ രാജ്യമായിരുന്നു.''

''ഓഹോ! ഞാൻ മുമ്പ് ഇക്കാര്യം കേട്ടിട്ടില്ല.''

''ഇന്നു നമ്മരം വിചാരിക്കുന്നതു് ഇവിടെ നമ്മളാണു് ആദ്യം തൊട്ടു് ഉണ്ടായിരുന്നതെന്നാണു്. എന്നാൽ അങ്ങനെയല്ല. ആദിമ ജനത്തിൻെറ ശവപ്പറമ്പാണു്, ഇന്നു നമ്മുടെ സ്വത്തായിത്തീർന്നിരിക്കുന്നതു്.''

''എനിക്കൊന്നും മനസ്സിലാകുന്നില്ല.''

''മനസ്സിലാകുകയില്ല. അതിനു പഴയ ചരിത്രമറിഞ്ഞേ പററൂ. അതൊക്കെ പറയാൻ വയ്യാ. ആൻഡമാനികളെന്ന ആദിവാസികളുണ്ടായിരുന്നെന്നു് അറിഞ്ഞാൽ മതി. അവരുടെ അവസാനത്തെ കണ്ണിയാണു് ദാ, ആ ഇരിക്കുന്ന മനുഷ്യരൂപം! റാണി!''

രവീന്ദ്രൻ അവളെ കൗതുകത്തോടെ നോക്കി.

''ഇവരുടെ പൂർവ്വകാലചരിത്രം പഠിക്കുവാൻ ഞാൻ മനഃപൂർവ്വം ശ്രമിച്ചിട്ടുണ്ടു്. അറിയാനുള്ള ആഗ്രഹംകൊണ്ടു നടത്തിയ ശ്രമം.'' വർഗ്ഗീസ് പറഞ്ഞു.

റാണി എഴുനേററു് അവരുടെനേക്കു നടന്നുവന്നു. കഷ്ടിച്ചു നാലടിമാത്രമേ ഉയരംവരൂ.

അടുത്തു വന്നു് ദയനീയമായി ഭിക്ഷയ്ക്കു കൈ നീട്ടി...

പോക്കററിൽനിന്നു് ഒരു നാണയമെടുത്തു വർഗ്ഗീസ് അവളുടെ കൈപ്പടത്തിൽ വച്ചു. അതു കിട്ടിയപ്പോരം റാണി ചിരിച്ചു. അവരം റോഡിൽക്കൂടി, മുകളിലേക്കു നടന്നുകയറിത്തുടങ്ങി.

''സർവ്വസ്വവും നമുക്കു നല്കിയിട്ടു്, ഇന്നു നമ്മുടെ ഭിക്ഷകൊണ്ടും ദയകൊണ്ടും വേണം അവരം ജീവിക്കാൻ! ആൻഡമാനികളുടെ അവസാനത്തെ പ്രതിനിധിയുടെ വിധി!''

അവരം നടന്നുകയറിപ്പോകുന്നതു നോക്കി. വർഗ്ഗീസ് അല്പനേരം മിണ്ടിയില്ല.

''അവളെ സാധാരണ ഇവിടെങ്ങും കാണുകയില്ല.''

''പിന്നെ എവിടെപ്പോകും?'' ജിജ്ഞാസുവായി രവീന്ദ്രൻ ചോദിച്ചു.

''എവിടെയെങ്കിലും! അനാഥപ്രേതംപോലെ അലഞ്ഞുതിരിയും.''

''വീടും കൂടുമൊന്നുമില്ലേ?''

''ഇല്ല. പണ്ടും ഉണ്ടായിരുന്നോ എന്നറിവില്ല. പക്ഷേ, സമൂഹമായിട്ടാണു് അവർ ജീവിച്ചതു്. കുടിലുകെട്ടുന്ന ശീലമുണ്ടായിരുന്നിരിക്കും.''

''ഓഹോ!''

''അവളെ കാണുമ്പോരം, അവളുടെ ദയനീയരൂപം മുമ്പിൽക്കൂടി നീങ്ങുമ്പോരം, എൻെറ ആത്മാവു് നൊമ്പരപ്പെടാറുണ്ടു്.''

''അവളുടെ ഗതിയെക്കുറിച്ചു പരിതപിക്കുകയല്ലാതെ എന്തു ചെയ്യാനൊക്കും?''

''ചെയ്യാനൊക്കുന്ന കാലമുണ്ടായിരുന്നു. എന്നാൽ വെള്ളക്കാർ അതു വേണ്ടവണ്ണം ചെയ്തോ? പ്രയോജനപ്പെടുത്തിയോ? എന്തോ! എനിക്കറിഞ്ഞുകൂടാ...അവരുടെ അധീനതയിലിരുന്ന കാലത്താണ് ഇവർ അങ്ങേയററം അധഃപതിച്ചതു്, അധോഗതിയിലേക്കു നീങ്ങിയതു്.''

''ഒന്നും ചെയ്തില്ലേ, ഇവക്കായിട്ട്?''

''ചെയ്തുകാണും! അവരെ സമുദ്ധരിക്കുവാൻ ആത്മാർത്ഥതയുണ്ടായിരുന്നവർ കാണും. എന്നാൽ അതു ഫലിച്ചില്ല. ഫലിച്ചിരുന്നെങ്കിൽ ഇന്നവർ അന്യംനിന്നുപോകുമായിരുന്നോ?''

''ഇല്ല.''

''എന്നാൽ അവരെമാത്രം ഈ അപരാധത്തിനു് ഉത്തരവാദികളാക്കിക്കൂടാ. മനുഷ്യർ മനുഷ്യരോടു കാണിക്കുന്ന മനുഷ്യത്വമില്ലായ്മയുടെ ഒരുദാഹരണമായി ഇതു വിചാരിച്ചാൽ മതി. എനിക്കും നിനക്കും അതിൽ പങ്കുണ്ടു്. രക്തംപുരണ്ട കൈകളാണു് നമ്മുടെയെല്ലാം.''—ആത്മവേദനയോടെ വർഗ്ഗീസ് പറഞ്ഞു. ''മുമ്പൊരവസരത്തിൽ ഒരു സുവിശേഷപ്രസംഗകൻ റാണിയോടു്, സ്വർഗ്ഗരാജ്യം നേടാനുള്ള വഴി പറഞ്ഞുകൊടുത്തതു് ഞാൻ ഓർമ്മിക്കുന്നു! അയാളെ നോക്കി അവരു ചിരിച്ച ചിരി, ഇന്നും ഞാൻ കാണുന്നു! വിധിയുടെ ക്രൂരതയ്ക്കു് ഒരതിരുണ്ടോ?'' അടിമുടി വിറച്ചുകൊണ്ടു് വർഗ്ഗീസ് പറഞ്ഞു. ഇതിനുമുമ്പും രവീന്ദ്രൻ വർഗ്ഗീസിനെ പലപ്പോഴും കണ്ടിട്ടുണ്ടു്. അപ്പോഴൊക്കെ അവസാനമില്ലാത്ത പരാതികൾ പറയാനേ വർഗ്ഗീസ് തുനിഞ്ഞിട്ടുള്ളൂ. ഈ സ്വഭാവം വെറും പുറംപൂച്ചാണെന്നു് ഇന്നു തോന്നിയില്ല. ആരോരും ചോദിക്കാനില്ലാത്ത ഈ സാധുക്കളുടെ പക്ഷംപിടിച്ചു് അയാൾ വാദിക്കുന്നതു് ആത്മാർത്ഥതയുണ്ടായിട്ടല്ലേ? ലോകത്തേയും ലോകരേയും അടക്കി അസഭ്യം പറയുന്ന പലരേയും രവീന്ദ്രൻ കണ്ടിട്ടുണ്ടു്. എന്നാൽ അവർക്കൊക്കെ അതിൽനിന്നു സ്വാർത്ഥതയെന്തെങ്കിലും നേടുവാനുണ്ടായിരിക്കും. സ്വാർത്ഥത സാധിക്കുവാനുള്ള അവസരം നഷ്ടമായതുകൊണ്ടുളവാകുന്ന ദുസ്സഹമായ വൈരാഗ്യമാണു് ഇവരെ ലോകരക്ഷകരുടെ കുപ്പായമിടുവാൻ പ്രേരിപ്പിക്കുന്നതു്.

''റാണിയുടെകൂടെ രണ്ടുരണ്ടരക്കൊല്ലം മുമ്പു് രാജായും ഉണ്ടായിരുന്നു.''—വർഗ്ഗീസ് നീണ്ട നിശ്ശബ്ദതയ്ക്കുശേഷം തുടർന്നു.

''രാജായോ?''

''അതെ; അവളുടെ പുരുഷനു കൊടുത്ത പേരാണു്. നമ്മുടെ വിശാലഹൃദയന്മാരുടെ ഔദാര്യത്തിനു സ്തുതി!'' അവജ്ഞ അങ്ങേയററം വർഗ്ഗീസിൻെറ വാക്കുകളിൽ പ്രതിധ്വനിച്ചു. ''അന്നു് അവരെ ഞാൻ കണ്ടിട്ടുണ്ടു്.''

''ഉണ്ടോ?''

''അതിനുള്ള ഭാഗ്യമോ ദൗർഭാഗ്യമോ എനിക്കുണ്ടായി. കളിച്ചു വിനോദിച്ചു നടന്നിരുന്ന കാട്ടുദമ്പതിമാർ! അവരെ കാണാൻ

എന്തു കൗതുകമായിരുന്നു! അല്ലലും അലച്ചിലുമറിയാത്ത രണ്ടു മനുഷ്യർ!''

''എന്നിട്ടെന്തു സംഭവിച്ചു?''

''എന്തു സംഭവിക്കാനാണ്? സർക്കാരിൽനിന്ന് അവർക്കു മാസംതോറും ഒരു തുക പണമായി കൊടുക്കുവാൻ വ്യവസ്ഥ ചെയ്തിരുന്നു.''

''എന്നിട്ട്?''

''പണം മാത്രമല്ല, തുണിയും മരുന്നും മററും. സുഖക്കേടു വന്നാൽ ആശുപത്രിയിൽ ഔദാര്യപൂർവ്വം ചികിത്സിക്കാനും വ്യവസ്ഥയുണ്ട്.''

''എന്നിട്ടും ഇവർ...?''

''എന്നാൽ, ഇതൊക്കെ അവർക്കു പ്രയോജനപ്പെട്ടോ? അതാണ് ശോചനീയമായ കാര്യം. നമ്മുടെ ആളുകളല്ലേ! പണവും മററും വേറെ ചിലരുടെ മടിശ്ശീലയിലേക്കാണു പോയതു്!''

''കഷ്ടം!''—രവീന്ദ്രനു വിശ്വാസംവന്നില്ല.

''സത്യമാണ്. ഈ പാവങ്ങളുടെ പിച്ചപ്പാത്രത്തിൽ വീഴേണ്ടതു് പരിഷ്കാരികളും പഠിപ്പുള്ളവരുമായ ചിലരുടെ കൈയിലൊതുങ്ങിയെന്നാണ് ജനസംസാരം. പേരിന് എന്തെങ്കിലും ഈ പാവങ്ങൾക്കു കൊടുക്കും. ബാക്കി മററുള്ളവർ പങ്കുവെയ്ക്കും. വിവരമില്ലാത്ത പാവങ്ങളെ കബളിപ്പിക്കുവാനെന്താ വിഷമം?''

''ഒന്നുമില്ല. പക്ഷേ, ഇതു മഹാപാപമല്ലേ?''

''പണത്തിന്റെ കാര്യംവരുമ്പോൾ, പാപത്തെ പലരും സൗകര്യമായി മറക്കാറില്ലേ?''

''എങ്കിലും മനുഷ്യത്വമുള്ളവരാരെങ്കിലും ഇതു ചെയ്യുമോ?''

''മനുഷ്യത്വമുള്ളവരെ എവിടെയാണു കണ്ടുകിട്ടാനുള്ളതു്? മനുഷ്യത്വത്തെപ്പററി നെടുങ്കൻ പ്രസംഗങ്ങൾ, പാടവത്തോടെ പറയുന്നവർ എത്രയാണ്! എന്നാൽ മനുഷ്യരെവിടെ?''

''നേരാണ്.''

''സാമൂഹ്യസേവനത്തിന്റെ ധൂമയവനികയിട്ട്, എന്തെല്ലാം ദുഷ്കൃത്യങ്ങളാണ് പരിഷ്കാരികൾ നടത്തിവരുന്നതു്!''

''ശരിയാണ്. നമ്മുടെ കൺമുമ്പിൽത്തന്നെ കാണാറുണ്ട്.'' രവീന്ദ്രൻ ആലോചനയിലാണ്ടു.

''ഈ പാവങ്ങളുടെ പിച്ചപ്പാത്രത്തിൽനിന്നു മോഷ്ടിച്ചിരുന്നവർ ചില്ലറക്കാരൊന്നുമല്ല. വലിയ പരിഷ്കാരികൾ. സർവ്വകലാശാലകളിൽനിന്ന് ഉയർന്ന ബിരുദങ്ങൾ നേടിയവർ! ഇതാ നമ്മുടെ സാമൂഹ്യസേവനം!'' വർഗ്ഗീസ് ഉറക്കെ തുപ്പി—''ഇലനക്കിയുടെ ചിറിനക്കികൾ!''

വർഗ്ഗീസ് ജ്വലിക്കുകയായിരുന്നു.

''ഈ കടുംകൈയൊന്നും ആരും അറിഞ്ഞിട്ടില്ലേ?''—രവീന്ദ്രൻ പതുക്കെ ചോദിച്ചു.

''ഉണ്ട്. എല്ലാവക്കും അറിയാം. എന്നാൽ, എല്ലാവക്കും അറിവുള്ള കാര്യങ്ങളാണല്ലോ ഏററവും അവഗണിക്കപ്പെടാറുള്ളതു്! ഇതു നമ്മുടെ സവിശേഷതയല്ലേ? അതു പോകട്ടെ. അതൊക്കെ വലിയ കാര്യങ്ങൾ. വലിയവക്കുള്ള രംഗം!'' വർഗ്ഗീസ് അത്ഥമില്ലാതെ വിദൂരതയിലേക്കു കണ്ണുറപ്പിച്ചു കുറേനേരം ഇരുന്നു.

''ഒരുതരത്തിൽ അവരെ രക്ഷിക്കുവാൻ ആക്കും കഴിയുമായിരുന്നില്ല. റാണി ഒരു മച്ചിയാണത്രെ! അവളാണല്ലോ അവസാനത്തെ അംഗവും. അങ്ങനെ റാണിയുടെ മരണത്തോടെ പഴയ വഗ്ഗത്തിൻെറ നിഴൽപോലും ഇവിടെ കാണാതാകും!'' വഗ്ഗീസിൻെറ തൊണ്ടയിടറി. ''എന്തോ, എനിക്കറിഞ്ഞുകൂടാ, എന്തിനാണു് എനിക്കിങ്ങനെ ദുഃഖം തോന്നുന്നതെന്നു്. എങ്കിലും എനിക്കു് അതു തടയാൻ കഴിവില്ല.''

വഗ്ഗീസ് കുറേനേരം മിണ്ടാതിരുന്നു.

പേരാലിൻെറ ഇലകൾ കുലുക്കിക്കൊണ്ടു കാററു വീശി. മഞ്ഞയിലകൾ മഴപോലെ വീണു.

''ഒരുപക്ഷേ, ഇതിനു വിധിയെന്നു പറഞ്ഞാൽ മതി. എങ്കിലും നിർദ്ദയമായ വിധി! പഴുത്ത ഇലകൾ കൊഴിയും. കാരുണ്യം എന്നതു് പ്രകൃതിയുടെ നിയമമല്ല.'' വർഗ്ഗീസ് വീണ്ടും മൂകനായി.

''രാജാ കഴിഞ്ഞകൊല്ലമാണു മരിച്ചതു്. അതിനുശേഷം അനാഥപ്രേതമായി ഇങ്ങനെ അലയുകയാണു് ഇവൾ.'' ദീഘനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം വർഗ്ഗീസ് പറഞ്ഞു—''ദൈവത്തിന്നു സ്തുതി!'' വെറുപ്പോടെ പറഞ്ഞിട്ടു് അവൻ എഴുനേററു. രവീന്ദ്രനും എഴുനേററു.

''വാ, നമുക്കു് ഇനി നടക്കാം. എനിക്കു് മറീൻ ആഫീസ് വരെ പോകണം.''—വഗ്ഗീസ് പറഞ്ഞു.

''എനിക്കും അവിടെ പോകേണ്ടതുണ്ടു്.''—രവീന്ദ്രൻ പറഞ്ഞു.

''എന്നാൽ നന്നായി. വാ!'' വർഗ്ഗീസ് നടന്നുതുടങ്ങി.

''ഇവിടം ഒരു പ്രത്യേകസ്ഥലമാ! വേറെ എവിടെയെങ്കിലുമുണ്ടോ, ഒരു മനുഷ്യവഗ്ഗം കൺമുമ്പിൽ എന്നെന്നേക്കുമായി മറയുന്നതു കാണുവാൻ?''

അവർ ഒന്നും പിന്നെ മിണ്ടിയില്ല. നടന്നു.

മറീൻ ആഫീസിലും മററും പോയിട്ടു് രവീന്ദ്രൻ ഉച്ചകഴിഞ്ഞാണു് മടങ്ങിയെത്തിയതു്. ഇറങ്ങിയപ്പോൾ ഉണ്ടായിരുന്ന പ്രസന്നത മടങ്ങിവന്നപ്പോൾ മനസ്സിന്നുണ്ടായിരുന്നില്ല. കണ്ടതും കേട്ടതുമൊക്കെ ഹൃദയത്തിൽ അള്ളിപ്പിടിച്ചു വേദനിപ്പിക്കുന്നുണ്ടായിരുന്നു. ഊറിയൂറി നില്ക്കുന്ന വേദന.

കൈയിലുണ്ടായിരുന്ന ബാഗും മററും നേരെ മുറിയിൽ കൊണ്ടുപോയി വച്ചശേഷം, അടുക്കളയിലേക്കു ചെന്നു.

''എന്താ, ചേട്ടനിത്ര താമസിച്ചെ?'' അടുക്കളയിൽ നിന്നിരുന്ന ജോണി ചോദിച്ചു. ''ഇന്നു് ഒന്നാന്തരം മീൻ കിട്ടി. തോമസ് ചേട്ടൻ കുറേനേരം കാത്തിരുന്നു. വരുന്നില്ലെന്നുകണ്ടപ്പോ കഴി

ച്ചിട്ടു് വെളിയിലെവിടെയോ പോയി. സർദാർജി വന്നിട്ടൊണ്ടു്. രണ്ടുപേരുംകൂടാ പോയെ. ഇന്നിവിടെ മേളമായിരിക്കും!''—ജോണി ചിരിച്ചു.

പ്ലേററുകളിൽ ചോറും കറിയും മററും മേശയിൽ ജോണി കൊണ്ടുവന്നു വച്ചു.

രവീന്ദ്രൻ മിണ്ടാതിരുന്നു കഴിച്ചു. ഉണ്ണാൻ വലിയ ആവേശമൊന്നും പ്രദശിപ്പിച്ചില്ല.

''ചേട്ടനു മീൻ അത്ര പിടിച്ചില്ലെന്നു തോന്നുന്നല്ലോ?'' ജോണി പതുക്കെ ചോദിച്ചു.

''മീൻകറി ജോറായിട്ടുണ്ടു്. തിന്നാനുള്ള താൽപര്യംകൊണ്ടു്, അഭിപ്രായം പറയാൻ ഇളവുകിട്ടിയില്ല.'' ചിരി അഭിനയിച്ചുകൊണ്ടു് അപരാധബോധത്തോടെ രവീന്ദ്രൻ പറഞ്ഞു.

''എന്നിട്ടെന്താ, കഷണമെല്ലാം പിഞ്ഞാണത്തിലിരിക്കുന്നെ?''—ജോണി വിട്ടില്ല.

''എനിക്കു നല്ല സുഖമില്ല. ഇതൊക്കെ മതി. നല്ല മീൻ ഇനിയും കിട്ടും. വെയ്ക്കുവാൻ ജോണിയും കാണും!''

''കിട്ടും കിട്ടും! പക്ഷേ, പൂമീനും മററും അത്ര സാധാരണമല്ല. കിട്ടുമ്പോഠം കുറെ കിട്ടും. ഇല്ലാത്തപ്പോഠം അയലയോ മത്തിയോ സ്രാവോ മാത്രമേ കാണു.'' ജോണി പറഞ്ഞു. ''നാലഞ്ചു മാസം മുമ്പു് ഒരു ചൈനാബോട്ടു പിടിച്ചു, നമ്മുടെ പോലീസുകാർ. അന്നു പോർട്ട്ബ്ലയറിൽ മീനിൻെറ പ്രളയമായിരുന്നു.'' വത്തമാനം പറയാൻ അവസരംകിട്ടിയാൽ, ഒട്ടും വിടാറില്ല ജോണി.

''ചൈനാബോട്ടോ?''

''അതെ! ചേട്ടനറിയത്തില്ലേ? നമ്മുടെ കടലിലൊക്കെ ചിലപ്പോഠം ചൈനക്കാർ മീൻപിടിക്കാൻ വരും. അതു കുററമാ. നമ്മുടെ പോലീസ്ബോട്ടു് അവരെ പിടികൂടും. ഇങ്ങു കൊണ്ടുവരും, മറീൻ ജെട്ടിയിൽ. നാലഞ്ചു കണ്ടി മീൻകാണും. അതു വില്ക്കുമ്പോ ഇവിടെ ഉത്സവമാ. നാലണയ്ക്കു് ഒരു കിലോ ഒന്നാന്തരം മീൻ കെടയ്ക്കും!''

രവീന്ദ്രൻ ഊണു കഴിഞ്ഞു കൈ കഴുകി.

''ഇനിയും അങ്ങനെയൊണ്ടാകും. അന്നു ചേട്ടനു കാണാം!''—പാത്രങ്ങഠം മേശയിൽനിന്നെടുക്കുന്നതിനിടയിൽ ജോണി പറഞ്ഞു.

മറെറാന്നും കേഠക്കാൻ താൽപര്യം കാണിക്കാതെ രവീന്ദ്രൻ പടികയറി. മുറിയിൽ തോമസ്സിൻെറ ചിരി.

മുറിയിലേക്കു ചെന്നപ്പോഠം അവിടെ ആജാനുബാഹുവായ ഒരാഠംകൂടിയുണ്ടു്.

ടർബൻ കെട്ടിയിട്ടുണ്ടു്. നരച്ചു നീണ്ട താടി. വടിവൊത്ത മുഖം. വലിപ്പമുള്ള കണ്ണു്. തിളക്കവും ഓജസ്സും ഒന്നു വേറെതന്നെ. പ്രായത്തിൻെറ മുദ്രയെന്നോണം ജരയും ബാധിച്ചിട്ടുണ്ടു്. പരിഷ്കാരമുള്ള വേഷം. പട്ടു സ്ലാക്കും വിലപിടിച്ച പാൻറും. ആകപ്പാടെ ആരെയും ആകർഷിക്കുന്ന ആകാരമാണു്.

മുറിയിലേക്കു കയറിച്ചെന്നപ്പോഴം സർദാർജിയുടെ നോട്ടം അമ്പുപോലെ തറച്ചു.

വത്തമാനം മുടക്കി രവീന്ദ്രനെത്തന്നെ തുറിച്ചുനോക്കുകയാണു്. പകച്ചമട്ടിൽ, വായ അല്പം തുറന്നു്, സർദാർജി ഇരുന്നു.

അദ്ദേഹത്തിൻെറ നോട്ടമേററു് രവീന്ദ്രനു് അസ്വാസ്ഥ്യം തോന്നി. മുഖം തിരിച്ചു.

ഒന്നും പിടികിട്ടാതെ തോമസ് മിണ്ടാതിരുന്നു.

''രവീന്ദ്രൻ! ഞാൻ കുറച്ചു മുമ്പു പറഞ്ഞയാളാണു്.''—തോമസ് ഹിന്ദിയിൽ സർദാർജിയോടു പറഞ്ഞു. ''കഴിഞ്ഞ കപ്പലിൽ എൻെറകൂടെ വന്നയാഠം!''

''ഓ!'' ഉറക്കമുണരുന്നമട്ടിൽ സർദാർജി ചുണ്ടനക്കി.

''എന്താ, സർദാർജീ?''—തോമസ് അദ്ദേഹത്തിൻെറ തോളിൽ തട്ടിക്കൊണ്ടു ചോദിച്ചു.

''ഒന്നുമില്ല!...'' സർദാർജി ഹിന്ദിയിൽ പ്രതിവചിച്ചു. മനസ്സിൽനിന്നു് എന്തോ കുലുക്കിക്കളയുന്ന മട്ടു് തോമസ് കണ്ടു.

അടുത്തു കിടന്ന കടലാസെടുത്തു സർദാർജി സ്വയം വീശി...

രവീന്ദ്രൻ അവൻെറ കട്ടിലിൽ ഇരുന്നു.

''നീയെന്താ ഇത്ര താമസിച്ചെ?'' രവീന്ദ്രനെ നോക്കി തോമസ് ചോദിച്ചു.

''സെക്രട്ടറിയേററിലും മറീനിലും മററും പോയി. ചെയ്യാനുള്ളതൊക്കെ കഴിഞ്ഞപ്പോഠം ഇത്രയും താമസിച്ചു.''

രവീന്ദ്രൻ മന്ദഹസിച്ചുകൊണ്ടു പറഞ്ഞു.

സർദാർജിയുടെ നോട്ടം രവീന്ദ്രനിൽത്തന്നെ തങ്ങിനില്ക്കുകയാണു്.

'ഈ മനുഷ്യൻ എന്തിനിങ്ങനെ തുറിച്ചുനോക്കുന്നു?' അവൻെറ മനസ്സിൽ തോന്നി.

''താമസമുണ്ടായിരുന്നെങ്കിൽ വന്നിട്ടു പോയാൽ മതിയായിരുന്നല്ലോ.'' തോമസ് എഴുന്നേററുകൊണ്ടു പറഞ്ഞു.

''ഓ! അതിനെന്താ?'' രവീന്ദ്രൻ സാരമില്ലെന്നമട്ടിൽ ഇരുന്നു. ''പിന്നെ നമ്മുടെ വർഗ്ഗീസിനെ വഴിക്കുവച്ചു കിട്ടി.''

''അതാ കാര്യം!'' തോമസ് ഉറക്കെ ചിരിച്ചു. ''അവൻെറ പിടിയിൽപ്പെട്ടാൽ... രക്ഷപ്പെടാൻ അത്ര എളുപ്പമല്ല. ലോകം നന്നാക്കാനവതരിച്ചിരിക്കുന്ന ദൈവമല്യോ!''

ഈ സമയമത്രയും രവീന്ദ്രൻെറ മുഖത്തുനിന്നു് സർദാർജി കണ്ണെടുത്തില്ല. മിണ്ടാതെ നോക്കിയിരിക്കുകയാണു്. എന്തെന്നില്ലാത്ത ശോകഭാവം മുഖത്തു വ്യാപിച്ചിരിക്കുന്നു.

''എന്താ സർദാർജീ?'' തോമസ് പുറത്തു തട്ടിക്കൊണ്ടു ചോദിച്ചു.

''കുറച്ചു വെള്ളം തരൂ. തണുത്ത വെള്ളം.'' പരവശനായി സർദാർജി പറഞ്ഞു.

രവീന്ദ്രൻ എഴുന്നേററു് വേഗം താഴത്തേക്കു പോയി.

''എന്താ വല്ലായ്മ?'' തോമസ്സിൻെറ വാക്കിലും ഭാവത്തിലും ആകാംക്ഷ നിറഞ്ഞുനിന്നിരുന്നു.

''ഒന്നുമില്ല. ക്ഷീണം...സാരമില്ല.''—ശക്തിഹീനനായി തളന്നു് അദ്ദേഹം ഇരുന്നു.

രവീന്ദ്രൻ ഗ്ലാസ്സു നിറച്ചു വെള്ളം കൊണ്ടുവന്നു സർദാർജിക്കു കൊടുത്തു. ഒററയിരുപ്പിൽ മുഴുവൻ കുടിച്ചുതീർത്തു.

''കുറച്ചുകൂടി കൊണ്ടുവരട്ടെ?'' രവീന്ദ്രൻ ചോദിച്ചെങ്കിലും മറുപടിക്കു കാത്തുനില്ക്കാതെ വീണ്ടും വെള്ളമെടുക്കുവാൻ താഴേക്കു് ഓടി.

''എന്താ കാര്യം? വല്ലതായി വല്ലായ്മയുണ്ടോ?'' സർദാർജിയുടെ പുറം തലോടിക്കൊണ്ടു് തോമസ് ചോദിച്ചു.

''ഇല്ല. ഒന്നുമില്ല.'' അല്പനേരം കണ്ണിറുക്കിയടച്ചു് സർദാർജി ഇരുന്നു.

''ദാ, വെള്ളം.'' രവീന്ദ്രൻ ഗ്ലാസ്സു് മേശയിൽ വച്ചു. അവൻെറ ശബ്ദം കേട്ടപ്പോഠം സർദാർജി കണ്ണു തുറന്നു. കടലാസ്സുകൊണ്ടു സ്വയം വീശി.

ആരും ഒന്നും സംസാരിച്ചില്ല.

നേരം നാലുമണിയോടടുത്തിരുന്നു. വെയിലിൻെറ ശക്തി ക്ഷയിച്ചുതുടങ്ങി. കാററു് ഉലാത്താനിറങ്ങിയിരിക്കുന്നു.

എത്രനേരം മൗനമായിരിക്കും?

''എങ്ങനെയുണ്ടു് ഇപ്പോഠം?'' സർദാർജിയുടെ മുഖത്തേക്കു നോക്കിക്കൊണ്ടു് തോമസ് ചോദിച്ചു.

ഇളിഭ്യച്ചിരിയോടെ സർദാർജി പറഞ്ഞു: ''സാരമില്ല.''

''മുമ്പു് ഇങ്ങനെ വല്ലതും വന്നിട്ടുണ്ടോ?''

''ഹ! ഹ! ഹ! ഇല്ല. ഇന്നാദ്യമായിട്ടാണു്.''

''ഒരു കാര്യം ചെയ്യാം. നമുക്കു് ഡാക്ടറെ ഒന്നു കണ്ടാലോ?''

''വേണ്ടാ. അതിനുള്ള കാര്യമൊന്നുമില്ല.'' സർദാർജിയുടെ വാക്കുകളിൽ ആത്മവിശ്വാസം പ്രകടമായിരുന്നു. മുഖത്തു പ്രസന്നത തിരിച്ചുവന്നതുപോലെ കണ്ടു.

''എങ്കിലും...ഇനി ഇതൊക്കെ സൂക്ഷിക്കണം.'' തോമസ് സൗമ്യമായി ഉപദേശരൂപത്തിൽ പറഞ്ഞു.

''എനിക്കു ശരീരത്തിനു് ഒരു കുഴപ്പവുമില്ല.'' ചിന്താമഗ്നനായി സർദാർജി പറഞ്ഞു.

ആകാംക്ഷയ്ക്കു വകയൊന്നുമില്ലെന്നുകണ്ടപ്പോഠം രവീന്ദ്രൻ താഴത്തേക്കു പോയി. തനിക്കു് ഇവിടെ വിശേഷിച്ചൊരു സ്ഥാനമില്ലെന്നു തോന്നി. സർദാർജിയും തോമസ്സും തമ്മിൽ സംസാരിക്കുമ്പോഠം വെറുതെ നോക്കിയിരിക്കുകയല്ലാതെ എന്തു ചെയ്യാനാണു്?

രവീന്ദ്രൻ രംഗംവിട്ടു പോകുന്നതു നോക്കിയിരുന്നു സർദാർജി. അവൻ പോയിക്കഴിഞ്ഞപ്പോഠം അദ്ദേഹം പതുക്കെ ചോദിച്ചു:

''ഈ...ഈയാൾ...?''

''ആര്? രവീന്ദ്രനോ?''

''അതെ, ഇയ്യാൾ...?''

''ഞാൻ നേരത്തെ പറഞ്ഞതു മറന്നോ? എൻെറക്കൂടെ മദ്രാസ്സിൽനിന്നു വന്നതാണ്. രങ്കത്ത് കട തുടങ്ങാൻ പ്ലാനിട്ടിരിക്കയാണെന്നും അതിനു പററിയ ഒരു കൂട്ടുകാരനെ കിട്ടിയിട്ടുണ്ടെന്നുമൊക്കെ പറഞ്ഞില്ലേ? ഇയാൾതന്നെയാണ് അത്—രവീന്ദ്രൻ!''

''രവീന്ദ്രൻ! രവീന്ദ്രൻ!''—സർദാർജി പതുക്കെ ആവർത്തിച്ചു. ''മദ്രാസ്സിൽനിന്നു വന്നതാണോ?''

''അതെ. എന്താ?''

''എവിടത്തുകാരനാ?''

''എൻെറ നാട്ടുകാരൻ. മലയാളി.''

''ഓഹോ!'' സാവകാശമായി സർദാർജി എന്തൊക്കെയോ ചിന്തിച്ചു.

''എന്താ, ഇങ്ങനെ ചോദിക്കുന്നെ?''

''ഒന്നുമില്ല.''

''എങ്കിലും...?''

''അയാളെ കണ്ടപ്പോൾ മററൊരാളെക്കുറിച്ച് ഓർമ്മിച്ചുപോയി.'' താടിമീശ തടവിക്കൊണ്ട് സർദാർജി ചിന്തയിലാണ്ടു.

എന്താണു പറയേണ്ടതെന്ന് തോമസ്സിന് എളുപ്പം തോന്നിയില്ല. കുറച്ചു കഴിഞ്ഞ് അയാൾ പറഞ്ഞു: ''ഇവൻ ഞങ്ങളുടെ ദേശക്കാരൻതന്നെ.''

''എനിക്കു മറക്കാനാവാത്ത ചിലരുണ്ട്. അങ്ങനെ ചിലരെ ഓർമ്മിച്ചുപോകുന്നത് അസാധാരണമല്ല. എന്നാൽ ഇതുപോലെ ഒരു സ്ഥിതി എനിക്കു മുമ്പ് ഉണ്ടാകാനിടവന്നിട്ടില്ല.''

തോമസ് വിസ്മയിച്ചുപോയി. ഒന്നും കൂസാത്ത, ഒന്നും ഗണ്യമാക്കാത്ത, പൗരുഷത്തിൻെറ മൂർത്തിയെന്നു തോന്നിയിട്ടുള്ള സർദാർജി ചഞ്ചലപ്പെട്ടു ചാഞ്ചാടുന്നതു കണ്ടപ്പോൾ അത്ഭുതപ്പെട്ടു.

''ഞാൻ പഴയ ചില കാര്യങ്ങൾ ചിന്തിച്ചു ബലഹീനനായതാണ്. മനസ്സിൻെറ ശക്തി ക്ഷയിക്കുവാൻ ക്ഷണനേരം മതിയല്ലോ.'' സർദാർജി തറയിലേക്കു നോക്കിക്കൊണ്ടു പിറുപിറുത്തു. ''രൂപം മാത്രമല്ല, ഭാവവും സ്വരവുംപോലും അതുതന്നെ.''

''വെറും തോന്നലായിരിക്കും. ഒന്നും സാരമാക്കേണ്ടാ!'' തോമസ് ചിരിച്ചു.

''ആയിരിക്കാം...എന്നാലും...'' ഇടയ്ക്കു നിർത്തി എഴുന്നേററ് സർദാർജി ജനാലയ്ക്കടുത്തേക്കു നടന്നു. ജനാലപ്പടിയിൽ ഒരു കൈ പിടിച്ചുകൊണ്ട് പുറത്തേക്കു നോക്കി മിണ്ടാതെ നിന്നു.

കുറേ നിമിഷങ്ങൾ കടന്നുപോയി.

തോമസ് സർദാർജിയുടെ അടുത്തു ചെന്നു. അയാളുടെ തോളിൽ കൈവച്ചു. സർദാർജി തിരിഞ്ഞു നോക്കി. കണ്ണു കലങ്ങിച്ചുവന്നു്, നിറഞ്ഞുനില്ക്കുകയാണു്.

വികാരവിവശത കണ്ടപ്പോൾ തോമസ്സിനു് തെല്ലു പരിഭ്രമം തോന്നി. അദ്ദേഹത്തിൻെറ പൂർവ്വകാലത്തെക്കുറിച്ചു് അത്രമിത്രം അറിയാം. അദ്ദേഹത്തിനു് ആരുടെ സ്മരണയാണുളവായതു്? ഓർമ്മിക്കാനിഷ്ടമില്ലാത്ത എന്തു വിചാരങ്ങളാണു് പുനർജ്ജന്മംകൊണ്ടതു്?

''എനിക്കു പഴയ കാലത്തെക്കുറിച്ചു് ഓർമ്മിക്കുവാൻ തീരെ ഇഷ്ടമില്ല. എന്നാൽ നമ്മുടെ ഇഷ്ടമാണോ നടക്കുന്നതു്?'' സർദാർജി പതുക്കെ പുലമ്പിക്കൊണ്ടു കസേരയിൽ വന്നിരുന്നു. ''എല്ലാം മറക്കാൻ മനഃപൂർവ്വം ശ്രമിച്ചാലും ചിലപ്പോൾ എല്ലാം ചുഴലിക്കാററുപോലെ മനസ്സിൽ ഉയർന്നുവരും.''

സർദാർജിയുടെ സ്മരണകളെക്കുറിച്ചു് അറിയാൻ തോമസ്സിനു് താൽപര്യമുണ്ടായിരുന്നു. എന്നാൽ അതു ചോദിക്കുന്നതു മര്യാദയാണോ? ആകപ്പാടെ ആടിനില്ക്കുന്ന ആളെ അതിലേക്കു കൂടുതൽ ആഴ്ത്തുന്നതു ശരിയല്ല.

''എല്ലാം പോയി. ജീവിതത്തിലെ കെട്ടുപാടുകളെല്ലാം അറ്റു. വർഷങ്ങളെത്രയായി!'' സർദാർജിയുടെ ആത്മഗതം തോമസ്സിനു കേൾക്കത്തക്കവിധത്തിലായിരുന്നു. ''എനിക്കു് ഈ ലോകത്തിൽ നിങ്ങളെപ്പോലെയുള്ള ചില സുഹൃത്തുക്കളെല്ലാതെ ഇന്നാരുമില്ല.''

''അതൊക്കെക്കളയൂ. നമുക്കു മററു വല്ലതും സംസാരിക്കാം.'' മനഃപൂർവ്വം ബലമായി അദ്ദേഹത്തെ പിൻമാററുവാൻ ശ്രമിക്കുകയായിരുന്നു തോമസ്സിൻെറ ലക്ഷ്യം. ആശ്വസിപ്പിക്കുന്നമട്ടിൽ അയാൾ തുടർന്നു: ''ലോകത്തിൽ മററു മനുഷ്യരുള്ളിടത്തോളംകാലം ഒരാളും ഒററപ്പെട്ടുപോകുകയില്ല!''

''അതു ശരിയാണു് ഒരർത്ഥത്തിൽ... എന്നാൽ...''

''സർദാർജീ, അതൊക്കെക്കളയണം. ഇങ്ങനെ വിഷമിക്കാൻ എന്തു സംഭവിച്ചു?''

''ഒന്നും സംഭവിച്ചില്ല!'' അതു വെറും പറച്ചിലായിരുന്നു. ആത്മാർത്ഥതയില്ലാത്ത വാക്കുകൾ.

''പിന്നെ?''

''ഒന്നും സംഭവിച്ചില്ല. ഒന്നും സംഭവിക്കുവാൻപോകുന്നില്ല'' മനസ്സിൻെറ ബലക്ഷയം നീക്കുവാൻ മനഃപൂർവ്വം പാടുപെട്ടുകൊണ്ടു് സർദാർജി പറഞ്ഞു. ''ഞാനൊരു മഠയനാണു്. ഒരു കൊച്ചുകുട്ടിയാണു്. വൃദ്ധനായ കുട്ടി!'' അയാൾ ചിരിച്ചു. ''മുഴുവൻ പ്രൗഢിയും ശക്തിയും ഒക്കെയുണ്ടെങ്കിലും മനസ്സിൻെറ ചില അംശങ്ങൾ എന്നും ശൈശവദശവിട്ടു വളരാറില്ല.''

''അതു മനുഷ്യൻ മനുഷ്യനായി തുടരുന്നു എന്നതിൻെറ ലക്ഷണമാണു്.'' തോമസ് പറഞ്ഞിട്ടു് ചിരിക്കാൻ ശ്രമിച്ചു.

രംഗം തെളിയുകയാണെന്നു് തോമസ്സിനു തോന്നിത്തുടങ്ങി.

''നമുക്കു് അല്പനേരം മേളിക്കാം!'' അലമാരയുടെ കതകു തുറന്നു് വിസ്കിക്കുപ്പിയും ഗ്ലാസ്സുകളും തോമസ് മേശമേൽ കൊണ്ടു വെച്ചു.

സർദാർജി ഇടതുകൈകൊണ്ടു താടി കോതി പ്രസന്നനായി ഇരുന്നു കുപ്പിയിലേക്കു നോക്കി.

''ജോണീ!'' തോമസ് ഉറക്കെ വിളിച്ചു.

''സർദാർജിയുടെകൂടെ സ്വല്പം കഴിച്ചിട്ടു് എത്ര ദിവസമായി!'' കുപ്പി കൈയിലെടുത്തു് അടപ്പു തുറക്കുമ്പോൾ തോമസ് ചിരിച്ചുകൊണ്ടു പറഞ്ഞു.

''ചില അസൗകര്യങ്ങൾകൊണ്ടു് ഇന്നേ പോർട്ട്ബ്ലയറിലേക്കു വരാൻ സാധിച്ചുള്ളു.'' സർദാർജിയുടെ സംസാരത്തിൽ പഴയ പ്രസന്നതയും ചൊടിയും പ്രത്യക്ഷമായിരുന്നു.

ഒരു വലിയ പ്ലേററിൽ ഇറച്ചിക്കറി കൊണ്ടുവന്നു ജോണി മേശമേൽ വച്ചു. ഇറച്ചിയുടെ മണംപിടിക്കുന്ന ഭാവത്തിൽ സർദാർജി നീട്ടി ശ്വസിച്ചു.

''കേമമായിട്ടുണ്ടു് കറിയെന്നു തോന്നുന്നു.'' അദ്ദേഹം പറഞ്ഞു.

''അതിലും കേമനാ ഇതിലുള്ളതു്.'' വിസ്കിയുടെ ലേബൽ കാണിച്ചുകൊണ്ടു് തോമസ് ചിരിച്ചു. ''നാലഞ്ചു സോഡാക്കൂടി വാങ്ങിച്ചോണ്ടു വാ!'' ജോണിയോടാണു പറഞ്ഞതു്.

രണ്ടു ഗ്ലാസ്സുകളിലേക്കു് തോമസ് വിസ്കി പകർന്നു.

രവീന്ദ്രൻ താഴത്തേക്കിറങ്ങിച്ചെന്നപ്പോൾ കടയിൽ പയ്യൻ മാത്രമേ ഉണ്ടായിരുന്നുള്ളു.

''ഇതാ ചേട്ടാ ഒരെഴുത്തു്!'' അവൻ ഒരു കവർ നീട്ടിക്കൊണ്ടു് രവീന്ദ്രനോടു പറഞ്ഞു.

ആരു് എഴുതിയയച്ചതാൻ? അങ്ങനെ അവനിൽ താൽപര്യമുള്ളതാരു്? അവൻ ഇവിടെയാണെന്ന വിവരം ആരറിഞ്ഞിട്ടുണ്ടു്?

കവർ എടുത്തു നോക്കി. മേൽവിലാസം ടൈപ്പുചെയ്തിരിക്കുകയാണു്. അവനു് അത്ഭുതം തോന്നി. കവർ വീണ്ടും പരിശോധിച്ചു. മദ്രാസ്സിലെ പോസ്റ്റുമുദ്ര നന്നായി കാണാം.

ഗോപിയുടെ കത്താണോ? ആയിരിക്കും. ചെട്ടിയാരദ്ദേഹത്തിന്റെ ആപ്പീസിലെ ആളുകൾ ആരെങ്കിലും മേൽവിലാസം ടൈപ്പുചെയ്തു കൊടുത്തതാകാം.

കത്തു തുറക്കുവാൻ വലിയ താൽപര്യം തോന്നിയില്ല. ആ പഹയന്റെ മനോഭാവം അനുകൂലമായിരുന്നെങ്കിൽ മദ്രാസ് വിട്ടു പോരുമായിരുന്നോ? പറയത്തക്ക അസുഖങ്ങളൊന്നും ഇവിടെയില്ല. എങ്കിലും വന്നതു നന്നായോ? മദ്രാസ്സിനെപ്പററി വിചാരിക്കുമ്പോൾ, ഇവിടം കുറവുള്ള സ്ഥലംതന്നെ. അങ്ങനെ മനസ്സിൽ ഒരു ഭാവമില്ലെന്നു നിഷേധിക്കുവാൻ മേലാ.

അലസമായി കവർ പൊട്ടിച്ചു് എഴുത്തു പുറത്തെടുത്തു.

ഒരു സ്ത്രീയുടെ കൈയക്ഷരം!

അവൻ പകച്ചു.

മനസ്സിൽ ഒരു പരിഭ്രമം! ഹൃദയം പടാ പടാ എന്നു് ഇടിക്കുന്നു. പെരുമ്പറയുടെ ശബ്ദം കർണ്ണങ്ങളിൽ വന്നലച്ചു.

''പ്രിയപ്പെട്ട രവീന്ദ്രനു്,'' ശക്തിയെല്ലാം സംഭരിച്ചു് അവൻ കത്തു വായിച്ചു. ''ആൻഡമാനിലേക്കാണു പോകുന്നതെന്നു് അറിഞ്ഞിരുന്നെങ്കിൽ, ഞാൻ അതിനു സമ്മതിക്കുമായിരുന്നില്ല. എന്തിനു് എന്നോടു കള്ളം പറഞ്ഞു? ഒട്ടും കാരുണ്യമില്ലാതെ ഇങ്ങനെ പോകരുതായിരുന്നു.'' ആരുടെ കത്തെന്നു മനസ്സിലായില്ല. അതു നിശ്ചയപ്പെടുത്തുവാൻ എഴുത്തിന്റെ അവസാനം നോക്കി. ''എന്നു് എന്റെ പ്രിയപ്പെട്ട രവീന്ദ്രനു് മാലിനി!'' അവൻ ദീർഘനിശ്വാസം വിട്ടു. ഒന്നുരണ്ടു നിമിഷം കഴിഞ്ഞു് കത്തു നോക്കി. ആരോടും സത്യം അറിയിക്കരുതെന്നു് ഏർപ്പാടു ചെയ്തിരുന്നതാണു്. ഗോപി കാര്യം വെളിപ്പെടുത്തിക്കാണും. അല്ലായിരുന്നെങ്കിൽ ഇവിടെയാണു താനെന്നു് മാലിനി എങ്ങനെ അറിയുമായിരുന്നു? അവൻ ചിന്ത അവസാനിപ്പിച്ചു് കത്തു വായിച്ചു. ''പോയതുമുതൽ എന്തോ വിലപിടിച്ചതു് എനിക്കു നഷ്ടപ്പെട്ടതുപോലെ ഞാൻ വേദനിക്കുന്നു. മടങ്ങിവരില്ലേ? സഹിക്കാനാവാത്തതുകൊണ്ടു് എഴുതുന്നതാണു്. എഴുതരുതെന്നു ശ്രമിച്ചുനോക്കി. സാധിക്കുന്നില്ല. എഴുതാതിരുന്നാൽ, എന്റെ ഹൃദയവേദന അറിയിക്കാതിരുന്നാൽ, എനിക്കു ഭ്രാന്തുപിടിക്കും... ഞാൻ ഇപ്പോഴുംതന്നെ എങ്ങനെ കഴിയുകയാണെന്നു് എനിക്കല്ലേ അറിയൂ!''—മാലിനിക്കു് ഇത്ര തീക്ഷ്ണമായ താൽപര്യം തോന്നുവാൻതക്ക കാരണം എന്തു്? അതോ മനഃപൂർവ്വം അലട്ടി അവരം വിനോദിക്കുവാൻ ശ്രമിക്കുകയാണോ? ഒന്നും മനസ്സിലായില്ല. ''മടങ്ങിവരൂ. ഇതെല്ലാം ഇട്ടെറിഞ്ഞു് നമുക്കൊന്നിച്ചു് എവിടെയെങ്കിലും പോകാം. ഇവിടം എനിക്കു മതിയായി. വയ്യാ. ഇവിടെ ജീവിച്ചാൽ... ഇല്ല, അധികം ജീവിക്കുകയില്ല. എന്റെ പ്രാണവേദന അത്രയ്ക്കാണു്. അടക്കാനാവാത്ത വേദന. എന്റെ ജീവിതത്തിനു് ഒരു പുതിയ നാമ്പു പൊട്ടുകയായിരുന്നു. അതും വിധി മുരടിപ്പിക്കുമോ? വരൂ! മടങ്ങിവരൂ!—എന്നു് എന്റെ പ്രിയപ്പെട്ട രവീന്ദ്രനു് മാലിനി!'' കത്തു വായിച്ചുകഴിഞ്ഞപ്പോൾ ക്ഷീണിതനായി അവൻ കസേരയിൽ ചാരിയിരുന്നു.

അടങ്ങാത്ത ഉഷ്ണം. അകത്തു് എന്തെന്നില്ലാത്ത അസ്വാസ്ഥ്യം. തല കറങ്ങുന്നതുപോലെ തോന്നി.

''എന്തോന്നാ സാറേ വിശേഷം?'' മുഖം വിളറി കസേരയിൽ ക്ഷീണിതനായിരിക്കുന്ന രവീന്ദ്രനെ നോക്കി പയ്യൻ ചോദിച്ചു.

''ഒന്നുമില്ല.''

''മുഖം വല്ലാണ്ടിരിക്കുന്നല്ലോ. അതുകൊണ്ടു ചോദിച്ചതാ. വല്ലവക്കും സുഖക്കേടോ വല്ലതുമുണ്ടോ വീട്ടിൽ? ആണെങ്കി നേരേ ചൊവ്വേ. സമയത്തിനു് എത്താനൊക്കത്തില്ല, ഈ ദുനിയാവിനു്.'' സഹതപിക്കുന്നമട്ടിൽ അവൻ പറഞ്ഞു. രവീന്ദ്രൻ കേൾക്ക

ണമെന്നതിനേക്കാൾ സ്വന്തം അഭിപ്രായം രേഖപ്പെടുത്തണമെന്നുള്ള തായിരുന്നു അവൻെറ ആഗ്രഹം. അതു കഴിഞ്ഞപ്പോൾ പാട്ടനോക്കി പയ്യൻ മിണ്ടാതെ നിന്നു.

കുറേനേരം മിണ്ടാതിരുന്ന രവീന്ദ്രൻ എഴുന്നേററു റോഡിലേക്കിറങ്ങി. ലക്ഷ്യമില്ലാതെ പടിഞ്ഞാറോട്ടു നടന്നു. മറീനിലേക്കു തിരിയുന്ന വഴിമുക്കിലായി. ജോലി കഴിഞ്ഞു് വേലക്കാർ സെററു സെററായി മടങ്ങുന്നുണ്ടു്. അവരൊന്നും രവീന്ദ്രൻെറ ശ്രദ്ധയിൽപ്പെട്ടില്ല.

ചിന്ത മാലിനിയെക്കുറിച്ചായിരുന്നു. എഴുത്തിൽ പ്രകടിപ്പിച്ചിട്ടുള്ള വികാരാവേശത്തിനു പിന്നിൽ ആത്മാർത്ഥതയുണ്ടോ?

അറിഞ്ഞുകൂടാ.

അവിടെയായിരുന്നപ്പോൾ, അവസാനകാലത്തു്, അസാമാന്യമായി, അവൾ അടുത്തില്ലേ? വികാരത്തിൻെറ ചുഴിയിൽപ്പെട്ടു് അവൻ എത്ര തവണ അവളിൽ ആണ്ടുപോയിട്ടുണ്ടു്! എന്നാൽ അതിനു വികാരസംതൃപ്തി വരുത്തുകയെന്നതിൽക്കവിഞ്ഞു് അർത്ഥം വല്ലതും ആരോപിക്കാനുണ്ടോ?

ഇല്ല! ഇല്ല! ഇല്ല!...അവൻെറ ഹൃദയം മന്ത്രിച്ചു.

മററു പലരുടെയും നിയന്ത്രണമില്ലാത്ത വികാരത്തെ ആദായപ്പെടുത്തുകയല്ലേ അവൾ?

അവൾക്കു സ്നേഹംപോലും! വിട്ടുപിരിയാൻ വയ്യാത്ത സ്നേഹംപോലും...അവനു ചിരിവന്നു.

ഒരുപക്ഷേ, അവൾക്കു് അതുണ്ടായിരിക്കാം. എന്നാൽ അവനു് ഒട്ടുമില്ല... ഹൃദയം ആണയിട്ടു.

നടന്നുനടന്നു് മരീൻകുന്നിൻെറ ഉച്ചിയിലെത്തി. എന്തൊരു കാററു്! കടലിൽനിന്നനുസ്യൂതം വീശുന്ന കുളിർകാററു്. പ്രകൃതിയുടെ അനന്തമായ വിശാലത തുറന്നു മുമ്പിൽക്കിടക്കുന്നു.

കിഴക്കു് ചക്രവാളംവരെ പരന്നു വിരാജിക്കുന്ന പാരാവാരം! വടക്കുമാറി അകലെ പല്ലുപ്പറവതാനി പുതച്ചിരിക്കുന്ന വൃദ്ധനെപ്പോലെ ഹാരിയട്ടുമല. അതിൻെറ അടിവാരത്തിൽ കടൽ. അരപ്പട്ടയിടുന്ന മണൽത്തട്ടില്ല. കടൽവരെ വന്നുനില്ക്കുന്ന പരവതാനി. അല്പം പടിഞ്ഞാറോട്ടു നീങ്ങി ചാത്തം ദ്വീപു്, കൃത്രിമമായി ചമച്ച ഒരു വലിയ ചങ്ങാടംപോലെ കാണാം. അതിനെ കരയിലേക്കു വലിച്ചുകെട്ടിയിട്ടുള്ള ഒരു കയർപോലെ തോന്നും ഹാഡോയിലേക്കുള്ള പാലം! അതിന്നപ്പുറത്തു് വളഞ്ഞുപുളഞ്ഞു കയറിക്കിടക്കുന്ന ഉൾക്കടൽ. അസ്തമനസൂര്യൻെറ വെയിലേററു വെട്ടിത്തിളങ്ങുകയാണവിടം. ഒരു വലിയ മൂശയെന്നു തോന്നും അതിൻെറ സ്ഥിതി കണ്ടാൽ. പടിഞ്ഞാറു് വൈപ്പർദ്വീപിൽ കേരതരുക്കളുടെ സമൂഹം! മാനത്തു പഞ്ഞിക്കെട്ടുകൾപോലെ പൊങ്ങിക്കിടക്കുന്ന ധവളമേഘങ്ങൾക്കു ക്രമേണ നിറം മാറിവരുന്നു. മഴവില്ലിനേക്കാൾ മനോഹരമായ നിറങ്ങൾ മാനത്തു കാണാറായി. ആകാശത്തിൻെറ

അസാധാരണമായ സൗന്ദര്യം നോക്കി രവീന്ദ്രൻ അത്ഭുതസ്തബ്ധനായി കുറേനേരം നിന്നു. അവിരാമമായി വീശിക്കൊണ്ടിരുന്ന കുളിർകാററു് ശരീരവും മനസ്സും തണുത്തു. ഒരുപക്ഷേ, പ്രകൃതിയുടെ മുഖത്തു ദൃശ്യമാകുന്ന ഈ ഭാവഭേദങ്ങൾ പ്രപഞ്ചവികാരങ്ങളുടെ പ്രതിച്ഛായയാണോ?

അവിടെ കിടന്നിരുന്ന ഒരു ഉരുളൻകല്ലിൽ രവീന്ദ്രൻ ഇരുന്നു.

അസ്തമനം എന്തിനു് ഈ മനോഹരമായ അരങ്ങൊരുക്കുന്നു? അനന്തവിശാലമായ പ്രപഞ്ചസംവിധാനത്തിൽ, ശൂന്യതയിൽ, അപ്പഴപ്പോൾ ഈ സൗന്ദര്യം പൊട്ടിവിടരുന്നതു് നശിക്കുവാൻവേണ്ടി മാത്രമാണോ? നാശത്തിന്റെ നടുവിൽ, ദുഃഖത്തിന്റെ അനന്തപ്രവാഹത്തിൽ, നിസ്സഹായതയുടെ തിരുനെററിയിൽ, ഉദിച്ചുവരുന്ന ഈ മനോഹരദൃശ്യങ്ങൾ ആസ്വദിക്കുവാൻ ഇടയായാൽത്തന്നെ ജീവിതം ധന്യമായില്ലേ?

മനസ്സിലുണ്ടായിരുന്ന വേദനയുടെ തീവ്രത മാറിയതായി രവീന്ദ്രനു തോന്നി. ഹൃദയംപോലെ മുഖവും പ്രസന്നതപ്രാപിച്ചു. ശാന്തമായ കാററു തഴുകിയപ്പോൾ ശരീരമാകെ കുളിരുകോരിയിട്ടു.

പടിഞ്ഞാറേക്കു നോക്കിയിരുന്ന രവീന്ദ്രൻ സാവകാശമായി മുഖം കിഴക്കോട്ടു തിരിച്ചു. വലിയ സ്വർണ്ണത്തളികപോലെ ചക്രവാളസീമയ്ക്കപ്പുറത്തു് ചന്ദ്രബിംബം ഉദിച്ചുയരുകയാണു്. പടിഞ്ഞാറു് അസ്തമിക്കുന്ന സൂര്യഗോളം. കിഴക്കു് ഉദിച്ചുയരുന്ന ചന്ദ്രബിംബം! ഉദയവും അസ്തമയവും ഒന്നിച്ചു നടക്കുകയാണു്. അതിന്റെ നടുവിൽ നീലാംബരം താങ്ങി കുന്നിൻപുറത്തു് അവൻ നില്ക്കുകയാണെന്നു തോന്നി.

ഈ പ്രകൃതിദൃശ്യത്തെക്കുറിച്ചു് തികഞ്ഞ തോതിൽ ബോധവാനാകാതെ ഹൃദയം പിടച്ചു.

ക്രമേണ വെളിച്ചം മങ്ങി. ലോലമായ ഇരുണ്ട മൂടുപടംകൊണ്ടു പ്രകൃതിയെ സന്ധ്യാദേവി മൂടുവാൻ ശ്രമിക്കുകയാണു്. നിലാവിന്റെ നേർത്ത പ്രകാശം തങ്ങിനിന്നു. അവിടെനിന്നെഴുന്നേല്ക്കുവാൻ രവീന്ദ്രനു മനസ്സു വന്നില്ല.

''എന്താ ഇങ്ങനെ ഇവിടിരിക്കുന്നതു്?'' തമിഴിൽ ആരോ പറയുന്നതു കേട്ടപ്പോൾ അവൻ ഞെട്ടിപ്പോയി. മാണിക്യം അടുത്തു നില്ക്കുന്നു. പ്രകൃതിയുടെ മടിയിൽ തലവെച്ചു സ്വപ്നം കണ്ടുകൊണ്ടിരുന്ന രവീന്ദ്രൻ മണ്ണിലേക്കു മടങ്ങിവന്നു...

മാണിക്യത്തിന്റെ ഒരുവരി പല്ലു് ചന്ദ്രിക തട്ടി തിളങ്ങി. അവൻ ചിരിക്കുകയാണു്.

''ഒന്നുമില്ല. കുറച്ചുനേരം കാററുകൊള്ളാമെന്നു കരുതി.'' രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''നല്ല സുഖമാണു് ഇവിടിരിക്കാൻ. പ്രത്യേകിച്ചു് വെളുത്ത വാവുദിവസം. സൂര്യാസ്തമനവും ചന്ദ്രോദയവും ഒന്നിച്ചു കാണാം.''

''നേരാ. ഇന്നതു നേരിൽക്കണ്ടു.''

''പിന്നെ ഒരു കാര്യമുണ്ട്. ഇവിടെങ്ങും രാത്രിയിൽ തനിച്ചിരിക്കരുത്.'' മാണിക്യത്തിൻെറ സ്വരത്തിൽ ഭയം പ്രകടമായിരുന്നു. ''വന്നാട്ടെ, എനിക്കു ബസാർവഴി വേണം പോകാൻ. ഇവിടെ കിഴക്കേയററത്തുള്ള വീടാ ഞങ്ങടെ എൻജിനീയറുടേതു്. അവിടെ പോകേണ്ട ഒരാവശ്യമുണ്ടായിരുന്നു. അതു കഴിഞ്ഞു മടങ്ങുന്നവഴിയാ ഞാൻ. അപ്പോഴാ ആരോ ഇവിടെ ഇരിക്കുന്നതു കണ്ടതു്. ഒരു നിഴൽ! ആദ്യം അല്പം പേടിച്ചു. കൂടുതൽ ശ്രദ്ധിച്ചു. അപ്പോഴ തോന്നി രവീന്ദ്രനാണെന്നു്. അതുകൊണ്ടിങ്ങോട്ടു വന്നു. ഇത്രയും ഇരുട്ടിയാൽത്തന്നെ ഇതുവഴി ഒററയ്ക്കു നടക്കാൻ പേടിയാ.'' ഒററ ശ്വാസത്തിൽ മാണിക്യം പറഞ്ഞു.

''നമുക്കു നടക്കാം.'' രവീന്ദ്രൻ എഴുന്നേററുകൊണ്ടു പറഞ്ഞു.

അവർ നടന്നു.

''ഒരുപാടു കാര്യങ്ങഠം നടന്നിട്ടുള്ളിടമാ. തനിച്ചു്, സന്ധ്യയായാൽപ്പിന്നെ, ആരും വരാറില്ല. കാററു കൊള്ളാൻ മററുവല്ല സ്ഥലത്തുമേ പോകാവൂ. എനിക്കു് ഇതിലെല്ലാം വല്യ വിശ്വാസമാ.'' മാണിക്യം ഭയപ്പാടോടെയാണു സംസാരിച്ചതു്.

മറീൻ എൻജിനീയറാഫീസിലെ ക്ലാക്കാണു് മാണിക്യം. ജോലിയായി ഇവിടെ വന്നിട്ടു് കുറെ വഷങ്ങളായിട്ടുണ്ടു്. കടയിൽ സാമാനങ്ങഠം വാങ്ങാൻ വന്നു് പരിചയം സ്ഥാപിച്ചതാണു്. ആത്മാത്ഥതയുള്ള ഒരു സുഹൃത്തു്. സാമാനങ്ങഠം വാങ്ങി വളരെ കടമുണ്ടു്. ഓരോ മാസവും ഒരോഹരി കൊണ്ടുവന്നു കൊടുക്കും. എന്നാൽ കൊടുക്കുന്ന പണത്തിലിരട്ടി, സാമാനങ്ങഠം പിന്നെ വാങ്ങും. അങ്ങനെ അയാളുടെ കടം പെരുകുകയാണു്.

മറീൻ എൻജിനീയറാഫീസിൽ രവീന്ദ്രനു് പല ആവശ്യങ്ങളുണ്ടു്. തോമസ്സിനു് അവരുമായി ചില കോൺട്രാക്ടുകളുള്ളതാണു് കാരണം. വേണ്ട ഒത്താശകഠം ചെയ്തുകൊടുക്കുവാൻ മാണിക്യം ശുഷ്കാന്തിയും ആത്മാത്ഥതയും പ്രദശിപ്പിക്കാറുണ്ടു്.

മങ്ങിയ നിലാവെളിച്ചത്തിലൂടെ മറീൻകുന്നിറങ്ങി താഴത്തെ രാജപാതയിലെത്തി.

''ഈ കുന്നിൽവച്ചു് വളരെ കൊലപാതകങ്ങഠം നടന്നിട്ടുണ്ടത്രേ. ചത്തവരുടെ പ്രേതങ്ങഠം രാത്രിയിൽ ഇറങ്ങി ഉലാത്തുമെന്നാണു പറയപ്പെടുന്നതു്. ഞങ്ങളുടെ എൻജിനീയരദ്ദേഹംതന്നെ എത്രയാണു കണ്ടിട്ടുള്ളതു്! അങ്ങേക്കു് അതിൽ വിശ്വാസമില്ലായിരുന്നു. എന്നാൽ ഇന്നു ചോദിച്ചാൽ നൂറായിരം അനുഭവകഥകഠം പറയും. പഠിപ്പും പരിഷ്കാരവുമുള്ളയാഠം. അങ്ങേക്കു വിശ്വാസം വരണമെങ്കിൽ, എന്തെങ്കിലും അടിസ്ഥാനമില്ലാതിരിക്കുമോ?'' മാണിക്യം നടന്നതു് രവീന്ദ്രനോടു് ആവുന്നത്ര അടുത്താണു്. സംസാരം വളരെ അടക്കിയായിരുന്നു.

''എന്തു കൊലപാതകങ്ങളാ?'' ജിജ്ഞാസയോടെ രവീന്ദ്രൻ ചോദിച്ചു.

''എല്ലാത്തരം കൊലപാതകങ്ങളും ഇവിടെ നടന്നിട്ടുണ്ടത്രേ!'' മാണിക്യം വിറച്ചുകൊണ്ടു നടന്നു. അല്പനേരത്തെ മൗനത്തിനുശേഷം—''ജയിലുണ്ടായിരുന്നകാലത്തു് വല്ലവനേയും തട്ടിക്കളയണമെന്നു സായിപ്പിനു തോന്നിയാൽ, ആരുമറിയാതെ അവനെ ഇവിടെ കൊണ്ടുവരും. പിന്നെ അവന്റെ തെളിവുപോലും കാണത്തില്ല. ജപ്പാൻകാർ ഭരിച്ചിരുന്നകാലത്തു് ആളുകളെ നിരത്തിനിർത്തി വെടിവച്ചിരുന്നതു് ഇവിടെയാ. നല്ല സൗകര്യമല്ലേ? കിഴക്കേഭാഗത്തു നിർത്തി ഒററ വെടി. ചത്തുമറിഞ്ഞു് താഴത്തെ കടലിൽ വീഴും. മററു ബദ്ധപ്പാടൊന്നുമില്ല. അന്നു ചത്തവരൊക്കെ ഇന്നും ഇവിടെ രാത്രിയിൽ അലഞ്ഞുനടക്കാറുണ്ടെന്നാണു കേഴ്വി!''

രവീന്ദ്രൻ നിശ്ശബ്ദനായി നടക്കുകയായിരുന്നു.

''ബസാറിൽച്ചെന്നു് ഒരാളോടു് ഒരു കാര്യം പറയണം. പിന്നെ നേരേ വീട്ടിലേക്കു്. രാത്രി വളരെയായി.'' ഭയം പ്രദർശിപ്പിക്കുന്ന സ്വരത്തിലാണു് മാണിക്യം പറഞ്ഞതു്. അവൻ വാച്ചിൽ നോക്കി. ''ഏഴരമണി.''

സാവകാശത്തിലാണു നടന്നതു്. കുറച്ചുകൂടി ചെന്നപ്പോഴ് നാലുമുക്കിലെത്തി. മാണിക്യം യാത്രപറഞ്ഞു.

രവീന്ദ്രൻ കടയിലെത്തിയപ്പോഴ് അവിടെ പയ്യൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അതുകൊണ്ടു് നേരേ അടുക്കളയിലേക്കു പോയി അത്താഴം കഴിച്ചു.

മുകളിൽ ചെല്ലുമ്പോഴ് തോമസ്സിന്റെ മുറിയിൽ വെളിച്ചമില്ലായിരുന്നു. അടുത്ത വീട്ടിലെ വിളക്കിൽനിന്നും, വഴിവിളക്കിൽനിന്നും ജനാലയിൽക്കൂടി പ്രസരിച്ചിരുന്ന പ്രകാശം ആവശ്യത്തിനുതകി. രണ്ടു കട്ടിലുകളിലായി തോമസ്സും സർദാർജിയും കൂക്കം വലിച്ചു് ഗാഢനിദ്രചെയ്യുന്നു. അവരെ ഉണർത്താതിരിക്കുവാൻ വളരെ കരുതലോടെയാണു് അവൻ പെരുമാറിയതു്.

കോസടിയെടുത്തു്, അടുത്ത മുറിയിൽ ഒരു കോണിൽ വിരിച്ചു കിടപ്പുപിടിച്ചു.

## 9. സ്മരണകളുടെ പ്രപഞ്ചം

മററാരും ഉണരുന്നതിനുമുമ്പു് സർദാർജി എഴുന്നേററു. സൂര്യോദയത്തിനു വളരെ മുമ്പു് ഉണരുന്നതു് അദ്ദേഹത്തിന്റെ ശീലമാണു്. ദിനകൃത്യങ്ങൾ കഴിഞ്ഞു വരുമ്പോഴ് പുലരാൻ തുടങ്ങുകയേയുള്ളു. മററുള്ളവർക്കു ബുദ്ധിമുട്ടു വരാതിരിക്കുവാൻ ഇന്നു വളരെ കരുതിയാണു് കർത്തവ്യങ്ങൾ നിർവ്വഹിച്ചതു്. ഉണർന്നപ്പോഴ് ഇരുട്ടു നന്നേയുണ്ടായിരുന്നു. നേരത്തെ കരുതിയിരുന്ന മെഴുകുതിരി കൊളുത്തി കുളിമുറിയിൽ പോയി. കുളിച്ചു. മടങ്ങി മുറിയിലിരുന്നു് തലമുടി

ചീകിക്കെട്ടി. തോമസ് അടുത്ത കട്ടിലിൽ ചുരുണ്ടുകൂടി കൂർക്കം വലിക്കുന്നു.

എന്തോ കാര്യത്തിനു് മുറിവിട്ടു് രവീന്ദ്രൻ കിടന്നിരുന്ന മുറിയിൽ മെഴുകുതിരിയുമായി ചെന്നു.

പുതപ്പു പുതച്ചു് ഗാഢനിദ്രയിൽ ലയിച്ചിട്ടുള്ള രവീന്ദ്രനെ അപ്പോഴാണു കണ്ടതു്. ശബ്ദമുണ്ടാകാതിരിക്കുവാൻ കരുതിക്കൊണ്ടു് അവൻ കിടക്കുന്നിടത്തു ചെന്നു നിന്നു. മെഴുകുതിരി താഴേക്കു കാട്ടി അവൻെറ മുഖത്തു നോക്കി. മുഖംമാത്രം മൂടാതെ, ഗാഢനിദ്രയിൽ ലയിച്ചുകിടക്കുന്ന രവീന്ദ്രനെ കുനിഞ്ഞു് ശ്വാസമടക്കി നിശ്ശബ്ദനായി നോക്കി. ശ്വാസോച്ഛ്വാസത്തിൽനിന്നുളവാകുന്ന ശബ്ദംപോലും അയാരം നിയന്ത്രിച്ചിരുന്നു.

എത്രനേരം സർദാർജി അങ്ങനെ അവിടെ നിന്നു!

ദീർഘമായ ശ്വാസമെടുത്തു് രവീന്ദ്രൻ ചരിഞ്ഞുകിടന്നു. 'ഭാഗ്യം! അവൻ ഉണർന്നില്ല'—സർദാർജി വിചാരിച്ചു. ചരിഞ്ഞുകിടക്കുന്ന അവൻെറ മുഖം നോക്കി സർദാർജി കുറേനേരം പിന്നെയും നിന്നു.

പാദവിന്യാസത്തിൽനിന്നുളവാകുന്ന ശബ്ദംപോലും നിയന്ത്രിച്ചുകൊണ്ടു് അദ്ദേഹം നടന്നു. കൈയിലിരുന്ന മെഴുകുതിരി ഊതിക്കെടുത്തി.

പ്രഭാതവെളിച്ചം പുറത്തു പ്രസരിച്ചുതുടങ്ങിയിട്ടേയുള്ളു. ജനാലക്കമ്പിയിൽ പിടിച്ചുകൊണ്ടു് പുറത്തേക്കു നോക്കി സർദാർജി നില്ക്കുകയാണു്.

പുറത്തു റോഡിൽക്കൂടി ഒന്നുരണ്ടുപേർ സംസാരിച്ചുകൊണ്ടു പോകുന്നു.

ജനാലക്കമ്പിയിൽ പിടിച്ചുകൊണ്ടുതന്നെ അദ്ദേഹം തിരിഞ്ഞു മുറിയിലേക്കു നോക്കി. രവീന്ദ്രൻ പഴയ നിലയിൽക്കിടന്നു് ഉറങ്ങുകയാണു്. ആലോചനാനിമഗ്നനായി കുറേനിമിഷം അങ്ങനെ നിന്നു.

'അതെ, അതെ!' സർദാർജിയുടെ ചുണ്ടുകൾ ചലിച്ചു എന്നു് നീണ്ടുകിടന്നിരുന്ന നരച്ച മീശകളുടെ അനക്കം തെളിയിച്ചു.

''എൻെറ രാജീ! എൻെറ രാജീ!''—അയാരം പിറുപിറുത്തു. അമർത്താനാവാത്ത ആവേശംകൊണ്ടെന്നപോലെ രവീന്ദ്രൻെറ അടുത്തേക്കു നടന്നു. അയാളുടെ പാദവിന്യാസത്താൽ തട്ടു് ത്രസിക്കുന്നുണ്ടായിരുന്നു. ശബ്ദം കുറയ്ക്കുവാൻ അദ്ദേഹം പാടുപെട്ടു. എങ്കിലും അതിൽ പൂർണ്ണമായി വിജയിച്ചില്ല.

അടുത്തെത്തി അദ്ദേഹം രവീന്ദ്രൻെറനേക്കു കുനിഞ്ഞുനിന്നു. ശ്വാസോച്ഛ്വാസം അതിവേഗത്തിലായിരുന്നു. അണപ്പു നിയന്ത്രിക്കുവാൻ ശ്രമിച്ചു. ഹൃദയം ഭേരീയടിക്കുന്നതിൻെറ മുഴക്കം ചെവിയിൽ കേൾക്കാം.

കുറേനേരം ആവേശപൂർവ്വം നോക്കിക്കഴിഞ്ഞപ്പോഠം രവീന്ദ്രന്റെ നെററിയിൽ തൊടണമെന്നു തോന്നി. കൈ വിറയ്ക്കുകയാണു്. അവന്റെ നെററിയിൽ മൃദുവായി കൈവച്ചു. അവാച്യമായ ആനന്ദാനുഭൂതിയിൽ അയാഠം ലയിച്ചു. ഹൃദയത്തിലേക്കു് എവിടെനിന്നോ മാധുര്യം പ്രവഹിക്കുകയാണു്.

നെററിയിൽ തണുത്തതെന്തോ സ്പർശിച്ചതുപോലെ തോന്നിയപ്പോഠം രവീന്ദ്രൻ ഞെട്ടിയുണർന്നു. അർദ്ധനിമീലിതാക്ഷനായി മേല്പോട്ടു നോക്കി. എന്തൊരു കാഴ്ച! സർദാർജിയുടെ ഭീമകായം!

രവീന്ദ്രൻ പിടഞ്ഞെഴുന്നേററു് കിടക്കയിലിരുന്നു. പകച്ചു് സർദാർജിയെ നോക്കി.

''ഒന്നുമില്ല...ഒന്നുമില്ല...ഉറങ്ങിക്കോളൂ!'' സർദാർജി അപരാധബോധത്തോടെയെങ്കിലും ആശ്വസിപ്പിക്കുവാൻ മാർദ്ദവത്തോടെ പറഞ്ഞു. ''എന്തോ ഒരു പൂച്ചി നെററിയിലിരിക്കുന്നതു കണ്ടു് അതിനെ നീക്കിക്കളയുവാൻ ശ്രമിച്ചതാണു്.'' സൗമ്യമായി, സ്നേഹസമ്പൂർണ്ണമായി, സർദാർജി പറഞ്ഞു. മനഃപൂർവ്വം കള്ളംപറയുകയായിരുന്നു.

''ഓ! സാരമില്ല. നേരം വെളുത്തല്ലോ. ഇനി ഉറങ്ങണ്ടാ!''—എഴുന്നേററുകൊണ്ടു് രവീന്ദ്രൻ പതുക്കെ പറഞ്ഞു.

പുറത്തു പ്രകാശം നല്ലതുപോലെ പരന്നിട്ടുണ്ടു്. സർദാർജി അവനെ സ്നേഹാധിക്യത്തോടെ നോക്കി.

രവീന്ദ്രൻ ചിരിച്ചു.

കോസടി മടക്കി ചുരുട്ടി അവിടെ വച്ചശേഷം ജനാലയ്ക്കടുത്തേക്കു നീങ്ങി പുറത്തേക്കു നോക്കി. പ്രഭാതവെയിൽ അങ്ങുമിങ്ങും പതിച്ചിരിക്കുന്നു.

എന്താണു പറയേണ്ടതെന്നു് രവീന്ദ്രനു് ഒരു രൂപവുമുണ്ടായിരുന്നില്ല. അവൻ ഒന്നുരണ്ടുതവണ സർദാർജിയെ നോക്കി ചിരിച്ചു.

സർദാർജിയുടെ മുഖം പ്രസന്നമായിരുന്നു. ഇന്നലെ കണ്ടിരുന്ന രൂക്ഷഭാവം ഇന്നു തീരെയില്ല. തലപ്പാവുണ്ടായിരുന്നില്ല. ഉച്ചിയിൽ ഉണ്ടപോലെ ഒതുക്കിക്കെട്ടിവച്ചിരുന്ന തലമുടി. കുറെ തലും നരച്ചതാണു്. നീണ്ടുകിടക്കുന്ന വെളുത്ത താടി. ജടാധാരിയായ ഒരു ഋഷിയെപ്പോലെ തോന്നുന്നു, അദ്ദേഹത്തെ കണ്ടിട്ടു്.

പടിയിറങ്ങി രവീന്ദ്രൻ താഴെ കുളിമുറിയിലേക്കു പോയി.

സർദാർജി കസേരയിൽ വന്നിരുന്നു.

അടുത്ത കട്ടിലിൽ തോമസ് നിദ്രയിൽ ലയിച്ചുകിടക്കുകയാണു്.

സർദാർജിയുടെ മുഖം പ്രസന്നമായിരുന്നെങ്കിലും മനസ്സിൽ പഴയ സ്മരണകഠം തങ്ങിനില്ക്കുകയാണു്:

മുപ്പത്തിരണ്ടു കൊല്ലം മുമ്പു്... പഞ്ചാബിലെ ഒരു ഗ്രാമത്തിൽ...ഇതുപോലൊരു പ്രഭാതം. അങ്ങു കിഴക്കു് കണ്ണെത്താത്ത ദൂരത്തിൽ പരന്നുകിടക്കുന്ന സമതലത്തിന്റെ അപ്പുറത്തു് ഉഗ്ര

പ്രതാപനായി സൂര്യൻ ഉദിച്ചുപൊങ്ങുന്ന സമയം... പൊന്നിൻനിറമൊത്ത പാടം. പഴുത്തുകിടക്കുന്ന ഗോതമ്പാണ്! ബാലാദിത്യന്റെ അരുണകിരണങ്ങൾ തട്ടി ഗോതമ്പിന്റെ കതിരുകൾ നമസ്കരിച്ചു നില്ക്കുന്നു. കൊച്ചുകാറ്റേററു് പകുതി പഴുത്ത ഗോതമ്പിന്റെ ഇലകൾ തരംഗങ്ങൾപോലെ ഇളകുന്നു. അതിന്റെ അതിർവരമ്പിലൊന്നിൽ അയാൾ നില്ക്കുകയാണ്. പിന്നിൽ അല്പം അകലെ പാടം കണിയൊരുക്കിയിട്ടുള്ള പവൻമുത്തുകൾ വഹിക്കുന്ന ഗോതമ്പിൻ കതിരുകൾ നോക്കി അവളുണ്ട്. നവവധു. അവളുടെ സാന്നിദ്ധ്യം മൗനമായി അംഗീകരിക്കുന്നതുപോലെ കുലകൾ കാറേറ്റു് മന്ദമന്ദം ഇളകി. നാലഞ്ചുദിവസങ്ങൾ കഴിഞ്ഞാൽ ഈ കതിരുകൾ കൊയ്തെടുക്കും.

തണുത്ത കാറേറ്റു് അയാളുടെ ശരീരം രോമാഞ്ചമണിഞ്ഞു.

തിരിഞ്ഞുനോക്കി.

രാജി! അവൾ സ്വതഃസിദ്ധമായ, വികാരവശ്യമായ പുഞ്ചിരിപ്പൂവു മുഖത്തു ചൂടിയിട്ടുണ്ട്. അയാളുടെ നോട്ടംകൊണ്ടു ലജ്ജിച്ചു് രാജി തലകുനിച്ചു. എങ്കിലും അവളുടെ അധരത്തിൽ പുഞ്ചിരി തങ്ങിനിന്നിരുന്നു. സ്വതവേ ലജ്ജാലുവായ ഒരു നാടൻപെണ്ണ്!

അവളെന്തിനു് അയാളുടെ മുമ്പിൽ കമ്പിതയാകുന്നു? അയാൾക്കു ചിരിവന്നു...

'രാജീ!' അകലെ നിന്നിരുന്ന നവവധുവിനെ അയാൾ അടുത്തേക്കു മാടിവിളിച്ചു. 'ഇങ്ങുവരൂ!'

അവളുടെ മൃദുവായ നടപ്പു നോക്കി, സമൃദ്ധിയുടെ നടുവിൽ നില്ക്കുമ്പോൾ, സകലതും വിസ്മരിച്ചുപോയി.

കഷ്ടിച്ചു പത്തു വാര നടന്നുതീർക്കുവാൻ അവൾ എത്ര സമയമാണെടുത്തതു്!

അടുത്തു വന്നപ്പോൾ, വടിവൊത്ത മാറിൽ കിടന്നിരുന്ന ലോലമായ ഷാൾ നേരേയിട്ടു. കാററടിച്ചു് അതു മാറിപ്പോയിരുന്നു.

'രാജീ!'— അയാൾ മൃദുവായി വിളിച്ചു. വിടർന്നുവരുന്ന പനിനീർപ്പൂവിന്റെ ലോലമായ സൗരഭ്യം! വ്രീളാഭാവംപൂണ്ടു വിതുമ്പിനില്ക്കുന്ന ആ സൗന്ദര്യത്തിടമ്പിന്റെ കുനിഞ്ഞുനിന്നിരുന്ന മുഖം മൃദുവായി പിടിച്ചുയർത്തി. അവളുടെ ചഞ്ചലമായ കണ്ണുകളിലേക്കു് ആർത്തിയോടെ നോക്കി... എത്ര മനോഹരങ്ങളാണു് അവളുടെ കണ്ണുകൾ! മയ്യെഴുതി മോടിപിടിപ്പിച്ചിരിക്കുന്ന അതിന്റെ അഗാധതയിലേക്കു് ആനന്ദാനുഭൂതിയനുഭവിച്ചു് ആത്മാവു് ആണ്ടുപോയി. അഗാധനീലിമയുള്ള പാരാവാരംപോലെ പരന്നുകിടക്കുന്ന ഒരു നൂതനപ്രപഞ്ചം മുഴുവൻ അവിടെ കണ്ടു.

'രാജീ!' മറെറാന്നും പറയാൻ തോന്നിയില്ല.

'ഉം!' മൃദുവായി, മധുരമായി, അവളൊന്നു മൂളിയതേയുള്ളു. ജീവിതത്തിന്റെ ഇതിഹാസം മുഴുവൻ ആ മൃദുസ്വനത്തിൽ മുഴങ്ങിയതായിത്തോന്നി.

'അടുത്ത കൃഷി മുഴുവൻ എന്റെ സ്വന്തമായിരിക്കും ഇവിടെ.' അയാഠം പതുക്കെ അഹന്തയോടെ പറഞ്ഞു.

അവരാംക്കൊന്നും പറയാനുണ്ടായിരുന്നില്ല.

'നമ്മുടെ വിവാഹത്തിനുശേഷം എനിക്കാത്മധൈര്യം വന്നു. ഞാൻ ഒരാളാണെന്ന ബോധം വന്നതു് നീ എൻെറകൂടെ വന്നപ്പോഴാണ്!'

അവരാം കുനിഞ്ഞുനിന്നു മന്ദഹസിച്ചു. അതിൻെറ മാധുര്യം അവനിലേക്കു പ്രസരിപ്പിക്കുതോ? അയാഠം മനസ്സിൽ വിചാരിച്ചു.

'അവിടെ ഇതിൻെറയിരട്ടി ഗോതമ്പുമണികരം വിളയും. അതിനു് അരങ്ങൊരുക്കുവാൻ ഈ കരങ്ങരംക്കു കരുത്തുണ്ടു്.' കുനിഞ്ഞുനിന്നിരുന്ന അവളുടെ മുഖത്തിനു കീഴെ കരങ്ങരം പ്രദർശിപ്പിച്ചുകൊണ്ടു് അയാഠം പറഞ്ഞു. രക്തപ്രസാദമുള്ള, മാംസളമായ കൈകരം. രോമങ്ങരം—ചുരുണ്ട രോമങ്ങരം—അതിൽ നിറച്ചുണ്ടു്, പൗരുഷം പ്രഖ്യാപിക്കുന്ന രോമങ്ങരം!

അവരുടെ വിവാഹം കഴിഞ്ഞിട്ടു് കഷ്ടിച്ചു രണ്ടാഴ്ചയോളമേ ആയിട്ടുള്ളു. എങ്കിലും രണ്ടായിരം കൊല്ലങ്ങളായി പരിചയമുള്ളതുപോലെ ഉറച്ചതാണു് അവരുടെ ബന്ധമെന്നു തോന്നാറുണ്ടു് അയാഠംക്കു്. ഭാവിജീവിതമെന്ന ഗന്ധഗോപുരം പടുത്തുയർത്തുന്ന പ്രയത്നത്തിൽ നിമഗ്നനായിരിക്കുന്ന അയാളുടെ ഹൃദയത്തിലെ ആശയാഭിലാഷങ്ങരം കലവറയില്ലാതെ വിശ്രമാവസരങ്ങളിൽ പ്രകടിപ്പിക്കാറുണ്ടു്...

പഴയകാലത്തെ പരമസുന്ദരമായ സ്വപ്നം ഹൃദയത്തിൽ തെളിഞ്ഞുമിന്നുകയാണു്. സർദാർജി ധ്യാനനിമഗ്നനായവനെപ്പോലെ അതു കാണുകയായിരുന്നു...

എന്നാൽ എല്ലാം തകർന്നു. അയാഠം ചമൽക്കാരപൂർവ്വം ചമച്ചുയർത്തിയ ആശാസൗധങ്ങളെല്ലാം ഒരു കൊടുങ്കാററു തകർത്തുകളഞ്ഞു.

ശപിക്കപ്പെട്ട ആ സംഭവങ്ങരം അന്നു സായാഹ്നത്തിലാണു നടന്നതു്.

രാജിയുമൊത്തു നർമ്മസംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുമ്പോഠം... ഗ്രാമത്തിലെ തെരുവിൻെറ അങ്ങേയററത്തു് ഒരു വലിയ ആരവം കേട്ടു. വല്ല വിസ്സിക്കളും വഴക്കും വക്കാണവും നടത്തുകയായിരിക്കുമെന്നു് ആദ്യം കരുതി. പുറത്തേക്കിറങ്ങിയില്ല.

എന്നാൽ അട്ടഹാസങ്ങളും ആരവവും നിലവിളിയുംകൊണ്ടു് അന്തരീക്ഷം മുഖരിതമായി. സംശയം തോന്നി. പുറത്തിറങ്ങി. തെരുവിൻെറ അങ്ങേയററത്തുനിന്നു് ആകാശത്തേക്കു ഭയങ്കരമായി പുക ഉയരുന്നു! കൊലയും കൊള്ളിവയ്പും നടക്കുകയാണു്!...

അയലത്തെ ആളുകരം കൈയിൽക്കിട്ടിയ ആയുധങ്ങളുമായി ഓടുന്നു...

മുമ്പായിരുന്നെങ്കിൽ ഒന്നും ആലോചിക്കുകയില്ലായിരുന്നു. അവിടേക്കോട്ടമായിരുന്നു...

എന്നാൽ അല്പം ശങ്കിച്ചുനിന്നു.

അവളെ ഒററയ്ക്കു വിട്ടിട്ട് എങ്ങനെ പോകും?

എന്നാൽ അധികനേരം ആലോചിച്ചുകൊണ്ടു നിന്നില്ല.

ഓടിയാലോ?...

കമ്പും വടിയും വാക്കത്തിയും മഴുവും മററുമായി ആളുകൾ മുമ്പേ ഓടുന്നുണ്ട്. 'ഓടിവരിൻ! ഓടിവരിൻ!' എന്നു മുറവിളികൂട്ടു ന്നുണ്ട്.

നേരേ വീട്ടിലേക്കു കയറി. കൈയിൽ കിട്ടിയ വാക്കത്തിയും കൊണ്ടു പുറത്തേക്കോടി...

'സോഹൻ!... സോഹൻ!...' പിന്നിൽ രാജിയുടെ വിളി കേട്ടതു കൂട്ടാക്കിയില്ല. കലികയറിയ ആളിൻെറ ആവേശത്തോടെ ഓടി...

കൊലയും കൊള്ളയും കൊള്ളിവയ്പും നടക്കുകയാണവിടെ! മനുഷ്യർ കാട്ടുമൃഗങ്ങളെപ്പോലെ പരസ്പരം പിച്ചിക്കീറുന്നു... രക്ത ത്തിൻെറ ഗന്ധം!...

വീടുകൾ പലതും അഗ്നിക്കുമ്പാരങ്ങളായി മാറിയിരിക്കുന്നു. സ്ത്രീകളുടെ കൂട്ടനിലവിളി... കുട്ടികളുടെ ദീനരോദനം... മുറിവേററവ രുടെ പ്രാണവേദനാപ്രകടനങ്ങൾ. അതിനുപരിയായി ആരവം!... മനുഷ്യർ കക്ഷിതിരിഞ്ഞു ലഹള നടത്തുകയാണ്...

അയാളും അവരുടെ അണികളിലായി...

ഇടയ്ക്ക് അറിയാതെ തൻെറ വീടിൻെറ ഭാഗത്തേക്കു നോക്കി. അവിടെ പുകയുയരുന്നു!... അയാളുടെ വീടും എരിയുകയാണോ?

തിരിഞ്ഞ് അങ്ങോട്ടോടി... വീടു കത്തിക്കാളുന്നു...'രാജീ!' ഉള്ളശക്തിയെല്ലാമെടുത്ത് അയാൾ അലറിവിളിച്ചു: 'രാജീ!'

മറുപടിയൊന്നുമുണ്ടായില്ല.

വീട്ടിലേക്ക് ഓടിക്കയറിച്ചെല്ലുകയായിരുന്നു. മുമ്പിൽ ആയു ധങ്ങളുമായി നിന്നിരുന്ന ഒരു കൂട്ടർ! ഭ്രാന്തുപിടിച്ച മൃഗത്തെപ്പോലെ അവരുടെയിടയിലേക്കു കുതിച്ചുകയറി.

രക്തത്തിൽ കുളിച്ച് രാജി മററത്തു കിടക്കുന്നു...

ഹൊ! എന്തൊരു കാഴ്ച!...

ആവേശത്തോടെ രാജിയുടെ അടുത്തേക്ക് ഓടിച്ചെന്ന് അവ ളെ വാരിക്കോരിയെടുത്തു! ചോരയിൽ കുളിച്ചുകിടന്ന രാജിക്ക് അനക്കമില്ല! തല തളർന്നുകിടക്കുന്നു. തലയിൽനിന്നു ചോരയൊ ലിക്കുന്നു! നെഞ്ചിലേററ കുത്തിൽനിന്നു പ്രവഹിച്ച ചോര കട്ടപി ടിച്ചു കുപ്പായത്തിൽ പററിയിരിക്കുന്നു...

'രാജീ!' അയാൾ അലറി... സാഹചര്യം നോക്കാതെ അ യാൾ വിളിച്ചു.

തലയിൽ ആഞ്ഞടി! കൈയിൽ കോരിയെടുത്തിരുന്ന രാജിയുടെ ശരീരവുമായി അയാരം നിലത്തു വീണു...

ബോധം വന്നപ്പോരം, അയാരം ആശുപത്രിയിൽ കിടക്കുകയാണു്...

'രാജീ!...' പറയുവാൻ ശക്തിയായി ശ്രമിച്ചെങ്കിലും വാക്കു പുറത്തുവന്നില്ല. ചുണ്ടുകരം അനങ്ങുന്നില്ല... ഒന്നും തൊണ്ടയ്ക്കു പുറത്തുവരുന്നില്ല.

ചുററും കണ്ണോടിച്ചു. ഡോക്ടറും നഴ്സും കുറെ പോലീസുകാരും ചുററും കൂടിനില്ക്കുന്നു...

എന്തൊക്കെയോ അയാളോടു് അവർ ചോദിക്കുന്നുണ്ടു്...കളങ്കംപിടിച്ച കണ്ണാടിയിൽക്കൂടി നോക്കുമ്പോരം വികടരൂപത്തിൽ കാണാവുന്നതുപോലെ മാത്രമേ അവരെ കാണാൻ കഴിയുന്നുള്ളു...

'രാജീ! രാജീ!...' അയാരം ശക്തിഹീനനായി പിറുപിറുത്തു.

എന്നാൽ ഡോക്ടർ ചോദിച്ചതു മറെറന്തോ ആയിരുന്നു. വർത്തമാനം സ്പഷ്ടമായി കേരംക്കാൻ വയ്യാ. എന്തോ ചില ശബ്ദങ്ങരം കേരംക്കാമെന്നല്ലാതെ മറെറാന്നുമറിഞ്ഞുകൂടാ!...

അവർ അയാളുടെ മരണമൊഴി രേഖപ്പെടുത്തുന്ന യത്നത്തിലായിരുന്നു...

ഇടയ്ക്കിടെ ആലസ്യം ബാധിച്ചു... എന്തൊരു ക്ഷീണം!

അയാളുടെ രാജി എവിടെ?

സകല ശക്തിയും സമാഹരിച്ചു ചോദിച്ചു: 'രാജിയെവിടെ? രാജിയെവിടെ?...' എഴുന്നേല്ക്കുവാൻ കിണഞ്ഞു ശ്രമിച്ചു. ഒരു പോലീസുകാരൻ അയാളെ ബലമായി പിടിച്ചു കിടത്തി...

ഒന്നരമാസം കഴിഞ്ഞാണു് ആശുപത്രി വിട്ടതു്. വിടുന്നതിനു മുമ്പു പലപ്പോഴായി എല്ലാം അറിഞ്ഞുകഴിഞ്ഞു...

രാജി അന്നു ലഹളയിൽ മരിച്ചു!... അയാളുടെ രാജി മരിച്ചു!... എല്ലാം നശിച്ചു! ഇനി ഒന്നുമില്ല!

ആശുപത്രിയിൽനിന്നു് അയാളെ കൊണ്ടുപോയതു് നേരേ ജയിലിലേക്കാണു്...

അതു് ഒരുതരത്തിൽ നന്നായി. രാജിയില്ലാത്ത ആ ലോകത്തിലേക്കു് എന്തിനു പോകണം?... എങ്ങനെ പോകും? അവിടെ എരിഞ്ഞടങ്ങിയ വീടുകളുടെ കുറേ കരിപിടിച്ച ഭിത്തികളും ഇഷ്ടികകളും മാത്രമേ കാണൂ. എല്ലാം നശിച്ചു. നശിപ്പിച്ചു! ആ ശവപ്പറമ്പിലേക്കു് എന്തിനു പോകണം?...

അന്നത്തെ ലഹളയിൽ പതിനൊന്നുപേർ മരിച്ചത്രേ! മുറിവേററവരായി പത്തുനാല്പതുപേർ വേറെയും.

ലഹളയിലെ മുഖ്യനായ ആരം അയാളായിട്ടാണു് പോലീസുകാർ കേസു് ചമച്ചതു്. കൊലയ്ക്കും കൊള്ളിവയ്പിനും ഉത്തരവാദിയെന്ന നിലയിൽ നാടുകടത്തലാണു് ശിക്ഷ... ആ ദുരന്തസംഭവങ്ങളുടെ അവസാനത്തെ അദ്ധ്യായം ആൻഡമാനിൽ എത്തിയപ്പോരം

തുടങ്ങി. സെല്ലുലാർജയിലിലെ കൊലപ്പുള്ളികളിൽ ഒരാളായി അയാൾ...

രാജിയെക്കുറിച്ചുള്ള ഓർമ്മകൾ ഒതുക്കുന്നതിനു പററിയ സാഹചര്യമായിരുന്നില്ല ജയിലിൽ. നിസ്സാരകാര്യങ്ങളെപ്പോലും ഊതിവീർപ്പിക്കുന്നവിധത്തിൽ മനുഷ്യഭാവന വളരുന്ന സാഹചര്യമാണവിടെ. മററു മാനസികഭാവങ്ങൾക്കൊന്നിനും വളരാനും പ്രകടമാകാനും വഴിയില്ല. അതുകൊണ്ടു് മററൊരിക്കലും മെനഞ്ഞെടുക്കാത്ത കാര്യങ്ങൾ ഭാവന സൃഷ്ടിക്കും. എത്ര നിസ്സാരമായ കാര്യത്തെ കേന്ദ്രമാക്കിയും വിപുലമായ ഭാവനാപ്രപഞ്ചം പണിതീർക്കുവാനുള്ള വിരുതു് അയാളുടെ കല്പനാശേഷിക്കു കൈവന്നു. രാജിയുടെ ഭൗതികശരീരം അയാൾക്കിനിയില്ല. എന്നാൽ മനോമണ്ഡലത്തിൽ അവളുമായി ഒത്തൊരുമിക്കാത്ത ദിനരാത്രങ്ങളില്ല. ഇഹലോകത്തിൽ അയാൾക്കു നിഷേധിക്കപ്പെട്ട അനുഭൂതികൾ, ഭാവനാലോകത്തിൽ കൈവന്നു. അവളുമായുള്ള നർമ്മഭാഷണങ്ങൾ, ഗൃഹകലഹങ്ങൾ, സൗന്ദര്യപ്പിണക്കങ്ങൾ, സൗമ്യമായ മധുരബന്ധങ്ങൾ—എല്ലാം ആ സ്വപ്നലോകത്തിൽ വിഹരിക്കുമ്പോൾ അയാൾ അനുഭവിച്ചു. ആസ്വദിച്ചു. മധുരോദാരമായ ഈ അനുഭവങ്ങൾ അയാളെ സംബന്ധിച്ചിടത്തോളം യാഥാർത്ഥ്യങ്ങളായിരുന്നു...

പത്തുകൊല്ലം സെല്ലുലാർജയിലിനുള്ളിൽത്തന്നെ കഴിച്ചു. അയാളുടെ പെരുമാററത്തിൽ വിശ്വാസംവന്നപ്പോൾ അയാൾക്കു് അധികാരികൾ ലീവ് സർട്ടിഫിക്കററ് നല്കി.

മുർടിച്ച ജീവിതം പുതിയ നാമ്പുകളണിഞ്ഞു.

അയാൾ ജീവിച്ചു. സഹാനുഭൂതിയും ദയവും അങ്ങേയററം പ്രകടിപ്പിക്കുന്ന ഒരു മനുഷ്യനായി ജീവിച്ചു.

നാട്ടിൽ പോയി, ബന്ധുക്കളുടെ ആശീർവാദം നേടി, വിവാഹിതനായി അയാൾക്കു വരാവുന്നതാണെന്നു് അധികാരികൾ അയാളെ അറിയിച്ചു.

എന്നാൽ അയാൾ അവിടേക്കു പോകുവാൻ ഒട്ടും താൽപര്യം പ്രദർശിപ്പിച്ചില്ല. വിസമ്മതിച്ചു.

അവിടെയെത്തിയാൽ രാജിയെക്കുറിച്ചുള്ള സ്മരണകൾ കൂടുതൽ ഉഗ്രമായിത്തീരുകയില്ലേ? അവളുടെ മരണത്തിനു് ഉത്തരവാദികളായവരുടെ കുലനാശം വരുത്തുവാൻ ഭീഷ്മപ്രതിജ്ഞയെടുക്കുകയില്ലെന്നു് എങ്ങനെ കരുതും?

അയാൾ നാട്ടിലേക്കു പോയില്ല.

ആൻഡമാനിൽത്തന്നെ ഒററത്തടിയായി ജീവിച്ചു. വിപുലമായ സുഹൃദ്വലയം സൃഷ്ടിച്ചു് ഇവിടെ പുതിയ ജീവിതം തുടങ്ങി. എല്ലാം മറക്കാനും പൊറുക്കാനും ഇവിടത്തെപ്പോലെ എവിടെ സാധിക്കും?

അങ്ങനെ ഇത്രനാളും ജീവിച്ചു.

ഇന്നലെ വൈകുന്നേരമാണ് അയാളുടെ ഹൃദയത്തിൽ ഒരു ഭൂകമ്പമുണ്ടായതു്...

രവീന്ദ്രനെ കണ്ടപ്പോൾ!

രാജിയുടെ മുഖച്ഛായ മാത്രമല്ല, അവളുടെ ചിരിയും സ്വരവും പോലും രവീന്ദ്രനിൽ അയാൾ ദർശിച്ചു...

അവളുടെ സൗന്ദര്യവും സൗശീല്യവും ഒത്തിണങ്ങിയ ഒരു പുത്രനുണ്ടായിരുന്നെങ്കിൽ!... ഇന്നു്... രവീന്ദ്രനെപ്പോലെ അയാളുടെ മുമ്പിൽ നില്ക്കുമായിരുന്നില്ലേ? രാജിയുടെ പുത്രൻ ഇതാ; അയാളുടെ മുമ്പിൽ അസ്ഥിയും മാംസവുമുള്ള ഒരു യുവാവായി കടന്നുവന്നിരിക്കുന്നു...

ഇങ്ങനെ സംഭവിക്കുമോ?... അയാളുടെ സ്വപ്നസന്തതി മറെറാരു ദേശത്തു് ജന്മമെടുക്കുമോ?

ആദ്യം കടുത്ത ഭയമാണ് രവീന്ദ്രനെ കണ്ടപ്പോൾ ഉളവായതു്... അസ്ഥി കോച്ചിപ്പിക്കുന്ന ഭയം!... രാത്രയിൽ ഒട്ടും ഉറങ്ങിയില്ല.

എന്നാൽ ചിന്തിച്ചു... ഗഹനമായി ചിന്തിച്ചു... ആ ചിന്തയെ ആയാസമില്ലാതെ വഹിക്കുവാൻ വാർദ്ധക്യംവന്ന ശരീരത്തിനു കരുത്തില്ലായിരുന്നു.

തോമസ് മുറിയുണർന്നു. സർദാർജി അവിടെ മിണ്ടാതിരിക്കുന്നതു കണ്ടപ്പോൾ കിടക്കയിൽ എഴുന്നേററിരുന്നു.

''നേരത്തേ എഴുന്നേററോ?'' തോമസ് കണ്ണു തുടച്ചു തെളിച്ചുകൊണ്ടു ചോദിച്ചു: ''സമയമെന്തായി?''

''ഏഴരയായിക്കാണും.'' സർദാർജി എഴുന്നേററു പുറത്തേക്കു നോക്കിക്കൊണ്ടു പറഞ്ഞു.

''ഓ! അത്രയുമായോ?'' തോമസ് മെത്ത ചുരുട്ടിവച്ചശേഷം മേശ തുറന്നു് സിഗരറെറടുത്തു കത്തിച്ചു.

''സർദാർജീ, ക്ഷമിക്കണം! കാലത്തു് ഒന്നു വലിച്ചില്ലെങ്കിൽ കാര്യങ്ങളൊന്നും നടക്കുകയില്ല.'' തോമസ് ചിരിച്ചു.

''സാരമില്ല, സാരമില്ല.'' മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുമ്പോൾ സർദാർജി പറഞ്ഞു.

സിഗരററ് വലിച്ചു് സുഖത്തിൽ ലയിച്ചിരിക്കുകയാണ് തോമസ്. അയാൾ കുറേനേരത്തേക്കു് ഒന്നും സംസാരിക്കുവാൻ കൂട്ടാക്കിയില്ല.

അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നതിനിടയിൽ സർദാർജി തോമസ്സിൻെറ അടുത്തു പെട്ടെന്നു നിന്നു.

''തോമസ്സിനു് പുനർജ്ജന്മത്തിൽ വിശ്വാസമുണ്ടോ?''

വലിച്ചു് ഉള്ളിലാക്കിയ പുക തുപ്പിക്കൊണ്ടു് തോമസ് ഉറക്കെ ചിരിച്ചു.

''അല്ല, പുനർജ്ജന്മത്തെക്കുറിച്ചു നിങ്ങളുടെ, ക്രിസ്ത്യാനികളുടെ, വിശ്വാസമെന്താ?'' കുറെക്കൂടി വ്യക്തമാക്കുന്നമട്ടിൽ സർദാർജി സംസാരിച്ചു.

''നേരം വെളുത്തപ്പോഴുംത്തന്നെ സർദാർജി വേദാന്തത്തിലാണല്ലോ നില്പു്!'' അയാറം ചിരി തുടന്നു.

സർദാർജിക്കു തീരെ പിടിച്ചില്ല. അദ്ദേഹം നടപ്പു തുടന്നു.

തോമസ് ചിരിച്ചുകൊണ്ടിരുന്നു.

ജനാലയ്ക്കുടുത്തെത്തി, അതിലെ കമ്പിയിൽ പിടിച്ചുകൊണ്ടു് സർദാർജി മിണ്ടാതെ നിന്നു. പുറത്തേക്കു നോക്കി എന്തൊക്കെയോ ഗാഢമായി ആലോചിക്കുകയാണു്.

''ബോട്ടു് ഒൻപതുമണിക്കല്ലേ?''—തോമസ് ചോദിച്ചു. ''ഇന്നുതന്നെ പോകണമെന്നുണ്ടോ?''

''പോകണം.''—അദ്ദേഹം തിരിഞ്ഞുനോക്കാതെ പറഞ്ഞു.

''എന്നാൽ ഞാനിതാ ഇപ്പോഴം വന്നേക്കാം. ഒന്നിച്ചുവേണം കാപ്പികഴിക്കാൻ.''

തോമസ് താഴത്തേക്കു പോയി.

ഗാഢമായി ചിന്തിച്ചുകൊണ്ടു് സർദാർജി പുറത്തേക്കു നോക്കി നിന്നു. സമയം പോയതു് അറിഞ്ഞില്ല.

തട്ടിലുളവായ കാൽപ്പെരുമാററം കേട്ടു് അദ്ദേഹം തിരിഞ്ഞു നോക്കി.

രവീന്ദ്രനായിരുന്നു.

കളിതേവാരങ്ങറം കഴിഞ്ഞു് മടങ്ങിവന്നതാണു്. കുപ്പായം മാററി മേശപ്പുറത്തു കണ്ണാടി ചാരിവച്ചു് മുടി കോതിയൊതുക്കുകയാണു് രവീന്ദ്രൻ.

സർദാർജി അടുത്തേക്കു വന്നു് കസേരയിലിരുന്നു.

തല ചീകുന്നതിനിടയിൽ രവീന്ദ്രൻ അദ്ദേഹത്തെ നോക്കി പുഞ്ചിരിച്ചു. വാത്സല്യമുള്ള ഒരു പിതാവു് സ്വപുത്രനെ സ്നേഹാതിരേകത്തോടെ നോക്കുന്നതുപോലെ അവനെ അദ്ദേഹം നോക്കിയിരുന്നു...

അവന്റെ അടുത്തു് കട്ടിലിൽ വന്നിരുന്നു.

''ഞാനൊരു പ്രത്യേക തരക്കാരനാ. വൃദ്ധൻ. അസ്തമയം പ്രതീക്ഷിച്ചു ജീവിക്കുന്നയാറം. കുടുംബവും കുടുംബബന്ധങ്ങളും ഉണ്ടാക്കുന്ന സ്വർണ്ണനൂലുകറം ഭാവനയിലേ ആസ്വദിച്ചിട്ടുള്ളു. അനുഭവിച്ചറിഞ്ഞിട്ടില്ല. അതുകൊണ്ടു് ചെറുപ്പക്കാരെ കാണുമ്പോറം നോക്കിയിരുന്നുപോകും. ഈ വൃദ്ധന്റെ പെരുമാററത്തെപ്പററി മറെറാന്നും ധരിക്കരുതേ!'' അപരാധബോധത്തോടെ, ക്ഷമാപണസ്വരത്തിൽ സർദാർജി രവീന്ദ്രനെ നോക്കി പറഞ്ഞു. ആ വിശദീകരണം ഹൃദയത്തെ വല്ലാതെ സ്പർശിച്ചു.

വാസ്തവത്തിൽ സർദാർജിയുടെ പെരുമാററം ദുസ്സഹമായി അവനു തോന്നിയിരുന്നു. പാവം! മനുഷ്യബന്ധത്തിന്റെ ഊഷ്മള ഭാവങ്ങറം സ്വീകരിച്ചു വികസ്വരമാകാത്ത ഒരു ഹൃദയത്തിന്റെ വിതുമ്മലുകളാണു് ഈ പെരുമാററങ്ങളിൽ പ്രതിധ്വനിക്കുന്നതെ

ന്നു് ഇപ്പോഠം ബോധ്യമായി. രവീന്ദ്രൻെറ ഹൃദയത്തിൽ അനുകമ്പ നിറഞ്ഞുതുളുമ്പി.

സർദാർജി അവൻെറ പുറം മന്ദമായി തലോടി. അയാളുടെ കരസ്പർശമുണ്ടായപ്പോഠം രവീന്ദ്രനു രോമാഞ്ചമുണ്ടായി.

വികാരത്തിൻെറ വേലിയേററംകൊണ്ടു് സർദാർജിയുടെ നേത്രങ്ങഠം വികസിച്ചതു് രവീന്ദ്രൻ കണ്ടു. താടിയിലെ ഓരോ മുടിയും വിറകൊള്ളുന്നു. എന്തെന്നില്ലാത്ത സായൂജ്യം അനുഭവിക്കുകയായിരുന്നു സർദാർജി. കൈപ്പടം എത്രമാത്രം കമ്പിതമാണെന്നു് ഓരോ തടവലും വ്യക്തമാക്കി.

ഇതികർത്തവ്യതാമൂഢനായി, നിശ്ശബ്ദനായി, പാവയെപ്പോലെ അവൻ ഇരിക്കുകയാണു്.

തടസ്സംപറഞ്ഞാൽ, എന്തെങ്കിലും പ്രതിഷേധലക്ഷണം പ്രകടമാക്കിയാൽ, ആ വൃദ്ധൻ വല്ലാതെ വേദനിക്കുമെന്നു തോന്നി. വേരററു് വിധിയുടെ വിക്രിയയ്ക്കു വിധേയനായി അലയുന്ന മനുഷ്യൻ! അയാളെ വേദനിപ്പിക്കുവാൻ തുനിയുന്നതു പാപമാണു്... മഹാപാപം...

രവീന്ദ്രൻെറ കൈയിൽ ഒന്നുരണ്ടു കണ്ണുനീർത്തുള്ളികഠം പതിച്ചു. അത്ഭുതവിവശനായി പെട്ടെന്നു മുഖമുയർത്തി സർദാർജിയുടെ മുഖത്തേക്കു നോക്കി.

അയാളുടെ കണ്ണുകഠം നിറഞ്ഞൊഴുകുന്നു. നരച്ച താടിയിൽക്കൂടി അശ്രുബിന്ദുക്കഠം ഉരുണ്ടുരുണ്ടു് ഒഴുകുന്നു...

''ഞാൻ കരയുകയല്ല.''—രവീന്ദ്രൻെറ കൈയിൽ വീണ അശ്രുകണങ്ങഠം വേഗം തുടച്ചുകൊണ്ടു് അദ്ദേഹം ഗദ്ഗദത്തോടെ പതുക്കെ പറഞ്ഞു—''ആനന്ദക്കണ്ണീരാണു്! ആനന്ദക്കണ്ണീർ!...''

സംതൃപ്തിമൂലം വികസിച്ചിരുന്നു അദ്ദേഹത്തിൻെറ മുഖം.

അവൻ എഴുന്നേററു.

''ഞാൻ പാവംപിടിച്ച ഒരു മനുഷ്യനാണു്. ഒററപ്പെട്ടുപോയ, നിരാധാരനായ മനുഷ്യൻ...'' സർദാർജി തുവാലയെടുത്തു കണ്ണു് ഒപ്പി.

രവീന്ദ്രൻ കുപ്പായമിടുവാൻ തുടങ്ങി. അവനും എന്തെന്നില്ലാതെ വിവശനായി.

ഭാഗ്യത്തിനു്, ഈ സമയം തോമസ് അവിടേക്കു വന്നു.

''കാപ്പി കഴിക്കേണ്ടേ? മണി എട്ടു കഴിഞ്ഞു.''—കുപ്പായം വേഗം ഇട്ടുകൊണ്ടു് തോമസ് പറഞ്ഞു.

''ഞാൻ തയ്യാറായി നില്ക്കുകയാണു്.''—സർദാർജി ചിരിച്ചു.

''രവീ! വാ. നമുക്കെല്ലാം ഒന്നിച്ചു കഴിക്കാം.''—തോമസ് രവീന്ദ്രനെ നോക്കി പറഞ്ഞു. ''എന്നിട്ടു്...മറീനിൽ സർദാർജിയെ യാത്രയാക്കാൻ പോകാം. രങ്കത്തു ചെന്നാൽ സർദാർജിയുടെ വീടാ നമ്മുടെ താവളം, കേട്ടോ?''—നേരമ്പോക്കിൻെറ രീതിയിലാണു്

പറഞ്ഞതെങ്കിലും, അതു് ഗൗരവത്തിലെടുക്കേണ്ട കാര്യമാണെന്നു് തോമസ്സിൻെറ മുഖഭാവം പ്രകടമാക്കി.

അവർ മൂന്നുപേരുംകൂടി താഴേക്കു പടിയിറങ്ങി.

കാപ്പി കഴിഞ്ഞു് സർദാർജിയും തോമസ്സും കടയുടെ മുമ്പിൽ നിന്നു. ''സർദാർജിയുടെ സൂട്ട്കേസ് മുകളിലിരിപ്പുണ്ടു്. അതി ങ്ങെടുത്തുകൊണ്ടുവാ!'' കടയിലെ പയ്യനോടു് തോമസ് പറഞ്ഞു.

അവൻ പോയി പെട്ടി കൊണ്ടുവന്നു. പുതുമ തോന്നുന്ന നല്ല തോൽപ്പെട്ടി.

''നമുക്കു് മറീനിലേക്കു പോകാം. ബോട്ട് തയ്യാറായിക്കിടക്കു ന്നുണ്ടാവും.''—തോമസ് പറഞ്ഞു.

പെട്ടി രവീന്ദ്രൻ കൈയിൽ തൂക്കി.

''ഇങ്ങു തരൂ. ഞാൻ അതെടുത്തുകൊള്ളാം.''

''വേണ്ടാ. എൻെറ കൈയിലിരിക്കട്ടെ.'' സുസ്മേരവദനനാ യി രവീന്ദ്രൻ പ്രതിവചിച്ചു.

''ചെറുപ്പമല്ലേ? ഭാരം വഹിക്കാൻ പഠിക്കട്ടെ!''—തോമസ് നർമ്മരസത്തോടെ പറഞ്ഞു.

സർദാർജി അതു കേട്ടു രസിച്ചുകൊണ്ടു നിന്നു.

മറീൻബോട്ടുകടവിലെത്തിയപ്പോൾ യാത്രയ്ക്കുള്ള ബോട്ട് തയ്യാ റായിക്കിടപ്പുണ്ടു്. പോർട്ട്ബ്ലയറിൽനിന്നു വടക്കോട്ടു പോകുവാ നുള്ള യാത്രക്കാർ കയറുന്നതിലും സാമാനങ്ങൾ കയററുന്നതിലും വ്യാപൃതരായിരിക്കുകയാണു്. വടക്കൻദ്വീപുകളിലേക്കു് പത്തു ദിവസത്തിലൊരിക്കലോ ചിലപ്പോൾ ആഴ്ചയിലൊരിക്കലോ മാത്രമേ ബോട്ട് പോകാറുള്ളൂ. വടക്കൻപ്രദേശങ്ങളിൽ താമസിക്കു ന്നവരും തലസ്ഥാനവുമായി ഈയൊരു യാത്രാസൗകര്യമേയുള്ളൂ. അതുകൊണ്ടു് ഈ ബോട്ടിൽ മിക്കവാറും തിരക്കുതന്നെ.

സർദാർജിയും തോമസ്സും രവീന്ദ്രനും നേരേ നടന്നു ബോട്ടി ലേക്കു കയറി.

''വൈകുന്നേരമാകും രംഗത്തെത്തുമ്പോൾ.'' രവീന്ദ്രനോടെന്ന വണ്ണം തോമസ് പറഞ്ഞു.

സർദാർജി ചിന്താമഗ്നനായി ബോട്ടിൻെറ ഡെക്കിലെ ബഞ്ചിൽ ഇരിക്കുകയാണു്.

''സാധനങ്ങളൊക്കെ പെട്ടിയിലുണ്ടു്.'' തോൽപ്പെട്ടി ചൂണ്ടി ക്കൊണ്ടു് തോമസ് പറഞ്ഞു. 'സാധനങ്ങ'ളെന്നു തോമസ് പറ ഞ്ഞതിൻെറ അർത്ഥം എന്താണെന്നു സർദാർജിക്കു് അറിയാം. സർദാർജിക്കുവേണ്ടി പ്രത്യേകമായുള്ള 'സാധനങ്ങ'ളാണു്!

''എന്താ, സർദാർജിക്കു് ഒരിക്കലുമില്ലാത്ത ചിന്ത?'' തോ മസ് ചിരിച്ചുകൊണ്ടു് തോളിൽ പതുക്കെ തട്ടി. ''ഓ! കാലത്തു് പുനർജ്ജന്മത്തെക്കുറിച്ചുള്ള ചിന്ത തുടങ്ങിയതാണല്ലോ!'' അയാൾ തമാശരൂപത്തിലാണു സംസാരിച്ചതു്.

ആ വിനോദപ്രകടനം സർദാർജി സ്വാഗതംചെയ്ത മട്ടു കാണിച്ചില്ല. വാസ്തവത്തിൽ അദ്ദേഹത്തിൻെറ ചിന്ത ഇന്നു കാലത്തു് രവീന്ദ്രനുമായി നടത്തിയ സംഭാഷണത്തെക്കുറിച്ചായിരുന്നു.

പോക്കററിൽനിന്നു സ്വർണ്ണപ്പേന കൈയിലെടുത്തു് രവീന്ദ്രൻെറ ഉടുപ്പിൻെറ പോക്കററിൽ സർദാർജി കുത്തി. അവൻ എന്തെങ്കിലും പറയുന്നതിനു് ഇടകൊടുക്കുന്നതിനു മുമ്പു് അതു ചെയ്തുകഴിഞ്ഞു.

''ഇതു നിനക്കിരിക്കട്ടെ! ഈ വയസ്സൻെറ ഒരു കൊച്ചു സമ്മാനം.''—പകച്ചുനില്ക്കുന്ന രവീന്ദ്രനെ നോക്കി സർദാർജി ആത്മാർത്ഥത നിറഞ്ഞ സ്വരത്തിൽ പറഞ്ഞു.

''അതൊന്നും വേണ്ടാ!'' രവീന്ദ്രൻ പോക്കററിൽനിന്നു പേന ഊരിയെടുത്തു് സർദാർജിക്കു നീട്ടി.

പുതിയ ഒരു പാക്കർ അറുപത്തൊന്നു്! രവീന്ദ്രൻെറ കൈയിലിരുന്നു് അതു തിളങ്ങി.

''എൻെറ ഒരു സമ്മാനമായി വെച്ചുകൊണ്ടാൽ മതി. മററൊന്നുമല്ല.'' സർദാർജി പറഞ്ഞു.

''സമ്മാനം സ്വീകരിക്കത്തക്കവണ്ണം ഞാൻ ഒന്നും ചെയ്തില്ല... ഇതാ...'' രവീന്ദ്രൻ പേന നീട്ടിക്കൊണ്ടു നിന്നു.

''അതു തിരിച്ചുതരാൻ...ശ്രമിക്കരുതു്!''—യാചനാസ്വരത്തിലാണു് അദ്ദേഹം പറഞ്ഞതു്. ''എൻെറ ഓർമ്മയ്ക്കു് അതു വച്ചുകൊള്ളു!''

എന്താണു ചെയ്യേണ്ടതെന്നറിയാതെ രവീന്ദ്രൻ വിഷമിച്ചു നിന്നു.

''എടുത്തോ രവീ. സന്തോഷംകൊണ്ടു് അദ്ദേഹം തന്നതല്ലേ?''—തോമസ് പതുക്കെ പറഞ്ഞു. ''അല്ലെങ്കിൽ പെട്ടി ഇവിടെവരെ കൊണ്ടുവന്നില്ലേ? അതിൻെറ കൂലിയാണെന്നു വിചാരിച്ചോ!'' തോമസ് ചിരിച്ചു. ആരും സ്വാഗതംചെയ്യാത്ത ചിരി.

''എനിക്കു തന്ന സന്തോഷത്തിൻെറ ചിഹ്നമാണെന്നു കരുതിക്കോളു. അതായിരിക്കും കൂടുതൽ ശരി.'' വിഷാദസ്വരത്തിൽ സർദാർജി പറഞ്ഞു.

ബോട്ടു് വിടുവാനുള്ള സൈറൺ മുഴങ്ങി.

''ഞങ്ങൾക്കു് ഇറങ്ങുവാനുള്ള സമയമായി.'' തോമസ് പറഞ്ഞിട്ടു് എഴുന്നേററു.

അവർ ജെട്ടിയിൽ ഇറങ്ങിനിന്നു.

ബോട്ടിൻെറ കയർ അഴിച്ചു.

സ്രാങ്കു് മണി മുഴക്കി.

ജെട്ടി വിട്ടു് ബോട്ടു് നീങ്ങി.

ഡെക്കിലെ കമ്പിയിൽ പിടിച്ചുകൊണ്ടു് സർദാർജി സ്നേഹിതരെ നോക്കിനിന്നു.

ബോട്ടു് അകന്നകന്നു പോയി...

''സാധുമനുഷ്യൻ!'' അനുതാപപൂർവ്വം തോമസ് പറഞ്ഞു. ''വാ. നമുക്കു മടങ്ങാം.''—രവീന്ദ്രൻെറ കൈയ്യു പിടിച്ച് തോമസ് പറഞ്ഞു: ''നീ പേനാ തിരിച്ചുകൊടുത്തിരുന്നെങ്കിൽ, അയാാം പൊട്ടിക്കരഞ്ഞുപോയേനെ.''

''എനിക്കൊന്നുമറിഞ്ഞുകൂടാ. എന്തിനാണ് എന്നോട് ഈ ഔദാര്യം കാണിച്ചതു്?'' രവീന്ദ്രൻ പാക്ക്ർപേനയിൽ നോക്കിക്കൊണ്ടു പറഞ്ഞു.

തോമസ് ഒന്നും പറഞ്ഞില്ല.

അവർ താമസസ്ഥലം സമീപിക്കുകയാണ്.

അങ്ങോട്ടു കയറുന്നതിനുമുമ്പ് എലാൻെറ വീടിൻെറ മുമ്പിൽ കൂടിയാണു പോകേണ്ടതു്. അവിടെയെത്തിയപ്പോൾ, എന്നുമുള്ള മാതിരി വയസ്സൻ വീടിൻെറ വരാന്തയിൽ ചുരുട്ടു വലിച്ചുകൊണ്ടു് ഇരിക്കുന്നുണ്ടു്.

''എന്തൊക്കെയാ നൃ!''—തോമസ് ഉറക്കെ വിളിച്ചുചോദിച്ചുകൊണ്ടു് അങ്ങോട്ടു നടന്നു. രവീന്ദ്രൻ തോമസ്സിനെ അനുഗമിച്ചു.

''വരൂ! വരൂ!'' ചിരിച്ചുകൊണ്ടെഴുന്നേററ് അവരെ നോക്കി വൃദ്ധൻ ഹിന്ദിയിൽ പറഞ്ഞു: ''വർത്തമാനം പറഞ്ഞിട്ട് കുറേ ദിവസമായി. അയലത്താണെങ്കിലും എത്ര അകലത്താണ്!''—അയാളുടെ താടി വിറയ്ക്കുന്നുണ്ടു്. വായിൽ ഒരു പല്ലുപോലുമില്ലെന്നു ചിരി കണ്ടപ്പോൾ മനസ്സിലായി. ജര എന്തൊക്കെ ചിത്രപ്പണികളാണ് അയാളുടെ മുഖത്തു കാട്ടിയിരിക്കുന്നതു്! സ്വതവേ ചെറുതായ കണ്ണ് അയാാം ചിരിച്ചപ്പോൾ തീരെ ഇല്ലാതായപോലെ തോന്നി. വാർദ്ധക്യലക്ഷണങ്ങൾക്ക് ഒരു മാതൃകയാണയാളെന്നു രവീന്ദ്രൻ കണ്ടു.

അവർ മുറിയിലേക്കു കടന്നു്, കസേരകളിലിരുന്നു.

''ഈ കുട്ടി ഇതുവഴിയേ പോകുന്നതു കാണാറുണ്ടു്. എന്നാൽ തോമസ്സിനെ അതിനുകൂടി കിട്ടാറില്ല.''—നൃ ചിരിച്ചു. ''എന്താ ഇത്രവലിയ തിരക്ക്?''

''ഒന്നുമില്ല. എല്ലാവക്കും ഓരോ ചുമടുകൾ കാണുമല്ലോ!''

''ഉണ്ടു്! ഉണ്ടു്! ഈ വയസ്സൻെറ ചുമടുമുഴുവൻ പണ്ടത്തെ ഓർമ്മകളാണ്! അതൊക്കെ മങ്ങിയും തെളിഞ്ഞും മനസ്സിൽ സിനിമപോലെ കാണുകയാണ് ഞാൻ. ഇനി എനിക്ക് എല്ലാം കൂടി ഒന്നേയുള്ളു. എലാൻ! പഴയ പൂന്തോട്ടത്തിൽ അവശേഷിച്ചിട്ടുള്ള പുതിയ പൂവ്.'' പതിഞ്ഞ സ്വരത്തിലാണ് നൃ സംസാരിച്ചതു്. വളരെ ശ്രദ്ധാപൂർവ്വം ശ്രവിച്ചില്ലെങ്കിൽ ചില വാക്കുകൾ പിടികിട്ടുകയില്ല. വാർദ്ധക്യത്തിൻെറ ഏററംകൊണ്ടല്ല, ഒരു സ്വഭാവസവിശേഷതയാണതു്.

''മോളേ!''—അയാാം പതിഞ്ഞസ്വരത്തിൽ വിളിച്ചു, അകത്തേക്കു നോക്കിക്കൊണ്ടു്.

അല്പനിമിഷം കഴിഞ്ഞപ്പോരം മന്ദഹാസം പ്രസരിപ്പിക്കുന്ന മുഖത്തോടെ, അഴകുള്ള ആടകളണിഞ്ഞിട്ടുള്ള, എലാൻ അവിടേക്കു വന്നു. രവീന്ദ്രൻെറ ഹൃദയം ക്രമത്തിലധികം വേഗത്തിൽ തുടിച്ചു തുടങ്ങി. മുഖത്തു് സംഭ്രമത്തിൻെറ ഛായ വ്യാപിക്കാതിരിക്കുവാൻ അവൻ വളരെ ശ്രമിച്ചു. കണ്ടും വരളുന്നുണ്ടോ?

''ഇതു നോക്കു്, ആരോക്കെയാണെന്നു്?'' വൃദ്ധൻ സന്തോഷത്തോടെ പറഞ്ഞു. ''അച്ഛനു് ഇവരോടൊത്തു ചായകഴിക്കാൻ എപ്പോഴും ഭാഗ്യംകിട്ടാറില്ല മോളേ.''

''ചായ കൊണ്ടുവരണം, അല്ലേ അച്ഛാ!'' മന്ദഹസിച്ചുകൊണ്ടു് അവരം മൊഴിഞ്ഞു. സംഗീതസാന്ദ്രത തങ്ങിനില്ക്കുന്ന മധുരശബ്ദം.

രവീന്ദ്രൻ രോമാഞ്ചമണിഞ്ഞു. 'ഇവളൊരു ദേവതയാണു്!'—അവൻെറ ഹൃദയം മന്ത്രിച്ചു.

എലാൻ അകത്തേക്കു മന്ദമന്ദം നടന്നുമറയുന്നതു നോക്കിയിരുന്നു് അവൻ സ്വപ്നംകണ്ടു.

''എൻെറ ജീവിതത്തിൽ അവശേഷിച്ചിട്ടുള്ള വെളിച്ചം ഇവരം മാത്രമാണു്.''—വൃദ്ധൻ പറഞ്ഞിട്ടു് നെടുവീർപ്പിട്ടു. ''ആരുടെ കൈയിലേക്കെങ്കിലും കൊടുത്തുകഴിഞ്ഞാൽ...''

''അതിനെന്തിത്ര വിഷമം?''—തോമസ് വിനോദരൂപത്തിലാണു സംസാരിച്ചതു്. ''സുന്ദരിക്കുട്ടി! അവളെത്തേടി ആളിവിടെ വരുമല്ലോ!''

''നേരാ. എത്രപേരാ വരുന്നതെന്നോ! എങ്കിലും...''

''ഇവിടെ നിങ്ങളുടെ കൂട്ടരുതന്നെ എത്രയുണ്ടു്!''

''നിങ്ങരംക്കു് അങ്ങനെ തോന്നും.'' ചുണ്ടിലിരുന്ന ചുരുട്ടു് കൈയിലെടുത്തു ചാരം തട്ടിക്കൊണ്ടു് അയാരം പറഞ്ഞു. ''ങാ! എല്ലാം നടക്കും.''

''കാര്യമായ വല്ല ആലോചനയുമുണ്ടോ?''

''ഉണ്ടെന്നും ഇല്ലെന്നും പറയാം. ഇവിടെ ചുററിപ്പററിവരുന്നവനെല്ലാം പെഴയാ. അവന്മാരുടെയാരുടേയും കൈയിൽ എൻെറ കുഞ്ഞിനെ കൊടുക്കാൻ മനസ്സില്ല!''

അവരുടെ സംഭാഷണം ശ്രദ്ധിച്ചുകൊണ്ടു് രവീന്ദ്രൻ മിണ്ടാതിരുന്നു. എലാനെ കൈവശമാക്കാൻ ആരാണു് കൊതിക്കാത്തതു്! മററു വല്ലവരും അവളെ കൊണ്ടുപോകുമെന്ന സത്യം അവനു വേദനയാണുണ്ടാക്കിയതു്.

അഴകുള്ള ട്രേയിൽ മൂന്നുപേക്കു കുടിക്കാനുള്ള ചായ എലാൻ അവിടെ കൊണ്ടുവന്നു. ജഗ്ഗിൽനിന്നു് അതു കപ്പുകളിലേക്കു പകരുകയാണു്. ചായയുടെ മണം അന്തരീക്ഷത്തിൽ തത്തിക്കളിച്ചു.

''നല്ല ചായയാണോ മോളേ?'' നൃ ചോദിച്ചു.

''കുടിച്ചുനോക്കിയാലല്ലേ അതറിയാനൊക്കൂ അച്ഛാ!'' മൃദുവായി പറഞ്ഞശേഷം മണിനാദംപോലെ അവരം ചിരിച്ചു. എത്ര മനോഹരമാണു് അവളുടെ ചിരി! രവീന്ദ്രൻ അത്ഭുതപ്പെട്ടു.

''നേരാ, നേരാ! കുടിക്കാതെങ്ങനാ ചായയുടെ സ്വാദ് അറിയുന്നെ?'' വൃദ്ധൻ കലുങ്ങിച്ചിരിച്ചു.

''നല്ല മണം!'' തോമസ് ശ്വസിച്ചുകൊണ്ടു ചിരിച്ചു.

''ചായ തയ്യാറാക്കാൻ അവരു മിടുക്കത്തിയാ!''

''ഓ! തൊടങ്ങി അച്ചൻ! മകരു മോശമാണെന്നു് ഏതെങ്കിലും അച്ചൻ പറയുമോ?''—ലജ്ജയഭിനയിച്ചുകൊണ്ടു് എലാൻ പറഞ്ഞു. അവരു ചായക്കപ്പു രവീന്ദ്രനു നീട്ടി.

''ഓ, നോക്കണം! അവളാക്കാ ആദ്യം ചായ കൊടുത്തെ?''—വൃദ്ധൻ ചിരിച്ചു. ''ചെറുപ്പക്കാക്കു് എന്നും ചെറുപ്പക്കാരോടുതന്നെയാ താൽപര്യം!''

തോമസ് ഉറക്കെച്ചിരിച്ചു.

എലാൻെറ മുഖം മങ്ങി. അവരു അതു മനഃപൂർവ്വം ചെയ്തതായിരുന്നില്ല.

രവീന്ദ്രനും ലജ്ജതോന്നി. എങ്കിലും അവൻ ആനന്ദമനുഭവിച്ചു.

''ഞാൻ എന്തു ചെയ്താലും ഈ അച്ചനു് ഒരു വ്യാഖ്യാനമുണ്ടു്.'' കലമ്പിക്കൊണ്ടു് അവരും പതുക്കെ പറഞ്ഞു. എങ്കിലും സന്തോഷം തോന്നി.

എല്ലാവരും ചായ കഴിച്ചു.

''ഇങ്ങനെ സ്വാദുള്ള ചായ ഇവിടെ കിട്ടുമെന്നറിഞ്ഞാൽ കുടിക്കാൻ എന്നും വരണെന്നവരും!'' തോമസ്, എലാനെ നോക്കി പറഞ്ഞു. ''ഓ, ഈ ഇരിക്കുന്ന രവീന്ദ്രനില്ലേ? ഇവൻ വല്യ ചായക്കൊതിയനാ.''—രവീന്ദ്രനെ നോക്കി തോമസ് തട്ടിവിട്ടു. ''ഇവക്കാക്കും ഇത്ര നല്ല ചായ കൊടുക്കരുതു്.''

നൃ ഉറക്കെ ചിരിച്ചു.

യാത്രപറഞ്ഞപ്പോരു രവീന്ദ്രനു് മനസ്സിൽ വളരെ കുണ്ഠിതം തോന്നി. അവിടെ ഇരുന്നതു മതിയായില്ല. എലാനുമായി അവൻ അടുക്കുകയാണു്. എന്തൊരു വശ്യതയാണു് അവരുക്കുള്ളതു്!

വീട്ടിലെത്തിയിട്ടും ചിന്ത എലാനെക്കുറിച്ചുതന്നെയായിരുന്നു. എന്തുകൊണ്ടാണതു് അവളെ വിട്ടുമാറാത്തതു്?

മുമ്പൊരിക്കൽ ഇതുപോലെ ഒരു ചേതോവികാരം അവനുണ്ടായിട്ടുണ്ടു്.

രാധ!... അവളെക്കുറിച്ചു് ഓർമ്മിക്കുമ്പോരു ഇന്നു വേദനയല്ലാതെ മറ്റൊന്നും തോന്നുന്നില്ല. അവൻെറ ജീവിതപ്രവാഹത്തെ അവരു മാററിയൊഴുക്കി... എങ്കിലും ഉദാത്തമായ വിചാരങ്ങരു അവളുടെ സ്മരണ ഉണർത്തുന്നില്ലേ?

ഇല്ലെന്നു മനസ്സു് നിഷേധിക്കുകയില്ല.

പൊയ്പ്പോയ ലോകത്തിലെ ഉതകാത്ത ഒരു ദേവതയായി അവരു ഇന്നും സ്മരണയിൽ നില്ക്കുന്നു!

രാധയ്ക്കായി ഒരുക്കിയ ശ്രീകോവിൽ ഇന്നു് ഒഴിഞ്ഞുകിടക്കുകയാണു്, പൂജാദികർമ്മങ്ങളൊന്നും നടക്കാത്ത ഒരമ്പലംപോലെ. പരിത്യജിക്കപ്പെട്ട ആ മേഖലയിലേക്കു സഞ്ചരിക്കുവാൻ മനസ്സു് ഒരുങ്ങാറില്ല.

രാധ!...

ഇന്നു് അവളുടെ സ്ഥിതി എന്തായിരിക്കും?

ഹൃദയം അനുസരണയില്ലാതെ അലഞ്ഞുതിരിയുകയാണു്...

എന്നെങ്കിലും, എവിടെയെങ്കിലും രാധയെ മുഖത്തോടു മുഖം കാണുവാൻ ഇനി ഇടവരുമോ?

എന്നാൽ...എലാൻ...?

രാധ നല്കിയ നിരാശയിൽനിന്നു് ഒളിച്ചോടുവാനാണോ അവൻെറ ഹൃദയം എലാനിലേക്കു പായുന്നതു്? പുതിയ ലോകത്തിലെങ്കിലും പുതിയ പാതകൾ തുറന്നുകിട്ടാതിരിക്കുമോ?

വേണ്ടാ!... ഇതൊന്നും വേണ്ടാ. സ്വസ്ഥത മതി. എല്ലാം മറക്കുക...

ഈ ഓർമ്മകളും സമസ്യകളും എന്തിനിങ്ങനെ കൂടെക്കൂടെ ഉണർന്നുവരുന്നു? ലളിതമായി, ഒന്നിലും പെടാതെ ജീവിക്കുക! ഒററപ്പെട്ട ഒരു മനുഷ്യനായി കഴിയുക. മൗനസാക്ഷിയായി, എല്ലാം കണ്ടുകൊണ്ടു് ഒന്നിലും ഉൾപ്പെടാതെ കഴിയുക—അതല്ലേ ആനന്ദം?

എന്നാൽ എന്തിനാണു് ഇങ്ങനെ നിത്യസാക്ഷിയായി നിലനില്ക്കുന്നതു്? അതുകൊണ്ടു് എന്തു നേട്ടം?

ചിന്ത നിയന്ത്രണമില്ലാതെ നീങ്ങുകയാണെന്നു തോന്നി. ഇതിനു വിരാമമിടണം.

എന്നാൽ എങ്ങനെ?

നിയന്ത്രിക്കണമെന്നു് ആശയുണ്ടായപ്പോൾ, ചിന്തയുടെ ഊക്കു് ഉഗ്രമാകുന്നു. ചിന്തകൊണ്ടു ചിന്തയെ നിയന്ത്രിക്ക വയ്യാ...

രവീന്ദ്രൻ ക്ഷീണിതനായി മുറിയിലിരുന്നു.

## 10. ആശകൾ നിരാശകൾ

അന്തരീക്ഷം ആകപ്പാടെ മാറിയിരിക്കുന്നു. പ്രസന്നത പ്രകാശിക്കുന്നതു് അത്യന്തം അപൂർവമായി. മഹാമേരുക്കൾപോലെ ആകാശത്തിൽ ഉയർന്നുവളരുന്ന, ഇരുണ്ട കാർമേഘപടലങ്ങൾ! ദിഗന്തങ്ങളിൽ ഇരുട്ടു വ്യാപിച്ചുനില്ക്കുന്നതുപോലെ തോന്നും. ഏതു നിമിഷത്തിലും വിങ്ങിപ്പൊട്ടുമെന്നപോലെ, വികാരഭരിതയായി നില്ക്കുന്ന മുഖംപോലെ, അന്തരീക്ഷം വിജൃംഭിച്ചുനില്ക്കുകയാണു്.

എത്ര പെട്ടെന്നാണു് കാലവർഷത്തിൻെറ ആരംഭമുണ്ടായതു്!

വൈകുന്നേരമാകുമ്പോൾ കാററു് ചൂളംവിളിച്ചുകൊണ്ടു ശക്തിയായി അടിച്ചുതുടങ്ങുകയാണു്. രാത്രിമുഴുവൻ ദുർദ്ദേവതകൾതമ്മിൽ

പിച്ചിച്ചീന്തി പോർവിളിക്കുട്ടുന്നമാതിരി നൂറുകൂട്ടം അഹിതങ്ങളായ ശബ്ദങ്ങളാൽ മുഖരിതമാണ്. ഉണർന്നുകിടക്കുന്നതു് ഭയമുളവാക്കുന്ന അനുഭവമാണ്. കൂടക്കൂടെ കുടഞ്ഞിടുന്ന മഴയുടെ ശക്തിയിൽപ്പെട്ടു് മേൽക്കൂര തകർന്നുപോകുമെന്നു തോന്നും. എന്തൊരനുഭവമാണിതു്! മററവിടെ പ്രകൃതിയുടെ ഭീകരനൃത്തത്തിൻെറ ഭൂഘടശബ്ദങ്ങൾ കേൾക്കുവാനൊക്കും? രണ്ടു മൂന്നു മാസം കഴിഞ്ഞെങ്കിൽ എന്നു് രവീന്ദ്രൻ ആശിച്ചു.

കാലത്തു കാപ്പികുടി കഴിഞ്ഞു് എന്താണു ചെയ്യേണ്ടതെന്നു നിശ്ചയമില്ലാതെ ഇരിക്കുകയായിരുന്നു. അപ്പോൾ തോന്നി അബർഡീൻ ബസാറിൽ താമസിക്കുന്ന ഒരു സ്നേഹിതനെ കാണാൻ ഇറങ്ങിയാലെന്തെന്നു്.

പിന്നെ അധികം ചിന്തിച്ചുനിന്നില്ല. ബാഗുമെടുത്തു പുറത്തിറങ്ങി.

ആകാശത്തു മഴക്കാറു് നല്ലതുപോലെയുണ്ടു്. വെയിൽ പുറത്തു കാണാനില്ലെങ്കിലും നല്ല ചൂടു തോന്നി. ശരീരം വിയർക്കുന്നതിനു് അതിരില്ല.

നടന്നു.

ജങ്ക്ഷനിൽ, ക്ലോക്ക്ടവ്വറിൻെറ അടുത്തെത്തി.

അപ്പോഴാണോർമ്മിച്ചതു്, കാണാനിറങ്ങിയ സ്നേഹിതൻ ആഫീസിൽ പോയിരിക്കുമെന്നു്.

ഇളിഭ്യനായി അവിടെ ചുററിത്തിരിഞ്ഞുനിന്നു.

''എങ്ങോട്ടാ യാത്ര?'' തോളിൽ തട്ടിക്കൊണ്ടു് ആരോ ചോദിച്ചു. തിരിഞ്ഞുനോക്കി.

ഗോപിനാഥനാണ്.

ഇവിടെ വന്നതിനുശേഷം പരിചയപ്പെട്ട ആളാണ്. തോമസ്സിൻെറ കടയിൽവച്ചാണു് ആദ്യം അവർതമ്മിൽ രണ്ടുമൂന്നു മാസം മുമ്പു് സമ്പർക്കം സ്ഥാപിച്ചതു്. മായാബന്തറിൽ മരാമത്തുവകുപ്പിലാണു് ജോലി.

''ഇതു് എൻെറ സ്നേഹിതൻ താങ്കിൻ!''—കൂടെയുണ്ടായിരുന്ന ആളെ പരിചയപ്പെടുത്തിക്കൊണ്ടു് ഗോപിനാഥൻ പറഞ്ഞു. താങ്കിൻ രവീന്ദ്രനെ നോക്കി ചിരിച്ചു. വെറും ഉപചാരത്തിനുള്ള ചിരി.

മട്ടും രൂപവുമൊക്കെ കണ്ടപ്പോൾത്തന്നെ മനസ്സിലായി ബർമ്മാവംശജനാണെന്നു്.

''കഴിഞ്ഞ ബോട്ടിൽ മായാബന്തറിൽനിന്നു വന്നതാ. ഇന്നു മടങ്ങാൻ പററത്തില്ല. വിചാരിച്ചുവന്ന കാര്യങ്ങൾ മുഴവനായില്ല. ഇനി അടുത്ത ആഴ്ചയേ പോകാൻ പററു.''—ഗോപിനാഥൻ പറഞ്ഞു. ''ഇദ്ദേഹം അവിടത്തെ കാരേൻസിൻെറ സ്കൂളിലെ ഒരു അദ്ധ്യാപകനാ.''

''വന്നവിവരമൊന്നും ഞാനറിഞ്ഞില്ല.'' രവീന്ദ്രൻ പറഞ്ഞു. ''എന്താ കടയിലേക്കു വരാതിരുന്നെ?''

''ഇതുവരെ പററിയില്ല. ഇന്നു് അങ്ങോട്ടു വരണമെന്നു വിചാരിച്ചു.''

''ഓഹോ!''

''വരൂ! നമുക്കു് കാക്കായുടെ കടയിൽ കയറി കുറച്ചു ചായ കഴിക്കാം.''

അവർ മൂന്നുപേരുംകൂടി റോഡുവക്കത്തുള്ള ചായപ്പീടികയിലേക്കു കയറി.

''മൂന്നു ചായ കൊടു കാക്കാ!''—ഗോപിനാഥൻ പറഞ്ഞു. ''ഞാൻ ഇവിടെ പോർട്ട്ബ്ലയറിൽ താമസിക്കുമ്പോഴം, കാക്കായുടെ കടയിൽനിന്നേ ചായ കഴിക്കാറുള്ളു.'' കടക്കാരനെ നോക്കി ഗോപിനാഥൻ ചിരിച്ചു. ''കാക്കാ! പണ്ടത്തെപ്പോലെ സ്പെഷ്യലേ തരാവൂ!''

അവർ മേശയ്ക്കുചുററും ഇരുന്നു.

''പിന്നെ എന്നാ മായാബന്തറിലേക്കൊക്കെ യാത്ര?'' ഗോപിനാഥൻ രവീന്ദ്രനെ ചോദ്യരൂപത്തിൽ നോക്കി.

''വരാം. എല്ലാ പ്രദേശങ്ങളും ചുററിക്കാണണം. ഇവിടെനിന്നു വേഗം മടങ്ങാൻ പ്ലാനില്ലാത്തതുകൊണ്ടു് സമയമുണ്ടല്ലോ.''—രവീന്ദ്രൻ സന്തോഷത്തോടെ പറഞ്ഞു.

''ഡിസംബർമാസം കഴിഞ്ഞിട്ടു മതി. മഴയൊക്കെ മാറുന്ന കാലത്തു്.''

''അത്രേയുള്ളു.''

''തോമസ് ഇവിടെയുണ്ടോ ഇന്നു്?''

''ഉണ്ടു്.''

''കാണേണ്ട ഒരു കാര്യംകൂടിയുണ്ടു്.''

''ഓഹോ! എന്താ കാര്യം?''

''തോമസ്സിൻെറ സഹകരണം വേണ്ട ഒരു കാര്യമുണ്ടു്.''

''എനിക്കു് അറിയത്തക്കതാണോ?''

''രഹസ്യമൊന്നുമില്ല...''

''എന്നെ ഒന്നു മനഃപൂർവം സഹായിക്കണമെന്നു പറയണം. നിർബ്ബന്ധിക്കണം.'' താങ്കിൻകൂടിയുള്ളതുകൊണ്ടു് അവർ ഹിന്ദിയിലാണു സംസാരിച്ചുകൊണ്ടിരുന്നതു്. ഇത്രയുമായപ്പോഴം തനിക്കും പറയാനുള്ള സന്ദർഭം വന്നെന്നു വിശ്വസിച്ചു് താങ്കിൻ പറഞ്ഞു:

''ഞാൻ ആവുന്നതൊക്കെ പറഞ്ഞുനോക്കി ഇത്രയുംകാലം. വയസ്സൻ എല്ലാം മൂളിക്കേഠക്കും. ഫലമൊന്നുമില്ല.'' താങ്കിൻ വിവശനായി പറഞ്ഞു.

ഗോപിനാഥൻ ചിരിച്ചു.

''കാര്യമെന്താണു്? ഏതു വയസ്സൻ?''—രവീന്ദ്രൻ ചോദിച്ചു.

''അതു പറയാം.''—ഗോപിനാഥൻ ചിരിച്ചു. അയാരം തുടരുന്നതിനുമുമ്പ് താങ്കിൻ പറഞ്ഞു: ''എന്റെ കാര്യമാ... ഇതു നടന്നില്ലെങ്കിൽ...'' താങ്കിൻ വിഷാദിച്ച മുഖം താഴ്ത്തി.

ഇരുട്ടു വ്യാപിച്ചിരിക്കുന്നു. അകലെനിന്നു മഴ പെയ്തുവരുന്ന ശബ്ദത്തിന്റെ ഇരമ്പൽ...

''ചായ!'' മൂന്നുകപ്പു ചായ മേശപ്പുറത്തു കൊണ്ടുവച്ച പയ്യൻ പറഞ്ഞു: ''വേറെ വല്ലതും വേണോ?''

''വേണ്ട. ഇതു മതി.''—ഗോപിനാഥൻ പയ്യനോടു പറഞ്ഞിട്ട് തിരിച്ചു കൂട്ടുകാരെ നോക്കി. ''കഴിക്കിൻ!''

''നിങ്ങളുടെ അടുത്ത വീട്ടിൽ ഒരു ബർമ്മക്കാരൻ വയസ്സനില്ലേ?''—ചായ ഒന്നു മോന്തിയശേഷം ഗോപിനാഥൻ പറഞ്ഞു.

''ഉണ്ട്.'' രവീന്ദ്രനു താൽപര്യം വർദ്ധിച്ചു.

അതിശക്തിയായി മഴ വീണു. അത്യുഗ്രമായ ആരവത്തോടെ പെയ്യുന്ന കനത്ത മഴ. അവർ പുറത്തേക്കു മഴ നോക്കി ഇരുന്നുകൊണ്ടു ചായ കഴിച്ചു.

''ഇവനു് ആ വയസ്സന്റെ മകളെ, എലാനെ, കല്യാണംകഴിച്ചേ പററൂ.'' വിനോദരൂപത്തിലാണു് ഗോപിനാഥൻ സംസാരിച്ചതു്. എങ്കിലും അതുകേട്ടപ്പോരം രവീന്ദ്രന്റെ ഹൃദയത്തിൽ ഞെട്ടലുണ്ടായി.

''കഴിഞ്ഞ രണ്ടു കൊല്ലമായി, ഇതിനുവേണ്ടി ആ കിളവന്റെ പിറകേ നടക്കുകയാ താങ്കിൻ!'' ഗോപിനാഥൻ വിശദീകരിച്ചു.

''അതെ. എത്രനാരം ഇങ്ങനെ പ്രേമഭിക്ഷുവായി നടക്കാനൊക്കും?'' ഹൃദയം തകർന്നമട്ടിൽ താങ്കിൻ പറഞ്ഞു. ''എന്താണു് എനിക്കുള്ള അയോഗ്യത? എലാനില്ലാതെ എനിക്കു ജീവിതമില്ല.''

''ഇവന്റെ കാര്യം കഷ്ടത്തിലാ! എന്തെങ്കിലും ചെയ്തില്ലെങ്കിൽ...ഇവൻ...'' ഗോപിനാഥൻ പൂർത്തിയാക്കിയില്ല. ''ഞാൻ മായാബന്തറിൽ ജോലിയായി ചെന്നശേഷം ചങ്ങാതികളായതാണു്.'' അല്പം കഴിഞ്ഞു് അവൻ പറഞ്ഞു.

''എന്നിട്ടു് ന്യ എന്തു പറയുന്നു?'' ആകാംക്ഷനിറഞ്ഞ സ്വരത്തിൽ രവീന്ദ്രൻ ചോദിച്ചു.

''ഒന്നും പറയുന്നില്ല. അതാണു കഷ്ടം! തീർത്തു പറഞ്ഞാൽ ഒരു നിശ്ചയമുണ്ടല്ലോ. അതുമില്ല; ഇതുമില്ല. ഇതാ മൂപ്പീലാന്റെ മട്ടു്!'' അവജ്ഞയോടെ താങ്കിൻ പറഞ്ഞു.

''വളരെ മുമ്പു്, അതായതു് 1925—ൽ, ബർമ്മയിൽനിന്നു കുടിയേറിയവരാണു് കാരേൻസ്. അവരുടെ ഒരു ഗ്രാമംതന്നെ മായാബന്തറിന്റെ അല്പം അകലെയുണ്ടു്. വേബി എന്നാണു പേർ. അവരുടെ കൂട്ടത്തിലെ ഒരാളാണു് ന്യവും.'' ഗോപിനാഥൻ വിശദീകരണമെന്നോണം പറഞ്ഞു.

താങ്കിൻ തുടർന്നു: ''ഞാൻ ജനിച്ചതും വളർന്നതും എല്ലാം അവിടെത്തന്നെ. എന്റെ അടുത്ത വീട്ടിലായിരുന്നു എലാന്റെ താമസം.

ഞങ്ങരം ഒന്നിച്ചു കളിച്ചു വളർന്നവരാണു്. നൃവിനു് ജോലി ഇവിടെ സെല്ലുലാർ ജയിലിലായിരുന്നു. പക്ഷേ, അമ്മയും മകളും വളരെനാരം വേമ്പിയിൽത്തന്നെ കഴിഞ്ഞു. അമ്മയ്ക്കു് എന്നെ എന്തു കാര്യമായിരുന്നു! കുട്ടിക്കാലത്തു ഞങ്ങളെ നോക്കി അവർ പറയുമായിരുന്നു—'നീ വളരുമ്പോരം എലാനെ കല്യാണംകഴിക്കണം.' അതു കേട്ടു് അന്നു ഞാൻ എന്തു ലജ്ജിച്ചിരുന്നു! ലജ്ജിച്ചു് ഓടും. ഇന്നും ആ രംഗങ്ങരം എനിക്കു മനസ്സിലുണ്ടു്.'' അവൻ മിണ്ടാതെ സ്വല്പനിമിഷം ഇരുന്നു.

''ഞാൻ വളൎന്നു. എലാനും വളൎന്നു. എന്നാൽ ആ പഴയ വാക്കു പറയുവാൻ ഇന്നു് ആരുമില്ല.'' വിഷാദം കലർന്ന വാക്കുകരം.

''അവളുടെ അമ്മ മരിച്ചപ്പോരം, എലാനെ സ്ഥിരമായി ഇവിടെ പോർട്ടു്ബ്ലയറിലേക്കു കൊണ്ടുപോന്നു. ഞാൻ റങ്കൂണിൽ പഠിക്കാനും പോയി. പഠിത്തം തീൎന്നു വന്നപ്പോരം ഞാൻ എലാനെ ഇവിടെവച്ചാണു കണ്ടതു്. അവരം എത്ര വളർന്നിരിക്കുന്നു! അതിനുശേഷം എൻെറ മനസ്സു് അവളിൽനിന്നു വിട്ടുമാറുന്നില്ല. ചിപ്പി മുത്തു കൊണ്ടുനടക്കുന്നതുപോലെ ഞാൻ എലാൻെറ സ്മരണയുമായി നടക്കുകയാണു്.''

''നൃ ഇന്നു് അധികം താൽപര്യം കാണിക്കുന്നില്ല. അതാണു് താങ്കിൻെറ ദുഃഖം!'' ഗോപിനാഥൻ വിശദീകരിച്ചു.

''അവളുടെ അമ്മയുണ്ടായിരുന്നെങ്കിൽ, ഇന്നു് എലാൻ എൻേറതാകുമായിരുന്നു.'' താങ്കിൻ ശോകാധിക്യത്തോടെ പറഞ്ഞു.

''പിതാവല്ലേ, അദ്ദേഹത്തിനു കൂടുതൽ പ്രതീക്ഷകളുണ്ടാകാം.'' എന്തുകൊണ്ടാണു് അതു പറഞ്ഞതെന്നു് രവീന്ദ്രനു് അറിവുണ്ടായിരുന്നില്ല. എങ്കിലും പറഞ്ഞുകഴിഞ്ഞപ്പോരം അതു പറയേണ്ടതില്ലായിരുന്നെന്നു തോന്നി...

''അത്രയ്ക്കു് അയോഗ്യനൊന്നുമല്ലല്ലോ ഞാൻ!'' പ്രതിഷേധസ്വരത്തിൽ താങ്കിൻ പറഞ്ഞു.

''എലാനെ കല്യാണംകഴിച്ചാൽ, ഭർത്താവു കൊണ്ടുപോകും. പിന്നെ നൃ ഒററയ്ക്കായിപ്പോകും. മൂപ്പിലിനു് ഈ ഭയം കാണുമെന്നാണു് എൻെറ സംശയം.'' ഗോപിനാഥൻ പറഞ്ഞു.

''ഏകാകിയായിത്തീരുമെന്നു കരുതി ഒരു ജീവിതത്തെ തുരുമ്പു പിടിപ്പിച്ചു നശിപ്പിക്കണോ?'' താങ്കിൻ ധർമ്മരോഷം പ്രകടമാക്കി.

''എന്തോ! എനിക്കൊന്നുമറിവില്ല.'' രവീന്ദ്രൻ നിസ്സഹായതയോടെ പറഞ്ഞു.

''കാര്യം കുറേക്കൂടി കുരുക്കുപിടിച്ചു വരുന്ന മട്ടാണു്.'' ഗോപിനാഥൻ പറഞ്ഞു.

''അതെന്താണു്?'' അറിയാൻ ക്രമത്തിലധികം താൽപര്യം രവീന്ദ്രനു തോന്നി.

''കപ്പലിൽ ജോലിയുള്ള ഒരു ബംഗാളിയെക്കൊണ്ടു മകളെ കല്യാണംകഴിപ്പിക്കുവാൻ നൃ ശ്രമിക്കുകയാണെന്നു് വേബിയിൽ ഒരു സംസാരം കേട്ടു.''

''അയാൾക്കു് എന്നെ ദ്രോഹിക്കേണ്ട വല്ല കാര്യവുമുണ്ടോ?'' ക്ഷോഭിച്ചാണു് താങ്കിൻ സംസാരിച്ചതു്.

നൃവിൻെറ ശ്രമംകൊണ്ടുണ്ടായ കാര്യമല്ല. ആ ബംഗാളിക്കു്—ഘോഷെന്നാണു പേരു്—എലാനെ വളരെ ഇഷ്ടമാണത്രേ. എലാനും അതുതന്നെ മനോഭാവം.''

''ആരാണു് ഘോഷ്?''

''കപ്പലിലെ പെററിയാഫീസറാണെന്നാണു കേട്ടതു്.''

''കാര്യം ഇത്രത്തോളമെത്തിയോ?''

''എത്തി.''

''രണ്ടാഴ്ചയ്ക്കുമുമ്പു് ഞാനും തോമസ്സുചേട്ടനുംകൂടി നൃവിൻെറ വീട്ടിൽ കയറി. എന്തൊക്കെയോ ആലോചനയുണ്ടെന്നു വൃദ്ധൻ സൂചിപ്പിച്ചു. എന്തെങ്കിലും നിശ്ചയിച്ചതായി കേട്ടില്ല.'' ചിന്താധീനനായി രവീന്ദ്രൻ പറഞ്ഞു.

''കാര്യം അല്പം മുമ്പോട്ടു നീങ്ങിയിട്ടുണ്ടു്. അതാണു ഞങ്ങൾ പോർട്ടു്ബ്ലയറിലേക്കു വന്നതു്.''

രവീന്ദ്രനു മനസ്സിൽ വല്ലായ്മയുണ്ടായി. എന്നാൽ അതു പ്രകടമാകാതിരിക്കുവാൻ വളരെ കരുതി.

താങ്കിൻെറ മുഖം വിളറി വെളുത്തിരിക്കുന്നു. എന്തൊരു ശോകഭാവമാണു്!

''വരു! നമുക്കിറങ്ങാം. മഴ തോർന്നിരിക്കുന്നു.'' ഗോപിനാഥൻ എഴുന്നേററു. ''അടുത്ത മഴയ്ക്കുമുമ്പു കടയിലെത്തണം. തോമസ്സിനെക്കൊണ്ടു താങ്കിൻെറ കാര്യം നൃവിനോടു പറയിക്കണമെന്നാണു് ലക്ഷ്യം.''

അതു കേട്ടപ്പോൾ രവീന്ദ്രനു് അവരോടൊപ്പം അങ്ങോട്ടു പോകുവാൻ താൽപര്യം തോന്നിയില്ല. എങ്കിലും അവരൊന്നിച്ചു വഴിയിലേക്കു നടന്നു.

മഴ തീരെ തോർന്നിരിക്കുന്നു. എങ്കിലും കാനകളിൽക്കൂടി വെള്ളം ഊക്കോടെ നിറഞ്ഞൊഴുകുന്നു. ശബ്ദംകൊണ്ടു് അന്തരീക്ഷം മുഖരിതമാണു്.

തീരെ സന്തോഷമില്ലാത്ത രവീന്ദ്രൻ അവരുടെകൂടെത്തന്നെ നടന്നു.

കടയിലെത്തി. തോമസ്സിനെ തിരക്കിയപ്പോൾ അദ്ദേഹം എവിടെയോ പോയിരിക്കുകയാണെന്നറിഞ്ഞു.

താങ്കിൻെറ മുഖം, മൃതശരീരത്തിൻെറ മുഖംപോലെ ചൈതന്യരഹിതമായി.

''അപ്പോൾ, എന്താ അടുത്ത പരിപാടി?'' ഗോപിനാഥൻ പതുക്കെ താങ്കിനെ നോക്കി. ''കാത്തിരിക്കണോ, അതോ നാളെ

യോമറോ വന്നാൽ മതിയോ? രവീന്ദ്രൻ തോമസ്സിനോട് വിവരങ്ങൾ അറിയിക്കട്ടെ. നമുക്ക നാളെ വരാം; എന്താ?''

താങ്കിൻെറ മുഖം കണ്ടപ്പോൾ ഗോപിനാഥനു വലിയ സങ്കടം തോന്നി.

രവീന്ദ്രൻ ഒന്നും പറഞ്ഞില്ല. അവളുടെ ഹൃദയവും ആശങ്കാകുലമായി.

അല്പനേരം ആരും ഒന്നും മിണ്ടിയില്ല.

''നമുക്ക്, ഇവിടെ വന്നസ്ഥിതിക്ക്, മൂപ്പിലിനെ ഒന്നു കണ്ടുകളയാം.''— കണ്ഠമിടറി താങ്കിൻ പറഞ്ഞു.

''വേണോ?...'' ഗോപിനാഥൻ സംശയിച്ചു.

''വേണം!... കാര്യങ്ങളുടെ കിടപ്പ് എങ്ങനെയാണെന്നു് അറിയാമല്ലോ.''— താങ്കിൻ നിർബ്ബന്ധബുദ്ധിയായിരിക്കുന്നതുപോലെ അവൾക്ക തോന്നി. ''ഈ അടുത്ത വീടല്ലേ, ഒന്നു കയറാം.''

''ശരി. എന്നാലാകട്ടെ!''— ഗോപിനാഥൻ സമ്മതിച്ചു.

ഗോപിനാഥനും താങ്കിനുംകൂടി കടയിൽനിന്നു പുറത്തിറങ്ങി. ഹൃദയത്തിലെ വല്ലായ്മയുംവഹിച്ച് രവീന്ദ്രൻ മുകളിലെ മുറിയിലേക്ക പടികയറി. അവിടെയെത്തി ജനാലയ്ക്കടുത്തേക്ക ചെന്നു കമ്പിയിൽ പിടിച്ച് നൂവിൻെറ വീട്ടിലേക്ക നോക്കി നിന്നു. പുറത്ത് ആരെയും കാണാനില്ല. സാധാരണ വരാന്തയിൽ ചുരുട്ടുംവലിച്ചുകൊണ്ട് നൂ ഇരിക്കുന്നതാണു കാണുക. മുൻവശം തുറന്നുകിടക്കുകയാണെങ്കിലും നൂ അവിടെയില്ല. ഒരുപക്ഷേ, മഴകൊണ്ടു നനഞ്ഞു് ഈർപ്പമേറിക്കിടക്കുന്ന പരിസരത്തുനിന്നൊഴിഞ്ഞ് അദ്ദേഹം അകത്തിരിക്കുകയായിരിക്കും.

താങ്കിനേയും ഗോപിനാഥനേയും നൂ എങ്ങനെയാണു സ്വീകരിക്കുന്നതെന്നറിയാൻ മനസ്സിനു് ആശയുണ്ട്.

അതാ, അവർ നടന്നു വരാന്തയിലേക്ക കയറിയിരിക്കുന്നു.

അധികനേരം രവീന്ദ്രൻ ജനാലയ്ക്കസമീപം നിന്നില്ല.

കുപ്പായം അഴിച്ചിടാതെതന്നെ സ്വന്തം മരക്കട്ടിലിൽ ചെന്നിരുന്നു. തീരെ സുഖം തോന്നുന്നില്ല. വിഷാദംകൊണ്ടു മനസ്സിൽ ഈറൻബാധിച്ചിരിക്കുന്നു.

എലാനോട് തോന്നുന്ന സൗമ്യഭാവത്തിനു തകരാറുവരുമോ? ആരുമാരുമറിയാതെ ഹൃദയത്തിൽ മുളച്ചുവന്ന വിചാരങ്ങൾക്ക് ഇനി വിരാമമിടേണ്ട സാഹചര്യത്തിലേക്കാണോ നീങ്ങുന്നത്?

എലാനോടുള്ള ഭാവം വെറും സൗന്ദര്യാരാധന മാത്രമല്ലെന്നു് ഇപ്പോൾ വ്യക്തമായി. എലാൻ കൈവിട്ടുപോകുമോ? അതിലോലമായി വീശുന്ന ശീതക്കാററുപോലെ ഹൃദയത്തിൽ ദുഃഖം വ്യാപിക്കുന്നു.

കോസടിയിലേക്ക ചാരിക്കിടന്നു.

മഴയ്ക്കുശേഷം അന്തരീക്ഷം നന്നേ തണുത്തിരുന്നു. ശരീരത്തിൻെറ ക്ഷീണത്തേക്കാൾ മനസ്സിനു തളർച്ചയുണ്ട്. ഒന്നും ചെയ്യാ

നുള്ള താൽപര്യമില്ല. നിസ്സഹായതയിൽ കുടുങ്ങിയതുപോലെയുള്ള അനുഭവം ഇതിനുമുമ്പ് ഇത്ര ഉഗ്രമായി അനുഭവിച്ചിട്ടില്ല.

ഗോപിനാഥനും താങ്കിനും വരാന്തയിൽ കയറുമ്പോൾ, അകത്തെ മുറിയിൽ ചുരുട്ടുവലിച്ചുകൊണ്ടിരുന്ന ആൾ എഴുന്നേററു.

പുറത്തെ വെളിച്ചത്തിന്നെതിരെ അവരെ കണ്ടപ്പോൾ ആൾ തിരിച്ചറിഞ്ഞില്ല.

''ആരാ?'' നടുവിൽ ഇടത്തുകൈ ഊന്നിപ്പിടിച്ച്, വിമ്മിഷ്ടമുള്ള ആളെപ്പോലെ ആൾ അവരുടെ അടുത്തേക്കു വന്നു.

''എന്താ?''— അയാൾ അവരുടെ മുഖത്തേക്കു മാറിമാറി നോക്കി.

''ഓ!'' താങ്കിനെ മനസ്സിലായപ്പോൾ അഹിതം തോന്നി. അയാൾ തിരിച്ചുനടന്നു.

കാക്കി നിക്കറും അരക്കൈയൻ ഷർട്ടും ഇട്ടിരുന്ന വൃദ്ധനെ ഗോപിനാഥൻ നോക്കി മിണ്ടാതെ നിന്നു.

ക്ഷീണമുള്ള ശരീരം. നിക്കറിൻെറ അകത്ത് കമ്പുപോലെ തോന്നിക്കുന്ന കാലിൽ ജര നന്നേ ബാധിച്ചിട്ടുണ്ട്. മഞ്ഞത്തൊലിയുടെ ഉള്ളിൽ നീലനിറമാർന്ന ഞരമ്പുകൾ എഴുന്നുനില്ക്കുന്നു. മാംസളമായിരിക്കേണ്ട ഭാഗങ്ങളെല്ലാം ശോഷിച്ചിട്ടുണ്ട്. ഉള്ള മാംസംതന്നെ അയഞ്ഞുകിടക്കുന്ന തൊലിക്കുള്ളിൽ ദൃഢതയില്ലാതെ കിടക്കുകയാണെന്നേ തോന്നൂ. അരക്കയ്യൻഷർട്ടിൽക്കൂടി പുറത്തേക്കു കിടക്കുന്ന എല്ലിച്ച ബാഹുക്കൾ മെലിഞ്ഞു നീണ്ട് ക്രമത്തിലധികം നീളം തോന്നിക്കും. വട്ടത്തലയിൽ അപൂർവം മുടിയേയുള്ളു. ഉള്ളതു നരച്ചതുമാണ്. തലയെ താങ്ങിനിർത്തുന്ന കഴുത്ത്, ഒരുകെട്ടു കുഴലുകൾ ഒന്നിച്ച് അയഞ്ഞ തോൽകൊണ്ടു പൊതിഞ്ഞിരിക്കുന്നതുപോലെ തോന്നും. ഓരോ ചലനത്തിലും ഒന്നുരണ്ടു ഞരമ്പുകളെങ്കിലും എഴുന്നുവരും. മുഖത്തെ ചെറിയ കണ്ണുകൾക്കു പ്രകാശം മങ്ങിയിട്ടില്ല. ശരീരത്തിൻെറ ചൈതന്യമത്രയും ഊറിക്കൂടി ഒതുങ്ങിയിരിക്കുന്ന രണ്ടു കിണറുകൾമാതിരിയാണ് അവ.

അവിടെ ഒട്ടും സ്വാഗതമില്ലെന്നു പരോക്ഷമായി അറിയിക്കുന്നതരത്തിലാണ് വൃദ്ധൻ അവരിൽനിന്നു നടന്നൊഴിഞ്ഞത്. ഗോപിനാഥന് അതു വ്യക്തമായി തോന്നുകയും ചെയ്തു.

മടങ്ങിച്ചെന്ന് ആൾ മിണ്ടാതെയിരുന്നു ചുരുട്ടുവലിച്ചു. പുക പുറത്തേക്ക് ഊതിക്കൊണ്ടിരുന്ന അയാളുടെ താടി വിറയ്ക്കുന്നുണ്ടായിരുന്നു.

അസ്വാസ്ഥ്യതയുളവാക്കുന്ന നിശ്ശബ്ദത...

അസുഖകരമായ നിശ്ശബ്ദത...

വാചാലമായ നിശ്ശബ്ദത...

ഈ വീർപ്പുമുട്ടലിൽനിന്ന് ഒന്നു രക്ഷപ്രാപിച്ചെങ്കിൽ എന്ന് ഗോപിനാഥൻ ആശിച്ചു.

നൃ എഴുനേററു് ജനാലയ്ക്കടുത്തേക്കു സാവധാനത്തിൽ നടന്നു. കമ്പിയിൽ പിടിച്ചുനിന്നുകൊണ്ടു് പുറത്തേക്കു കാക്കിച്ചുതുപ്പി. വെറുപ്പിൻെറ ഉഗ്രതയും ഊക്കും ഉണ്ടായിരുന്ന തുപ്പു്!

ആരും ഒന്നും മിണ്ടിയില്ല.

നൃ തിരിച്ചുവന്നു് പഴയ സ്ഥാനത്തുതന്നെ ഇരിപ്പുപിടിച്ചു. കൈയിലെടുത്തിരുന്ന ചുരുട്ടു് ചുണ്ടിൽ വീണ്ടും വച്ചു. കസേര കൈയിൽ താളം പിടിച്ചുകൊണ്ടു താഴത്തേക്കു നോക്കി അദ്ദേഹം കുനിഞ്ഞിരുന്നു.

''മാമാ!'' താങ്കിൻെറ ഉണങ്ങിയ കണ്ഠത്തിൽനിന്നു് ഇടച്ചയോടെ ശബ്ദം പുറത്തുവന്നു.

''നീ ഇവിടെ കടന്നുവരരുതെന്നു് കഴിഞ്ഞതവണ പറഞ്ഞതല്ലേ?'' കോപംകലർന്ന സ്വരത്തിൽ നൃ പറഞ്ഞിട്ടു് താങ്കിനെ നോക്കി. വൃദ്ധൻ അടിമുടി വിറയ്ക്കുന്നുണ്ടായിരുന്നു.

''എത്ര നിഷേധിച്ചാലും ഞാൻ ഇവിടെ വരും.''—ദയനീയമായി താങ്കിൻ പറഞ്ഞു.

നൃ പകച്ചു് അവനെ നോക്കി.

അവിടെനിന്നു നിഷ്ക്രമിച്ചാൽ മതിയെന്നു് ഗോപിനാഥനു തോന്നി. എന്നാൽ എങ്ങനെ പോകാനാണു്?

''എത്ര വിലക്കിയാലും ഞാൻ വരും. വരാതിരിക്കാൻ വയ്യ.''

''എന്തൊരു ശല്യമാണിതു്! എന്തിനും ഒരതിരുണ്ടു്.''

''ഇല്ല! അതിരില്ലാത്ത ചില കാര്യങ്ങൾ ജീവിതത്തിലുണ്ടു്!''

നൃവിനു് ഒന്നും പറയാനുണ്ടായിരുന്നില്ല. താങ്കിനോടു വാദിച്ചിട്ടു കാര്യമില്ലെന്നു തോന്നി. നേരത്തെ തോന്നിയ കോപം വിഴുങ്ങാതെ നിവൃത്തിയില്ല. സൗമ്യഭാവം അഭിനയിച്ചുകൊണ്ടു് നൃ പറഞ്ഞു: ''എലാൻെറ കാര്യത്തിൽ നിൻെറ ആഗ്രഹം മാത്രം കണക്കാക്കിയാൽ മതിയോ? ശാന്തമായി നീ ആലോചിച്ചുനോക്കു്. അവളുടെ ഭാവിയും എൻെറ പ്രതീക്ഷകളും പ്രധാനപ്പെട്ട കാര്യങ്ങളല്ലേ? എനിക്കു് അവൾ മാത്രമേയുള്ളു. എത്രയും നല്ല ചുററുപാടിൽ അവളെ എത്തിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നതു കുററമാണോ?''

''ഞാൻ യോഗ്യനല്ലേ മാമാ?''—യാചനാസ്വരത്തിൽ, ദയനീയമായി അവൻ ചോദിച്ചു.

''അല്ലെന്നു ഞാൻ പറഞ്ഞിട്ടില്ല. എന്നാൽ നിന്നേക്കാൾ യോഗ്യരായിട്ടാരുമില്ലേ?''

''ഇല്ല. എലാനെ എന്നെപ്പോലെ സ്നേഹിക്കുന്നവർ ആരുമില്ല.''

''അതു് നിൻെറ അഭിപ്രായമല്ലേ?''

''എൻെറ അഭിപ്രായമല്ല. എൻെറ ആത്മാവിൻെറ സത്യവാചകമാണു്.'' താങ്കിൻ വിവശനായി പറഞ്ഞു.

ന്യവിനു് മറുപടി പറയാൻ തോന്നിയില്ല. അല്പനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം ഗോപിനാഥനെ നോക്കി അയാരം പതുക്കെ പറഞ്ഞു: ''ഈ ദുശ്ശാഠ്യത്തിനു് എന്താണു പോംവഴി? നിങ്ങരം തന്നെ പറയൂ. കൊച്ചുന്നാളിൽ, എലാൻെറ അമ്മ കളിക്കുട്ടികളെ നോക്കി ചില നേരമ്പോക്കുകരം പറഞ്ഞിട്ടുണ്ടു്. അതു് ആരാ പറയാത്തതു്? വളർന്നാൽ വിവേകത്തോടെ ചിന്തിച്ചറിയാൻ കഴിവുണ്ടാകണ്ടേ? വിനോദം വിനോദമായിട്ടെടുക്കുന്നതല്ലേ വിവേകം?''

''ആയിരിക്കും! വിനോദമായിരിക്കും മററുള്ളവക്കു്. എന്നാൽ എൻെറ ഹൃദയത്തിൽ അതു പുതിയ ലോകത്തിൻെറ അടിസ്ഥാനമിട്ടു. അതിൽ ഞാൻ ഒരു വലിയ പെഗോഡാ കെട്ടിയുയത്തി. അതു് അടിച്ചുടച്ചു നശിപ്പിക്കുവാൻ എനിക്കു കഴിവില്ല. അതിനു ശ്രമിച്ചാൽ അതിനോടൊപ്പം എൻ്റെ ജീവിതവും തകരും?''—താങ്കിൻെറ കണ്ണും ഇടറി. കണ്ണു നിറഞ്ഞു.

''എലാനു് ഇതിൽ വലിയ താൽപര്യമില്ല.''—ന്യ പതുക്കെ പറഞ്ഞു.

''അതു നേരല്ല. അവരംക്കു് എന്നോടു വിരോധമില്ല; തീച്ച.''

''വിരോധമില്ല, താൽപര്യവുമില്ല.''

മൗനസാക്ഷിയെപ്പോലെ ഗോപിനാഥൻ നിന്നു.

''ഇനിയും സത്യം പറയട്ടെ. മററു കാര്യങ്ങരം നിശ്ചയിച്ചു കൊണ്ടിരിക്കുകയാണു്. അതിൽനിന്നു പിന്മാറുന്ന പ്രശ്നമേയില്ല.'' വായിലിരുന്ന ചുരുട്ടു് പുറത്തേക്കു വലിച്ചെറിഞ്ഞുകൊണ്ടു് വൃദ്ധൻ ദൃഢമായി പറഞ്ഞു.

''ആ സംസാരം ഞങ്ങരം വേമ്പിയിലും കേട്ടു. അതുകൊണ്ടാണു് ഇതിനെക്കുറിച്ചു തുറന്നുസംസാരിക്കാൻ താങ്കിൻ ഇങ്ങോട്ടു വന്നതു്.''—ഗോപിനാഥൻ ക്ഷമാപണപുരസ്സരം പറഞ്ഞു.

''ചിലരെല്ലാം അക്കാര്യം അറിഞ്ഞിട്ടുണ്ടു്. നേരാണു്.''

''ഞാനെന്തു ചെയ്യണം, മാമാ?'' നിരാശയോടെ താങ്കിൻ ചോദിച്ചു. അവൻെറ കണ്ണിൽനിന്നു് ഒന്നുരണ്ടു തുള്ളികരം താഴെ വീണു.

''കുട്ടീ! നീ ലോകം കണ്ടുതുടങ്ങുന്നതേയുള്ളു. ജീവിതം മുഴുവൻ നിൻെറ മുമ്പിലുണ്ടു്. ലോകത്തിൽ ഒരു പെൺകുട്ടി മാത്രമേയുള്ളോ?''—സ്നേഹത്തോടെയാണു് ന്യ സംസാരിച്ചതു്.

''എന്നെ സംബന്ധിച്ചിടത്തോളം, ഈ ലോകത്തിൽ ഒരേയൊരു പെൺകുട്ടി മാത്രമേയുള്ളു.'' വികാരം വിതുമ്പുന്ന വിധത്തിലാണു് താങ്കിൻ വ്യക്തമാക്കിയതു്—എൻെറ ജീവിതം സാത്ഥകമാകുവാൻ അവളില്ലാതെ വഴിയില്ല.''

ന്യ പിന്നെ ഒന്നും മിണ്ടിയില്ല.

എന്താണു ചെയ്യേണ്ടതെന്നു വിവരമില്ലാതെ ഗോപിനാഥൻ നിന്നു. വാദിയും പ്രതിയും വഴിമുട്ടി നില്ക്കുന്നു. സമാന്തരമായി സഞ്ചരിക്കുന്ന അവർ ഇനി എവിടെ കൂട്ടിമുട്ടും?

ദീഘനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം ന്യ എഴുന്നേററു.

''എന്നാൽ...നിങ്ങാംക്ക്...'' —അയാഠം അതു പൂരിപ്പിച്ചില്ല.

ഗോപിനാഥന് കാര്യം വ്യക്തമായി.

വയസ്സൻ പതിഞ്ഞ കാൽവയ്പുകളോടെ നടന്നു് അകത്തെ മുറിയിലേക്കു പോയി.

ഗോപിനാഥനും താങ്കിനും തനിച്ചായി.

എത്രനേരം അവിടെ നില്ക്കാനൊക്കും?

''എവിടെപ്പോകാൻ...?'' ഗദ്ഗദത്തോടെ താങ്കിൻ പറഞ്ഞു.

''വന്നിടത്തേക്കുതന്നെ!''—ഗോപിനാഥൻ അവന്റെ തോളിൽ തടവിക്കൊണ്ടു പറഞ്ഞു.

പിന്നെയും കുറേനേരം അവർ അവിടെ നിന്നു.

ന്യ പുറത്തുവന്നില്ല.

സമയം ഇഴഞ്ഞുനീങ്ങി. പലകഭിത്തിയിൽ പററിക്കൂടി ഇര തേടിക്കൊണ്ടിരുന്ന പല്ലികഠം പലവുരു ചിലച്ചു. അവയുടെ ശബ്ദത്തിനു് എന്തു മുഴക്കമൊണു്!

''നമുക്കു പോകാം.''—താങ്കിൻ നിരാശനായി പറഞ്ഞിട്ടു് തിരിഞ്ഞു. അവർ പുറത്തിറങ്ങി നടന്നു. താങ്കിന്റെ നിഴൽപോലെ ഗോപിനാഥൻ നിശ്ശബ്ദനായി അവനെ അനുഗമിച്ചു.

സ്വന്തം വീടിന്റെ മുകളിലത്തെ നിലയിൽ നിന്നിരുന്ന രവീന്ദ്രൻ, അവർ ഇറങ്ങിപ്പോകുന്നതു കണ്ടു. അവൻ അവിടെ നിർന്നിമേഷനായി നില്ക്കുകയാണു്...

എലാനെക്കുറിച്ചുള്ള ചിന്ത ഹൃദയത്തിൽനിന്നു് ഒഴിയുന്നില്ല.

''എന്തായിഷ്ടാ, താനെവിടെയായിരുന്നു?'' ഇടിമുഴക്കംപോലെ തോമസ്സിന്റെ ശബ്ദം രവീന്ദ്രന്റെ ചെവിയിൽ വന്നലച്ചു.

''ഒന്നുമില്ല.'' അവൻ അറിയാതെ പറഞ്ഞു.

''ഒന്നുമില്ലേ?'' തോമസ് പൊട്ടിച്ചിരിച്ചു. ''എന്തോന്നാ ഇല്ലാത്തെ?''

രവീന്ദ്രൻ ഇളിഭ്യച്ചിരിയോടെ തോമസ്സിനെ നോക്കി.

''എന്താ, നിനക്കൊരു വാട്ടം?'' തോമസ് ചുഴിഞ്ഞു ചോദിച്ചു. ''ബർമ്മക്കാരിപ്പെണ്ണു് മനസ്സിൽ കുടുങ്ങിയോ?''

രവീന്ദ്രൻ ഞെട്ടി.

''എന്താ ഞെട്ടുന്നെ?'' പൊട്ടിച്ചിരിച്ചു് തോമസ് ചോദിച്ചു. ''തത്തമ്മപോലുള്ള പെണ്ണു്. ആരെയും വശീകരിക്കും. താൻ അവളുടെ ചിരിയിൽ കുടുങ്ങരുതു്. കുടുങ്ങിയാൽ ഫലമില്ല. വെറുതെ കൊതിയൂറുന്നതെന്തിനാ?'' വിനോദം പ്രകടിപ്പിച്ചാണു് തോമസ് സംസാരിച്ചതു്. രവീന്ദ്രനു് വേദനയാണു തോന്നിയതു്.

''ചേട്ടനെന്തൊക്കെയാ പറയുന്നെ?''—രവീന്ദ്രൻ കലമ്പിക്കൊണ്ടു പറഞ്ഞു മുഖം തിരിച്ചു.

''അല്ല, വല്ലതും മനസ്സിലൊണ്ടെങ്കിൽ, ആ വെള്ളം അങ്ങു വാങ്ങിവെച്ചേരു്! പെണ്ണു് വേറൊരുത്തനെ നിശ്ചയിച്ചു കഴിഞ്ഞു.''

രവീന്ദ്രൻ തിരിഞ്ഞുനോക്കിയില്ല.

''ഒന്നുരണ്ടു മാസത്തിന്നുള്ളിൽ അവരു ഘോഷിൻെറകൂടെ പോകുന്നതു കാണാം. പിന്നെ നിൻെറ ഈ ശ്വാസംമുട്ടൽ തീരും.'' കളിയാക്കുന്ന സ്വരത്തിലാണു് തോമസ് സംസാരിച്ചതു്. ''കെളവൻ എല്ലാം നിശ്ചയിച്ചുകഴിഞ്ഞു. രണ്ടുമൂന്നു ദിവസം മുമ്പു് എല്ലാം എന്നോടു വിശദമായി പറഞ്ഞു.''

രവീന്ദ്രൻ മിണ്ടാതെ നിന്നതേയുള്ളു.

''അതിരിക്കട്ടെ, താൻ വല്ലതും കഴിച്ചോ? അതോ, വെറുംവയററിലാണോ ഇവിടെ നിന്നു കൊതിയൂറുന്നതു്? വാ, നമുക്കു പോയി ആഹാരം കഴിക്കാം.'' തോമസ് കുപ്പായം ഊരിയിട്ടശേഷം പടിയിറങ്ങി.

ഉണ്ണാൻ താൽപര്യം തോന്നുന്നില്ലെങ്കിലും രവീന്ദ്രൻ തോമസ്സിനെ പിൻതുടന്നു.

ശാപ്പാടുകഴിച്ചുതുടങ്ങുന്നതുവരെ അവർ വിശേഷിച്ചൊന്നും പറഞ്ഞില്ല.

''താനൊന്നും വിചാരിക്കരുതു്. ഞാൻ നേരമ്പോക്കു പറഞ്ഞതാ.''—രവീന്ദ്രൻെറ മങ്ങിയ മുഖവും മൗനവും കണ്ടു് തോമസ് പറഞ്ഞു. ''വെറുതെ തന്നെ ഇളക്കാൻ പറഞ്ഞതാ, കേട്ടോ?'' ആശ്വസിപ്പിക്കുന്നതരത്തിൽ തോമസ് സംസാരിച്ചു.

''എനിക്കതറിയാം.'' രവീന്ദ്രൻ ചിരിക്കാൻ ശ്രമിച്ചു.

''നുവിൻെറ ചരിത്രം വളരെ നീണ്ട ഒന്നാ. എല്ലാം എന്നോടു് അയാരു പലപ്പോഴായി പറഞ്ഞിട്ടുണ്ടു്.'' ചവയ്ക്കുന്നതിനിടയിൽ തോമസ് പറഞ്ഞു. ''സെല്ലുലാർജയിലിലെ ഒരു വാർഡനായിരുന്നു. അടുത്തുൺപററിയശേഷം ഇവിടെ താമസിക്കുകയാ. അയാളുടെ ചില ബന്ധുക്കരു വേബിയിലുണ്ടു്. മായാബന്തറിൻെറ അടുത്തുള്ള ഒരു കൊച്ചുഗ്രാമം. ഇവിടെനിന്നു് നൂററിനാല്പതോളം കിലോമീററർ വടക്കു്. മദ്ധ്യ ആൻഡമാൻ ദ്വീപിൻെറ വടക്കേയററം. സായിപ്പന്മാക്കു് കാരേൻസിനോടു വലിയ പ്രിയമായിരുന്നു. എല്ലാരും ക്രിസ്ത്യാനികളാ. മിഷണറിമാരാരോ ആണത്രേ ഇവരെ ആൻഡമാനിലേക്കു കുടിയേററിയതു്.'' ആഹാരം കഴിക്കുന്നതിന്നിടയിൽ നിത്തിനിത്തിയാണു് തോമസ് അത്രയുമറിയിച്ചതു്. രവീന്ദ്രൻ ശ്രദ്ധയോടെ കേട്ടുകൊണ്ടിരുന്നു.

''വീട്ടുവരാന്തയിൽ മിണ്ടാപ്പൂച്ചയെപ്പോലെയിരിക്കാറുള്ള ആ വയസ്സൻ ഒരു ശുദ്ധനാ. പാവം! അയാരു വത്തമാനം പറയുമോ എന്നു സംശയം തോന്നും. എന്നാൽ വാസ്തവം നേരേ മറിച്ചാ. പ്രിയമുള്ളവരെ കിട്ടിയാൽ വാചാലനാകും. പഴയ കഥകരു അവസാനമില്ലാതെ പറയും. എല്ലാം പഴയ പുരാണംതന്നെ.''

തോമസ് ചിരിച്ചു. ''സ്വല്പം അകത്തു ചെന്നാൽ പിന്നെ പറയേണ്ടാ! ഞങ്ങളൊന്നിച്ചു കൂട്ടുകൂടെ കൂടാറുണ്ടായിരുന്നു. എന്നാൽ ഇന്നു വയ്യാതായി. ഡോക്ടറന്മാർ പറഞ്ഞിട്ടുണ്ട് തൊട്ടുപോകരുതെന്ന്. ലിവറൊക്കെ തീർന്നിരിക്കുകയാണത്രേ!''

രവീന്ദ്രൻ കഥ മൂളിക്കേട്ടതല്ലാതെ ഒന്നും പറഞ്ഞില്ല. തോമസ് കഥ പറയാൻ തുടങ്ങിയാൽ, അവിരാമമായി തുടർന്നുകൊള്ളുമെന്നതാണ് അവൻെറ അനുഭവം.

''നുവിൻെറ ഭാര്യ—ആദ്യത്തെ ഭാര്യ—പോർട്ട്ബ്ലയറിലെ ബ്യൂട്ടിയായിരുന്നത്രേ!'' തോമസ് ചിരിച്ചശേഷം തുടർന്നു. ''നല്ലതുപോലെ ഡാൻസ്ചെയ്യും. ഒന്നാന്തരം ഇംഗ്ലീഷ് പറയും. പെരുമാററത്തിനു വിദഗ്ദ്ധ. ഏതു കമ്പനിയിലും ഇണങ്ങും. ഇത്രയും പോരേ സൊസൈററി ലേഡിയാകുവാൻ? സായിപ്പന്മാരുടെ ഏതു പാർട്ടിക്കും മിസ്സിസ് നു കാണും. ഭർത്താവ് വാർഡനായിരുന്നെങ്കിലും, ഭാര്യ ഹൈസൊസൈററി ലേഡിയായി. 'നുവിൻെറ തൊപ്പിയിലെ തൂവൽ!'—എന്നാണ് സായിപ്പ് അവളെ വിളിക്കുക.' തോമസ് ഊണു നിർത്തിയിട്ട് തൃപ്തിയോടെ ചിരിച്ചു. ''സായിപ്പന്മാരുടെ വിരസമായ ജീവിതത്തെ അവരം പ്രസന്നമാക്കിയെന്നാണ് അനുഭവസ്ഥർ പറയുന്നത്.''

തോമസ് ദീർഘനിശ്വാസം വിട്ടു.

''എന്നാൽ, കഷ്ടമെന്നല്ലാതെ എന്തു പറയാൻ? കൂട്ടുകാരുമൊത്തു പിക്നിക്കിനു പോയ മിസ്സിസ് നുവിന് ഒരപകടമുണ്ടായി. കോർബിൻസ്കോവിൽവച്ച്. ചിപ്പികൾ ശേഖരിച്ചുകൊണ്ട് കടപ്പുറത്തിന്നടുത്തുള്ള പാറക്കൂട്ടങ്ങളിൽ നടക്കുമ്പോൾ കാൽ തെററി വീണു. വല്ലാത്ത വീഴ്ച. കൂടെയുണ്ടായിരുന്നവർ ഒരുതരത്തിൽ അവരെ എടുത്തുകൊണ്ടു വന്നു. മൂന്നുമാസം ആശുപത്രിയിൽ കിടന്നു. അകത്തെവിടെയോ രക്തം വാർന്നുവരുന്നതാണ് തകരാറ്. ഒടുവിൽ റങ്കൂണിൽ കൊണ്ടുപോയി. ഫലമൊന്നുമുണ്ടായില്ല. അവളുടെ ശവം ഇവിടെ കൊണ്ടുവന്നില്ല.''

തോമസ്സിൻെറ സംസാരത്തിൽ രവീന്ദ്രനു കൂടുതൽ കൂടുതൽ കൗതുകമുണ്ടായി.

''ഏതാണ്ട് ഒരു കൊല്ലത്തോളം ഒന്നിലും ഒരു താൽപര്യവുമില്ലാതെ അവധൂതനെപ്പോലെ നു ജീവിച്ചു. ഭാര്യയുടെ വേർപാടു വരുത്തിയ വേദന അയാൾക്കു സഹിക്കുവാൻ സാധിച്ചില്ല. എല്ലാം നഷ്ടപ്പെട്ട ഒരു മനുഷ്യൻ! എന്നാൽ നുവിനെ പിന്നെ ജീവിതത്തിലേക്കു വീണ്ടെടുത്തത് എലാൻെറ അമ്മയായിത്തീർന്ന വനിതയാണ്. ആദ്യ ഭാര്യയുടെ ഇളയ സഹോദരി. എന്നാൽ നുവിൻെറ സ്വാധീനത്തിൻെറ യുഗം അസ്തമിച്ചുകഴിഞ്ഞിരുന്നു പകരം സഹതാപത്തിൻെറ ഒരു പ്രപഞ്ചം അയാൾക്കു കിട്ടി. സായിപ്പന്മാരുടെ ഗുണം അതിലാണു നാം കാണേണ്ടത്. വേബിയിൽ കുറെയേറെ സ്ഥലം നുവിനു കൊടുത്തു. നല്ല ഒരു വീടും. ഒരു കൊല്ലത്തേക്കു്

അവധിയും. മററു ബന്ധുക്കളോടൊത്തു്, ശുശ്രൂഷ സ്വീകരിച്ചു് അയാറം വിശ്രമിച്ചു. തകർന്ന ജീവിതത്തെ തളിരണിയിക്കുവാൻ സ്നേഹത്തിനും സഹതാപത്തിനും സാധിക്കുമെന്നു് കാലം തെളിയിച്ചു.'' തോമസ് നെടുവീർപ്പിട്ടു. കുറേനേരം നിശ്ശബ്ദനായിരുന്നു് ആഹാരം കഴിച്ചു. കൈ കഴുകിയശേഷം ബെഞ്ചിൽത്തന്നെയിരുന്നു. രവീന്ദ്രൻ ആഹാരം കഴിച്ചുകഴിഞ്ഞിരുന്നില്ല.

''എല്ലാവക്കും അങ്ങനെ ഭാഗ്യമുണ്ടായെന്നു വരുകയില്ല.'' തോമസ്സിൻെറ മുഖം മ്ലാനമായിരുന്നു. എപ്പോഴും പടക്കംപൊട്ടുന്ന തരത്തിൽ പൊട്ടിച്ചിരിക്കാറുള്ള തോമസ്സായിരുന്നില്ല അവിടെയിരുന്നതു്. രവീന്ദ്രൻ അത്ഭുതപ്പെട്ടു. ശൂന്യതയിലേക്കു നോക്കുന്നതു പോലെ അർത്ഥമില്ലാതെ നോക്കിക്കൊണ്ടിരിക്കുകയാണു് തോമസ്.

''രവീ! നിനക്കു തോന്നും എൻെറ ജീവിതവും പ്രസന്നമായ ഒന്നാണെന്നു്. എന്നാൽ പുറമേ കാണുന്ന വാചാലതയും വിനോദവുമെല്ലാം അകത്തനുഭവപ്പെടുന്ന ഏകാന്തതയെ ഞെക്കിക്കൊല്ലാനുള്ള പരിശ്രമത്തിൻെറ ഫലം മാത്രമാണു്.''

രവീന്ദ്രനു് ഒന്നും പിടികിട്ടിയില്ല. അവൻ എഴുനേററു് കൈ കഴുകി തിരിച്ചുവന്നു.

അവർ ഒന്നിച്ചു പടികയറി മുറിയിലേക്കു പോയി.

തോമസ് അയാളുടെ കട്ടിലിലിരുന്നു. രവീന്ദ്രൻ കസേരയിലും.

തോമസ്സിനെ ഇങ്ങനെ മ്ലാനനായി മുമ്പു കണ്ടിട്ടില്ല.

''വക്കത്തു പച്ചപ്പുൽ പിടിച്ചു കിടക്കുന്നുണ്ടു്. എന്നാൽ അതിൻെറ അപ്പുറത്തോ? ഉണങ്ങി വരണ്ടു കിടക്കുന്ന മണൽക്കാടു്! എൻെറ ഹൃദയം ഒരു വലിയ മണൽക്കാടാണു്!''

എന്താണു് തോമസ് ഇങ്ങനെ പറയാനുള്ള കാരണം?

''അതൊന്നും ഞാൻ പറയുന്നില്ല. എങ്കിലും ഇടിമുഴക്കംപോലെ ആ ചിന്ത എൻെറ ഹൃദയത്തിലും മുഴങ്ങി പ്രതിധ്വനിക്കാറുണ്ടു്. ഒരു ജീവിതത്തിൽ എന്തൊക്കെയാണു സംഭവിച്ചുകൂടാത്തതു്? എന്തും സംഭവിക്കാവുന്ന മറെറാരു മണ്ഡലവുമില്ല ജീവിതംപോലെ. മററുള്ള ഏതിനും ചില നിശ്ചിതത്വങ്ങളുണ്ടു്. എന്നാൽ മനുഷ്യൻെറ ജീവിതത്തിനു മാത്രം അങ്ങനെയൊന്നില്ല. അവിടെ എന്തും നടക്കാം. മനുഷ്യനു പിറവി നല്കുന്ന പ്രപഞ്ചത്തേക്കാറം എത്രയോ വിശാലമാണു് അവൻെറ ജീവിതമെന്ന പ്രപഞ്ചം! ഞാൻ വേദാന്തം പറയുകയല്ല. അനുഭവംകൊണ്ടു പറയുന്നതാണു്.'' മനസ്സിലെ വിഷമചിന്തകറം തെറിപ്പിച്ചുകളയുവാൻ തോമസ് ശ്രമിക്കുകയാണെന്നു് രവീന്ദ്രനു തോന്നി. അവൻ എന്തോ പറയുവാൻ തുടങ്ങിയെങ്കിലും, അതാരംഭിക്കുവാൻ അവസരം നല്കാതെ തോമസ് തുടൎന്നു: ''ങാ, അതു പോട്ടെ. ന്യ വീണ്ടും പോർട്ട് ബ്ലയറിൽ വന്നു ജോലിയിൽ പ്രവേശിച്ചു. ശാന്തമായ ജീവിതം. രണ്ടുമൂന്നുകൊല്ലം കഴിഞ്ഞാണു് എലാൻ ജനിച്ചതു്. എന്നാൽ സുഖം

നീണ്ടുനിന്നില്ല. നീ കണ്ടിട്ടില്ലേ? ചിലതരം ചെടികൾ ഒരിക്കലേ പുഷ്പിക്കൂ. പൂവ് കായായി കായിലെ വിത്ത് മുററി മൂത്തു കഴിയുമ്പോൾ ചെടി നശിച്ചിരിക്കും. അതുപോലെയായിരുന്നു എലാൻെറ അമ്മയുടെ കഥയും. പ്രസവത്തിനുശേഷമുണ്ടായ അരിഷ്ടതകൾക്ക് അവസാനമില്ല. ആ അമ്മ നിത്യരോഗിണിയായി. എലാനു് അഞ്ചാറുവയസ്സുവരെ അങ്ങനെ തുടന്നു. തള്ള മരിച്ചു.''

''മരിച്ചു?''

''ങാ, നൂവിൻെറ ജീവിതത്തിലെ അന്ധകാരത്തിൽ വെളിച്ചം വിതറിയിരുന്ന ദീപം പൊലിഞ്ഞു. എന്നാൽ ആ ദീപത്തിൽനിന്നു കൊളുത്തിയ ഒരു കൊച്ചു നെയ്ത്തിരി അവശേഷിച്ചു. അതുകൊണ്ട് മുററിയ ഇരുട്ട് മുമ്പത്തെപ്പോലെ നൂവിനെ ഗ്രസിച്ചില്ല. അവളുടെ അമ്മയും അച്ഛനുമെല്ലാം നൂതന്നെയായി. എലാനെ വളർത്താനുള്ള വ്യഗ്രത അയാളുടെ വേദനയെ തടുക്കുവാനുള്ള കവചമായി. അങ്ങനെ വളർന്ന കുട്ടിയാണ് ഇവിടെ ഇന്നു കാണുന്ന ആ കൊച്ചു സുന്ദരി.''

തോമസ്സിനു പഴയ പ്രസന്നത വന്നുതുടങ്ങിയതായി രവീന്ദ്രനു തോന്നി. ''ഇന്ന് നൂവിൻെറ ചിന്ത മുഴുവൻ എലാനെക്കുറിച്ചു മാത്രമാണ്. അതു സ്വാഭാവികവുമാണ്. അയാളെ താങ്ങിനിത്തുന്ന നെടുംതൂണാണ് ഈ പെൺകുട്ടി. 'ഇവളെ കൊള്ളാവുന്ന കൈയിൽ കൊടുത്തുകഴിഞ്ഞാൽ എൻെറ കത്തവ്യം കഴിയും. പിന്നെ എനിക്ക് ഇവിടെനിന്നു പോകാനുള്ള സമയമാകും.' കുറച്ചുദിവസം മുമ്പ് നൂ എന്നോടു പറഞ്ഞു.''

തോമസ് എഴുന്നേററു് ജനാലയ്ക്കടുത്തു പോയി താഴത്തെ വീട്ടിലേക്കു നോക്കി കുറെനേരം നിന്നു.

''ഓരോ മനുഷ്യനും ഓരോ ദ്വീപാണ്. ആഴവും പരപ്പുമുള്ള ജീവിതസാഗരത്തിലെ ദ്വീപുകൾ. അനന്തവിശാലമായ ആ സാഗരം അതിരില്ലാത്ത ദുഃഖമാണ്. ചിലപ്പോൾ ആഴിയിലെ അതിഗംഭീരങ്ങളായ അലകൾ ദ്വീപുകളെ തല്ലിത്തകത്ത് സ്വന്തം സാമ്രാജ്യം കൂടുതൽ വിപുലമാക്കുന്നു. ചിലത് അലകളെ അതിജീവിച്ച് രക്ഷപ്പെട്ട് കുറേനാൾ കഴിയും. എങ്കിലും എല്ലാം ഒരിക്കൽ ഈ മഹാസമുദ്രത്തിൽ ആണ്ടുപോകാനുള്ളതാണ്.'' ജനാലക്കമ്പിയിൽ പിടിച്ചു തിരിഞ്ഞുനിന്നാണ് തോമസ് സംസാരിച്ചതു്. അയാളുടെ പെരുമാററത്തിൽ രവീന്ദ്രൻ നാടകീയത ദശിച്ചു. ''അണ്ഡകടാഹത്തിൽ ഇരുട്ടാണ് നിയമം. വെളിച്ചം അപവാദവും. ആരൊക്കെ എന്തൊക്കെ പറഞ്ഞാലും, ആവലാതിപ്പെട്ടാലും ഇതിന്നൊരു മോചനമില്ല.''—തോമസ് മടങ്ങിവന്നു് കട്ടിലിൽ ഇരുന്നു.

നിശ്ശബ്ദത... സവ്വത്ര മൂകത...

നിശ്ശബ്ദതയിൽനിന്നു രക്ഷപ്പെടുവാനായി രവീന്ദ്രൻ താഴത്തേക്കു പോയി. എത്രനേരം മൂർച്ഛിച്ചുനില്ക്കുന്ന സാഹചര്യത്തിൽ കഴിയാനൊക്കും?

താഴെ ചെന്നപ്പോഠം പയ്യനല്ലാതെ മററാരുമുണ്ടായിരുന്നില്ല. സമയം രണ്ടുമണിയായിരിക്കും.

കുറേനേരം മിണ്ടാതെ അവിടെയിരുന്നു.

''തോമസ്സുണ്ടോ?'' രണ്ടുമൂന്നു ചെറുപ്പക്കാർ കടയിലേക്കു കയറിവന്നു.

''ഉണ്ട്. ഉറക്കമായിരിക്കും.'' യാന്ത്രികമായി രവീന്ദ്രൻ മറുപടി പറഞ്ഞു.

''മൂപ്പരെ കണ്ടിട്ടു പോകാം. കുറച്ചുനേരം ഇവിടെയിരിക്കാം.'' കൂട്ടുകാരോടു തിരിഞ്ഞു് ചെറുപ്പക്കാരൻ പറഞ്ഞു.

''വിളിക്കണോ?''—രവീന്ദ്രൻ ചോദിച്ചു.

''വേണ്ടാ. തിരക്കില്ല.''

പയ്യൻ ഇട്ടുകൊടുത്ത കസേരകളിൽ ആഗതർ ഉപവിഷ്ടരായി.

''ഞങ്ങഠം രങ്കത്തുകാരാണു്; ആറേഴ ദിവസം കഴിഞ്ഞു് അടുത്ത ബോട്ടിലേ മടങ്ങൂ. എൻെറ പേരു് സുധാകരനെന്നാ. ഇവർ കൂട്ടുകാർ.''

''ഞാൻ പുതിയ ആളാണു്. വന്നിട്ടു് അധികമാസങ്ങളായില്ല. എല്ലാവരെയുമൊക്കെ പരിചയപ്പെട്ടുവരുന്നതേയുള്ളു.'' രവീന്ദ്രൻ ക്ഷമാപണസ്വരത്തിൽ പറഞ്ഞു. ''രവീന്ദ്രൻ എന്നാണു് എൻെറ പേരു്.''

''രങ്കത്തെ തഹസീൽദാരാ ഞാൻ. ആഫീസ്കാര്യം സംബന്ധിച്ചു വന്നു. തോമസ് എൻെറ ഇഷ്ടനാണു്.''—സിഗരറ്റു് കൊളുത്തിക്കൊണ്ടു പറഞ്ഞു. ''ഈ നാട്ടുമായി ഇണങ്ങിച്ചേരാൻ കുറച്ചു സമയം പിടിക്കും. ഇഷ്ടപ്പെട്ടാൽ ഇവിടം വിടുകയില്ല. ഇഷ്ടമാകാഞ്ഞാൽ എങ്ങനെയെങ്കിലും കടലിന്നപ്പുറത്തു് ഇറങ്ങിയാൽമതിയെന്നു തോന്നും.''—സുധാകരൻ ചിരിച്ചു. ''കുറേനാഠം ഇവിടെ കഴിയുമ്പോഠം മററു ലോകമൊന്നുമില്ലെന്നു തോന്നും.''

രവീന്ദ്രൻ ചിരിച്ചു.

''പിന്നെ ഒരു കാര്യം. ജനപദങ്ങഠം വേരുപിടിക്കുന്നതും വളരുന്നതും വലുതാകുന്നതും കൺമുമ്പിൽ കാണാൻ അധികം സ്ഥലങ്ങളിൽ സംഗതിവരുകയില്ല. ഇവിടെ അതു നിങ്ങഠംക്കു കാണാം. സൃഷ്ടിയും വളർച്ചയും കാണാൻ സാധിക്കുന്നതു് രോമാഞ്ചമുളവാക്കുന്ന കാര്യമാണു്. മററുള്ളിടത്തു് ചരിത്രം നമ്മെ ശ്വാസംമുട്ടിക്കുന്നു. ഇവിടെ നാം ചരിത്രം സൃഷ്ടിക്കുന്നു. എന്നെ ഈ കന്നിമണ്ണു് ആകർഷിച്ചതു് അതുകൊണ്ടാണു്.'' സുധാകരൻെറ മുഖം പ്രസന്നമാകുന്നതും പ്രഫുല്ലമാകുന്നതും രവീന്ദ്രൻ കണ്ടു. വെറുതെ പുറംപൂച്ചുപറയുകയല്ല, സ്വയം അനുഭവിച്ചതു് പ്രകടിപ്പിക്കുകയാണു ചെയ്യുന്നതെന്നു തോന്നി. യുവസഹജമായ ഉത്സാഹപ്രഹർഷം ഓരോ വാക്കിലും മുഴങ്ങിനിന്നിരുന്നു. ഇവിടെ ജീവിച്ചു് കർത്തവ്യനിരതനായി കഴിയുന്ന ഒരുത്സാഹശീലനെ രവീന്ദ്രൻ ആദ്യമായി കണ്ടെത്തിയിരി

ക്കന്നു. ആവലാതികളില്ല. പ്രവൎത്തിക്കുവാനുള്ള ആവേശത്തിൻെറ അതിരില്ലാത്ത സാഗരം അയാളിൽ അലയടിക്കുകയാണു്.

നടുക്കുകൂടി വകുത്തു് പിറകോട്ടു ചീകിവച്ചിരിക്കുന്ന ചുരുണ്ട മുടി. നെററിത്തടത്തിനു് വിശാലത തോന്നും. വടിവൊത്ത നാസിക. കറുത്തു ഭംഗിയുള്ള പുരികങ്ങാം. വെട്ടിനിൎത്തിയിട്ടുള്ള കമ്പിമീശ. മാംസളമായ കവിൾത്തടങ്ങാം. മീശ വടിച്ച നീലിമ വ്യാപിച്ചിട്ടുള്ള താടി. വട്ടമുഖം. കടഞ്ഞെടുത്തതെന്നു തോന്നുന്ന കണ്ഠം. വിരിമാറിൽ വളൎന്നു തഴച്ചുനില്ക്കുന്ന രോമരാജി. ആകപ്പാടെ ആരോഗ്യവും ശക്തിയും ദ്യോതിപ്പിക്കുന്ന ആകാരം. സുധാകരനോടു് എന്തെന്നില്ലാത്ത ബഹുമാനവും സ്നേഹവും രവീന്ദ്രനു തോന്നി.

''ഇവിടത്തെ കാടു പൊതിഞ്ഞുകിടക്കുന്ന മണ്ണു്, പൊന്നുവിളയിക്കുന്ന കൃഷിഭൂമികളായി ഒരുകാലത്തു രൂപംകൊള്ളും. ആ മഹത്തായ പരിശ്രമത്തിൽ പങ്കാളികളായിത്തീരുവാൻ, മണ്ണു് മനുഷ്യരെ മാടിവിളിക്കുകയാണു്. അതു കാണാനും ചെവിക്കൊള്ളാനും കഴിവുള്ളവർ ഇവിടെ വരുന്ന കാലം ആരംഭിച്ചു. ഇവിടെ ഒരു മഹത്തായ യജ്ഞം ആരംഭിച്ചിരിക്കുന്നു. അതിനെക്കുറിച്ചു പറയുവാൻ തുടങ്ങുമ്പോാം എൻെറ ശരീരവും മനസ്സും തരിക്കും.''—സുധാകരൻ ചിരിച്ചു. ''മറെറാന്നും വിചാരിക്കരുതു്. എൻെറ വായാടിത്തം ക്ഷമിക്കണം.'' കൂടെ ഉണ്ടായിരുന്നവർ ചിരിച്ചു. രവീന്ദ്രനും അതിൽ പങ്കുകൊണ്ടു. എന്തെന്നില്ലാത്ത ഉണൎവ്വു് എല്ലാവൎക്കും തോന്നി.

''അല്ല ഇഷ്ടാ! തൻെറ സംസാരം കേട്ടു് ഞാൻ ഇങ്ങോട്ടു് ഇറങ്ങിവന്നതാ!'' അവരുടെ അടുത്തേക്കു് സുസ്മേരവദനനായി വന്ന തോമസ് പറഞ്ഞു.

''രാജാവു് പള്ളിക്കുറുപ്പുകൊള്ളുകയാണെന്നാണല്ലോ വിചാരിച്ചതു്!'' സുധാകരൻ തോമസ്സിനെ നോക്കി മന്ദഹസിച്ചു.

''ഊണുകഴിഞ്ഞു് ഒന്നു കിടക്കാമെന്നുകരുതി മുകളിൽ പോയതാ. അപ്പോഴാ തൻെറ പ്രസംഗത്തിൻെറ പ്രതിധ്വനി അവിടെ വന്നു മുട്ടിവിളിച്ചതു്!'' തോമസ് അടുത്തു കിടന്ന സ്ററൂളിൽ ഇരുന്നു.

''ആൻഡമാനെക്കുറിച്ചു പറയുവാൻ തുടങ്ങുകയായിരുന്നു രവീന്ദ്രനോടു്.''

''കൊള്ളാം! അവനേയും ഇവിടെ കെട്ടണം. തൻെറ കൈയിലകപ്പെട്ടാൽ അതു നടന്നതുതന്നെ!'' ഉറക്കെ ചിരിച്ചുകൊണ്ടു്, അടുത്തിരുന്ന സുധാകരൻെറ തോളിൽ, തോമസ് തട്ടി.

''തൻെറ അടുത്തിരുന്നു സംസാരിക്കുവാൻ പേടിയാ! ആ ഇരുമ്പുകൈ എപ്പോഴാ തോളിൽ വീഴുന്നതെന്നു വിചാരിക്കാനൊക്കത്തില്ല.'' സുധാകരൻ ചിരിച്ചു.

''പണ്ടത്തെ പോലീസല്ല്യോ, തഴമ്പുള്ള കൈയാ.'' കൈ കാട്ടിക്കൊണ്ടു് തോമസ് പറഞ്ഞു. ''അതിരിക്കട്ടെ, താൻ കല്യാ

ണംകഴിഞ്ഞെന്നു കേട്ടല്ലോ. പെൺകൊച്ചിനെ രങ്കത്തെ ഓണം കേറാമൂലയിൽ കൊണ്ടിട്ടിരിക്കുകയാണോ?''

''ഓ! അവരു രങ്കത്തുണ്ടു്. അവിടെ വന്നാൽ ഒരു ശാപ്പാടു തരാം. പിന്നെ, തനിക്കു വേണ്ട ദ്രാവകം എൻെറ പക്കലില്ല. പോരുമ്പോ രണ്ടു കുപ്പികൂടി കരുതിക്കോ! നല്ല പന്നിയിറച്ചി കിട്ടും. കാട്ടുപന്നി.''

''ശാപ്പാടിനുവേണ്ടി രങ്കത്തുവരെ വരണമല്ലോ. എന്നാലും വിടുന്നില്ല. വിരുന്നുണ്ടിട്ടും കുറേനാളായി.''

''രവീന്ദ്രനെക്കൂടി കൂട്ടിക്കൊണ്ടു വരൂ.''

''താൻ വന്നതു നന്നായി. നമ്മുടെ കട അവിടെ തുടങ്ങുന്ന കാര്യം ഇനി നീട്ടിവയ്ക്കുന്നില്ല. രവീന്ദ്രനെ അവിടത്തെ ആളാക്കുവാനാണു പ്ലാൻ.''

''നന്നായി! എന്നാൽ തൊടങ്ങു്! വെറും വാചകത്തിൽ നില്ക്കാതെ കാര്യം നടത്തു്!''

''വാചകമൊന്നുമല്ല. സൗകര്യമായ ഒരു സ്ഥലം ശരിപ്പെടുത്താമെന്നു സർദാർജി ഏററിട്ടുണ്ടു്. അതു തയ്യാറായാൽ തോമസ്സിൻെറ കട രങ്കത്തു തുടങ്ങും. താൻ വേണമെങ്കിൽ ഉൽഘാടിച്ചോ!'' സുധാകരൻെറ തോളിൽ തട്ടിയിട്ടു് തോമസ് ഉറക്കെ ചിരിച്ചു.

''സർദാർജി സമ്മതിച്ചോ? അതായിരിക്കും സർദാർജിയുടെ വീടിനടുത്തു പുതിയ ഒരു കെട്ടിടത്തിൻെറ പണി നടക്കുന്നതു കണ്ടു. ഓ സാമാന്യമനുഷ്യൻ! അധ്വാനത്തിൻെറ ബാലപാഠം പഠിക്കുവാൻ ദക്ഷിണ കൊടുത്തു നാം അദ്ദേഹത്തിനു ശിഷ്യപ്പെടണം.''

''ആളുകളെ കണ്ടുപിടിക്കുവാൻ തോമസ് വിദഗ്ധനാണെന്നു പാ!'' ആത്മപ്രശംസയോടെ തോമസ് പറഞ്ഞു.

''വീമ്പു കൂടുതലുണ്ടെങ്കിലും തോമസ് വീരനാ.'' സുധാകരൻ ചിരിച്ചു.

''തൻെറ സഹായവും നല്ലതുപോലെ വേണം.''

''അതു ചോദിക്കാനെന്തിരിക്കുന്നു? പണ്ടത്തെ രങ്കത്തല്ലാ ഇന്നത്തേതു്. എന്തൊക്കെ പണികളാ നടന്നുകൊണ്ടിരിക്കുന്നതെന്നോ! താമസിയാതെ ഒന്നാന്തരം ജെട്ടി തീരും. അതു വന്നാൽ ആളുകളു അവിടേക്കു് ഓടിക്കൂടും.''

''താൻ പ്രസംഗം തുടങ്ങിയോ?''—തോമസ് പൊട്ടിച്ചിരിച്ചു.

''ക്ഷമിക്കു്!... ഇക്കാര്യങ്ങളു പറഞ്ഞുതുടങ്ങിയാൽ... എനിക്കു നിത്തുവാൻ വിഷമമാ!'' സുധാകരനു് ചിരിക്കാതിരിക്കുവാൻ സാധിച്ചില്ല.

''വാ, മുകളിലേക്കു പോകാം. കുറച്ചു ചായ കഴിക്കണ്ടേ?'' തോമസ് എഴുന്നേററു.

അവരെല്ലാംകൂടി മുകളിലേക്കു പോയി.

## 1. ശിലായുഗത്തിലേക്കു്

പോർട്ട്ബ്ലയറിലാകെ ഉദ്വേഗജനകമായ ഒരു വാർത്ത പരന്നിരിക്കുന്നു. രണ്ടു് ജറുവകളെ പിടികൂടി ആശുപത്രിയിൽ കൊണ്ടുവന്നു താമസിപ്പിച്ചിരിക്കുന്നത്രേ! എവിടെച്ചെന്നാലും ആളുകളുടെ സംസാരം അതിനെക്കുറിച്ചു മാത്രമാണു്.

ആൻഡമാനിലെ ആദിവാസികളുടെ ഒരു ശാഖയാണു് ജറുവകൾ. പരിഷ്കൃതലോകവുമായി ഒരുവിധത്തിലും സഹകരണത്തിനു താൽപര്യം കാണിക്കാതെ ഒററപ്പെട്ടു് ഒഴിഞ്ഞു്, കൊടുംകാടുകളിൽ ജീവിച്ചുവരുന്നവർ. അവരുടെ സങ്കേതങ്ങളിലേക്കു് അതിക്രമിച്ചു ചെല്ലുന്നവരെ കാരുണ്യംകാണിക്കാതെ കൊന്നൊടുക്കുക എന്നതു മാത്രമാണു് അവരുടെ നയം. അതിൽനിന്നു് എന്തെങ്കിലും വ്യതിയാനം വരുത്തുവാൻ അവരുടെ അനുഭവങ്ങൾ പ്രേരിപ്പിച്ചതുമില്ല. പരിഷ്കാരികളിൽനിന്നു് അവർക്കു കിട്ടിയ അനുഭവങ്ങളെല്ലാം കയ്പുള്ളതായിരുന്നു. കഴിയുന്നതും പരിഷ്കാരികളുടെ കണ്ണിൽ അകപ്പെടാതിരിക്കുവാൻ ജറുവകൾ മനഃപൂർവ്വം ശ്രമിച്ചു. അവരെ കണ്ടിട്ടുള്ളവർ എത്രയോ ചുരുക്കമാണു്! ഭാവനാപരങ്ങളായ ഭീകരകഥകളാണു് പരിഷ്കാരികൾ പറഞ്ഞുപരത്തിയിരുന്നതു്. ജറുവകളുടെ സമൂഹജീവിതത്തെക്കുറിച്ചോ, ആചാരമര്യാദകളെ സംബന്ധിച്ചോ ഊഹാപോഹങ്ങളല്ലാതെ മറെറാന്നുമില്ല. അവരുടെ എണ്ണംതന്നെ എത്രയെന്നു നിശ്ചയമില്ല. പൊക്കമില്ലാത്ത ശരീരം. കടുംകറുത്ത നിറം. തലമുടി നന്നേ കുറവു്. ഉള്ളതു് ഉരുണ്ട തലയിൽ കോണിന്റെ രൂപത്തിൽ കുററിപിടിച്ചു വളരുന്നു. ചെറിയ നാസിക. വലുപ്പമില്ലാത്ത കണ്ണുകൾ. ചുണ്ടു് തടിച്ചതല്ല. വേട്ടയാടിയും കാട്ടിലെ ഫലമൂലാദികൾ ശേഖരിച്ചും ആഹാരകാര്യം സാധിക്കുന്നു. പഴയകാലത്തു് അവർ ഓടങ്ങളുണ്ടാക്കിയിരുന്നു. ഇന്നു് അതു തീരെയില്ല. അമ്പും വില്ലുമാണു് മുഖ്യമായ ആയുധങ്ങൾ. വില്ലാളിവീരന്മാരെന്നു് അവരെ വിശേഷിപ്പിക്കാം. ഘോരവിപിനങ്ങളിൽ, വിരുതോടെ ഒളിഞ്ഞുകഴിയാനും, പ്രാഗല്ഭ്യത്തോടെ സഞ്ചരിക്കാനും അവർക്കുള്ള വിരുതു് ഒന്നു വേറെതന്നെ. ഇങ്ങനെയുള്ള കൂട്ടരെ അപൂർവ്വമായി ബന്ധനത്തിലാക്കുവാൻ ഇടവരുമ്പോൾ, സാമാന്യജനങ്ങൾ ജിജ്ഞാസുക്കളാകുന്നതു് സാധാരണമാണു്. വാചാലതയോടെ കഥകൾ ചമയ്ക്കുവാൻ അവരൊരുങ്ങുന്നു.

രവീന്ദ്രൻ താഴെ കടയിലേക്കു് ഇറങ്ങിവന്നപ്പോൾ അവിടെയുണ്ടായിരുന്ന രണ്ടുമൂന്നുപേർ ജറുവകളെപ്പററി പറയുകയായിരുന്നു. അല്പനേരം കൗതുകത്തോടെ അതൊക്കെ കേട്ടു. എങ്കിലും രവീന്ദ്രനു് കാര്യം പൂർണ്ണമായി മനസ്സിലായില്ല.

‘‘എന്താ സംഗതി?’’—രവീന്ദ്രൻ കടയിലെ പയ്യനോടു ചോദിച്ചു.

''ചേട്ടനറിഞ്ഞില്ലേ? രണ്ടു ജറുവകളെ തിരുരിന്നടുത്തുനിന്നു പിടികിട്ടി.'' ഉദ്വേഗപൂർവ്വം അവൻ പറഞ്ഞു.

''ജറുവകളോ?''

''അതെ. അവരെക്കുറിച്ചു കേട്ടിട്ടില്ലേ?''

''ഇല്ല.''

''നല്ല കാര്യം! അവരെക്കുറിച്ചു കേൾക്കാത്തവർ ആൻഡമാനിലുണ്ടോ?''

''ഉണ്ടു്. ഞാൻ കേട്ടിട്ടില്ല.''

''അവർ വല്യ ദ്രോഹികളാ.''

''ഓഹോ! അവർ എന്തു ദ്രോഹംചെയ്തു?''

''ആരെയെങ്കിലും കണ്ടാൽ അമ്പെയ്തു കൊല്ലും!''

''അത്ര മിടുക്കന്മാരോ?''—രവീന്ദ്രൻ വിനോദത്തോടെ പറഞ്ഞിട്ടു ചിരിച്ചു.

ഈ സമയം വർഗ്ഗീസ് കടയിലേക്കു കയറിവന്നു. അതുകൊണ്ടു്, അവനുമായുള്ള സംഭാഷണം തുടരുവാൻ സംഗതിവന്നില്ല.

''അന്നത്തെ വഴക്കുമായി നടക്കുകയായിരുന്നു ഞാൻ.'' വർഗ്ഗീസ് ചിരിച്ചുകൊണ്ടു് രവീന്ദ്രനെ നോക്കി. ''അതുകൊണ്ടു്, ഇതുവരെ ഇതുവഴി വരാൻ പററിയില്ല.''

''എന്നിട്ടെന്തായി?''

''കാര്യം സാധിച്ചു.''

''ഓഹോ! സമരത്തിൽ വിജയിച്ചെന്നു പറയൂ!''

''അതെ. ജയിച്ചു. സ്ഥലംമാററം റദ്ദുചെയ്തു.''

''വിജയം കൊണ്ടാടണ്ടേ?''

''വേണം. യഥായോഗ്യം കൊണ്ടാടണം. കാര്യം ആദ്യം അറിയിക്കാമെന്നു കരുതിയാ ഇന്നു് ഇതുവഴി വന്നെ.''

''ഓഹോ!'' രവീന്ദ്രൻ ചിരിച്ചു.

''നിക്കോബറിൽ പോയാൽ കറങ്ങിപ്പോയേനെ! പെമ്പിളേം പിള്ളങ്ങളേം ഇവിടെ വിട്ടേച്ചുപോയാൽ... അതു് ഓർമ്മിക്കുവാൻ വയ്യാ.'' വർഗ്ഗീസ് ആശ്വാസത്തോടെ പറഞ്ഞു.

''കാര്യം സാധിച്ചല്ലോ?''

''സാധിച്ചു.''—കൈയിലിരുന്ന ഒരു കൊച്ചു ഡപ്പി തുറന്നു് വർഗ്ഗീസ് ഒരു ബീഡിയെടുത്തു കത്തിച്ചു വലിച്ചുതുടങ്ങി. അയാളുടെ മുഖം പ്രസന്നമായിരുന്നു. എന്തോ ഒരു വലിയ ഭാരം കുറഞ്ഞു എന്ന ആശ്വാസം അയാളുടെ മട്ടിൽ പ്രകടമായി.

''ആട്ടെ, കേട്ടില്ലേ ഇന്നത്തെ വാർത്ത?''

''എന്താ, ജറുവകളുടെ കാര്യമാണോ?'' വർഗ്ഗീസിൻെറ മുഖം മങ്ങി.

''അതെ.''

''അവരെ ആശുപത്രിയിൽ പാർപ്പിച്ചിരിക്കുന്നത്രേ! പോയാൽ കാണാം.'' പയ്യൻ ഇടയ്ക്കുകയറി പറഞ്ഞു. ''ഇന്നലെ വൈകുന്നേരമാ പോലീസുകാർ അവരെ കൊണ്ടുവന്നതു്.''

''ഇവിടെ മനുഷ്യരും മററുള്ളവർക്കു കാഴ്ചവസ്തുവാ!'' വർഗ്ഗീസ് അവജ്ഞയോടെ പറഞ്ഞു. ''കാണേണ്ട മറെറാരു കാഴ്ചവസ്തുവിനെ രവീന്ദ്രൻ അന്നൊരിക്കൽ കണ്ടില്ലേ?''

''കണ്ടു. റാണി!''

''അതെ.''

''ഇവരും അവളുടെ ചാർച്ചക്കാരാ.''

''തിരുരിന്നടുത്തു് കുറച്ചുനാളായി തുടങ്ങിയത്രേ ജറുവകളുടെ ഉപദ്രവം. പോലീസുകാർ അവിടെനിന്നാണു് രണ്ടുപേരെ പിടികൂടിയതു്.'' പയ്യനു് ആവേശം ഒതുക്കുവാൻ കഴിഞ്ഞില്ല.

''എന്തിനാണു പിടികൂടിയതു്?'' രവീന്ദ്രൻ വർഗ്ഗീസിനെ നോക്കി.

മറുപടി പയ്യനാണു പറഞ്ഞതു്: ''അതും അറിഞ്ഞുകൂടേ?''

''അറിഞ്ഞുകൂടാ.''

''അവിടെ അവർ ശല്യംചെയ്യുന്നത്രേ!''—പയ്യൻ വിട്ടില്ല.

''അവരുടെ സങ്കേതങ്ങളൊക്കെ കൈയേറി അവർ ശല്യം ചെയ്യും. അതു വലിയ കുററംതന്നെയാ.'' വർഗ്ഗീസ് അവജ്ഞയോടെ പറഞ്ഞു.

''ഈ സാറുമാത്രമേ ജറുവകളുടെ പക്ഷം പറയൂ!'' പയ്യൻ ചിരിച്ചുകൊണ്ടു പതുക്കെ പറഞ്ഞു.

''അവരുടെ പക്ഷം പറയാനും ആളു വേണമല്ലോ. അവർക്കു വേണ്ടി വാദിക്കാൻ ഇന്നു് ആളില്ലാതെപോയി. അതാണു് അവർ ചെയ്ത ഏററവും വലിയ പാപം! അതുകൊണ്ടു് അവരെ കാഴ്ചബംഗ്ലാവിലെ കൗതുകജീവികളായി പ്രദർശിപ്പിക്കുവാൻ ഇടവന്നു!'' വർഗ്ഗീസ് കുറച്ചുനേരം പുറത്തേക്കു നോക്കി മിണ്ടാതെയിരുന്നു.

''രവീന്ദ്രൻ ഇവരെക്കുറിച്ചു് അധികം കേട്ടിരിക്കുകയില്ല.'' ഒടുവിൽ വർഗ്ഗീസ് സംസാരിച്ചു.

''ഇല്ല. ഒട്ടും കേട്ടിട്ടില്ല.''

''ഇന്നും ശിലായുഗത്തിൽ കഴിയുന്ന കൂട്ടരാ. അന്നു റാണിയെ കണ്ടില്ലേ?''

''അതെ.''

''അതുപോലെതന്നെയിരിക്കും ഇവരും, കാഴ്ചയ്ക്കു്.''

''ഓഹോ!''

''ഇവരും ഇവിടത്തെ ആദിവാസികളുടെ ഒരു ശാഖതന്നെയാ!''

''ഇങ്ങനെ പലരുണ്ടോ?''

''ഉണ്ടു്. ലിററിൽ ആൻഡമാൻ എന്ന ദ്വീപിൽ ഓംഗികൾ. പിന്നെ സെൻറിനലി ദ്വീപിലെ സെൻറിനലികൾ. ഇവിടെ

ഉണ്ടായിരുന്ന ആൻഡമാനികരം നശിച്ചു, പരിഷ്കാരികളുമായി ബന്ധപ്പെട്ടതുകൊണ്ടു്! അതൊഴിവാക്കാൻ ശ്രമിച്ച ജറുവകളും സെൻറിനലികളും ഇന്നും കുറെയൊക്കെ നിലനില്ക്കുന്നു!''— വെറുപ്പു കലർന്ന സ്വരത്തിൽ വർഗ്ഗീസ് പറഞ്ഞു.

''ഓംഗികളോ?''

''അവർ ഇണങ്ങിയിട്ടുണ്ടു്. അധികനാരം അവർ നിലനില്ക്കുമോ എന്നു കണ്ടറിയണം!''

''ഓഹോ!''

''പരിഷ്കാരവുമായി സമ്പർക്കത്തിൽവന്ന ആദിവാസികളൊക്കെ നശിക്കുകയാണ്. ഇവിടെ മാത്രമല്ല, എല്ലായിടത്തും. കുളിപ്പിച്ചു കുളിപ്പിച്ചു കുഞ്ഞില്ലാതാകും. ഇതാണ് പരിഷ്കാരം അവർക്കു കൊടുത്ത സൽഗതി! എൻെറ അഭിപ്രായമല്ല. ചാററസ് ഡാർവിനെന്ന ഒരു ശാസ്ത്രജ്ഞനുണ്ടായിരുന്നില്ലേ? അദ്ദേഹത്തിൻേറതാ!''

''ജറുവകരം ആൻഡമാനിൽ എല്ലായിടത്തുമുണ്ടോ?''

''അതും നിശ്ചയമുള്ള കാര്യമല്ല. ഇന്നു കൊടുംകാടുകളിൽ മാത്രമേ അവർ ജീവിക്കുന്നുള്ളു. വനത്തിൻെറ അതിർത്തിയിലെ കുടിയിടങ്ങളിൽ തക്കംവരുമ്പോരം ആക്രമണംനടത്താൻ അവർ മടികാണിക്കാറില്ല. കിട്ടുന്ന സാധനങ്ങളെല്ലാം എടുത്തുകൊണ്ടു പോകും. എങ്കിലും ഇരുമ്പുസാമാനങ്ങളോടാ കൂടുതൽ താൽപര്യം.''

''ഇരുമ്പിനോടോ?''

''അതെ. അതിനു കാരണവുമുണ്ടു്.''

''അതെന്താ?''

''അവരുടെ ആയുധം അമ്പും വില്ലുമാണ്. അമ്പിൻെറ അററത്തു മുനവയ്ക്കുവാനാണ് ഇരുമ്പും മററും വേണ്ടതു്.''

''അതു കൊള്ളാം!''

''എന്നാൽ അവർക്കു് ഇരുമ്പു കിട്ടാനുള്ള വഴിയില്ല. ശിലായുഗത്തിൽ ജീവിക്കുന്ന അവർക്ക് അതിൻെറ വിദ്യ അറിവില്ല. കടല്ക്കരയിൽ അടിച്ചുകയറുന്ന വസ്തുക്കളും കുടിയിടങ്ങളിൽനിന്നു് ആക്രമണംനടത്തി സമ്പാദിക്കുന്ന വകകളുമാണ് അതിനുതകുന്നതു്.''

''അതുകൊണ്ടാണോ ആക്രമണം നടത്തുന്നതു്?''

''ആയിക്കൂടെന്നില്ല. എങ്കിലും ആക്രമണം നടത്തുമ്പോരം, കാണുന്നവരെയൊക്കെ കൊലചെയ്യുന്നവരും. ഉദാഹരണങ്ങരം കുറവല്ല.''

''ഓഹോ! ഞാൻ ഇതൊന്നും മുമ്പു കേട്ടിട്ടില്ല.''

''തിരൂരെന്നു പേരുള്ള ഒരു ഗ്രാമമുണ്ടു്. കേരളത്തിൽനിന്നു വന്ന കുറേപ്പേരാണ് അവിടെ താവളം സ്ഥാപിച്ചതു്. അതുകൊണ്ടു് അവർ തിരൂരെന്ന പേരിട്ടു.''

''തിരൂർ! ആൻഡമാനിൽ!''

''അതെ. കുറേക്കാലം മുമ്പു് അവിടെ ഒരാക്രമണമുണ്ടായി. സ്വന്തം കുടിലിൽ വേലചെയ്തുകൊണ്ടിരുന്ന സ്ത്രീയെ അവർ

കൊന്നു. കുടിലുകഠം പലതും കൊള്ളചെയ്തു. അവിടെനിന്നു കട ത്തിയതൊക്കെ ഇരുമ്പുസാധനങ്ങളാ. പണമോ തുണിയോ ഒന്നും അവർ തൊട്ടില്ല.''

''ജറുവകളെ ഇണക്കാനുള്ള ശ്രമങ്ങളൊന്നുമുണ്ടായില്ലേ?''

''ഉണ്ടു്. വെള്ളക്കാർ, ഇവിടെ വന്നശേഷം, പലരും ശ്രമി ച്ചു. പക്ഷേ, ഫലിച്ചില്ല.''— വർഗ്ഗീസ് വെളിയിലേക്കു ബീഡി ക്കുററി എറിഞ്ഞു. ''അതു് ഒരു നീണ്ട ചരിത്രമാണു്.'' ആലോച നാനിമഗ്നനായി വർഗ്ഗീസ് പറഞ്ഞു.

''ജറുവകളെ എവിടെ കണ്ടാലും ഉടനെ വെടിവെയ്ക്കുക എന്ന തായിരുന്നു ആദ്യത്തെ നയം!''— വർഗ്ഗീസ് പറഞ്ഞു.

''അങ്ങനെയായാൽ അവരെ ഇണക്കാനൊക്കുമോ?''

''ഇല്ല. അവർ പിണങ്ങി. ഒററപ്പെട്ടു കാട്ടിൽ ഒതുങ്ങി.

''കൊല്ലാൻ ചെല്ലുന്നവരോടു് ആരെങ്കിലും സ്നേഹം പ്രദർശി പ്പിക്കുമോ?''

''ഇല്ല. ആദിമജാതിക്കാരെ ആകർഷിക്കാനും പുതിയ ജീവിത ത്തിലേക്കു പ്രേരിപ്പിക്കാനും ക്രമത്തിലധികം ക്ഷമയും വിവേകവും വേണം. വിവേകത്തോടെ പെരുമാറിയിട്ടുള്ളിടത്തു് അവർ സഹ കരണം കാണിച്ചിട്ടുമുണ്ടു്. ഇവിടെ അതു് എത്രമാത്രം ഉണ്ടായി ട്ടുണ്ടു്? ഒരു വിധിപറയുവാൻ ഞാൻ ആളല്ല.''— വർഗ്ഗീസ് ചിന്താമഗ്നനായി.

''ഒരിക്കൽ ഒരുകൂട്ടം പോലീസുകാർ, കടൽക്കരയിൽ കുട്ടി കളെ കളിപ്പിച്ചുകൊണ്ടിരുന്ന ഒരു ജറുവസ്ത്രീയെ കണ്ടു. അവളെ വളഞ്ഞു പിടികൂടി. കാട്ടിലേക്കു് ഓടിയൊളിക്കാൻ ആ സ്ത്രീക്കു സാധിച്ചില്ല. കൂടെ ഒരു കൊച്ചുകുട്ടിയുമുണ്ടായിരുന്നു.''

''എന്നിട്ടു്?''

''പിടികൂടിയ അമ്മയേയും കുഞ്ഞിനേയും പോർട്ടു്ബ്ലയറിൽ കൊണ്ടുവന്നു.''

രവീന്ദ്രൻ അത്ഭുതപ്പെട്ടു് ഇരുന്നു.

''കഴിയുമെങ്കിൽ അവരുടെ ഭാഷയും പെരുമാററവും മററും പഠിക്കണമെന്ന സദുദ്ദേശമായിരുന്നു.'' വർഗ്ഗീസ് അല്പനേരം മി ണ്ടാതിരുന്നു. പിൽക്കാലസംഭവങ്ങളെക്കുറിച്ചു് അറിയാൻ രവീന്ദ്രനു് ആഗ്രഹം നല്ലതുപോലെയുണ്ടു്. എങ്കിലും വർഗ്ഗീസിന്റെ മുഖത്തെ ഭാവഭേദം കണ്ടപ്പോഠം എന്തെങ്കിലും ചോദിക്കുവാൻ അവനു തോ ന്നിയില്ല. കുറെ നിമിഷങ്ങഠം കഴിഞ്ഞു് വർഗ്ഗീസ് തുടർന്നു: ''കഷ്ടി ച്ചു രണ്ടു വയസ്സുള്ള കുട്ടി. മദ്ധ്യവയസ്കയായ തള്ള. അവഠം ഒന്നും ചെയ്യുവാൻ താൽപര്യം കാണിച്ചില്ല. ധാരമുറിയാതെ കണ്ണീരൊഴു ക്കിക്കൊണ്ടിരുന്നു. കൊടുത്ത ആഹാരം കഴിച്ചില്ല. കൂടെക്കൂടെ കുട്ടി യെ കെട്ടിപ്പിടിച്ചു് ഉറക്കെ കരയും. കുട്ടിക്കു മുല കൊടുക്കും. അന്നു ഞാൻ അവളെ പോയി കണ്ടതു് ഇന്നും മറക്കാൻ വയ്യാ. വേദനയു ടെ കറുത്ത ശിലാവിഗ്രഹംപോലെയാണു് എനിക്കു തോന്നിയതു്.

അധികനേരം ആ കാഴ്ച കാണാൻ ഞാൻ ശക്തനായില്ല. മടങ്ങി. ഇന്നും ആ തള്ളയുടേയും കുട്ടിയുടേയും രൂപം എൻെറ കൺമുമ്പിലുണ്ട്.'' അസുഖമുളവാക്കുന്ന സ്മരണകഠം മനസ്സിൽ പൊങ്ങുന്നുണ്ട് എന്നു് വർഗ്ഗീസിൻെറ ഭാവം പ്രകടമാക്കി. ഒരു ബീഡിയെടുത്തു് അയാഠം കത്തിച്ചു.

''നാലഞ്ചുദിവസം അവഠം അങ്ങനെ കണ്ണീർ വാർത്തുകൊണ്ടു കഴിഞ്ഞു. അവശയായി തളർന്നു കിടപ്പായി.''

''വർത്തമാനം പറയാൻ...?''

''എങ്ങനെ? ആക്കറിയാം അവരുടെ ഭാഷ?'' വർഗ്ഗീസ് ദീർഘനിശ്വാസം വിട്ടു. ''ഒടുവിൽ അവരെ പിടിച്ച സ്ഥലത്തു തിരിച്ചു കൊണ്ടുവിടുന്നതാണു ഭേദമെന്നു് അധികാരികഠംക്കു് ഉറപ്പായി.''

''എത്രനാഠം കണ്ണീരു കണ്ടുകൊണ്ടിരിക്കും?'' രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''അതെ! പിടിച്ച കടലോരത്തുതന്നെ അവളെ കൊണ്ടുപോയി വിട്ടു. ഓടിപ്പോകാൻ അവഠം താൽപര്യം കാണിച്ചില്ല.''

''ഓഹോ!''

''കുഞ്ഞിനേയും കെട്ടിപ്പിടിച്ചു കടലോരത്തു കിടന്ന ഒരു ഉരുളൻപാറയിൽ അവഠം ഇരിപ്പുപിടിച്ചു. അവിടെയിരുന്നു കണ്ണുനീർവാർത്തു. ബോട്ടിൽ പോയവർ മടങ്ങി. അവർ തിരിച്ചുപോരുമ്പോഠം, ആ തള്ളയും കുഞ്ഞും അവിടെത്തന്നെ അങ്ങനെ ഇരിപ്പുണ്ടായിരുന്നു. അന്നു ബോട്ടിലുണ്ടായിരുന്ന ഒരു സ്നേഹിതനാണു് എന്നോടു വിവരം പറഞ്ഞതു്. കണ്ടുനില്ക്കുവാൻ വയ്യാത്ത കാഴ്ചയായിരുന്നത്രേ അതു്.''

''എന്നിട്ടു പിന്നെന്തുണ്ടായി?''

''എന്തോ! ആക്കറിയാം! നാലഞ്ചുദിവസം കഴിഞ്ഞു് ബോട്ടു് വീണ്ടും അവിടേക്കു പോയി. സ്ഥിതിഗതികഠം നിരീക്ഷിക്കാൻ. ഏകാകിയായി, എല്ലും തോലും മാത്രമായിത്തീർന്ന ആ മാതാവു് അവിടെ, കടൽക്കരയിൽ അലഞ്ഞുതിരിയുന്നതാണു് അവർ കണ്ടതു്. കുട്ടി കൂടെയുണ്ടായിരുന്നില്ല. അതിനു് എന്തു സംഭവിച്ചെന്നു് അറിവില്ല. ക്ഷീണിച്ചു്, ശോഷിച്ചു് നഗ്നയായി, നിരാധാരയായി നടക്കുന്ന സ്ത്രീരൂപം!'' വിഷമിച്ചു വർഗ്ഗീസ് പറഞ്ഞു. ''ബോട്ടു് കണ്ടമാത്രയിൽ, അകലെ നിന്നിരുന്ന അവഠം, കൈയുയർത്തി ശപിക്കുന്നമട്ടിൽ ആക്രോശിച്ചത്രേ! ഉറക്കെ നിലവിളിച്ചത്രേ!'' വർഗ്ഗീസിനു വികാരം അടക്കാൻ സാധിച്ചില്ല. ''അവളുടെ ശാപവും വാങ്ങിക്കൊണ്ടു് ബോട്ടു് മടങ്ങി.''

കുറേനിമിഷം മിണ്ടാതിരുന്നു വർഗ്ഗീസ് ബീഡി വലിച്ചു.

''അവളെ മററുള്ള ജറുവകഠം കൈക്കൊണ്ടിരിക്കുകയില്ല. എന്നാൽ കുട്ടിക്കു് എന്തു സംഭവിച്ചു? സമൂഹം അതിനെ സ്വീകരിച്ചോ? അതോ. ആ മാതാവു് അതിനെ കടലമ്മയ്ക്കു കാഴ്ചവച്ചോ?

ആക്കും അറിഞ്ഞുകൂടാ! അവളെ അവളുടെ നരകത്തിൽ വിട്ടിട്ടാണു് ബോട്ടു് തിരിച്ചു പോന്നതു്!''

''കഷ്ടം!'' കഥ കേട്ടുകൊണ്ടിരുന്നവരിൽ ഒരാൾ പറഞ്ഞു.

''ഈ സംഭവത്തെക്കുറിച്ചു് അറിഞ്ഞശേഷം കുറേനാളത്തേക്കു് എൻെറ മനസ്സിലുണ്ടായിരുന്ന കുണ്ഠിതത്തിനു് അതിരില്ല. ഉറങ്ങാൻ കിടക്കുമ്പോൾ, നിരാധാരയായ ആ സ്ത്രീയുടെ എല്ലരിച്ച നഗ്നരൂപം കൺമുമ്പിൽ കടന്നുവരും. ഉയരമില്ലാത്ത, ഒരു അസ്ഥികൂടം! കണ്ണീർവാർത്തുകൊണ്ടു് കൈയുയർത്തി ലോകത്തെ ശപിക്കുന്ന ഒരു മാതാവു്! അവളുടെ ആത്മരോദനം എൻെറ ഹൃദയത്തിൽ പ്രതിധ്വനിക്കും!''

ആത്മാർത്ഥതയിൽ നനച്ച വാക്കുകളാണു് പുറത്തു വിട്ടതു്. അതനുഭവിച്ചറിയാൻ രവീന്ദ്രനു വിഷമമുണ്ടായിരുന്നില്ല.

''ഏതാണ്ടു് രണ്ടു കൊല്ലം കഴിഞ്ഞു. ആ പ്രദേശങ്ങളിലെ വനത്തിൽനിന്നു തടി വെട്ടിയിറക്കുന്ന കൺട്രാക്ടറന്മാരുടെ ഒരു ഉദ്യോഗസ്ഥൻ എൻെറ സ്നേഹിതനായിരുന്നു. അവിടെ ചെല്ലാൻ അയാൾ എന്നെ നിർബ്ബന്ധിച്ചു. തടി വെട്ടിയിറക്കുന്നതു കാണാൻ. അയാളുടെ പ്രേരണയ്ക്കു വിധേയനായി ഞാൻ അങ്ങോട്ടു പോയി. ഞങ്ങളെ കൊണ്ടുപോയ ബോട്ടു് അവിടെ അടുത്തപ്പോൾ എനിക്കു കരയ്ക്കിറങ്ങാൻ ഭയം തോന്നി.'' ദീർഘമായി നിശ്വസിച്ചശേഷം കൈയിൽ കെട്ടിരുന്ന ബീഡി വർഗ്ഗീസ് പുറത്തേക്കെറിഞ്ഞു. രവീന്ദ്രൻ മാത്രമല്ല അവിടെ കൂടിയിരുന്ന മറ്റാളുകളും വർഗ്ഗീസിൻെറ കഥാകഥനത്തിൽ ആകൃഷ്ടരായിത്തീർന്നിരുന്നു.

''അവിടെ അലഞ്ഞുതിരിഞ്ഞു നടന്നിരുന്ന ആ ജുവസ്ത്രീയുടെ രൂപം എൻെറ കൺമുമ്പിൽനിന്നു മായുന്നില്ല. ഇറങ്ങാതെ മടങ്ങിയാലെന്തെന്നുവരെ ഞാൻ ചിന്തിച്ചു. ആ സ്ത്രീ എന്നേ മരിച്ചു മണ്ണടിഞ്ഞുകാണും!''

സ്വപ്നദർശിയെപ്പോലെ വർഗ്ഗീസ് അല്പനേരം മിണ്ടാതിരുന്നു.

''അവളുടെ രക്തത്തിൽ എനിക്കു പങ്കില്ല. എങ്കിലും അവൾ അനുഭവിച്ച നരകത്തെക്കുറിച്ചു ബോധമുണ്ടു്. അറച്ചറച്ചു്, വിറച്ചു് ഞാൻ ആ കടൽപ്പുറത്തിറങ്ങി. പാദങ്ങൾ പൊള്ളുന്നതുപോലെ തോന്നി. ഏതോ ഭീകരമായ ശ്മശാനത്തിൽക്കൂടി, ഭയന്നു നടക്കുന്നതുപോലെ സംഭ്രമിച്ചു് ഞാൻ ആ പഞ്ചസാരമണലിൽക്കൂടി പതുക്കെ നടന്നു. കാലുകുത്തുന്നതൊക്കെ ശവക്കുഴിയിലാണെന്നായിരുന്നു എൻെറ വിചാരം. ഇപ്രകാരമുള്ള മനോഭാവം എനിക്കുളവാകുവാൻ എന്താണു കാരണം? എനിക്കറിഞ്ഞുകൂടാ! വെറും ഭാവനയായിരുന്നോ? അല്ല. ഉൽക്കടമായ വികാരം എന്നെ ഗ്രസിച്ചിരുന്നു.'' വർഗ്ഗീസിൻെറ മുഖം വികാരത്തിൻെറ വേലിയേററത്താൽ ചുവന്നു തുടുത്തു. ഭൂതാവേശിതനായ വ്യക്തിയെപ്പോലെ അയാൾ വിറയ്ക്കുന്നു. ''തലകുനിച്ചു്, മണ്ണിൽ നോക്കിക്കൊണ്ടു മിണ്ടാതെ

ഞാൻ നടക്കുകയാണു്. എന്തോ ഒരു ഉരുണ്ടവസ്തു മണലിൽ പകുതി മറഞ്ഞുകിടന്നതു് കാലിൽ തട്ടി. ഞാൻ സൂക്ഷിച്ചു നോക്കി. ഞെട്ടിപ്പോയി. ഒരു തലയോടു്! ഉണങ്ങി വെളുത്തു്, അല്പം രൂപാന്തരം പ്രാപിച്ചു, ഒരു കപാലം! കണ്ണിന്റെ സ്ഥാനത്തു് വട്ടത്തിൽ രണ്ടു സുഷിരങ്ങൾ. മൂക്കിന്റെ ഓട്ട. അതിന്നടിയിൽ ഇളിച്ചുകാണിക്കുന്ന ഒരുവരി പല്ലു്. മണലിൽ പകുതി മറഞ്ഞുകിടക്കുന്ന ആ കപാലം എന്നെ നോക്കി പരിഹസിക്കുന്നു. ഭൂതകാലത്തിന്റെ പ്രതിനിധി! ഞാൻ ഭയന്നു വിറച്ചു. ഹൃദയത്തിൽ ഇടിമുഴക്കത്തിന്റെ പ്രതിധ്വനി! ഞാൻ താഴെ വീഴുമെന്നു തോന്നി ... ഹോ! അതു സ്മരിക്കുമ്പോൾ ഇന്നും എന്നെ കിടിലം ബാധിക്കുന്നു.'' വർഗ്ഗീസിന്റെ ശ്വാസോച്ഛ്വാസം അതിവേഗത്തിലായി. അധികദൂരം ഓടിയശേഷം ഇരുപ്പുപിടിക്കുന്ന ഒരഭ്യാസിയെപ്പോലെ അയാൾ അണയ്ക്കുകയാണു്.

''കുറച്ചു വെള്ളം തരൂ! വെള്ളം!'' വിവശനായി വർഗ്ഗീസ് പറഞ്ഞു.

''എന്തായിതു്?'' അയാളുടെ പുറം തലോടിക്കൊണ്ടു് രവീന്ദ്രൻ നിന്നു.

പയ്യൻ ഒരു ഗ്ലാസ്സു് വെള്ളം കൊടുത്തു.

വർഗ്ഗീസ് ഇരുന്നയിരിപ്പിൽ കുടിച്ചുതീർത്തു.

''ഇതു വല്ലാത്ത അനുഭവമാണു്. ഓർമ്മിക്കരുതെന്നു മനഃപൂർവ്വം ശ്രമിക്കാറുണ്ടു്. എങ്കിലും...ഇന്നു്... എനിക്കു് അതിനു കഴിവില്ല... ആ കപാലം... ഇടയ്ക്കിടെ എന്റെ മനസ്സിൽ തെളിഞ്ഞുവരും. അതു് ആ പാവം സ്ത്രീയുടേതാണോ? അതോ, കടലിൽ കലർന്ന ഒരു ജീവിതത്തിന്റെ അവശിഷ്ടമാണോ? കടലിനു് ജീവൻമാത്രമല്ലേ വേണ്ടൂ? അതിന്റെ തോടു് കരയിലേക്കു് അവൾ തിരിച്ചു നല്കുന്നു!''

വർഗ്ഗീസ് ചിന്താധീനനായി. രവീന്ദ്രനു് ഒന്നും പറയാനുള്ള മനസ്സുവന്നില്ല.

''ഇക്കാര്യത്തിൽ യുക്തിയും വിവേകബുദ്ധിയും എന്റെ ഹൃദയം ശ്രദ്ധിക്കാറില്ല.'' നിശ്ശബ്ദതയ്ക്കു വിരാമമിട്ടുകൊണ്ടു് വർഗ്ഗീസ് പറഞ്ഞു. ''ഇന്നും എന്റെ വിശ്വാസം അതു് ആ ജറുവസ്ത്രീയുടേതായിരിക്കുമെന്നാ.'' വർഗ്ഗീസിന്റെ നെററിയിൽ വിയർപ്പുകണങ്ങൾ പൊടിച്ചുനിന്നതു് രവീന്ദ്രൻ കണ്ടു. അവൻ ഒന്നും പറഞ്ഞില്ല. നിരാധാരരായി നൂററാണ്ടുകളായി ഇടപെടലൊന്നും സഹിക്കാതെ ജീവിച്ചുവന്നതാണു്. ഇന്നും ശിലായുഗത്തിൽ കഴിയുന്ന അവരെ പരിഷ്കാരത്തിന്റെ പ്രതിനിധികൾ വേട്ടയാടുകയാണു്! ഉൽക്കടമായ മനുഷ്യത്വത്തിന്റെ കുത്തു സഹിക്കുന്ന ഒരു മനുഷ്യനല്ലേ തന്റെ മുമ്പിൽ വിവശനായി ഇരിക്കുന്നതു്? രവീന്ദ്രൻ മൂകനായിരുന്നു ചിന്തിച്ചു. അന്യർക്കു വിനോദമായിത്തോന്നുന്ന ഒരു പരിതഃസ്ഥിതി മനുഷ്യമനസ്സാക്ഷിയെ ബാധിക്കുന്ന സംഗതിയായി കരു

ുന്ന വർഗ്ഗീസിനോട്ട് എന്തെന്നില്ലാത്ത ബഹുമാനം തോന്നി. മനുഷ്യൻ മനുഷ്യനായി ഉയരുന്ന രംഗം കാണാനിടവരുന്നതു് അപൂർവ്വമായിത്തീർന്ന ഈ ലോകത്തിൽ, അപൂർവ്വമായ ആ കാഴ്ച രവീന്ദ്രൻ കണ്ടു.

''അതിനുശേഷം ജറുവകളെക്കുറിച്ചു്, അവരുടെ ദുരന്തമയമായ ഭാവിയെക്കുറിച്ചു്, ചിന്തിക്കാറുണ്ടു്.'' വർഗ്ഗീസ് പതുക്കെ പറഞ്ഞു. ''സായിപ്പിൻെറ തോക്കും, മററുള്ളവരുടെ വിവേകമില്ലായ്മയും ഒരു ജനവർഗ്ഗത്തെ സ്ഥിരമായി ഇന്നും ഭൂതകാലത്തിലൊതുക്കിയിരിക്കുന്നു. നിർദ്ദയമായ ചരിത്രത്തിൻെറ രക്തസാക്ഷികളാക്കി നിർത്തിയിരിക്കുന്നു. ജപ്പാൻകാരുടെ അധിനിവേശകാലത്തു്, ആകാശവിമാനത്തിലേറി, ഈ ശിലായുഗപ്രതിനിധികളെ ബോംബുചെയ്തു. എത്ര പേർ മരിച്ചിരിക്കും! അവർ പരിഷ്കാരികളെ, രക്തദാഹികളായ കാട്ടുമൃഗങ്ങളേക്കാൾ വെറുക്കുന്നെങ്കിൽ, ഭയപ്പെടുന്നെങ്കിൽ, എന്തിനു കുററംപറയണം?'' വർഗ്ഗീസ് അല്പനിമിഷം മിണ്ടാതെയിരുന്ന ശേഷം തുടർന്നു: ''ഇന്നു സമാധാനത്തിൻെറ, ശാന്തിയുടെ, വെള്ളക്കൊടിയുമായിട്ടാണു് നാം അവരെ സമീപിക്കുന്നതു്. എന്നാൽ ശാന്തിയാണു് നമ്മുടെ ആത്മാർത്ഥമായ ലക്ഷ്യമെന്നു് അവർ കരുതുമോ? കഴിഞ്ഞകാലത്തെ അനുഭവങ്ങൾ ഈ സാധുജനസമൂഹം എങ്ങനെ വിസ്മരിക്കും?''

ആരും ഒന്നും സംസാരിച്ചില്ല.

''ഇന്നു് അവരെ കാഴ്ചവസ്തുക്കളായി ആശുപത്രിയിലെ ഒരു മുറിയിൽ അടച്ചിട്ടിട്ടുണ്ടു്. കരളില്ലാത്തവർക്കു ചെന്നു കാണാം!'' വർഗ്ഗീസ് വെറുപ്പോടെ പറഞ്ഞു.

''വരിൻ! നമുക്കു നമ്മുടെ വേലയ്ക്കു പോകാം.'' അവിടെ നിന്നിരുന്നവരിൽ ഒരാൾ പതുക്കെ പറഞ്ഞു. അവർ മിണ്ടാതെ ഇറങ്ങിനടന്നു.

രവീന്ദ്രൻെറ മനസ്സു് ഒട്ടും ശാന്തമായിരുന്നില്ല. ബഹുഭൂരിപക്ഷം ആളുകളും നിർഗ്ഗുണരാണു്. അയൽക്കാരനു് എന്തു പിണഞ്ഞാലും അവർ ഗണ്യമാക്കാറില്ല. തങ്ങൾക്കു തകരാറില്ലെങ്കിൽ, മററുള്ളവർക്കു് എന്തുവേണമെങ്കിൽ വന്നുകൊള്ളട്ടെ എന്നാണു് അവരുടെ മനോഭാവം. ആരു നശിച്ചാലും, ആരു് ആരെ നശിപ്പിച്ചാലും, ഒരു ചുക്കും വരാനില്ല! രവീന്ദ്രൻ ചിന്തിച്ചു.

വർഗ്ഗീസ് എഴുന്നേററു് നെടുതായി നിശ്വസിച്ചു.

''സമയംപോയതു് അറിഞ്ഞില്ല. എനിക്കും ആഫീസിൽ പോകണം. തോമസ്ചേട്ടൻ വരുമ്പോൾ ഞാൻ വന്നിരുന്നതായി പറയണം; എൻെറ സ്ഥലംമാററം ഇപ്പോഴില്ലെന്ന കാര്യവും.'' യാത്രപറയുന്നമട്ടിൽ വർഗ്ഗീസ് പറഞ്ഞു.

അയാളുടെ തോളിൽ പിടിച്ചുകൊണ്ടു വഴിവരെ രവീന്ദ്രൻ അനുയാത്രചെയ്തു.

വർഗ്ഗീസ് നടന്നുപോകുന്നതു നോക്കിക്കൊണ്ട് വഴിവക്കിൽ രവീന്ദ്രൻ നിന്നു. കുറേനേരം കഴിഞ്ഞു് അവൻ കടയിൽ വന്നിരുന്നു.

പുറത്തു പോയിരുന്ന തോമസ് മടങ്ങിവന്നപ്പോഴും വളരെ സമയമായി. അപ്പോഴും രവീന്ദ്രൻ കടയിൽത്തന്നെ ഉണ്ടായിരുന്നു.

''താൻ കാര്യമൊന്നുമറിഞ്ഞില്ലേ?''— തോമസ് അവനെ നോക്കി ചോദിച്ചു. എന്താണു് എന്നു ചോദിക്കുന്നമട്ടിൽ രവീന്ദ്രൻ തോമസ്സിനെ നോക്കി.

''ജറുവകളെ കാണാൻ ആളുകളും പൊയ്ക്കൊണ്ടിരിക്കുന്നു. താനും പോയി ഒന്നു കാണണം. നമ്മുടെ പഴയ കൂട്ടുകാരല്ലേ?'' വിനോദം കലർന്ന സ്വരത്തിൽ തോമസ് പറഞ്ഞിട്ടു ചിരിച്ചു.

''എനിക്കു കാണണ്ടാ.'' വിരസത വ്യക്തമാക്കിക്കൊണ്ട് രവീന്ദ്രൻ മറുപടി പറഞ്ഞു.

''അതെന്താടോ?''

''വേണ്ടാ.''

''കുറേക്കാലം കഴിഞ്ഞാൽ ഇവരെ കാണാൻപോലും കിട്ടുകയില്ല.''

''അതുകൊണ്ടുതന്നെയാ കാണേണ്ടാ എന്നു കരുതുന്നതു്.''

''താൻ നല്ല വിദ്വാനാ!'' തോമസ് ഉറക്കെച്ചിരിച്ചു. രവീന്ദ്രനു വെറുപ്പാണു തോന്നിയതു്. എന്തെന്നില്ലാത്ത നീരസം.

തോമസ് നേരേ മുകളിലത്തെ മുറിയിലേക്കു പോയി. രവീന്ദ്രൻ കടയിൽത്തന്നെയിരുന്നതേയുള്ളു. അവന്റെ ചിന്ത ജറുവകളെക്കുറിച്ചുതന്നെയായിരുന്നു. ഹതഭാഗ്യരായ ആദിവാസികളുടെ ഒരു മാതൃക മുമ്പൊരവസരത്തിൽ അവൻ കണ്ടതാണു്. റാണി!...

റോഡിൽക്കൂടി എലാനും നാവികന്റെ കുപ്പായമുള്ള ഒരു ചെറുപ്പക്കാരനുംകൂടി നടന്നുപോകുന്നു.

രവീന്ദ്രൻ ആവേശത്തോടെ പുറത്തേക്കു തുറിച്ചുനോക്കി. കണ്ണിനെ വിശ്വസിപ്പിക്കുവാൻ വയ്യ.

എന്താണു കാണുന്നതു്?

കണ്ണു തുടച്ചു വീണ്ടും നോക്കി. ശരിയാണു്, അയാറം സ്വപ്നം കാണുകയല്ല. എലാനും... മറേറതു് ആരായിരിക്കും?

അവളെ പരിഗ്രഹിക്കുവാൻപോകുന്ന ഘോഷ് അല്ലേ?

ഇത്രയും സമയംകൊണ്ട് ദൃശ്യമേഖല വിട്ടു് അവർ പൊയ്ക്കഴിഞ്ഞു.

എഴുന്നേററതും നടന്നു പുറത്തുവന്നു് മുമ്പിൽ ദൂരെ നടന്നുപോകുന്ന എലാനെയും സുഹൃത്തിനെയും നോക്കി റോഡിന്റെ വക്കിൽ ചെന്നു നിന്നതും ഇച്ഛാനുസരണം നടത്തിയതല്ല.

എന്തൊക്കെയോ വിനോദം പറഞ്ഞു് ഘോഷ് എലാനെ ചിരിപ്പിക്കുന്നു. അയാളോട് ഉരചേർന്നു് അവരം സന്തോഷിച്ചു നടക്കുകയാണു്!...

അതാ, അവർ നടന്നു് തിരിവു കഴിഞ്ഞു. കാണാൻ വയ്യാ.

എത്രനേരം രവീന്ദ്രൻ അവിടെ നിന്നു!...

''എടോ രവീ!'' മുകളിലത്തെ മുറിയിലെ ജനാലയ്ക്കടുത്തുനിന്നു് തോമസ്സ് പരിഹാസത്തോടെ വിളിച്ചതു കേട്ടു. ''താനിങ്ങു കയറി വാ, അവർ പോയിക്കഴിഞ്ഞെങ്കിൽ...''—തോമസ്സിൻെറ ചിരി.

രവീന്ദ്രനു് തോമസ്സിനോടു തോന്നിയ നീരസത്തിനു് അതിരുണ്ടായിരുന്നില്ല. അവൻെറ ചെയ്തികൾ നിരീക്ഷിച്ചുകൊണ്ടു് അയാൾ അവിടെ നില്പുണ്ടെന്നു് സ്വപ്നത്തിൽപ്പോലും കരുതിയില്ല.

ഒന്നും മിണ്ടാതെ രവീന്ദ്രൻ മുകളിലേക്കു ചെന്നു.

കളിയാക്കുന്നവിധത്തിൽ മന്ദസ്മിതം തൂവിക്കൊണ്ടു് തോമസ് അവനെ സ്വാഗതംചെയ്തു.

''താൻ അവരെ കണ്ടില്ലേ? അതാണു് ഘോഷ്. എലാനെ കല്യാണംകഴിക്കുവാൻപോകുന്ന ഘോഷ്!''—തോമസ് പറഞ്ഞതു ശ്രദ്ധിച്ചതായി രവീന്ദ്രൻ നടിച്ചില്ല. എങ്കിലും വാക്കുകൾ ജാഗ്രതയോടെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു.

''തൻെറ ഓട്ടവും നോട്ടവും നില്പും കണ്ടപ്പോൾ ഞാൻ കരുതി താനെന്തോ കുരുത്തക്കേടിനു തുനിയുവാണെന്നു്!'' തോമസ് പൊട്ടിച്ചിരിച്ചു.

''ഞാൻ വെറുതെ നോക്കിയെന്നേയുള്ളു.'' രവീന്ദ്രൻ ക്ഷമാപണപൂർവ്വം പറഞ്ഞു.

''നോട്ടമെല്ലാം വെറുതെയായെന്നു പറ!'' തോമസ് കളിയാക്കി.

''ഞാൻ കുറച്ചു മുമ്പു് എലാൻെറ വീട്ടിലാ പോയതു്. ന്യൂ എന്നെ അങ്ങോട്ടു വിളിച്ചു. ഘോഷിനെ കാണാൻ. അയാൾ ഇന്നലെ വന്നു. നല്ല ഒരു ചെറുപ്പക്കാരൻ. സുന്ദരൻ! നല്ല പെരുമാററം. എലാനു യോജിക്കുന്ന പയ്യൻ.''

ഘോഷിനെ പുകഴ്ത്തിപ്പറയുന്നതു കേൾക്കുവാൻ സന്തോഷം തോന്നിയില്ല. എങ്കിലും ഉള്ളിലെ അതൃപ്തി പുറത്തു പ്രകടിപ്പിച്ചില്ല. മുഖത്തു നിഴൽ വ്യാപിച്ചിരുന്നു.

''കപ്പലിലെ പെററിയാഫീസറാ ഘോഷ്! ന്യൂവിനു് അയാളെ നന്നേ പിടിച്ചു. എലാനു് വലിയ ഇഷ്ടം. അങ്ങനെ എല്ലാവരുടേയും സന്തോഷത്തോടെ അവരുടെ കല്യാണം വരുന്ന ഒൻപതാം തീയതി നടക്കും. അക്കാര്യം പറയാനുമാണു് എന്നെ അങ്ങോട്ടു ക്ഷണിച്ചതു്. കൂട്ടത്തിൽ ഘോഷിനെ കാണാനും പരിചയപ്പെടാനും.''

ഭാരമുള്ളതെന്തോ ഒന്നു് ഹൃദയത്തിൽ അടിഞ്ഞുതാഴുന്നതുപോലെ രവീന്ദ്രനു തോന്നി. അവൻ കട്ടിലിൽ ഇരുന്നു. കാൽ തളരുന്നതുപോലെ ഒരനുഭവം. നെററിയിൽ വിയർപ്പു പൊടിച്ചു.

''കല്യാണം മോടിയായി കൊണ്ടാടണമെന്നായിരുന്നു നുവിന്റെ ആശ. എന്നാൽ ഘോഷ് അനുകൂലിച്ചില്ല. കഴിയുന്നത്ര ലഘുവായി മതിയത്രേ! വിവാഹം രജിസ്റ്റർചെയ്യണം. മറെറാന്നും വേണ്ടാ! അന്നു ഞാനിവിടെയുണ്ടായിരിക്കണമെന്നു നിർബ്ബന്ധമാ. അപ്പോഠം നാളെ നമുക്കു രങ്കത്തു പോകണം; കടയുടെ ഏർപ്പാടുകരം പൂർത്തിയാക്കാൻ. പോകുന്ന ബോട്ട് മടങ്ങുമ്പോരം തിരിച്ച് അതിൽ നമുക്കു വരാം. എങ്കിലേ കല്യാണത്തിനു് ഇവിടെ എത്താൻ പററൂ.''

എല്ലാം ശ്രദ്ധിക്കുന്നുണ്ടെന്ന ഭാവത്തിൽ രവീന്ദ്രൻ ഇരിക്കുകയായിരുന്നെങ്കിലും അധികമൊന്നും അവൻ അറിഞ്ഞില്ല. ഹൃദയം തളന്നു്, മനസ്സു മടുത്തു്, ക്ഷീണിച്ചു് അവൻ ഇരിക്കുകയാണു്.

''എന്താ, നീ ഒന്നും മിണ്ടാത്തെ?'' രവീന്ദ്രനിൽനിന്നു മറുപടിയൊന്നും പുറപ്പെടാതിരുന്നപ്പോരം തോമസ് അവനെ നോക്കി ചോദിച്ചു.

''ഞാനെന്തു പറയാനാണു്?'' അത്രയും ഒരുവിധത്തിൽ അവൻ പറഞ്ഞൊപ്പിച്ചു. കണ്ഠമിടറുന്നുണ്ടായിരുന്നു.

''നാളെ കാലത്തു് നമുക്കു് രങ്കത്തേക്കു പോകാം. സർദാർജിയെ കണ്ടിട്ടു മൂന്നു മാസത്തോളമായി. വിവരമൊന്നും അറിയുന്നുമില്ല.''

മ്ലാനത, തടിച്ചുകൂടിനിന്നിരുന്ന രവീന്ദ്രന്റെ മുഖം കണ്ടപ്പോരം തോമസ് അതിശയിച്ചു.

''എന്താ നിനക്കൊരു വല്ലായ്മ?''

''ഒന്നുമില്ല.''

''അതല്ല, ക്ഷീണം കാണുന്നല്ലോ.''

''ഒരു തലവേദന. സാരമില്ല.''

''എന്നാൽ കിടന്നൊന്നുറങ്ങ്.'' തോമസ് രവീന്ദ്രന്റെ അടുത്തുവന്നു് നെററിയിൽ കൈ വച്ചു. ''വിയത്തു തണുത്തിരിക്കുന്നല്ലോ!''

''ഒന്നുമില്ല. തലവേദന; അത്രേയുള്ളു.'' പരിക്ഷീണനായി രവീന്ദ്രൻ പറഞ്ഞു.

''നല്ലതുപോലെ വിശ്രമിക്കു്. ഇല്ലാത്ത തലവേദനയുണ്ടാക്കാതെ സ്വസ്ഥമായി ജീവിക്കാൻ നോക്കണം.''

തോമസ്സിന്റെ ശബ്ദത്തിൽ സംശയത്തിന്റെ ഛായ കലന്നിരുന്നു.

''സുഖമുണ്ടെങ്കിൽ വാ, നമുക്കു് ആ ജറുവകളെ കാണാൻ പോകാം. എലാനും ഘോഷും അങ്ങോട്ടാ പോയിരിക്കുന്നെ.''

''വേണ്ടാ. ഞാൻ വരുന്നില്ല. ചേട്ടൻ പോയിട്ടു വരൂ.

''ശരി. എനിക്കു് അവരെ കാണണമെന്നുണ്ടു്. ഇത്രയുംകാലം ഇവിടെയുണ്ടായിരുന്നിട്ടു് എനിക്കു ജറുവകളെ കാണാൻ ഇടവന്നിട്ടില്ല.'' കുപ്പായം മാററുന്നതിന്നിടയിൽ തോമസ് പറഞ്ഞു. ''നീ

വിശ്രമിക്കു്. നല്ലതുപോലെ ഉറങ്ങു്. തലവേദന പമ്പകടക്കും.'' സന്തോഷം കലർന്ന സൗമ്യതയോടെ, സ്നേഹമസൃണമായ സ്വരത്തിൽ തോമസ് പറഞ്ഞു. ''ഞാൻ പോയിട്ടു വരാം.''

പടികളം ഇറങ്ങുന്നതിൻെറ ശബ്ദം...

രവീന്ദ്രൻ വളരെനേരം അവിടെ ഏകാകിയായിട്ടിരുന്നു.

എഴുന്നേററു് ജനാലയ്ക്കടുത്തേക്കു നീങ്ങി. എലാൻെറ വീട്ടിലേക്കു നോക്കിനിന്നു.

വരാന്തയിൽ, സാധാരണ ഇരിക്കാറുള്ള സ്ഥാനത്തു് സ്ററൂളിൽ കാലിന്മേൽ കാലുവച്ചു്, ചുണ്ടിൽ ചുരുട്ടും പുകച്ചുകൊണ്ടു് ആ ഉപവിഷ്ടനായിട്ടുണ്ടു്. അയാൾക്കാകെ ഒരു തെളിച്ചം. അരക്കൈയുള്ള ഒരു പുതിയ വെള്ളക്കുപ്പായമാണു് ഇട്ടിരിക്കുന്നതു്. അലക്കിത്തേച്ച കാക്കി നിക്കർ. പാദങ്ങളിൽ വെളുത്ത ക്യാൻവാസ് ഷൂസ്. പ്രസന്നതയുള്ള മുഖം. ദീർഘനാൾ കളിതേവാരങ്ങളൊന്നും ചെയ്യാതെ മുഷിഞ്ഞുചവിണ്ട രൂപത്തിൽ കാണുന്ന ഒരു കുസൃതിക്കുട്ടി, എണ്ണതേച്ചു കുളിച്ചു് അലക്കിയ കുപ്പായങ്ങളണിഞ്ഞു് ഇരിക്കുന്ന മട്ടാണു് അയാളെ കണ്ടപ്പോൾ രവീന്ദ്രനു തോന്നിയതു്. എന്തെന്നില്ലാത്ത ശുഭ്രതയും സംതൃപ്തിയും പരിവേഷം ചാർത്തുന്ന വൃദ്ധൻ!

രവീന്ദ്രനു് അയാളോടു കടുത്ത അപ്രിയം തോന്നി. എന്നാൽ അതിനു് ആസ്പദമെന്തു്? അസൂയയാണോ? അല്ല. വെറുപ്പോ? വിരോധമോ? ഈർഷ്യയ്ക്കു് ആധാരമെന്തു്?

എലാനെക്കുറിച്ചു രവീന്ദ്രൻ സ്മരിച്ചു. കണ്ട ദിവസംതൊട്ടു് അവൻെറ ഹൃദയം, കുസുമത്തിനു ചുററും പറന്നു പാറുന്ന വണ്ടിനെപ്പോലെ, അവൾക്കു ചുററും വട്ടംവെച്ചു പറക്കുവാൻ തുടങ്ങി. എന്നാൽ ഇന്നു് ചിറകുകൾക്കു തളർച്ച. മധുവുണ്ടു തൃപ്തിയടയുവാൻ ചുററിപ്പറന്ന വണ്ടിനു് സങ്കേതം പൂകുവാൻ സംഗതി വന്നില്ല. ഒന്നുകിൽ പറന്നു പറന്നു് മണ്ണിൽവീണു നശിക്കും. അല്ലെങ്കിൽ രംഗം വിടണം.

രംഗം വിടുവാനാണു് അവൻ നിർബ്ബന്ധിതനായിരിക്കുന്നതു്.

'എലാൻ! എലാൻ!... നീയറിയാതെ, നിന്നെ ആരാധിച്ചുകൊണ്ടു്, ഒരു മനുഷ്യൻ ഇവിടെ തപസ്സുചെയ്യുന്നുണ്ടായിരുന്നു. നിന്നെ കാണുമ്പോൾ അയാളുടെ ഹൃദയത്തിൽ മധുരം നിറഞ്ഞിരുന്നു! നിന്നെ തഴുകിക്കൊണ്ടു കടന്നുവരുന്ന കാററു് അവനു സൗരഭ്യം സമ്മാനിച്ചിരുന്നു. ഒരുകാലത്തു് നിൻെറ സന്നിധിയിൽ, മുട്ടുകുത്തിനിന്നുകൊണ്ടു് അശോകത്തളിരുപോലെ മൃദുവും മനോഹരവുമായ കരം കൈയിലെടുത്തു്, ഒരു ചുംബനം അതിൽ ദക്ഷിണവച്ചു്, മൃദുവായി ഒരു പരമരഹസ്യം ചെവിയിൽ പകരുവാൻ അവൻ കൊതിച്ചിരുന്നു!' ചിന്ത അത്രയുമെത്തിയപ്പോൾ, താഴെ വീട്ടിലെ ഉമ്മറത്തെ രംഗം കണ്ടു രവീന്ദ്രൻ ഞെട്ടി. എലാൻെറ അരക്കെട്ടിൽ ഇടതുകൈ ചുററിപ്പിടിച്ചു്, ഘോഷ് സുസ്മേരവദനനായി നടന്നു കയറുകയാണു് അവരുടെ വീട്ടിലേക്കു്! ലജ്ജാകമ്പിതമെങ്കിലും പ്രസന്നപ്രഫുല്ലമായ പുഞ്ചിരി പ്രസരിപ്പിക്കുന്നു, എലാൻ!...

രവീന്ദ്രൻ മടങ്ങി കട്ടിലിൽ ചെന്നിരുന്നു.

ഹൃദയം നൊമ്പരമേററു പിടയ്ക്കുകയാണ്. ശരീരം വിറയ്ക്കുന്നു...

കണ്ണു് ഇറുക്കിയടച്ചു്, ചുരുട്ടിവച്ചിരുന്ന കോസടിയിലേക്കു് അവൻ ചാരിയിരുന്നു.

കണ്ണടച്ചപ്പോൾ ഹൃദയത്തിൽ, മുമ്പില്ലാത്തവണ്ണം രൂപങ്ങൾക്കു് ഉജ്ജ്വലതയും സ്പഷ്ടതയും വന്നു. ദീപം കൊളുത്തിവച്ചിട്ടുള്ള മുറിയിലെ കവാടങ്ങളിലും ജനാലകളിലും തൂക്കിയിട്ടുള്ള ഇരുണ്ട പടുതകൾ നിവർത്തി നീക്കിയിടുമ്പോൾ, അകത്തെ വെളിച്ചത്തിനു പ്രഭ പെരുകുന്ന പ്രതീതിപോലെ, രവീന്ദ്രൻെറ ഹൃദയത്തിലെ രൂപങ്ങൾക്കു വ്യക്തത വന്നു. സിരാതന്തുക്കളിലൂടെ ഊറിയൂറി വേദനാബിന്ദുക്കൾ ഹൃദയത്തിലേക്കു വീഴുകയാണ്.

''അടക്കാനാവാത്ത ഈ വേദനയാണു് നിന്നെ സ്നേഹിച്ചതിനു് എനിക്കു കിട്ടിയ സമ്പാദ്യം! എങ്കിലും, എലാൻ! നിന്നെ ഞാൻ സ്നേഹിച്ചതു തെററായിപ്പോയെന്നു് ഞാൻ കരുതുന്നില്ല. ഈ വേദന ഞാനൊരിക്കലും മറക്കാതിരുന്നെങ്കിൽ! ഈ വേദന നിലനില്ക്കുന്ന കാലത്തോളം നിൻെറ രൂപം എൻെറ ഹൃദയത്തിൽ തെളിഞ്ഞുവിരാജിക്കും. നിന്നെ സ്നേഹിച്ചിരുന്നില്ലെങ്കിൽ, എനിക്കു് ഈ വേദന ലഭ്യമാകുമായിരുന്നോ? എലാൻ...എന്റെ എലാൻ... എൻെറ കണ്ണുനീർ പുറത്തുപോയിക്കൂടാ. അതെൻെറ ഹൃദയത്തിൽ വററാത്ത നീരുറവപോലെ, നിരന്തരമായി വേദന നല്കിക്കൊണ്ടു നിലനില്ക്കട്ടെ!'

ഇറുക്കിയടച്ചിരുന്ന കണ്ണുകൾ തുറക്കുവാൻ വളരെ വിസമ്മതം തോന്നി. അങ്ങനെ അവൻ അവിടെ കോസടിയിൽ ചാരിക്കിടക്കുകയാണു്...

ഭാഗം മൂന്ന്

## 12. പുതിയ മേച്ചിൽസ്ഥലങ്ങൾ

രങ്കത്തു് ബോട്ടിറങ്ങിയപ്പോൾ തോമസ്സിനെയും രവീന്ദ്രനെയും സ്വീകരിക്കുവാൻ സർദാർജി കാത്തുനില്പുണ്ടായിരുന്നു. നേരത്തെ രങ്കത്തേക്കു പോയവർവഴി, തോമസ് വിവരം പറഞ്ഞയച്ചിരുന്നു.

''ഒരുപക്ഷേ, ഇന്നു് ഇങ്ങോട്ടു വന്നേക്കുമെന്നേ പറഞ്ഞയച്ചിരുന്നുള്ളല്ലോ. ഇത്ര നിശ്ചയമായി ഇന്നു ഞങ്ങൾ വരുമെന്നു് സർദാർജി എങ്ങനെ കരുതി?'' കെട്ടിപ്പിടിച്ചു് ആശ്ലേഷിച്ചു നിന്ന സർദാർജിയോടു് തോമസ് ചോദിച്ചു.

''എങ്ങനെ നിശ്ചയിച്ചെന്നുംമററും ചോദിച്ചാൽ മറുപടിയില്ല. നിങ്ങൾ തീർച്ചയായും വരുമെന്നു് എനിക്കു തോന്നി. ഇവിടെ വന്നു കാത്തുനിന്നു. അതു സത്യമായി.'' സർദാർജി പതുക്കെ സ്നേഹത്തോടെ പറഞ്ഞു. സർദാർജിയുടെ നാരുപോലെയുള്ള നരച്ച താടിമീശ തോളിലും കണ്ഠത്തിലും തട്ടിയപ്പോൾ തോമസ്സിനു് ഇക്കിളി തോന്നി. രണ്ടു് ആത്മസുഹൃത്തുക്കളുടെ ആലിംഗനം കണ്ടപ്പോൾ രവീന്ദ്രനു രോമാഞ്ചമുണ്ടായി.

ആശ്ലേഷത്തിൽനിന്നു സ്വതന്ത്രനായ സർദാർജി രവീന്ദ്രന്റെ തോളിൽ മൃദുവായി തലോടി.

''ഇന്നു് എന്റെ ഭാഗ്യദിവസമാണു്. അളവില്ലാത്ത ആനന്ദമാണു് ഞാൻ അനുഭവിക്കുന്നതു്!'' സന്തോഷാതിരേകം സർദാർജിയുടെ മുഖത്തു പ്രകടമായിരുന്നു. ''സന്തോഷംകൊണ്ടു ഞാൻ എന്നെത്തന്നെ മറന്നിരിക്കുന്നു.'' അദ്ദേഹത്തിന്റെ നേത്രങ്ങൾ വികസിച്ചു. ''നമുക്കു നടക്കാം, വീട്ടിലേക്കു്!''—രവീന്ദ്രന്റെ തോളിൽ കൈ വച്ചുകൊണ്ടാണു് സർദാർജി നടന്നതു്.

ബോട്ടുകടവിൽനിന്നു വീട്ടിലേക്കു് ഒന്നൊന്നരനാഴിക ദൂരമുണ്ടു്. വഴിയുടെ രണ്ടുവശത്തും കന്നിക്കാടുകൾ. കറുത്തിരുണ്ട മുടി വകുത്തുവച്ചിരിക്കുന്നതുപോലെ രാജപാത വനത്തിൽക്കൂടി വളഞ്ഞു പുളഞ്ഞു കിടക്കുന്നു. കൂടക്കൂടെ വീശുന്ന കാററിന്റെ ഊക്കു് ചില്ലറയല്ലെന്നു് വന്മരങ്ങളുടെ ശിഖരങ്ങളുടെ ഇളക്കവും കുലുക്കവും വ്യക്തമാക്കുന്നു. ശാഖോപശാഖകൾ ഞെരിയുന്നതും ഉരുമ്മുന്നതും ഉളവാക്കുന്ന ശബ്ദങ്ങളുടെ പ്രതിധ്വനിയേ അന്തരീക്ഷത്തിലുള്ളൂ. അപ്പുറത്തെന്താണെന്നറിയാൻ വഴിയില്ലാത്തവണ്ണം കാടു് വളർന്നു വിരാജിക്കുന്നു. മുമ്പൊരിക്കലും ഇങ്ങനെ വൻകാട്ടിൽക്കൂടി രവീന്ദ്രൻ നടന്നിട്ടില്ല. ഇവിടെ മനുഷ്യൻ വെറും വാമനനാണു്.

ബോട്ടിൽ അവരോടൊത്തു യാത്രചെയ്തിരുന്ന കുറെ ആളുകൾ മുമ്പിൽ കുറച്ചകലെ നടക്കുന്നു. കെട്ടും ഭാണ്ഡങ്ങളും പെട്ടിയും മററും വഹിച്ചുകൊണ്ടുപോകുന്ന അവർ രങ്കത്തും പരിസരത്തും അധിവാസമുറപ്പിച്ചിട്ടുള്ളവരായിരിക്കുമെന്നു് രവീന്ദ്രൻ കരുതി.

ഇത്രയുംനാൾ പോർട്ട്ബ്ലയറിൽ താമസിച്ചെങ്കിലും ആൻഡമാനിലെ ഇതര പ്രദേശങ്ങളിലെ സ്ഥിതിഗതികളെക്കുറിച്ചു് രവീന്ദ്രനു സങ്കല്പമൊന്നുമുണ്ടായിരുന്നില്ല. രങ്കത്തെന്നു കേട്ടപ്പോൾ ധാരാളം ജനവാസമുള്ള ഒരു കൊച്ചു ടൗൺ എന്നായിരുന്നു വിചാരം. എന്നാൽ അതു് ആകെ തെററാണെന്നു് ഇപ്പോൾ ബോദ്ധ്യമായി. അതിരില്ലാത്ത കഠിനകാനനം. മനുഷ്യവാസത്തിന്റെ ലക്ഷണം എങ്ങും കാണാനുമില്ല. വനമേഖലയിൽ മനുഷ്യപ്രയത്നത്തിന്റെ മുദ്ര വഹിക്കുന്നതു് ഈ രാജപാത മാത്രമാണു്. ഇവിടെ മനുഷ്യൻ വനത്തിന്റെ ഹൃദയത്തിലേക്കു കടന്നുകയറുന്നതേയുള്ളു. പ്രകൃതിയുമായി പൊരുത്തംപ്രാപിച്ചിട്ടില്ല മനുഷ്യനെന്നു തോന്നും മട്ടു കണ്ടാൽ. മനുഷ്യന്റെ സാന്നിദ്ധ്യം, കാലഭംഗത്തിന്റെ ലക്ഷണമല്ലേ കാണിക്കുന്നതു്?

വനവായു ശ്വസിച്ചു് കുറേനേരം നടന്നപ്പോൾ ശരീരത്തിനും മനസ്സിനും ഉല്ലാസം തോന്നി. ശുദ്ധവായുവിന്റെ പവിത്രതയും കുളർമ്മയും എത്ര ആനന്ദസന്ദായകമാണു്! പാടിപ്പറക്കുന്ന കാട്ടുപക്ഷികളോ വർണ്ണശബളങ്ങളായ ചിത്രശലഭങ്ങളോ മനോഹരങ്ങളായ വനകുസുമങ്ങളോ അധികമായി കാണുകയുണ്ടായില്ല. എവിടെയും ഹരിതാഭമായ വനംതന്നെ. അത്ഭുതാധീനനായി കാട്ടിനുള്ളിലേക്കു കണ്ണയച്ചുകൊണ്ടിരുന്ന രവീന്ദ്രന്റെ തോളിൽ തടവിക്കൊണ്ടു്, വഴിയരികിൽ വലിയ പഡൗക്കുമരത്തിന്റെ തണലിൽ സർദാർജി നിന്നു.

''ഇവിടെങ്ങും മനുഷ്യർ താമസിച്ചുതുടങ്ങിയിട്ടില്ല. കാടു്! കാടു്! എങ്ങും കാടുതന്നെ.'' നടക്കാനുപയോഗിക്കുന്ന വടികൊണ്ടു വനത്തിലേക്കു ചൂണ്ടിക്കൊണ്ടു് സർദാർജി പറഞ്ഞു. ''പിന്നെ ഒരു വിശേഷമുണ്ടു്. എവിടെ വേണമെങ്കിൽ ഇഷ്ടംപോലെ കയറി നടക്കാം. ഒന്നും ഭയപ്പെടാനില്ല. ക്രൂരജന്തുക്കളില്ല. ആകപ്പാടെ ഉപദ്രവകാരി കുറെ കാട്ടുപന്നികൾ മാത്രം!''—സർദാർജി ചിരിച്ചു. ''പിന്നെ, മറെറാരു ക്രൂരജന്തു ഇവിടെ കുടിയുറപ്പിച്ചുതുടങ്ങുന്നതേയുള്ളു—മനുഷ്യൻ! പരിഷ്കാരിയായ മനുഷ്യൻ!''

തോമസ്സും രവീന്ദ്രനും ചിരിച്ചുകൊണ്ടു കാട്ടിലേക്കു നോക്കി അത്ഭുതപ്പെട്ടു നിന്നു.

''ഒന്നാന്തരം മണ്ണു്! പൊന്നു വിളയുന്ന മണ്ണു്. ഇവിടം നിരപ്പു ഭൂമിയുമാണു്. അങ്ങു്, അതാ ആ കാണുന്ന കുന്നുകൾവരെ പരന്നു കിടക്കുന്ന സമതലഭൂമി, പ്രയത്നശാലികളായ കൃഷകരെക്കാത്തു കിടക്കുകയാണു്. എല്ലാം വിളയും. നെല്ലും കരിമ്പും മധുരനാര

കവും മാവും പേരയും എല്ലാം. തെങ്ങും കവുങ്ങും വാഴയും മററും വളരുന്നതു കാണണം!''

അല്പനേരത്തെ വിശ്രമത്തിനുശേഷം പിന്നെയും അവർ നടന്നു തുടങ്ങി. ധാരാളം സംസാരിക്കുന്ന പതിവുകാരനായ തോമസ് ഇന്നു് ഒന്നും മിണ്ടുന്നില്ല. ശ്വാസംമുട്ടിക്കുന്ന കാനനഭംഗികൾ! കൗതുകം വർദ്ധിപ്പിക്കുന്നവണ്ണം വളർന്നു വിരാജിക്കുന്ന വന്മരങ്ങൾ. മരങ്ങളുടെ ശാഖോപശാഖകളിൽ പടർന്നുകയറി ചുററിപ്പിണഞ്ഞു കിടക്കുന്ന കാനനവള്ളികൾ.

നോക്കിനില്ക്കാനല്ലാതെ, മിണ്ടാൻ മനുഷ്യൻ മറന്നുപോകും അവിടെ! പ്രകൃതിയുടെ പര്‍ണ്ണശാലയിൽ മനുഷ്യൻ മൂകനാകും! മനനംചെയ്യാനും ഉൾക്കൊള്ളാനും, ഒതുക്കിനിത്താനുമാണ് അവനു് അവിടെ താൽപര്യം.

കാനനപ്രദേശം താണ്ടി. തുറന്ന കൃഷിയിടങ്ങളുടെ മേഖല മുമ്പിൽ കണ്ടുതുടങ്ങി.

''അവിടമാണു് രങ്കത്തെ കുടിയിടങ്ങൾ.'' മുമ്പോട്ടു ചൂണ്ടിക്കൊണ്ടു സർദാർജി പറഞ്ഞു. ''ദാ! അവിടംമുതൽ എന്റെ തോപ്പാണു്. അതിന്റെ അപ്പുറത്തു് മമ്മതുക്കാ. പിന്നെ കുട്ടൻപിള്ള—അങ്ങനെ പോകുന്നു.'' സർദാർജിയുടെ മുഖം പ്രസന്നമായിരുന്നു.

''നമുക്കു നേരെ വീട്ടിലേക്കു പോകുന്നതിനുമുമ്പു് ദാ, ഈ കൊച്ചു കെട്ടിടം ഒന്നു നോക്കാം.'' റോഡുവക്കത്തു് പുതുതായി പണിതീർന്നിരിക്കുന്ന കൊച്ചുകെട്ടിടത്തിലേക്കുള്ള ഗേററ് തുറന്നു സർദാർജി കയറി. ''ഇതു തീർന്നിട്ടു് ഒരാഴ്ചയോളമേയായുള്ളു! നിങ്ങൾ വരുന്നതിനു മുമ്പു തീർക്കണമെന്നു നിർബ്ബന്ധമുണ്ടായിരുന്നു. അന്നു് പോർട്ട്ബ്ലയറിൽനിന്നു മടങ്ങിവന്ന ഉടനെ പണി തുടങ്ങി. മൂന്നു മാസത്തോളമായി അങ്ങോട്ടു വരാഞ്ഞതിന്റെ കാരണം അതായിരുന്നു.'' സന്തോഷത്തോടെ സർദാർജി പറഞ്ഞു. ''പണിതീർന്ന വീടു് നിങ്ങളെ കാണിക്കണം എന്ന ആശ ഫലിച്ചു.''

''മൂന്നു മാസംകൊണ്ടു് ഇത്ര നല്ല ഒരു വീടു് ഇവിടെ പണിതീർക്കുവാൻ സർദാർജിക്കേ കഴിയൂ.'' സർദാർജിയെ നമസ്കരിക്കുന്ന ഭാവത്തിൽ തോമസ് കൈയുയർത്തി.

''ഇതു്...തൃപ്തിയായോ എന്നു നോക്കു. ഇവിടെ കടയിടാം.'' സർദാർജി അല്പം ശങ്കയോടെ പറഞ്ഞു.

''എന്റെ കടയോ?'' തോമസ്സിനു് വിശ്വാസംവന്നില്ലെന്നു സ്വരം തെളിയിച്ചു.

''അതെ. രവീന്ദ്രനല്ലേ ഇങ്ങോട്ടു വരുന്നതു്. പുതിയതിരിക്കട്ടെ. തോമസ്സിനു സ്വീകാര്യമായിരിക്കുമെന്നു വിശ്വസിച്ചാണു് ഇങ്ങനെ ചെയ്തതു്!'' സർദാർജി രവീന്ദ്രന്റെ അടുത്തേക്കു് ഒട്ടിനിന്നു. അവന്റെ കൈ ഗ്രഹിച്ചു. താലോലിച്ചു. സർദാർജിയുടെ കരങ്ങൾ വിറയ്ക്കുന്നതു് രവീന്ദ്രൻ അറിഞ്ഞു.

''ഔദാര്യത്തിനു് അതിരില്ലെന്നു് ഇന്നു ഞാനറിഞ്ഞു, സർദാർ ജീ!'' ആലിംഗനം ചെയ്തുകൊണ്ടു് തോമസ് പതുക്കെ പറഞ്ഞു.

സർദാർജി മൃദുവായി ചിരിച്ചു. ''ഇതൊക്കെ പറയുന്നതു പിന്നെ.'' അദ്ദേഹം രവീന്ദ്രനോടു തിരിഞ്ഞു. നോട്ടം അവന്റെ മുഖത്തു തറച്ചു. ''ഈ കൊച്ചുവീടു് നിനക്കു് ഇഷ്ടപ്പെട്ടോ?'' ലാളിച്ചുവളർത്തുന്ന പൈതലിനെ നോക്കി, അവനു സമ്മാനിച്ച കളിക്കോപ്പുകൾ ഇഷ്ടപ്പെട്ടോ എന്നു ചോദിക്കുന്ന സ്നേഹനിധിയായ പിതാവിന്റെ സൗമ്യതയും വികാരവും സർദാർജിയുടെ പെരുമാററത്തിലുണ്ടായിരുന്നു.

''എന്റെ സുഹൃത്തുക്കൾക്കെങ്കിലും, സന്തോഷം വരുത്തുന്ന കാര്യങ്ങൾ ചെയ്തു് ആനന്ദം അനുഭവിക്കാനെങ്കിലും, എനിക്കു് അവസരം കൈവരട്ടെ.'' വേപഥുഗാത്രനായി വൃദ്ധൻ പതുക്കെ പറഞ്ഞു. രവീന്ദ്രന്റെ തോളിൽ കൈവച്ചു് അയാൾ താങ്ങിനിന്നു.

വീടിന്റെ ഓരോ മുറിയിലായി അവർ കയറിയിറങ്ങി. മൂന്നു മുറിയും നല്ല വരാന്തയും ഉള്ള വീടു്. ആൻഡമാനിലെ മററു വീടുകളെപ്പോലെ തടികൊണ്ടുമാത്രമാണു് അതു നിർമ്മിച്ചിട്ടുള്ളതു്.

''ഒന്നാന്തരം വീടു്!''—തോമസ് ആരോടെന്നില്ലാതെ പറഞ്ഞു.

''കടയ്ക്കുള്ള ഇടം ഇതാ, ഒരുങ്ങിയിരിക്കുന്നു. ഇവിടം നിറയ്ക്കേണ്ടതു് നിങ്ങളാണു്.'' സംതൃപ്തിയോടെ സർദാർജി അവരെ നോക്കി. ''ഇനി നമുക്കു് എന്റെ താമസസ്ഥലത്തേക്കു പോകാം. കതകും ജന്നലും അടയ്ക്കുണ്ടാ. കാററു കയറി പെയിൻറിന്റെ ഈർപ്പം ഉണങ്ങട്ടെ! പിന്നെ വേലക്കാരൻ വന്നു് അടച്ചുകൊള്ളും.'' സർദാർജി പടിഞ്ഞാറുവശത്തെ മുററത്തേക്കിറങ്ങി. ''അതാ, അതാണു് എന്റെ ആശ്രമം.'' വടക്കുപടിഞ്ഞാറു മാറി സാമാന്യം വലിയ ഒരു കെട്ടിടം. തെങ്ങും നാരകവും വാഴയും കവുങ്ങും മാവും മററു വൃക്ഷങ്ങളും വളരുന്ന ഒരു വലിയ തോട്ടത്തിന്റെ നടുക്കു് വീടിന്റെ കൂര വ്യക്തമായി കാണാം.

''വരൂ! അങ്ങോട്ടു പോകാം.'' പുതിയ കെട്ടിടത്തിന്റെ മുററത്തുനിന്നു് അവിടേക്കു് ഒരു ഒററയടിപ്പാത. അതിൽക്കൂടി സർദാർജി മുമ്പേയും തോമസ്സും രവീന്ദ്രനും അദ്ദേഹത്തിന്റെ പിമ്പേയും നടന്നു. വളർന്നു പന്തലിച്ചുനില്ക്കുന്ന ഫലവൃക്ഷങ്ങൾ പലതും കഴിഞ്ഞു് അവർ വീട്ടുമുററത്തെത്തി. മുററത്തിന്റെ അതിർവരമ്പിൽ വരിവരിയായി ആരാമച്ചെടികൾ അഴകോടെ വച്ചുപിടിപ്പിച്ചിരിക്കുന്നു. പൂച്ചെടികൾ എത്രയാണു്! നാലഞ്ചു റോസാച്ചെടികൾ നിറയെ വികസിച്ചു് കാററിലാടുന്ന വലിയ പൂക്കൾ. വർണ്ണശബളങ്ങളായ ഇലകളോടുകൂടിയ ക്രോട്ടൺസ്. വിളഭൂമിയുടെ നടുവിൽ, ചുററിനും പൂച്ചെടികളും വർണ്ണച്ചെടികളും വച്ചിട്ടുള്ള വലിയ മുററത്തോടുകൂടിയ വീടു്. മുററത്തു മണൽ വിരിച്ചിരിക്കുന്നു. അഴകും

ഐശ്വര്യവും മാത്രമല്ല സ്വച്ഛതയും സൗമ്യതയും ആർക്കും അവിടെ അനുഭവപ്പെടും.

''ഇതാണു് എൻെറ ആശ്രമം!'' കതകു തുറന്നുകൊണ്ടു് സർദാർജി പറഞ്ഞു.

നിറപ്പകിട്ടാർന്ന ചവിട്ടുമെത്തയിൽ ചവിട്ടി അവർ അകത്തേക്കു കയറി.

സ്വീകരണമുറിയിൽ വിലപിടിപ്പുള്ള കമ്പളം വിരിച്ചിരിക്കുന്നു. വർണ്ണപ്പകിട്ടുള്ള ചിത്രങ്ങളുള്ള കമ്പളം.

ഭംഗിയുള്ള ഉപകരണങ്ങൾ നല്ല കലാബോധത്തോടെ അവിടെ ഒരുക്കിയിട്ടുണ്ടു്. പോളിഷ്ചെയ്തു് മിനുങ്ങുന്ന ഉപകരണങ്ങൾ. പടിഞ്ഞാറേ കോണിൽ പൊക്കമുള്ള വട്ടമേശ. പഡാക്കിൽ പണിതീർത്തിട്ടുള്ള അതിൻെറ പുറം കണ്ണാടിപോലെ മിനുങ്ങുന്നു. അതിൻെറ നടുവിൽ ചൈനാക്ലേയിൽ നിർമ്മിതമായ മനോഹരമായ ഫ്ളവർവേസ്. വിവിധവർണ്ണങ്ങളിലുള്ള പൂക്കൾ ഔചിത്യത്തോടെ ഒരുക്കിവച്ചിരിക്കുന്നതു് കാണാൻ എത്ര അഴകാണു്!

''ഇരിക്കൂ.'' സർദാർജി ഊന്നുവടി പെഗിൽ വയ്ക്കുന്നതിന്നിടയിൽ പറഞ്ഞു.

രവീന്ദ്രനും തോമസ്സും കസേരകളിൽ ഇരുന്നു.

''സാബ്!'' ആജാനുബാഹുവായ ഒരു ചെറുപ്പക്കാരൻ മുറിയിലേക്കു തലകാണിച്ചുകൊണ്ടു പറഞ്ഞു.

''ഉം!'' സർദാർജി ഒന്നു മൂളി. ''എൻെറ ജോലിക്കാരനാ.''

ഭവ്യത പ്രകടമാക്കുന്ന ഭാവത്തോടെ അവൻ ഒതുങ്ങിനിന്നു.

''കുടിക്കാനുള്ളതൊക്കെ കൊണ്ടുവാ.'' കസേരയിൽ ഇരുന്നുകൊണ്ടു് സർദാർജി ഉത്തരവായി.

വാതിലിലും ജനാലകളിലും നല്ല ഭംഗിയും നിറവുമുള്ള തുണികൾ തൂക്കിയിട്ടുള്ളതു്, തോരണങ്ങൾമാതിരി കാററത്തു് പാറിക്കളിച്ചു.

അനല്പമായ ആനന്ദം സർദാർജിയുടെ മുഖത്തു പ്രകടമായിരുന്നു. ''നിങ്ങൾ ഇവിടെ ഇരുന്നപ്പോൾ വീടു നിറഞ്ഞതുപോലെ എനിക്കു തോന്നുന്നു. വീടു മാത്രമല്ല, ഈ വൃദ്ധൻെറ ഹൃദയവും ഇന്നു നിറഞ്ഞു!''

സൗന്ദര്യബോധവും പരിഷ്കാരവുമുള്ള ഗൃഹനായികമാർപോലും വീടു് ഇത്ര ഭംഗിയായി ഒരുക്കിയിടുവാൻ വിരുതുകാട്ടുമോ എന്നു് രവീന്ദ്രൻ സംശയിച്ചു. അത്രയ്ക്കു് സ്വച്ഛതയും സൗകമാര്യവും ഉണ്ടു് വീട്ടിന്നുള്ളിൽ. ആഡംബരവസ്തുക്കൾ വാരിക്കോരി അടുക്കിയിട്ടുള്ള മാലിനിയുടെ മദ്രാസ്സിലെ വീടിനെക്കുറിച്ചു് രവീന്ദ്രൻ ഓർമ്മിച്ചു. അവിടെ ഇല്ലാത്തതും, ഇവിടെ നിറഞ്ഞുനില്ക്കുന്നതുമായ, ഏതോ ഒന്നുണ്ടെന്നു് അവനു തോന്നി.

''ഇതിനു മുമ്പ് ഇവിടെ വരാൻ കഴിഞ്ഞില്ലല്ലോ എന്ന ദുഃഖമാണ് എനിക്കു്.'' മനസ്സിൽ തിങ്ങിനിന്നിരുന്ന അത്ഭുതത്തിൻെറ ഒരംശം പ്രകടമാക്കിക്കൊണ്ടു് തോമസ് പറഞ്ഞു.

''ഇവിടെ എല്ലാം ഒരുക്കാൻ ഞാൻ ശ്രമിച്ചിട്ടുണ്ടു്. എന്നാൽ വിലയേറിയതു് ഒന്നുമാത്രമില്ല.'' വേദന സ്ഫുരിക്കുന്ന വിധത്തിൽ സർദാർജി പറഞ്ഞു. ''ഇതു് വലിയ ഒരു ചിപ്പിയാണു്. മുത്തില്ലാത്ത ചിപ്പിത്തോടു്! അരങ്ങൊഴിഞ്ഞുപോകുന്നതിനു മുമ്പ് ഇവിടെ ഒരു മുത്തു പ്രതിഷ്ഠിക്കണം. വിലതീരാത്ത മുത്തു്!'' സർദാർജി രവീന്ദ്രൻെറ മുഖത്തു നോക്കിക്കൊണ്ടു് ശോകപൂർവ്വം പറഞ്ഞു.

സർദാർജിയുടെ ഭാവവും സ്വരവും തോമസ്സിൻെറയും രവീന്ദ്രൻെറയും ഹൃദയങ്ങളെ ഒരുപോലെ സ്പർശിച്ചു.

കാപ്പിയും പലഹാരങ്ങളും ജോലിക്കാരൻ ട്രേയിലൊരുക്കി ടീപ്പോയിയിൽ കൊണ്ടു വച്ചു. സർദാർജി കപ്പിലേക്കു കാപ്പി പകന്നു.

''കഴിക്കൂ!''

അവർ കാപ്പി കുടിച്ചു. എത്ര നല്ല കാപ്പി!

നടന്നതിൻെറ ക്ഷീണം അപ്പാടെ ഓടിപ്പോയതുപോലെ തോന്നി.

''വേലക്കാരൻ തയ്യാറാക്കിയതാണു്. ഇഷ്ടപ്പെട്ടോ എന്തോ!'' സർദാർജി ക്ഷമാപണസ്വരത്തിൽ പറഞ്ഞു. വെറും ഉപചാര വാക്കുകളാണു് അവയെന്നു തോന്നിയില്ല. അത്രമാത്രം ആത്മാർത്ഥത സ്വരത്തിലുണ്ടായിരുന്നു. ''എൻെറ ആശ്രമജീവിതത്തിനു് ഇതൊക്കെ മതി. ജീവിതം എല്ലാവിധത്തിലും അനുഭവിച്ചിട്ടുള്ള നിങ്ങൾക്കു് ഇതൊന്നും രുചിച്ചെന്നുവരുകയില്ല.''

''സർദാർജീ!'' അദ്ദേഹത്തെ വിവശനായി നോക്കി തോമസ് പറഞ്ഞു: ''സുഖം മിന്നൽപ്പിണർപോലെ മാത്രം കാണാൻ ഇടവന്നിട്ടുള്ള ഒരുത്തനാ ഞാൻ. സർദാർജി സംതൃപ്തിയിൽ മുങ്ങി നില്ക്കുന്ന ഭാഗ്യവാനാണു്!''

''ഞാൻ ഭാഗ്യവാനോ?'' അദ്ദേഹത്തിൻെറ കണ്ഠം ഇടറി. ''ഭാഗ്യമെന്നതിൻെറ അർത്ഥം അറിഞ്ഞിട്ടില്ലാത്ത ഒരു ജീവിതമാണു് എൻേറതു്! അതിൻെറ അരുണോദയം ഒരിക്കൽ ഉണ്ടായി. എന്നാൽ... എന്നാൽ... ഉദയത്തോടെ അസ്തമനവും സംഭവിച്ചു. പിന്നെയെല്ലാം ഇരുട്ടായിരുന്നു. ഞാൻ ഭാഗ്യവാനാണെന്നു് ആരെങ്കിലും പറയുന്നതു കേൾക്കുവാൻ ഇതുവരെ ഇടവന്നിട്ടില്ല.'' നിലത്തു വിരിച്ചിരുന്ന കമ്പളത്തിൽ നോക്കി ചിന്താധീനനായി ആ വയോവൃദ്ധൻ ഇരുന്നു.

സംസാരത്തിന്നിടയിൽ, പലഹാരങ്ങൾ തിന്നുതീർത്തതു് അവർ അറിഞ്ഞില്ല.

''കുറച്ചുകൂടി കാപ്പി കുടിക്കു.'' പെട്ടെന്നുണർന്നമട്ടിൽ സർദാർജി പറഞ്ഞു. എഴുന്നേററു കപ്പുകളിലേക്കു കാപ്പി പകൻ്നു.

''എത്ര കുടിച്ചാലും മതിവരത്തില്ല.'' രണ്ടാമത്തു കാപ്പി കഴിച്ചുകൊണ്ടു് തോമസ് പറഞ്ഞു.

രവീന്ദ്രൻ എഴുന്നേററു വരാന്തയിലേക്കും, അവിടെനിന്നു മുററത്തേക്കും ഇറങ്ങി. സുഖശീതളമായ ബാലവാതം ശരീരത്തിലാകെ രോമാഞ്ചം വിതച്ചിട്ടു കടന്നുപോയി. വീട്ടുമുററത്തുള്ള ആരാമച്ചെടികളും, മുററത്തിന്നപ്പുറത്തു വരിവരിയായി വളർന്നുനില്ക്കുന്ന ഫലവൃക്ഷങ്ങളും കണ്ടപ്പോഠം തോന്നിയ ആനന്ദത്തിനു് അതിരില്ല. വടക്കുപടിഞ്ഞാറു് അല്പമകലെ പച്ചക്കുന്നുകഠം കോട്ടകെട്ടിയിരിക്കുന്നു. തളിരു തൂക്കിയിട്ടുള്ള മാവുകളും, തഴച്ചുനില്ക്കുന്ന വാഴകളും, ഹരിതകുംഭങ്ങഠം തടിയിൽ തൂക്കിയിട്ടുള്ള പപ്പായകളും, വട്ടത്തിൽ വളൻ്നു പന്തലിച്ചുനില്ക്കുന്ന മധുരനാരകച്ചെടികളും, മഞ്ഞനിറമാർന്ന നാലഞ്ചു ഗൗരീഗാത്രത്തെങ്ങുകളും... എല്ലാം നോക്കി നോക്കി, രവീന്ദ്രൻ മണൽവിരിച്ച മുററത്തു് ഉലാത്തുകയാണു്. തോമസ്സും സർദാർജിയും മുററത്തേക്കു വന്നതു് അവൻ അറിഞ്ഞതേയില്ല.

''കൃഷിത്തോട്ടം നോക്കിക്കാണുകയാണോ?'' സൗമ്യമായി രവീന്ദ്രൻെറ തോളിൽ കൈവെച്ചുകൊണ്ടു് അഭിമാനപുരസ്സരം സർദാർജി ചോദിച്ചു.

രവീന്ദ്രൻ ചിരിച്ചുകൊണ്ടു പറഞ്ഞു: ''ആരും നോക്കിനിന്നു പോകും.''

''എന്നെ ഇത്രയുംകാലം മരിക്കാതെ സൂക്ഷിച്ചതു് ഈ മണ്ണാണു്.''— ശോകരസം കലർന്നതെങ്കിലും ആത്മസംതൃപ്തി പ്രകാശിപ്പിക്കുന്നവിധത്തിൽ സർദാർജി അകലേക്കു നോക്കി. ''കനകം വിളയുന്ന ഭൂമിയാണിവിടം. ഇവിടെ വന്നാൽ ഒരു കൃഷിക്കാരൻ വിശ്രമിക്കുകയില്ല. പ്രയത്നം ഒരു പ്രപഞ്ചമായി രൂപപ്പെടുന്നതു കാണുവാൻ അവനു കഴിയും.''

''ഇവിടെ നില്ക്കുമ്പോഠം കേരളത്തിലെ എൻ്റെ കൊച്ചു നാട്ടിൻപുറത്തു് എത്തിയിരിക്കുകയാണെന്നു തോന്നിപ്പോകുന്നു.''—തോമസ് ചിരിച്ചു.

''അപ്പോഠം ഇവിടം നിങ്ങളുടേതാണെന്നു വിചാരിക്കുവാൻ വിഷമമില്ല?'' രവീന്ദ്രനെനോക്കിയാണു് സർദാർജി ചോദിച്ചതു്.

കൂടക്കൂടെ, തന്നെ എന്തിനാണു് അദ്ദേഹം നോക്കുന്നതെന്നു്, രവീന്ദ്രനു് ഒട്ടും മനസ്സിലായില്ല.

''അല്ല പടച്ചോനേ! ഇതാരൊക്കെയാ ഈ ഓണംകേറാമൂലയിലെത്തിയിരിക്കുന്നെ!'' വീട്ടുമുററത്തേക്കു വന്നുകൊണ്ടു് മമ്മതുക്കാ ചിരിച്ചു. ''ഞാൻ റോഡേ പോകുമ്പോഠം, സർദാർജിയുടെ വീട്ടുമുററത്തു് ആരൊക്കെയോ നിക്കുന്നതു കണ്ടു, നോക്കി. അപ്പോഴാ

കാര്യം മനസ്സിലായെ. അല്ലേ, എപ്പോഴാ എത്തിയെ? കഴിഞ്ഞ ബോട്ടിലോ?'' ഉത്സാഹത്തോടെ മമ്മതുക്കാ ചോദിച്ചു.

''അതെ. മമ്മതുക്കായേയും മററും കാണാമെന്നു കരുതി.''

''നന്നായി! നന്നായി!'' മമ്മതുക്കാ കുലുങ്ങിച്ചിരിച്ചു.

''ഇവിടത്തെ കടയുടെ കാര്യം തീർച്ചപ്പെടുത്താനാ വന്നെ.''— സർദാർജി പറഞ്ഞു. ''അതുണ്ടായാൽ ഒള്ളതിനൊക്കെ പോർട്ടബ്ലയറിൽ ഓടിപ്പോകാതെകഴിക്കാമല്ലോ.''

''ഓ! ഓ! ഓർമ്മയുണ്ട്.''— മമ്മതുക്കാ സ്വന്തം കവിളിൽ വിരൽ കുത്തിക്കൊണ്ടു ചിരിച്ചു.

''തോമസ് പറഞ്ഞാൽ പറഞ്ഞതാ.'' മമ്മതുക്കായെ നോക്കി തോമസ് പറഞ്ഞു.

''നിങ്ങളാരാ! വീരനല്ലേ!''

''ഞാൻ കെട്ടിയ പുതിയ വീടു കടയ്ക്കു മതിയെന്നാ അവരുടെ അഭിപ്രായം.'' സർദാർജി പറഞ്ഞു.

''ഓ! ഓ! അങ്ങനെ വരട്ടെ. പുതിയ കെട്ടിടം പെട്ടെന്നു പണിയുന്നതു കണ്ടപ്പോ എന്തോ കാര്യമൊണ്ടെന്നു വിചാരിച്ചതാ. സർദാർജിയോടു ചോദിക്കാൻ തരപ്പെട്ടുമില്ല.''

''ഇവിടെയായാൽ എല്ലാവക്കും സൗകര്യമല്ലേ?''

''പിന്നെ! അത് ചോദിക്കാനെന്തിരിക്കുന്നു? മമ്മതുക്കായ്ക്കാ ഏററവും സൗകര്യം!'' അയാൾ ചിരിച്ചു. ''എല്ലാം സർദാർജിയെ ഏല്പിച്ചാ മതി. വളന്നോളും.''

സർദാർജി തൃപ്തിയോടെ ചിരിച്ചു.

''അല്ല, ഞാൻ കള്ളമല്ല പറഞ്ഞെ. ചുററുമൊന്നു നോക്കിൻ. ഇവിടം കാടായിരുന്നെന്നു പറഞ്ഞാൽ ഇന്നാരെങ്കിലും വിശ്വസിക്കുമോ?'' പ്രശംസാപൂർവം മമ്മതുക്കാ പറഞ്ഞതു് ഗൗരവംവിടാതെയാണ്. ''ഇങ്ങനെ ഒരു മനുഷ്യനുണ്ടോ? മഴയായാലും വെയിലായാലും കാലത്തു് ഓരോന്നിൻെറയും മുട്ടിൽ പോകാതിരിക്കില്ല.''

''പ്രശംസ മതിയാക്കു, മമ്മതുക്കാ!'' സന്തോഷം കലത്തിയ പരിഭവം സർദാർജിയുടെ വാക്കിൽ കലർന്നിരുന്നു.

''ആട്ടെ, എന്നാ കട തൊടങ്ങുന്നെ?''

''ഓ, അങ്ങനെ വല്ലതും ചോദിക്കു.'' സർദാർജി ചിരിച്ചു.

''താമസം ഇനിയുമില്ല. കെട്ടിടം റെഡി. സാമാനങ്ങളൊക്കെ കൊണ്ടുവരണമെന്നേയുള്ളു.''

''അടുത്ത ബോട്ടിൽ വരുത്താമല്ലോ?''

''അതുതന്നെയാ എൻെറയും വിചാരം.''

''സർദാർജിയെ കട ഏല്പിച്ചാൽ...'' മമ്മതുക്കാ പറയാൻ തുടങ്ങി.

എന്നാൽ സർദാർജി ഇടയ്ക്കുകയറി പറഞ്ഞു: ''ഞാൻ വയസ്സൻ! ചെറുപ്പക്കാരു ചെയ്യട്ടെ.'' സർദാർജി രവീന്ദ്രനെ നോക്കി.

''ഇയ്യാളെ ഇവിടെയിരുത്താം.''—രവീന്ദ്രൻെറ തോളിൽ തട്ടിക്കൊണ്ടു തോമസ് ചിരിച്ചു.

''തരക്കേടൊന്നുമില്ല. കണ്ടിട്ടു കൊള്ളാവുന്നയാളാ.'' പല്ലില്ലാത്ത മോണകറം കാട്ടി മമ്മതുക്കാ കുലുങ്ങിച്ചിരിച്ചു. ''പിന്നെ നിങ്ങടെ ശിഷ്യനുമല്ലേ? മിടുക്കിനു കൊറവുകാണില്ല.''

എല്ലാവരും ചിരിച്ചു.

''ഈ വീട്ടിൽ ഇങ്ങനെ ചിരിയുടെ ശബ്ദം ഉണ്ടാകുന്നതു് ഇന്നാദ്യമായിട്ടാണ്!'' നെടുവീർപ്പോടെ സർദാർജി പറഞ്ഞു. ''ഇതു് എന്നും ഇങ്ങനെ തുടർന്നെങ്കിൽ!''

''പെണ്ണില്ലാത്ത വീടു് എന്നും പൊള്ളയാ. സർദാർജി സന്യാസിയാ. നേരത്തെകാലത്തെ കല്യാണംകഴിച്ചു...'' വിനോദസ്വരത്തിലാണ് മമ്മതുക്കാ തുടങ്ങിയതു്. സർദാർജിയുടെ മുഖം കണ്ടപ്പോഠം മമ്മതുക്കാ അതു പൂർത്തിയാക്കിയില്ല.

''ഞാനും കല്യാണംകഴിച്ചതാ. എനിക്കും ഒരു പെണ്ണുണ്ടായിരുന്നു... ആ കാലത്തെപ്പററി ഓർമ്മിപ്പിക്കാതിരിക്കു മമ്മതുക്കാ!'' വേദനയോടെ സർദാർജി പതുക്കെ പറഞ്ഞു. ''മുമ്പത്തെ ആളല്ല ഞാൻ. മനസ്സു നന്നേ ക്ഷീണിച്ചുപോയി. എന്തെങ്കിലും ഹൃദയത്തെ സ്പർശിക്കുന്നതുണ്ടായാൽ ഒതുക്കാനും നിയന്ത്രിക്കാനും ശക്തിയില്ല.'' സർദാർജിയുടെ കണ്ണുകറം നിറഞ്ഞു.

മമ്മതുക്കായുടെ ഉത്സാഹം കെട്ടടങ്ങി.

കുറേനേരത്തേക്കു് ആരും മിണ്ടിയില്ല.

''കട തുടങ്ങിയാൽ നിങ്ങളെല്ലാം മനഃപൂർവ്വം സഹായിച്ചേ പററൂ അതൊന്നുറയ്ക്കാൻ!'' കരുതിക്കൂട്ടി വിഷയം മാററുവാൻ തോമസ് ശ്രമിക്കുകയായിരുന്നു.

''ഇതു നല്ല നേരമ്പോക്കാ! കല്യാണംകഴിച്ചോണ്ടുവന്ന പെണ്ണിനു ചെലവിനുകൊടുക്കണമെന്നു് ആരെങ്കിലും അപേക്ഷിക്കാറൊണ്ടോ?''—മമ്മതുക്കാ ചിരിച്ചു. ''എല്ലാം തൊടങ്ങട്ടെ. എൻെറ കൂരേലേക്കു് എപ്പൊഴാ വരുന്നെ?''

തോമസ് ചിരിച്ചു.

''അങ്ങനെ ചിരിച്ചതല്ലാതെ. ദാ, അങ്ങോട്ടു നോക്കു്. മരങ്ങളുടെ ഇലപ്പടർപ്പുകളുടെ ഇടയിലൂടെ, ഒരു തവിട്ടുനിറം കാണുന്നില്ലേ? അതാ!'' മമ്മതുക്കാ ചൂണ്ടിക്കൊണ്ടു പറഞ്ഞു.

''എൻേറം സർദാർജീൻേറം അതിരൊന്നാ.''

''അങ്ങോട്ടു വരാം. നല്ലതുപോലെ കഴിക്കാനൊള്ളതു് ഒരുക്കിക്കോണം. വല്ലപ്പോഴും വരുന്ന വിരുന്നുകാരാ!''

''തിന്നാനൊള്ളതു് ഏററു. എന്നാ നിങ്ങക്കു് കുടിക്കാനൊള്ളതു്... ങെ! എനിക്കു പററത്തില്ല.'' വിനോദസ്വരത്തിൽ മമ്മതുക്കാ തട്ടി.

''അതിനു മമ്മതുക്കാ വിഷമിക്കേണ്ടാ!''—പ്രസന്നത വീണ്ടെടുത്തുകൊണ്ടു് സർദാർജി പറഞ്ഞു.

''അതൊക്കെ സർദാർജിയുടെ ഡിപ്പാർട്ട്മെൻറാ. നമുക്ക കൈയില്ല.''

നേരം നാലുനാലരമണിയായിക്കാണും. പടിഞ്ഞാറുള്ള കുന്നുകൾക്കപ്പുറത്തു് സൂര്യൻ മറഞ്ഞിരിക്കുന്നു. വെയിൽ കുന്നിൻെറ നിഴൽകാരണം നേരിട്ടു് ഇവിടെ കാണാനില്ല. എങ്കിലും നല്ല വെളിച്ചം. ചെമ്മാനം പവ്തംപോലെ പടിഞ്ഞാറേ ആകാശത്തു രൂപം കൊണ്ടുതുടങ്ങി. കാണാൻ എന്തു ചന്തമാണു്! നീലക്കടലാസ്സിൽ വണ്ണചിത്രങ്ങൾ രചിക്കുവാൻ കലാകാരിയായ സന്ധ്യാദേവി വരുകയാണോ?

''എന്താ, മൂപ്പരു് മിണ്ടാതെ നില്ക്കുന്നെ?'' പടിഞ്ഞാറോട്ടു നോക്കി സ്വപ്നം കണ്ടുകൊണ്ടു നിന്ന രവീന്ദ്രനെ നോക്കി, മമ്മതുക്കാ ചോദിച്ചു. രവീന്ദ്രൻ ചിരിച്ചതേയുള്ളു. ലജ്ജാഭാവം മുഖത്തു പ്രകടമായിരുന്നു.

''അവൻ എന്നെപ്പോലെ വായാടിയല്ല.'' തോമസ്സാണു് മറുപടി പറഞ്ഞതു്.

''അതാ മോനേ നല്ലതു്. എന്തിനാണധികം സംസാരിക്കുന്നതു്? വത്തമാനമാ അധികോം ആപത്തു്. ഓ, ഞങ്ങൾക്കു് ഒരയൽക്കാരനൊണ്ടു്—പിള്ള. അയ്യോ! അയാളെക്കൊണ്ടു ഞങ്ങൾ തോററു.'' മമ്മതുക്കാ ചിരിച്ചു. ''അങ്ങനെയൊള്ള ഒരുത്തനെക്കൂടി കിട്ടിയാൽ ഇവിടംവിട്ടു പോകുകയേ വഴിയൊള്ളു.''

''രവീന്ദ്രൻെറ കാര്യത്തിൽ അതു പേടിക്കാനില്ല. മമ്മതുക്കായ്ക്കു് നാടുവിടേണ്ട കാര്യം അവൻ വരുത്തത്തില്ല.''—തോമസ് പറഞ്ഞുകൊണ്ടു മമ്മതുക്കായുടെ തോളിൽ തട്ടി.

''നിങ്ങളെന്തിനാ ഇങ്ങനെ തോളിൽ തട്ടുന്നെ? ഒന്നാമതു വയസ്സായി. കൈയാണെങ്കിൽ ഇരുമ്പു്!'' മമ്മതുക്കാ ഒഴിഞ്ഞുമാറി ചിരിച്ചു. മററുള്ളവർ ചിരിയിൽ പങ്കുചേൎന്നു.

''എന്നാം, ഞാനിപ്പോ പോട്ടെ? പിന്നെക്കാണാം.'' മമ്മതുക്കാ യാത്രപറഞ്ഞു. ''നിങ്ങളു് ഇനീം തോളിൽ തട്ടുമെന്നു പേടിച്ചൊന്നുമല്ല പോന്നെ! പോയിട്ടു ചെല കാര്യങ്ങളുണ്ടു്.''—യാത്രചോദിച്ചു് മമ്മതുക്കാ നടന്നു.

അയാളുടെ പോക്കു നോക്കി തോമസ്സുംമററും നിന്നു.

''ശുദ്ധനായ ഒരു മനുഷ്യൻ!'' സർദാർജി പറഞ്ഞു. ''ഇവിടെ വന്നു ക്ഷേമം തിരക്കും. എന്തു സ്നേഹം!'' അല്പനിമിഷം മിണ്ടാതെ നിന്നശേഷം തുടൎന്നു: ''അയാളും ഒരു കൈതിയായിരുന്നു. ഞങ്ങൾ ജീവിതത്തിൻെറ സിംഹഭാഗവും, എന്തിനു്, ജീവിതം മുഴുവൻതന്നെ, ഇവിടെ ആൻഡമാനിൽ ചെലവഴിച്ചു. ഇന്നു് അയൽക്കാരുമാണു്. ഒരാൾ തെക്കേയററത്തുനിന്നു വന്നു. മറേറയാൾ വടക്കേയററത്തുനിന്നും. ഇവിടെ സന്ധിക്കുമെന്നു് ആരെങ്കിലും സങ്കല്പിച്ചതാണോ? വിധിയെന്ന നിൎദ്ദയൻ ഞങ്ങളെ രണ്ടുപേരെയും പിറന്ന മണ്ണിൽനിന്നു പിഴുതു് ഇവിടേക്കെറിഞ്ഞു. വാടിയുണങ്ങി നശിച്ചില്ല. പുതിയ

വേരോടിച്ചു നില്ക്കുന്നു. മനുഷ്യൻ എവിടെയായാലും മനുഷ്യൻ തന്നെ. ജീവിതത്തെ ഏററവും രൂക്ഷമായി വിമർശിക്കുന്നതും ശപിക്കുന്നതും ജീവിക്കാനുള്ള ആഗ്രഹം അത്യുജ്ജ്വലമായി അകത്തു നില്ക്കുന്നതുകൊണ്ടാണു്. ഇതാണു് എൻെറ അനുഭവം. കൈതിയായി ഭൂമിതത്തിൻെറ നടുവിൽ നില്ക്കുന്ന കാലത്തെപ്പോലെ ജീവിക്കാനുള്ള ബൃഹത്തായ ആവേശം, ജീവിക്കണമെന്ന ഉജ്ജ്വലമായ അഭിനിവേശം, മറെറാരവസരത്തിലും എനിക്കുണ്ടായിട്ടില്ല. ജീവിതം നൂലിൽ തൂങ്ങിനില്ക്കുമ്പോഴാണു് മനുഷ്യൻ ഏററവുമധികം ജീവിതത്തോടു് ഒട്ടിനില്ക്കുന്നതു്! നിലനില്പിനുള്ള ആവേശം അപ്പോഴുള്ളതുപോലെ മറെറാരിക്കലും പ്രകടമാകുന്നില്ല. ഇതൊരു വൈരുദ്ധ്യമാണു്. സത്യമാണു്!'' ആത്മകഥാകഥനരൂപത്തിൽ സർദാർജി നടത്തിയ വികാരപ്രകടനം സശ്രദ്ധം കേൾക്കുകയല്ലാതെ മറെറാന്നും അവർ ചെയ്തില്ല. ഇതുപോലെ ജീവിതത്തിൻെറ ഇരുണ്ട മേഖലകളിൽ കഴിയുവാൻ നിർബ്ബന്ധിതനായിത്തീർന്നിട്ടുള്ള മറെറാരു മനുഷ്യനെ അവർ കണ്ടിട്ടില്ല. എങ്കിലും മനസ്സിൻെറ മാർദ്ദവത്തിനു് ഒരു മാററവും വന്നിട്ടില്ലെന്നു മാത്രമല്ല, മറിച്ചു് അതു വിപുലപ്പെടുകയാണു ചെയ്തിരിക്കുന്നതു്.

''വെറുതെ ഒന്നുലാത്തിയിട്ടു വരാം. രങ്കത്തെ കുടികളിൽ ചിലതു കാണുകയും ചെയ്യാമല്ലോ, എന്താ?''—സർദാർജി അവരെ നോക്കി.

''ഓ! നടക്കാം.'' തോമസ് സമ്മതിച്ചു.

''ഡേവിഡ്!'' സർദാർജി വീട്ടിനുള്ളിലേക്കു നോക്കി വിളിച്ചു.

''സാബ്!'' ജോലിക്കാരൻ അവരുടെയടുത്തേക്കു് ഓടിവന്നു.

''ഞങ്ങൾ ഒന്നു നടന്നിട്ടുവരാം. വെള്ളം വേണ്ടത്ര ചൂടാക്കിയിട്ടേക്കണം, ഞങ്ങൾക്കു കുളിക്കാൻ. അത്താഴവും താമസിപ്പിക്കരുതു്. എൻെറ വടി!...''

ഡേവിഡ് വാക്കിങ്സ്റ്റിക്ക് സർദാർജിക്കു് കൊണ്ടുവന്നു കൊടുത്തു.

''നമുക്കിറങ്ങാം.''—സർദാർജി മുമ്പേ നടന്നു. തോമസ്സും രവീന്ദ്രനും അദ്ദേഹത്തെ അനുഗമിച്ചു.

''മുൻവശത്തെ കതകു ചാരിയേക്കു്.'' തിരിഞ്ഞു് സർദാർജി വേലക്കാരനോടു വിളിച്ചുപറഞ്ഞു. ''ഇവൻ റാഞ്ചിക്കാരനാണു്. ഇവിടെ അവരുടെ കൂട്ടർ കുറെയുണ്ടു്.''—നടക്കുമ്പോൾ സർദാർജി പറഞ്ഞു. ''അവനെ കണ്ടാൽ ഒരു ഭയങ്കരനാണെന്നു തോന്നും. എന്നാൽ ആ ഭീമരൂപത്തിൻെറ അകത്തു് ശുദ്ധമായ ഒരു കൊച്ചുമനസ്സാണു്! അദ്ധ്വാനിക്കാൻ, വിശ്രമമില്ലാതെ പണിചെയ്യാൻ, ഇത്രയും കരുത്തുള്ള ഒരുത്തനെ ഞാൻ കണ്ടിട്ടില്ല. ഞാൻ ഇവിടെ വരുമ്പോൾ ദാ, അവിടത്തെപ്പോലെ കൊടുംകാടായിരുന്നു. റാഞ്ചികളെ വേലയ്ക്കു കിട്ടിയതുകൊണ്ടു് ഇവിടം കൃഷിസ്ഥലമായി. പത്തു

പന്ത്രണ്ടു പേരുണ്ടായിരുന്നു. അതിലൊരുത്തനാ ഇവൻ. മററുള്ളവർ വടക്കെ ആൻഡമാനിൽ തടിവെട്ടിയിറക്കുന്ന ജോലിക്കാരായി പോയി. ഇവൻ ഇവിടം വിട്ടില്ല. എൻെറകൂടെത്തന്നെ നിന്നു. എന്നെ സഹായിക്കാനുള്ള ഒരേയൊരു ജോലിക്കാരൻ! ആഹാരം തയ്യാറാക്കിക്കഴിഞ്ഞാൽ അവൻ പറമ്പിലിറങ്ങും. എന്തിനും വിശ്വസിക്കാം.''

അവർ റോഡിലെത്തി പതുക്കെ നടന്നു. തികച്ചും പ്രസന്നമായ സായാഹ്നം. ലോലമായി കാററുവീശുന്നുണ്ട്. അഴകേറിയ പട്ടുപോലെ, വർണ്ണശബളമായിത്തീർന്നിരിക്കുന്ന ആകാശം. ശാന്തി നിറഞ്ഞുനില്ക്കുന്ന അന്തരീക്ഷം. എങ്ങും തിരക്കിൻെറ ലക്ഷണങ്ങളില്ല. ജീവിതം കാണിക്കവെയ്ക്കുന്ന സൗമ്യഭാവങ്ങൾ ആസ്വദിച്ച് അവർ സായാഹ്നസവാരി ചെയ്തു.

അവർ മടങ്ങിയെത്തിയപ്പോൾ മണി ഏഴരയോളം ആയിക്കാണും. കൂററിരുട്ട്! ഇതുപോലെ മുററിയ ഇരുട്ട് മുമ്പ് അനുഭവപ്പെട്ടിട്ടില്ല എന്നു രവീന്ദ്രനു തോന്നി. മുമ്പിൽ നില്ക്കുന്നവരുടെ നിഴൽ പോലും അറിയാനൊക്കുന്നില്ല.

നടക്കുമ്പോൾ എത്രയോതവണ കാൽ തട്ടി! ഒരുവിധം അപകടം കൂടാതെ മുററത്ത് എത്തിച്ചേർന്നപ്പോൾ എന്തൊരാശ്വാസമാണു തോന്നിയതു്!

''രാത്രിയിൽ പേടി കൂടാതെ നടക്കാമോ ഇവിടെ?''—തോമസ് ചോദിച്ചു.

''മുററത്തെത്തിയശേഷമാണല്ലോ ധീരൻ ഇതു ചോദിക്കുന്നതു്!'' സർദാർജി ചിരിച്ചുകൊണ്ടു പറഞ്ഞു.

''അതു ശരിയാ. കണ്ണിൽ സൂചി കുത്തിയാൽ അറിയാത്ത കററിരുട്ടത്തു നടക്കുമ്പോൾ ഭയം തോന്നി.'' കുററം ഏററുപറയുന്നമാതിരിയാണു് തോമസ് സംസാരിച്ചതു്. എങ്കിലും അയാൾ ഉറക്കെ ചിരിച്ചു, പറഞ്ഞുകഴിഞ്ഞപ്പോൾ.

ഈ സമയം സംസാരം കേട്ടു് ഡേവിഡ് റാന്തൽവിളക്കുമായി അകത്തുനിന്നു മുററത്തേക്കു് ഇറങ്ങിവന്നു.

''ഭയമൊന്നുമില്ലാതെ എവിടെ വേണമെങ്കിലും പോകാം. ഇവിടെങ്ങും പാമ്പെന്ന ജീവിയെ ഇത്രയുംകാലം ഞാൻ കണ്ടിട്ടില്ല.'' സർദാർജി വിശദീകരിച്ചു.

രവീന്ദ്രൻ ആകാശത്തേക്കു നോക്കി. മുററിയ ഇരുട്ടുകൊണ്ടാകാം നക്ഷത്രങ്ങൾക്കു മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത പ്രഭ. അവ എത്രയോ അടുത്താണു് വിരാജിക്കുന്നതെന്ന തോന്നൽ!

അവർ വീട്ടിനുള്ളിലേക്കു കയറി.

''അല്പം വിശ്രമിച്ചിട്ടു കുളിക്കാം. വിയർപ്പടങ്ങട്ടെ. വന്നേ, മുറികൾ കാട്ടിത്തരാം.'' ഇടത്തുകൈയിൽ റാന്തൽ തൂക്കി സർദാർജി മുമ്പേ നടന്നു. അവർ അദ്ദേഹത്തെ അനുഗമിച്ചു.

''ദാ, ഇതാണു് തോമസ്സിനുള്ള മുറി.'' വലിയ കട്ടിലിൽ മെത്ത ചുരുട്ടിവച്ചിരുന്നു. തറയിൽ നല്ല നിറമുള്ള കമ്പളം. കിഴക്കു പടിഞ്ഞാറേ മൂലയിൽ ഒരു ഭംഗിയേറിയ മേശയും ഇരിക്കാനുള്ള കസേരയും. ഭിത്തിയിൽ മുഖം നോക്കാൻ സാമാന്യം വലുപ്പമുള്ള കണ്ണാടി. വസ്ത്രങ്ങളിടാൻ വലിയ സ്റ്റാൻഡു്. മേശമേൽ തിരി താഴ്ത്തി വച്ചിട്ടുള്ള മേശവിളക്കു്.

'സ്വച്ഛതയും സൗകര്യവുമുള്ള വലിയ മുറി!' മനസ്സിൽ തോന്നിയെങ്കിലും പുറത്തു പറഞ്ഞില്ല.

തോമസു് മേശവിളക്കിന്റെ തിരി ഉയർത്തി. പ്രകാശം എല്ലായിടത്തും പ്രസരിച്ചു. എത്ര വലുപ്പമുള്ള മുറി!

''ഇനി രവീന്ദ്രനുള്ള സങ്കേതം കാണിക്കാം.'' റാന്തൽവിളക്കുമായി സർദാർജി പുറത്തേക്കു നടന്നു. രവീന്ദ്രനും തോമസ്സും അദ്ദേഹത്തെ അനുഗമിച്ചു. അവർ ഒന്നും മിണ്ടിയില്ല.

കവാടത്തിൽ തൂക്കിയിരുന്ന അഴകുള്ള തിരശ്ശീല നീക്കി അടുത്ത മുറിയിലേക്കു സർദാർജി കയറി. സൗകുമാര്യമുള്ള, വർണ്ണഭംഗിയുള്ള ചിത്രങ്ങൾ ലേഖനംചെയ്തിട്ടുള്ള കർട്ടൻത്തുണി കൗതുകത്തോടെ രവീന്ദ്രൻ നോക്കി. സാമാന്യത്തിലധികം കലാവബോധമുള്ള ഒരു വ്യക്തിക്കു മാത്രമേ ഇതുപോലെ ഇണക്കവും അഴകുമുള്ള തിരശ്ശീലകൾ തിരഞ്ഞെടുക്കുവാൻ കഴിയൂ.

മുറിയിൽ കടന്നപ്പോൾ, സാമാന്യം വലിയ ഒരു കട്ടിലിൽ കിടക്ക നിവർത്തി, അതിൽ ശുഭ്രമായ ശീല വിരിച്ചിരിക്കുന്നു. ഭംഗിയും പരിഷ്കാരചാതുര്യവും ഉള്ള വട്ടമേശ ഒരു മൂലയിൽ. സ്ഫടികനിർമ്മിതമായ, അലങ്കാരരൂപമുള്ള ഒരു വലിയ മേശവിളക്കു കത്തിച്ചു് മേശയുടെ നടുക്കു വച്ചിട്ടുണ്ടു്. തിരി താഴ്ത്തിയാണു് വച്ചിരിക്കുന്നതു്. അതിൽനിന്നു പ്രസരിക്കുന്ന സൗമ്യമായ പ്രകാശകിരണങ്ങൾ സ്ഫടികഭാഗങ്ങളെ വിവിധവർണ്ണാങ്കിതങ്ങളായി ഉജ്ജ്വലിപ്പിക്കുന്നു. മറെറാരു ഭാഗത്തു് വെള്ളത്തുണി വിരിച്ച ടീപ്പോയി. ഓടിൽ നിർമ്മിച്ച, മനോഹരമായ വെള്ളപ്പാത്രം. മനോഹരമായ ചിത്രപ്പണികൾ ചെയ്തിട്ടുള്ള ഓട്ടുപാത്രം.

മേശവിളക്കിന്റെ അടുത്തെത്തി സർദാർജി തിരി ഉയർത്തി. മുറിയിൽ പ്രകാശം പരന്നു.

''എന്തെങ്കിലും അസൗകര്യം തോന്നിയാൽ...പറയാൻ മടിക്കരുതു്.'' അടുത്തുനിന്നിരുന്നവരോടു തിരിഞ്ഞു് സർദാർജി ഗദ്ഗദകണ്ഠനെപ്പോലെ പറഞ്ഞു.

''എന്തസൗകര്യം?'' തോമസു് ചിരിച്ചു.

''വീട്ടുകാര്യങ്ങൾ നോക്കുവാൻ ഈ വൃദ്ധനല്ലേയുള്ളു? എന്തെങ്കിലും കുറവുവന്നിട്ടുണ്ടെങ്കിൽ... ക്ഷമിക്കണം.''

''സർദാർജി!'' കെട്ടിപ്പിടിച്ചുകൊണ്ടു് തോമസു് പറഞ്ഞു. ''ഔദാര്യംകൊണ്ടു വീർപ്പുമുട്ടിച്ചിട്ടു് പിന്നെ ഇങ്ങനെ പറയരുതു്!'' തോമസു് വികാരാധീനനായിരുന്നു.

''ഒന്നും കണ്ടറിഞ്ഞു ചെയ്യാനുള്ള അനുഭവമില്ല. അതുകൊണ്ട പറഞ്ഞതാണ്.'' വികാരതരളിതനായി വൃദ്ധൻ പറഞ്ഞു. ''കുളിക്കാനുള്ളതൊക്കെ ഡേവിഡ് തയ്യാറാക്കിയിട്ടുണ്ട്.'' അദ്ദേഹം സാവകാശമായി മുറിവിട്ടിറങ്ങി. റാന്തലും തൂക്കി നടന്നുപോകുന്ന ആ വൃദ്ധനെ നോക്കി രവീന്ദ്രൻ മുറിയിൽ നിന്നു.

''സാധുമനുഷ്യൻ!'' ആത്മഗതംപോലെ തോമസ് പറഞ്ഞു. ''ജീവിതം മുഴുവൻ ഏകാന്തതയനുഭവിച്ച ഒരു മനുഷ്യൻ!''

അറിയാതെ ഒരു നെടുവീർപ്പ് തോമസ്സിൽനിന്നുണ്ടായി. അയാഠ പെട്ടിക്കു സ്വന്തം മുറിയിലേക്കു പോയി.

രവീന്ദ്രൻ കുപ്പായം ഊരി പെഗിൽ തൂക്കിയശേഷം തിരിഞ്ഞു നോക്കിയപ്പോഠ തോമസ്സിനെ കണ്ടില്ല. മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും കുറച്ചുസമയം ഉലാത്തി. ജനാലവഴി പുറത്തുനിന്നു കടന്നു വന്ന ലോലവാതം ശരീരം തഴുകി. വിയർപ്പുകൊണ്ടു നനവുണ്ടായിരുന്ന ശരീരത്തിൽ കാററു സ്പർശിച്ചപ്പോഠ എന്തു കുളർമ്മയാണുണ്ടായതു്! രോമാഞ്ചം!

ഹൃദയം നിറഞ്ഞിരിക്കുന്ന പ്രതീതി.

മേശവിളക്കിൻെറ പ്രകാശംകൊണ്ടു കാണാവുന്ന മുറിയിലെ ഭാഗങ്ങളിലെല്ലാം കണ്ണു് പരിശോധനനടത്തി. പലകയടിച്ച ഭിത്തിയാണ്. നീലം കലർന്ന ചാരനിറത്തോടുകൂടിയ പെയിൻറാണ് പുറത്തു് അടിച്ചിരിക്കുന്നതു്. സൗമ്യതയുള്ള നിറം. ജനാലയിൽ തൂക്കിയിട്ടുള്ള തുണിയുടെ നിറപ്പകിട്ടു് അതുമായി അലിഞ്ഞു ചേരുന്നു. ഇവിടെ ഇരിക്കാൻ എന്തു സുഖം!

ജനാലയിൽക്കൂടി വെറുതെ പുറത്തേക്കു നോക്കി. കുററിരുട്ട്! അടുത്തെങ്ങും പ്രകാശത്തിൻെറ നേരിയ സ്പന്ദനംപോലും ഇല്ല.

എവിടെയും നിശ്ശബ്ദത.

കടുത്ത ഏകാന്തത.

കുളിതേവാരങ്ങഠ കഴിഞ്ഞു് അത്താഴത്തിനു് അവർ മേശയ്ക്കു പുറും ഇരുന്നു.

''ഈ വീട്ടിൽ ഇത്രയും വെളിച്ചം ഇന്നുവരെ ഉണ്ടായിട്ടില്ല. ഇന്നിതു് വെളിച്ചത്തിൻെറ വീടായി.'' തൊണ്ടയിടറിക്കൊണ്ടാണ് സർദാർജി പറഞ്ഞതു്. ''ഈ വെളിച്ചം മങ്ങാതിരുന്നെങ്കിൽ! നിങ്ങളെയൊക്കെ കാണുമ്പോഴാണ് എത്ര ശൂന്യമാണ്, എത്ര നിർവ്വികാരമാണ്, എൻെറ ജീവിതമെന്നു കാണുന്നതു്.''

മേശമേൽ നിരത്തിവച്ചിരുന്ന വിഭവങ്ങഠ പ്ലേററുകളിലേക്കു പകർന്നുകൊണ്ടു് തോമസ് മനഃപൂർവ്വം പറഞ്ഞു: ''കഴിക്കൂ, സർദാർജീ!''

ഇറച്ചിക്കറിയുടെ മണം അന്തരീക്ഷത്തിൽ തങ്ങിനിന്നു.

''നിങ്ങഠ കഴിക്കൂ! അതു ഞാൻ കാണട്ടെ!'' രവീന്ദ്രൻെറ മുമ്പിലെ പ്ലേററിലേക്കു് സർദാർജിയാണ് വിളമ്പിക്കൊടുത്തതു്.

പേരക്കുഞ്ഞിനെ സൗമ്യമായി നിർബ്ബന്ധിച്ച് ഊട്ടുന്ന ഒരപ്പൂപ്പനെപ്പോലെ, രവീന്ദ്രനെ വീക്ഷിച്ചും രസിച്ചും അദ്ദേഹം ഇരുന്നു.

''സർദാർജികൂടി കഴിച്ചില്ലെങ്കിൽ... ഞാൻ കഴിക്കുന്നില്ല.'' പ്ലേററിൽനിന്നു കൈയെടുത്തുകൊണ്ട് തോമസ് പ്രതിഷേധം പ്രകടിപ്പിച്ചു.

''എൻെറ ഹൃദയം നിറഞ്ഞൊഴുകുകയാണ്. ഞാൻ അനുഭവിക്കുന്ന ആനന്ദം എനിക്കല്ലേ അറിയാവൂ?'' സർദാർജി സ്വന്തം പ്ലേററിൽ വിഭവങ്ങൾ പകർന്നെടുത്തു കഴിച്ചുതുടങ്ങി.

''നടക്കാൻ പോയപ്പോൾ വഴിക്കു കണ്ട പിള്ളയെ മുമ്പ് ഞാൻ കണ്ടിട്ടേയില്ല.'' വിഷയം നിർബ്ബന്ധപൂർവ്വം മാററിക്കൊണ്ട് തോമസ് പറഞ്ഞു.

''ഓ! അയാൾ ഇവിടെ വന്നിട്ട് അധികകാലമായിട്ടില്ല. എങ്കിലും നാലഞ്ചു കൊല്ലമായിക്കാണും.'' സർദാർജി മറുപടിയെന്നോണം പറഞ്ഞു.

രവീന്ദ്രൻ ആ മനുഷ്യൻെറ രൂപം ഓർമ്മിച്ചു. വലിയ പീനബ്ഭരണിയുടെ വായ് സാമാന്യം വലുപ്പമുള്ള ഒരു നാളികേരംകൊണ്ട് അടച്ചാൽ തോന്നുന്ന രൂപമാണ് പെട്ടെന്നു മനസ്സിൽ വന്നത്. തൊണ്ടിൻപുറംപോലെ മിനുങ്ങുന്ന കഷണ്ടി. കുറുകിയ മൂക്ക്. പുരികക്കൊടികൾ തടിച്ച തേരട്ടയെപ്പോലെ കറുത്തിരുണ്ടു കട്ടിപിടിച്ചു വളർന്നുനില്ക്കുന്നു. മുഖത്തിനിണങ്ങാത്ത വലുപ്പമുള്ള കണ്ണ്. ദൃഷ്ടികൾ ചഞ്ചലങ്ങളാണ്. നോട്ടം കണ്ടാൽ, സംശയിച്ചു നോക്കുന്നതാണെന്നേ തോന്നൂ. വായ ചെറുതാണെങ്കിലും അടിച്ചുണ്ടു തടിച്ചതാണ്. കഴുത്തുണ്ടെന്നേ തോന്നുകയില്ല. തലയും ശരീരവും തമ്മിൽ അത്ര ചേർന്നിരിക്കുന്നു. വിരിമാറു മാംസളമാണ്. നിറച്ചു ചുരുണ്ട രോമങ്ങൾ. കൈയുള്ള ബനിയനാണ് ഇട്ടിരുന്നത്. ബാഹുക്കളിലെ മാംസപേശികൾ മുഴച്ചുനില്ക്കുന്നതുപോലെ തോന്നും. അയാളെ കണ്ടപ്പോൾ മുമ്പൊരിക്കലും അതേ ആകൃതിയിലൊരു മനുഷ്യനെ കണ്ടിട്ടുള്ളതായി ഓർമ്മിച്ചില്ല.

''അയാൾ കുടിയേററക്കാരനായി വന്നതാ. വരുമ്പോൾ ഞാൻ ഇവിടെയുണ്ട്. മമ്മതുക്കായുടെ സ്ഥലത്തിൻെറ അപ്പുറത്താണ് സ്ഥലവും താമസവും. വീടുവയ്ക്കുവാൻ കുറെ സാധനങ്ങളും പണവും കൊടുത്തിട്ടുണ്ടായിരുന്നു സർക്കാരിൽനിന്ന്. വന്ന കൊല്ലം വല്ലാതെ കഷ്ടപ്പെട്ടു. പാവം! ഞങ്ങൾ കുറെയൊക്കെ സഹായിച്ചു, വീടുവയ്ക്കുവാനും മററും. ഇന്ന് ആവലാതിയല്ലാതെ മറെറാന്നുമില്ല. കൃഷിചെയ്യാൻ പരിചയം ഒട്ടുമില്ല. കിട്ടിയ പണം വീട്ടുചെലവിനു വിനിയോഗിച്ചു. കാടു തെളിച്ചുപോലുമില്ല. അയാളുടെ കാര്യം പറഞ്ഞാൽ ഇങ്ങനെ പലതും പറയാനുണ്ട്.'' സർദാർജി ആഹാരം കഴിക്കുന്നതിന്നിടയിലാണ് ഇതൊക്കെ പറഞ്ഞത്. സ്വന്തം ജീവിതത്തെക്കുറിച്ചുള്ള കാര്യങ്ങൾ വിസ്മരിക്കുവാനിട

വരുത്തിയെന്നു കണ്ടപ്പോൾ, സർദാർജിയെ കുട്ടൻപിള്ളയുടെ കാര്യങ്ങൾ പറയുവാൻ പ്രേരിപ്പിച്ചു.

''നമ്മളെ കണ്ടപ്പോൾത്തന്നെ എന്തൊക്കെ പരാതികളാണു പറഞ്ഞതു്!''—തോമസ് ചിരിച്ചു.

''കുറച്ചുകൂടി നിന്നുകൊടുത്തിരുന്നെങ്കിൽ ലോകത്തേയും ലോകരേയും അടക്കി ശപിക്കുന്നതുകൂടി കേൾക്കുവാൻ ഇടവരുമായിരുന്നു. ഒരുതരത്തിൽ, അയാൾ പറയുന്ന സംഗതികളിൽ തീരെ പതിരില്ലെന്നും പറഞ്ഞുകൂടാ.'' സർദാർജി ചിരിച്ചു.

''പരിശ്രമിക്കുവാൻ താൽപര്യമില്ലാത്തവർ, ഇവിടെ വന്നാൽ വിഷമിച്ചുപോകും.'' തോമസ് പറഞ്ഞു.

''അതു ശരിയാണു്. ഒന്നാമതു മണ്ണിനോടു സ്നേഹം വേണം. മണ്ണു് മണ്ണായി വിട്ടാൽ എന്നും മണ്ണായിട്ടേയിരിക്കൂ. പ്രയത്നമാണു് മണ്ണിൽനിന്നു പൊന്നുണ്ടാക്കുന്ന മന്ത്രവടി.''

''കൈയുംകെട്ടിയിരുന്നാൽ ജീവിക്കുന്നതെങ്ങനെ?''

''ഇല്ല. അതു മനസ്സിലാക്കാത്തവർ എവിടെ ചെന്നാലും കഷ്ടപ്പെടും. കുട്ടൻപിള്ള അതിന്നൊരുദാഹരണമാണു്. അയാൾ കേരളായിലുള്ളയാളല്ലേ? ഒരു കച്ചവടക്കാരനായിരുന്നത്രേ! സിംഗപ്പൂരിലും ബർമ്മയിലും മലയയിലും മററും ആളുകൾ പോയി പൊന്നുവാരുന്നുണ്ടെന്നു കേട്ടുകാണും. ഇവിടവും അങ്ങനെയാണെന്നു വിചാരിച്ചാണു് ഇങ്ങോട്ടു പോന്നതു്.'' സർദാർജി ഹൃദയംതുറന്നു ചിരിച്ചു. ''വന്നശേഷം വളരെ വലഞ്ഞു. ആ താസിൽദാരുടെ സഹായത്താൽ കുറച്ചുമുമ്പു് എന്തോ ഒരു ജോലി കിട്ടി. അതുകൊണ്ടു രക്ഷപ്പെട്ടു നില്ക്കുകയാണു്. ഈയിടെ കുറച്ചു കൃഷിയും തുടങ്ങിയിട്ടുണ്ടു്.''

''അപ്പോൾ രക്ഷപ്പെടുന്നതിൻെറ ലക്ഷണമുണ്ടു്.'' നേരമ്പോക്കോടെ തോമസ് പറഞ്ഞു.

''പക്ഷേ, അതിൻെറയിടയിൽ അയാൾക്കു് ഒരു വലിയ വിഷമം നേരിടേണ്ടിവന്നു.'' വെള്ളം കുടിച്ചിട്ടു് ഗ്ലാസ്സു് മേശമേൽ വച്ചുകൊണ്ടു് സർദാർജി പറഞ്ഞു.

''അതെന്താ?''— പ്രോത്സാഹനാർത്ഥം തോമസ് ചോദിച്ചു.

''മകൾവഴിക്കു വന്നുകൂടിയതാ.''

''ഓഹോ!''

''പത്തുപതിനേഴു വയസ്സുള്ള ഒരു പെൺകുട്ടി. കാണാൻ നല്ല സുന്ദരി. അവൾ ഒരു ഡ്രൈവറുടെകൂടെ പോർട്ട്ബ്ലയറിലേക്കു് ഒളിച്ചോടി!''

''ഒളിച്ചോടിയോ?''

''അതെ!''

ഭക്ഷണം പൂർത്തിയാക്കി അവർ എഴുന്നേററു് കൈ ശുദ്ധം വരുത്തി.

''ഇനിയുള്ള കാര്യങ്ങഠം സ്വീകരണമുറിയിൽ ചെന്നിട്ട പറയാം.''

അവർ സ്വീകരണമുറിയിലേക്ക നടന്നു. സർദാർജി സ്വന്തം കിടപ്പുമുറിയിൽ പോയിട്ട മടങ്ങി വന്നതു് രണ്ട വിസ്കിക്കുപ്പികളുമായിട്ടാണു്. സ്വീകരണമുറിയിലെ ടീപ്പോയിയിൽ കുപ്പികഠം വച്ചു. ''സംഭാഷണത്തിനു ചൂടും സ്വാദും വരുവാൻ ഇതു വേണം! എന്താ?'' പ്രസന്നനായി ചിരിച്ചുകൊണ്ടു് സർദാർജി തോമസ്സിനെ നോക്കി.

''ഡേവിഡ്!''— ഉത്സാഹത്തോടെ സർദാർജി വിളിച്ചു.

''സാബ്!'' അടുക്കളഭാഗത്തു് ഡേവിഡ് വിളികേട്ടു.

അല്പം കഴിഞ്ഞു് ഒരു ട്രേയിൽ മൂന്നു വലിയ സ്ഫടികതംബ്ലറും നാലഞ്ചു സോഡാക്കുപ്പികളും ഡേവിഡ് കൊണ്ടുവച്ചു. രവീന്ദ്രൻ എല്ലാം കൗതുകത്തോടെ നോക്കി.

''ജോലിക്കാരൻ മിടുമിടുക്കനാണു്!'' തോമസ് ചിരിച്ചു. ''വിളിയുടെ അർത്ഥം എത്ര കാര്യമായി അവൻ മനസ്സിലാക്കി!''

''അതൊക്കെ അവനറിയാം. ഓരോ വിളിയുടെയും അർത്ഥം!'' സർദാർജി കുലുങ്ങിച്ചിരിച്ചു.

കുപ്പിയുടെ അടപ്പു തുറന്നു് അദ്ദേഹം ഗ്ലാസ്സിലേക്ക മദ്യം പകർന്നു.

''രവീന്ദ്രനു വേണ്ടാ. അവൻ നല്ല ശീലങ്ങളൊന്നും തുടങ്ങിയിട്ടില്ല, ഇതുവരെ!''— തോമസ് ചിരിച്ചുകൊണ്ടു പറഞ്ഞു.

''ഒട്ടും കഴിക്കത്തില്ലേ?'' കൗതുകപൂർവ്വം അദ്ദേഹം രവീന്ദ്രനെ നോക്കി.

''ഇല്ല.'' ഒഴിയുന്നമട്ടിൽ രവീന്ദ്രൻ ചിരിച്ചു.

''ഓ! ഇനിയും കാലം വളരെയുണ്ടല്ലോ, എല്ലാം അനുഭവിക്കുവാൻ! ജീവിതം ആരംഭിച്ചിട്ടല്ലേയുള്ളു!'' ഹൃദ്യമായി ചിരിച്ച് രണ്ടു ഗ്ലാസ്സുകളിൽ വിസ്കി പകർന്നു.

ഒരു പ്ലേററുനിറച്ച് മിക്സ്ചർ ഡേവിഡ് അവിടെ കൊണ്ടുവച്ചു.

കുറച്ചുമുമ്പുവരെ കണ്ട സർദാർജിയായിരുന്നില്ല ഇപ്പോഠം അവൻെറ കൺമുമ്പിലുള്ളതു് എന്നു് രവീന്ദ്രനു തോന്നി. പതഞ്ഞുനിന്നിരുന്ന മദ്യംപോലെ അദ്ദേഹവും സന്തോഷംകൊണ്ടു നിറഞ്ഞുനില്ക്കുന്നു! ജീവിതത്തെ വെറും വിനോദമായി പന്താടുന്ന ഒരു മനുഷ്യനല്ല എന്നു് ആർക്ക പറയാനൊക്കും?''

സർദാർജിയും തോമസ്സും ഗ്ലാസ്സുയർത്തി തമ്മിൽ മുട്ടിച്ചശേഷം മോന്തി.

''എന്നിട്ടു് ആ പെണ്ണിൻെറ കഥ?'' തോമസ് സർദാർജിയെ ഓർമ്മപ്പെടുത്തി.

''ലോക്കൽസ് എന്നു സ്വയം അവകാശപ്പെടുന്ന കൂട്ടരില്ലേ? അവരിൽ പെടുന്നവനാ ആ ഡ്രൈവർ. കണ്ടാൽ കൃശഗാത്രൻ. രോഗിയാണെന്നേ തോന്നു. ഇവിടെ റോഡ് പണിയുന്ന കാലം. അതി

ൻെറ ആവശ്യത്തിനു് ഒരു സ്റ്റീംറോളർ ഇറക്കിയിട്ടുണ്ടായിരുന്നു. അതിൻെറ ഡ്രൈവറായിരുന്നു അവൻ. അവനും കുട്ടൻപിള്ളയുടെ മകളും തമ്മിൽ ലോഹ്യത്തിലായി. പോർട്ട്ബ്ലയറിലേക്കു് അവർ ഒളിച്ചുപോയശേഷമാ പിള്ള അറിഞ്ഞതു്! അന്നു് അയാൾ ഇവിടെ കാട്ടിക്കൂട്ടിയ വിക്രിയകളൊന്നും പറയാതിരിക്കുകയാണു ഭേദം!''— ഗ്ലാസ്സുയർത്തി സർദാർജി മൊത്തി. സോഡാ പൊട്ടിച്ചു് ഗ്ലാസ്സു് വീണ്ടും പകുതി നിറച്ചു.

''എന്നിട്ടെന്തുണ്ടായി?''

''എന്തുണ്ടാകാൻ! അവർ പോർട്ട്ബ്ലയറിലെത്തി വിവാഹം രജിസ്റ്റർചെയ്തു. നാലു കൊല്ലത്തിനു മുമ്പാണു് ഇതു നടന്നതു്. അതിനുശേഷം കുട്ടൻപിള്ളയ്ക്കു വിശ്വാസമുള്ള മനുഷ്യരാരും ഇവിടെയില്ലെന്നായി!'' സർദാർജി ചിരിച്ചുകൊണ്ടു മദ്യം മോന്തി.

''പ്രായംചെന്ന പെൺകൊച്ചു് വല്ലവരേം കേറി പ്രണയിച്ചതു് വല്ല്യ തെററാണോ?'' തോമസ്സിനെ മദ്യം സ്വാധീനിച്ചുതുടങ്ങിയെന്നു് സംഭാഷണത്തിൻെറ സ്വഭാവം സ്പഷ്ടമാക്കി. അയാൾ വിരാമമില്ലാതെ ചിരിക്കാൻ തുടങ്ങി. അയാളോടൊപ്പം സർദാർജിയും ചിരിച്ചു. അന്തരീക്ഷം ശബ്ദായമാനമായിത്തുടങ്ങി.

രവീന്ദ്രൻ എഴുന്നേററു മുററത്തേക്കിറങ്ങി. ഇരുട്ടിൻെറ സാന്ദ്രത ക്ഷയിച്ചിരിക്കുന്നു. കിഴക്കേ കുന്നുകൾ കയറി ചന്ദ്രൻ അല്പം പൊങ്ങിയിട്ടുണ്ടു്. ശീതളഭാവം അനുഭവിക്കത്തക്കവിധത്തിൽ, ലോലമായ നിലാവു്. പുറത്തെവിടെയും ശബ്ദമുയരുന്നില്ല. എങ്ങും ശാന്തത! കരിമ്പടം പുതച്ചു കൂനിയിരിക്കുന്ന ആൾക്കൂട്ടംപോലെ കൃഷിയിടങ്ങളിലെ വൃക്ഷങ്ങളുടെ രൂപങ്ങൾ ചന്ദ്രികയിൽ അവിടവിടെ കാണാം. ആകാശത്തു ചിന്നിച്ചിതറിക്കിടക്കുന്ന മേഘപാളികളുടെ വക്കുകൾ വെള്ളിക്കസവുപോലെ കാണാം. മന്ദമാരുതനേററു തരിച്ചു. രോമാഞ്ചം, പൂമഴയേററതുപോലെ, ശരീരം പൊതിഞ്ഞു.

വീട്ടിനകത്തു പൊട്ടിച്ചിരി മുഴങ്ങുന്നു.

അല്പനേരം മുററത്തെ മണലിൽ ഉലാത്തിയശേഷം രവീന്ദ്രൻ നേരേ മുറിയിലേക്കു കയറിച്ചെന്നു. അവർ മദ്യപാനലോലുപരായി വിനോദംപറഞ്ഞു മേളിക്കുന്നു. അവൻ അവിടെയുണ്ടെന്ന കാര്യംപോലും അവർ വിസ്മരിച്ചിരിക്കുന്നു!

തനിക്കു് അവിടെ സ്ഥാനമില്ലെന്നു തോന്നുകയാൽ, രവീന്ദ്രൻ സ്വന്തം മുറിയിലേക്കു പോയി.

വട്ടമേശയിൽ വച്ചിരുന്ന മേശവിളക്കിൻെറ അടുത്തു ചെന്നുനിന്നു. അതിനു ചുററും എത്ര നിശാശലഭങ്ങളാണു് തടിച്ചുകൂടിയിരിക്കുന്നതു്! എന്തെല്ലാം രൂപവിധാനങ്ങളുള്ളവയാണു്! പകൽ വേളയിൽ കൗതുകമുളവാക്കിയ ശലഭങ്ങളെ എങ്ങും കാണുകയുണ്ടായില്ല. ചിത്രശലഭങ്ങൾ ഈ ലോകത്തിലില്ലെന്നു തോന്നി.

എന്നാൽ ഇവിടെ നിശാശലഭങ്ങൾക്ക് എണ്ണമില്ല! അല്പനേരം അവയെ നോക്കിനിന്നു. വിളക്കിൻെറ തിരി ആവുന്നത്ര താഴ്ത്തിവച്ചു.

കിടക്കയിൽ വന്നു കിടപ്പുപിടിച്ചു.

—ഉടനെ ഉറക്കം വന്നില്ല. അടുത്ത മുറിയിൽ കൂട്ടുകാരുടെ ഉയരുന്ന സംഭാഷണവും പൊട്ടിച്ചിരിയും കുറേനേരം ശ്രദ്ധിച്ചുകൊണ്ടു കിടന്നു.

ഉറങ്ങിയതു് രവീന്ദ്രൻ അറിഞ്ഞില്ല.

എന്തോ ഒരു ശബ്ദം കേട്ടു ഞെട്ടിയുണർന്നു. കിടക്കയിൽനിന്നെഴുന്നേററില്ല. സ്വീകരണമുറിയിൽ തിരി താഴ്ത്തിവച്ചിരുന്ന വിളക്കിൻെറ ലോലമായ പ്രകാശം, വാതിലിൽ തൂക്കിയിരുന്ന കർട്ടനിൽക്കൂടി മങ്ങിയതോതിൽ മുറിയിൽ വരുന്നുണ്ടു്. പടിഞ്ഞാറു ചാഞ്ഞിരുന്ന ചന്ദ്രനിൽനിന്നു്, ജനാലവഴി മുറിയിൽ കുറെ ചന്ദ്രിക പതിക്കുന്നു.

രാത്രി മൂന്നുനാലുമണിയോളം ചെന്നിരിക്കുമെന്നു് രവീന്ദ്രൻ ഊഹിച്ചു.

കിടക്കയിൽ കിടന്നുകൊണ്ടു് രവീന്ദ്രൻ ശ്രദ്ധിച്ചു.

'കാൽപ്പെരുമാററം!

നിഴൽപോലെ ഒരു മനുഷ്യരൂപം!

അതു കട്ടിലിന്നടുത്തടുത്തു വരുന്നു.

ജനാലയിൽക്കൂടി അകത്തു പതിക്കുന്ന നിലാവിൽപ്പെട്ടപ്പോൾ, രവീന്ദ്രനു് ആ രൂപം എന്തെന്നു മനസ്സിലായി.

സർദാർജി!...

അവൻ അനങ്ങിയില്ല. ഗാഢമായ നിദ്രയഭിനയിച്ചു കിടന്നു.

സർദാർജി കിടക്കയ്ക്കടുത്തു വന്നു് അവനെ ദീർഘനേരം അനങ്ങാതെ നോക്കിനിന്നു.

കട്ടിലിൽ കിടന്നിരുന്ന കട്ടിത്തുണിയെടുത്തു് വളരെ കരുതലോടെ അവനെ പുതപ്പിച്ചു.

അദ്ദേഹം ദീർഘമായി നിശ്വസിച്ചെന്നു് രവീന്ദ്രനു തോന്നി.

അതാ! സാവകാശമായി, മന്ദമന്ദം നടന്നു് അദ്ദേഹം മുറിയിൽനിന്നു പോകുന്നു.

'പാവം മനുഷ്യൻ! ഞാൻ സുഖമായി ഉറങ്ങുന്നുണ്ടോ എന്നറിയാൻ വന്നതായിരിക്കും.' രവീന്ദ്രൻ ചിന്തിച്ചു.

സ്വീകരണമുറിയിലെ വിളക്കിൻെറ പ്രഭ മങ്ങുന്നു. അതു തീരെ കെട്ടു.

പിന്നെ എപ്പോഴാണു് രവീന്ദ്രൻ ഉറങ്ങിയതെന്നു് അവൻ തന്നെ അറിഞ്ഞില്ല.

# 13. പഴയ ചുഴിയിലേക്കു വീണ്ടും

എന്നത്തെയുംപോലെ സർദാർജി പ്രഭാതത്തിനുമുമ്പേ എഴുന്നേററു് സ്നാനാദികർമ്മങ്ങൾ കഴിച്ചു. രവീന്ദ്രനും തോമസ്സും ഉണർന്നിട്ടില്ല. കഴിക്കാനുള്ള കാപ്പി, ട്രേയിൽ വച്ചു് അദ്ദേഹം രവീന്ദ്രൻ കിടക്കുന്ന മുറിയിൽ വന്നു. കപ്പും പാത്രവും ഉണ്ടാക്കിയ മൃദുവായ ശബ്ദം കേട്ടു് രവീന്ദ്രൻ ഉണർന്നു. പ്രകാശം പിച്ചവച്ചു മുറിയിലേക്കു വരുന്നതേയുള്ളു. ആ വെളിച്ചത്തിൽ ആളുകളെ തിരിച്ചറിയാം. സർദാർജി ട്രേയുമായി ടീപ്പോയിക്കടുത്തേക്കു നീങ്ങുന്നതു കണ്ടപ്പോൾ, രവീന്ദ്രൻ നിദ്രയഭിനയിച്ചു കണ്ണടച്ചു കിടന്നു. ഉണർന്ന കാര്യം അദ്ദേഹം അറിയേണ്ടാ, വയോവൃദ്ധനായ അദ്ദേഹം ഉണർന്നിട്ടും താൻ ഉണർന്നില്ലല്ലോ എന്നോർത്തു് ലജ്ജ തോന്നിയതു് മനസ്സിലൊതുക്കി.

ഉറങ്ങുന്ന ആളിനു് ഒരുതരത്തിലും ശല്യമാകരുതെന്നു കരുതിയാണു് സർദാർജി പെരുമാറുന്നതെന്നു മനസ്സിലായി. ട്രേ ടീപ്പോയിയിൽ വച്ചശേഷം, നിദ്രയിലാണ്ടുകിടക്കുന്ന രീതിയിൽ ശയിച്ചിരുന്ന രവീന്ദ്രന്റെ അടുത്തേക്കു മൃദുവായി നടന്നു് അദ്ദേഹം വന്നു. തെല്ലിട അവനെ നോക്കി അദ്ദേഹം അനങ്ങാതെ നിന്നു. മുഖത്തു് പ്രസന്നതയേക്കാൾ ആകാംക്ഷയാണു് തങ്ങിനിന്നിരുന്നതു്. നീണ്ട നരച്ച താടി വിറകൊള്ളുന്നു.

രവീന്ദ്രൻ പുതച്ചിരുന്ന തുണി അല്പം മാറിക്കിടക്കുന്നതു് അദ്ദേഹം കണ്ടു. അതെടുത്തു സൗമ്യമായി നേരേയിട്ടു. ഉറങ്ങിക്കിടക്കുന്ന ശിശുവിനു നിദ്രാഭംഗം വരാത്തവിധത്തിൽ, കാര്യങ്ങൾ ചെയ്യുന്ന വാത്സല്യനിധിയായ ഒരു പിതാവിനെപ്പോലെയായിരുന്നു അദ്ദേഹത്തിന്റെ പെരുമാററം. പിന്നെയും കുറേനേരം അവനെ നോക്കി ചിന്താധീനനായി നിന്നശേഷം സർദാർജി മുറിയിൽനിന്നു പതുക്കെ നടന്നു പുറത്തേക്കു പോയി.

പുറത്തിറങ്ങിയെന്നു വിശ്വാസംവന്നപ്പോൾ രവീന്ദ്രൻ ശരിക്കു കണ്ണു തുറന്നുനോക്കി. ടീപ്പോയിയിൽ കാപ്പിപ്പാത്രം ഒരു തുണിക്കവർകൊണ്ടു മൂടിയിരുന്നു. വിശേഷത്തുന്നലുകളുള്ള കവർ. എല്ലാം ഭദ്രമായി അവിടെ വച്ചിട്ടുണ്ടു്.

ആദ്യം ആത്മാർത്ഥമായ അനുകമ്പയാണു് തോന്നിയതു്. കൂടുതൽ ചിന്തിച്ചപ്പോൾ ബഹുമാനവും സ്നേഹവും മനസ്സിൽ വളർന്നു. സാധുമനുഷ്യൻ! അദ്ദേഹം തന്റെ സുഖസൗകര്യങ്ങളിൽ സാമാന്യത്തിലധികം താൽപര്യം കാണിക്കുന്നുണ്ടു്. എന്തിനു്? ജീവിതത്തിൽ ആകപ്പാടെ രണ്ടുതവണ മാത്രമേ തമ്മിൽ ഇടപഴകുവാൻ സംഗതിവന്നിട്ടുള്ളു. വളരെക്കാലമായി വളർന്നു പരിപക്വമായ സ്നേഹമാണു് അദ്ദേഹം പ്രദർശിപ്പിക്കുന്നതു്. എന്താണു് അതിന്നടിസ്ഥാനം? അതുകൊണ്ടു് എന്തു സ്വാർത്ഥതയാണു് അദ്ദേഹത്തിനു

നേടാനുള്ളതു്? തന്നെക്കൊണ്ടു് എന്തു സാധിക്കാനിരിക്കുന്നു? രവീന്ദ്രനു് ഒരെത്തുംപിടിയും കിട്ടിയില്ല.

അനുഗ്രാഹ്യമായ വസ്തുത എന്താണു്?

മുറിനിവന്നു്, രവീന്ദ്രൻ കിടക്കയിൽ എഴുന്നേററിരുന്നു. ചിന്ത ദീർഘനേരം മനസ്സിൽ തങ്ങിനിന്നില്ല.

ലോലമായ പ്രഭാതവാതം ജനാലയിൽക്കൂടി വന്നു് അവനെ തഴുകി. എന്തൊരു സുഖം!

ട്രേയിൽ കാപ്പിയുംമററുമായി ഡേവിഡു് നടന്നുപോകുന്നതു്, കാറ്റേററു വാതിലിലെ തുണി അല്പം മാറിയപ്പോൾ രവീന്ദ്രൻ കണ്ടു. അടുത്ത മുറിയിലാണു് അതു കൊണ്ടുവച്ചതെന്നു് ശബ്ദംകൊണ്ടറിഞ്ഞു. തോമസു് എന്തോ ചോദിക്കുന്നതും കേട്ടു.

ഇവിടെ അവൻെറ മുറിയിൽ കാപ്പി കൊണ്ടുവച്ചതു് സർദാർജിയായിരുന്നു. ആദ്യം അവനു്, സർദാർജിതന്നെ അതു കൊണ്ടുവച്ചതിൻെറ പിന്നിൽ വല്ല അത്ഥവുമുണ്ടോ? ചിന്ത കാടുകയറുകയാണോ എന്നു് രവീന്ദ്രൻ സംശയിച്ചു.

രവീന്ദ്രൻ എഴുന്നേററു് ടീപ്പോയിയുടെ അടുത്തേക്കു നടന്നു. കാപ്പി കപ്പിലേക്കു പകന്നു കുടിച്ചു. എത്ര നല്ല കാപ്പി!

ജനാലയിൽക്കൂടി പുറത്തേക്കു നോക്കി. വെയിൽ വ്യാപിച്ചുതുടങ്ങിയിരിക്കുന്നു. പ്രഭാതരശ്മികൾ തട്ടി ചെടികളുടെ തഴച്ചുനില്ക്കുന്ന ഇലകൾ തിളങ്ങുന്നു. എണ്ണ തേച്ചു കുളിച്ചു്, ഈറനുടുത്തു് പ്രഭാതപൂജയിൽ പങ്കുകൊള്ളുവാൻ ഒരുങ്ങിനില്ക്കുന്ന നവോഢകളെപ്പോലെ വൃക്ഷങ്ങളും ചെടികളും സ്ഥിതിചെയ്യുന്നതായി തോന്നി. എന്തെന്നില്ലാത്ത ശാന്തത! എങ്കിലും ജീവചൈതന്യം എല്ലായിടത്തും സ്പന്ദിക്കുന്നു. സൗമ്യതയുടെ കളിപ്പറമ്പാണിവിടം.

തോത്തു തോളിലിട്ടു് രവീന്ദ്രൻ മുററത്തേക്കിറങ്ങി. പ്രഭാതവെയിലിൻെറ പ്രകാശവും പച്ചക്കുന്നുകളുടെ അന്തസ്സും എത്രയെന്നു പറഞ്ഞറിയിക്കാൻ വിഷമമാണെന്നു രവീന്ദ്രനു തോന്നി. ഈർപ്പമുള്ള പുതുമണ്ണിൻെറ മണം മൂക്കിൽ അടിച്ചുകയറി. അവൻ ദീർഘമായി ശ്വസിച്ചു.

ആരോ വഴിയിൽക്കൂടി അവിടേക്കു്, മുററത്തേക്കു്, കയറിവരുന്നു.

''സർദാർജിയുണ്ടോ?''—മുററത്തെത്തിയപ്പോൾ അയാൾ രവീന്ദ്രനെ നോക്കി ചോദിച്ചു.

''അകത്തുണ്ടു്.''

''ഒരെഴുത്തുണ്ടു്, അദ്ദേഹത്തിനു കൊടുക്കാൻ.'' അയാൾ ഭവ്യമായി പറഞ്ഞു.

''ഞാൻ വിളിച്ചുകൊണ്ടുവരാം.'' അകത്തു പോയി സർദാർജിയെ കൂട്ടിക്കൊണ്ടു് രവീന്ദ്രൻ മുററത്തേക്കു വന്നു.

''എന്താ?'' സർദാർജി ചോദിച്ചു.

''താസീൽദാരദ്ദേഹം ഓരെഴുത്തു തന്നയച്ചിട്ടുണ്ടു്.'' കടലാസ് നീട്ടിക്കൊണ്ടു് അയാാം ഹിന്ദിയിൽ പറഞ്ഞു.

കത്തു് സർദാർജി വായിച്ചു.

''ങും! മറെറാന്നുമില്ലല്ലോ?'' സർദാർജി ചോദിച്ചു.

''ഇതു് ഇവിടെ തരണമെന്നു പറഞ്ഞു.''

''ശരി! തന്നെന്നു പറഞ്ഞേക്കു!'' സർദാർജി അകത്തേക്കു നടന്നു. വന്നയാാം തിരിച്ചുപോയി.

സ്വീകരണമുറിയിൽ ചെന്നിരുന്ന സർദാർജി കടലാസ് വീണ്ടും വായിച്ചു:

''നിങ്ങാം എല്ലാവരും, സർദാർജിയും തോമസ്സും രവീന്ദ്രനും, കാപ്പി കഴിക്കാൻ കാലത്തു് ഇങ്ങു വരണം. തടസ്സമൊന്നും വേണ്ടാ. ഞങ്ങാം കാത്തിരിക്കും—സുധാകരൻ!'' ഹിന്ദിയിലുള്ള കത്തു വായിക്കുമ്പോാം തോമസ്സും മുറിയിലേക്കു വന്നു.

''ഇന്നു രാവിലത്തെ കാപ്പി അവിടെയാണെന്നു് സുധാകരൻ ഉത്തരവായിരിക്കുന്നു. താസീൽദാരുടെ ഉത്തരവല്ലേ! പോകണം.'' സർദാർജി വിനോദംകലന്ന സ്വരത്തിൽ പറഞ്ഞു.

''കാലത്തെ ആഹാരത്തിനു വഴി തെളിഞ്ഞു.'' തോമസ് ഫലിതം പറഞ്ഞു. ''പിന്നേയ്, സർദാർജീ! മായാബന്തറിലും വടക്കും മററും പോയിട്ടു മടങ്ങുന്ന ബോട്ടിൽ ഞങ്ങാംക്കു മടങ്ങണം!''

''എന്താ പറഞ്ഞേ? നാളെ മടങ്ങണമെന്നോ?'' സർദാർജിയുടെ ഭാവം പകരുന്നതു് രവീന്ദ്രൻ കണ്ടു.

''നാലാന്നാളാണു് നൃവിൻെറ മകളുടെ കല്യാണം. എലാൻെറ. അതിനു് എത്താമെന്നേററിട്ടാണു് ഇങ്ങോട്ടു വന്നതു്.'' ക്ഷമാപണപൂർവ്വം തോമസ് പറഞ്ഞു.

''എന്നാൽ ഇങ്ങോട്ടു വരേണ്ടിയിരുന്നില്ലല്ലോ, ഇത്ര വേഗം പോകാനായിരുന്നെങ്കിൽ!'' സഗൗരവമാണു് സർദാർജി സംസാരിച്ചതു്. ''വേണ്ടാ. ഉടനെ പോകണ്ടാ.''

തോമസ് സ്തബ്ധനായി.

എലാൻെറ വിവാഹക്കാര്യത്തെക്കുറിച്ചുള്ള പരാമർശം കേട്ടപ്പോാം രവീന്ദ്രൻെറ മുഖം മങ്ങി. അതിൽ പങ്കുകൊള്ളുവാൻ അവനു് ഒട്ടും താൽപര്യമുണ്ടായിരുന്നില്ല. അതുകൊണ്ടു് സർദാർജി ഉണ്ടാക്കിയ തടസ്സം അവനു സന്തോഷമുണ്ടാക്കി. എങ്കിലും ഒന്നും പുറത്തു പറഞ്ഞില്ല.

വളരെ പരുങ്ങലിലായി എന്ന മട്ടിൽ തോമസ് ഇരുന്നു. ഇങ്ങനെ ഒരു പ്രതിബന്ധം പ്രതീക്ഷിച്ചതല്ല. സിഗരററ് കത്തിച്ചു വലിച്ചുതുടങ്ങി.

കൈയും പുറകിൽ കെട്ടി, തറയിൽ നോക്കി, മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും സർദാർജി ചിന്താധീനനായി നടന്നു. അദ്ദേഹത്തിൻെറ കണ്ണുകാം നിറഞ്ഞു. ഒന്നുരണ്ടു് അശ്രുകണങ്ങാം മീശയിൽക്കൂടി ഒലിച്ചു നിലംപതിച്ചതു് രവീന്ദ്രൻ കണ്ടു. ആ വയോവൃദ്ധൻെറ

ആത്മാത്ഥതയെക്കുറിച്ചു ബോധമുണ്ടായതു് അപ്പോഴാണു്. വെറും പ്രസംഗമല്ല അദ്ദേഹത്തിൻെറ പെരുമാറ്റത്തിൻെറ പിന്നിലുള്ളതു്.

''എന്തിനു പോകണം ഇപ്പോഠം? കല്യാണം നടന്നുകൊള്ളും. നമ്മളാരും ചെന്നില്ലെങ്കിലും നടക്കും. ചെല്ലാത്തതുകൊണ്ടു കുറവൊന്നും വരാനില്ല.'' സർദാർജി മററുള്ളവർ കേഠക്കത്തക്കവണ്ണം പിറുപിറുത്തു.

''തെററിദ്ധരിക്കരുതു്, സർദാർജീ! ചെല്ലാമെന്നു് ഏററിട്ടാണു് ഇങ്ങോട്ടു തിരിച്ചതു്. സാധുവായ ആ മനുഷ്യൻ ഞാൻ ചെന്നില്ലെങ്കിൽ വല്ലാതെ വേദനിക്കും. ആകപ്പാടെ അയാഠക്കു് ഒരേയൊരു മകളേയുള്ളു. ആററുനോററിരുന്നു കിട്ടിയ മകഠം. അച്ഛനുമമ്മയും എല്ലാം അയാളാ! അയാഠക്കു ജീവിതത്തിൽ വിലപ്പെട്ടതു് അവഠം മാത്രമാണു്. ഇരുളടഞ്ഞ ജീവിതത്തിലെ ഒരേയൊരു പ്രകാശം! ഉററമിത്രമെന്നു പറയുവാൻ ഞാനേയുള്ളു. ഞാൻ ഇങ്ങോട്ടു തിരിക്കുകയാണെന്നു പറഞ്ഞപ്പോഠംതന്നെ അയാഠം കരഞ്ഞു. മടങ്ങിയെത്താൻ മറക്കരുതെന്നു യാചിച്ചു. ഞാൻ ഏററു. വാക്കു പാലിച്ചില്ലെങ്കിൽ, സർദാർജിയെപ്പോലെയുള്ള, ആ മനുഷ്യനു് എന്തു തോന്നും?'' സാവധാനമായി, നയത്തോടെ, തോമസ് പറഞ്ഞു. ''ഇവിടെ കട തുടങ്ങുകയല്ലേ? എത്ര നാളു വേണമെങ്കിലും ഇനി വന്നു താമസിക്കുവാനുള്ള അവസരമുണ്ടു്. ഇപ്പോഠം പോയാൽ, കടയ്ക്കുള്ള സാധനസാമഗ്രികളുമായി അടുത്ത ബോട്ടിൽ ഞങ്ങഠം മടങ്ങിവരും!''

നിലത്തു നോട്ടമുറപ്പിച്ചു്, മുമ്പോട്ടു് അല്പം കുനി, അങ്ങോട്ടുമിങ്ങോട്ടും സർദാർജി നടക്കുകയാണു്. അയാളുടെ രൂപവും ഭാവവും ശോകം പ്രസരിപ്പിച്ചു.

സിഗരററു് വലിച്ചുകൊണ്ടു് തോമസ് അനുമതികാത്തു നിന്നു.

''ഞാൻ നിങ്ങളെ തടസ്സപ്പെടുത്തില്ലെടാ. എൻെറ സ്വാത്ഥത മൂലം മററൊരാളും വേദനിക്കണ്ടാ. വേദനകളെല്ലാം എൻെറ സ്വത്തായിട്ടിരിക്കട്ടെ! ഇഷ്ടംപോലെ ചെയ്തോളൂ!''—സർദാർജി പറഞ്ഞു. അയാഠം അല്പനേരം മിണ്ടാതെ നടന്നശേഷം തുടന്നു: ''എൻെറ ശരീരം മാത്രമല്ല. ഹൃദയവും വാദ്ധക്യം ബാധിച്ചതാണു്. യുക്തിയേക്കാഠം വികാരമാണു് അതിനെ സ്വാധീനിക്കുന്നതു്. അതുകൊണ്ടു പറഞ്ഞുപോയതാണു്.'' വളരെ പതിഞ്ഞ സ്വരത്തിൽ ഗദ്ഗദത്തോടെ സർദാർജി പറഞ്ഞു നിത്തി.

എന്താണു പറയേണ്ടതെന്നറിയാതെ തോമസ് വിഷമിച്ചു

''കുപ്പി കുടിക്കാൻ സുധാകരൻെറ വീട്ടിൽ പോകണം. കുളിയും മററും നടത്തി ഒരുങ്ങുക.'' ക്ഷീണിതനായി സർദാർജി പറഞ്ഞിട്ടു്, മുഖമുയത്താതെ സ്വന്തം മുറിയിലേക്കു നടന്നു.

അദ്ദേഹം പോയിക്കഴിഞ്ഞപ്പോഠം തോമസ് സ്വന്തം മുറിയിലേക്കു കയറി. സ്വീകരണമുറിയിൽ മിണ്ടാതെയിരിക്കുന്ന രവീന്ദ്രനെ ആംഗ്യംകാണിച്ചു തോമസ് വിളിച്ചു.

തോമസ് കട്ടിലിലിരുന്നു ഗാഢമായി ചിന്തിച്ചു. രവീന്ദ്രനും അയാളുടെ അടുത്തുചെന്ന് ഇരുന്നു.

''വയസ്സൻ ആകപ്പാടെ വല്ലാതെയായിട്ടുണ്ട്. അങ്ങേരെ വിട്ടു നമ്മൾ വേഗം പോകുന്നല്ലോ എന്നുള്ള കുണ്ഠിതമാണ്. പാവം! എന്താണു പോംവഴി?'' തോമസ് ചോദ്യരൂപത്തിൽ രവീന്ദ്രനെ നോക്കി.

രവീന്ദ്രനു പുതിയതായി ആശയമൊന്നും തോന്നിയില്ല.

അല്പനിമിഷം ആലോചിച്ചശേഷം തോമസ് പറഞ്ഞു: ''ഒരു കാര്യം ചെയ്യാം.''

രവീന്ദ്രൻ തോമസ്സിൻെറ മുഖത്തേക്കു നോക്കി.

''ഞാൻ പോകാം. നീ ഇവിടെ താമസിക്ക്. നീ ഇവിടെ നിന്നാൽ സർദാർജിക്കു പകുതി സമാധാനമാകും. എന്താ?''

''എനിക്കു വിഷമമൊന്നുമില്ല. ചേട്ടൻ പറയുന്നതു ഞാൻ കേൾക്കാം.'' രവീന്ദ്രൻ പറഞ്ഞു. വാസ്തവത്തിൽ രവീന്ദ്രന് ആ അഭിപ്രായം ഒരനുഗ്രഹമായിട്ടാണു തോന്നിയതു്. എലിസൻെറ വിവാഹദിവസം പോർട്ട്ബ്ലയറിൽ അവൻ ഇല്ലാതിരിക്കുന്നതാണു ഭേദം. ഹിതമില്ലാത്ത ഒരു ചടങ്ങിൽ സംബന്ധിക്കുവാൻ വയ്യാ. തോമസ്സിൻെറ അഭിപ്രായം സർവ്വാത്മനാ അവൻ സ്വാഗതംചെയ്തു.

''ശരി! അങ്ങനെതന്നെ മതി.'' തോമസ് എഴുന്നേററു. രവീന്ദ്രൻ സ്വന്തം മുറിയിലേക്കു പോയി.

സുധാകരൻെറ താമസസ്ഥലത്തേക്കു പോകുവാൻ എല്ലാവരും തയ്യാറായപ്പോൾ എട്ടുമണി കഴിഞ്ഞിരിക്കും. സ്വീകരണമുറിയിൽ അവർ ഒന്നിച്ചുകൂടിയപ്പോൾ, തോമസ് സർദാർജിയെ സമീപിച്ചു സ്നേഹത്തോടെ പറഞ്ഞു: ''സർദാർജീ, എന്നെ തെററിദ്ധരിക്കരുതു്.''

''ഛെ! ഒന്നുമില്ല. ആ വിഷയം കഴിഞ്ഞു... അതിനെക്കുറിച്ച്...'' തോമസ്സിൻെറ കരം പിടിച്ചു കുലുക്കിക്കൊണ്ട് സർദാർജി ചിരിക്കുവാൻ ശ്രമിച്ചു.

''രവീന്ദ്രൻ ഇവിടെ താമസിക്കും. ഞാൻ മാത്രം പോകാം.''

കേട്ടതു വിശ്വസിക്കാൻ ആവുന്നില്ലെന്നു പ്രകടമാക്കുന്ന ഭാവത്തോടെ, സർദാർജി തോമസ്സിനെ നോക്കി.

''രവീന്ദ്രൻ ഇവിടെ നില്ക്കും. ഞാൻ പോർട്ട്ബ്ലയറിൽ പോയിട്ടു മടങ്ങിവരാം.''

നിയന്ത്രിക്കാനാവാത്ത സന്തോഷംകൊണ്ട്, സർദാർജി തോമസ്സിനെ കെട്ടിപ്പിടിച്ചു.

''എനിക്കറിയാം, നിങ്ങൾ എന്നെ കൈവിടുകയില്ലെന്ന്.'' സർദാർജി ഗദ്ഗദകണ്ഠനായി.

അദ്ദേഹത്തിൻെറ ബന്ധനത്തിൽനിന്നു മോചിതനാകുവാൻ തോമസ്സിനു കുറേനിമിഷം കാത്തുനില്ക്കേണ്ടിവന്നു.

''സമയം അതിക്രമിക്കുന്നു. സുധാകരൻെറ വീട്ടിലേക്കു പോകാം.'' തോമസ് പതുക്കെ പറഞ്ഞു.

സർദാർജിക്കു പൂർവ്വസ്ഥിതി വീണ്ടുകിട്ടുവാൻ ഏറെ നിമിഷങ്ങൾ വേണ്ടിവന്നു. അയാൾ രവീന്ദ്രൻെറ തോളിൽ പിടിച്ചു താങ്ങിനിന്നു.

''ഡേവിഡ്! എൻെറ വടി.'' സർദാർജി അകത്തേക്കു വിളിച്ചുപറഞ്ഞു.

ഡേവിഡ് വാക്കിങ് സ്റ്റിക്ക് സർദാർജിയുടെ കൈയിൽ കൊണ്ടുവന്നു കൊടുത്തു.

അവർ മുററത്തേക്കിറങ്ങി റോഡിലേക്കു നടന്നു.

എവിടെയും നല്ല തെളിച്ചം. കാററു വീശിത്തുടങ്ങി. കാലത്തു നടക്കുവാൻ നല്ല സുഖം തോന്നി.

സുധാകരൻെറ വീട്ടിലേക്കു കയറിച്ചെല്ലുമ്പോൾ അകത്തു് എട്ടരമണിയെക്കുറിക്കുന്ന നാദം നാഴികമണിയിൽനിന്നു കേൾക്കായി.

സുധാകരൻ മുഖംനിറച്ചു ചിരിയുമായി അവരെ സ്വീകരിക്കുവാൻ ഇറങ്ങിവന്നു.

വീടിനു ചുററും വാഴകൾ തഴച്ചു വളർന്നുനില്ക്കുന്നു. വഴിയുടെ ഇടതുവശത്തു് അധികം പൊക്കമില്ലാത്ത ഗൗരീഗാത്രത്തെങ്ങു സ്വർണ്ണകുംഭങ്ങളും കുമ്പും വഹിച്ചുകൊണ്ടു നില്ക്കുന്നതു കാണാൻ എത്ര ഭംഗിയാണ്! മാവും നാരകവും കറുമൂസയും തഴച്ചുവളരുന്ന സ്ഥലം. സ്വന്തം നാട്ടിലെ ഏതോ വീട്ടിലേക്കു കയറിച്ചെല്ലുകയാണെന്നു് രവീന്ദ്രനു തോന്നി. ഐശ്വര്യത്തിൻെറ പ്രകാശം! വളച്ച്യുടെ നറുനാമ്പുകൾ! സമൃദ്ധിയുടെ മുദ്രകൾ! രവീന്ദ്രൻെറ മനസ്സിലുണ്ടായ സന്തോഷത്തിനു് അതിരില്ല.

''എത്ര കണിശമായി സമയം നോക്കിയാണ് സായിപ്പന്മാർ വന്നിരിക്കുന്നതു്!'' കൈകൂപ്പിക്കൊണ്ടു് അവരെ സ്വാഗതംചെയ്യാനെത്തിയ സുധാകരൻ പറഞ്ഞു. ''മണി എട്ടര അടിച്ചതേയുള്ളു!''

''സർദാർജിയുടെ മേൽനോട്ടത്തിലാ ഞങ്ങൾ. കാര്യങ്ങൾക്കു് ഒതുക്കവും ചിട്ടയും കാണും.''— ഉറക്കെ ചിരിച്ചുകൊണ്ടു തോമസ് പ്രതിവചിച്ചു. ''താമസസ്ഥലം തനി കേരളീയമാണല്ലോ.'' ചുററും കണ്ണോടിച്ചുകൊണ്ടു് തോമസ് പ്രസന്നവദനനായി നിന്നു.

''ഏതു മണ്ണിലും കേരളത്തിൻെറ വേരോട്ടം.'' സുധാകരൻ ചിരിച്ചു.

സർദാർജിയുടെ പുറത്തു തടവിക്കൊണ്ടു് കുശലാന്വേഷണമെന്നപോലെ നോക്കി പറഞ്ഞു:

''കണ്ടിട്ടു കുറച്ചു ദിവസങ്ങളായി!''

''അയലത്താണെങ്കിലും എത്ര അകലത്താണ്, അല്ലേ?'' സർദാർജി മന്ദഹസിച്ചു.

അവർ സ്വീകരണമുറിയിലേക്കു കയറി.

''ഇരിക്കൂ! ഒരു വലിയ കുടുംബത്തിലെ അംഗങ്ങരം അപൂർവ്വമായി ഒന്നിച്ചുകൂടുന്ന പ്രതീതി!'' സന്തോഷത്തോടെ സുധാകരൻ പറഞ്ഞു.

''രാധേ! ദാ, അതിഥികളെല്ലാം എത്തി.''—അകത്തേക്കു വിളിച്ചറിയിക്കുന്നമട്ടിൽ സുധാകരൻ പറഞ്ഞു. ''ഇനി നമ്മരം, അവളുടെ സംരക്ഷണയിലാ! ഗൃഹനായികയല്ലേ!''

വാതിലിൽ തൂക്കിയിരുന്ന അഴകുള്ള തിരശ്ശീല അല്പം പിടിച്ചു മാററി, രാധ മന്ദഹസിച്ച്, തൊഴുകൈയോടെ വാതില്ക്കൽ വന്നു.

''ഇവളാണ് എന്റെ സഹധർമ്മിണി!'' രാധയുടെ പുറത്തു തട്ടിക്കൊണ്ട് സുധാകരൻ പറഞ്ഞു. ''ഇവരൊക്കെ ആരാണെന്ന് ഇനി നിനക്കറിയേണ്ടേ? സർദാർജിയെ പരിചയപ്പെടുത്തേണ്ട കാര്യമില്ല. ഈ നില്ക്കുന്ന മനുഷ്യൻ പോർട്ട്ബ്ലയറിലെ പ്രധാനപ്പെട്ട വ്യാപാരിയും കൺട്രാക്ടറും സൽസ്വഭാവിയുമാകുന്നു!'' വിനോദം ധ്വനിക്കുന്ന രീതിയിൽ അംഗചലനവും സ്വരനിയന്ത്രണവും നടത്തി അഭിനയിച്ചാണു സുധാകരൻ പറഞ്ഞതു്. നേരമ്പോക്കിനു് അതു നന്നേ വഴിതെളിച്ചു. ''ഇനിയുമുണ്ട് ഗുണഗണങ്ങരം വർണ്ണിക്കുവാൻ! എന്നാൽ അതു നിർവ്വഹിക്കുവാൻ ആയിരം നാക്കുള്ള അനന്തൻ അവതരിക്കുന്നതുവരെ കാത്തിരിക്കാം. പിന്നെയുള്ള മുഖ്യകാര്യം, സ്ഥലത്തെ പ്രധാന ദിവ്യനായിത്തീരുവാനുള്ള മോഹത്തോടെ രങ്കത്തു് ഒരു വ്യാപാരകേന്ദ്രവും പാണ്ടികശാലയും ആസന്നഭാവിയിൽ ഉൽഘാടിക്കുമെന്നാണു് ജനസംസാരം!'' സുധാകരന്റെ വർത്തമാനവും അഭിനയവും കണ്ടു് മററുള്ളവർ പൊട്ടിച്ചിരിച്ചു. ബഹളത്തിലായിരുന്ന എല്ലാവരുടെയും ശ്രദ്ധ. ഒഴിഞ്ഞു് ഒതുങ്ങി മുഖംതാഴ്ത്തി നില്ക്കുകയായിരുന്നു രവീന്ദ്രൻ.

''ഈ നില്ക്കുന്നതു് തോമസ്‌രാജന്റെ പ്രധാനസചിവൻ രവീന്ദ്രനാണെന്നു് ഇതിനാൽ തെര്യപ്പെടുത്തിക്കൊള്ളുന്നു!'' തോമസ്സും സർദാർജിയും ഉറക്കെ ചിരിച്ചു. എന്നാൽ രവീന്ദ്രനു് അവരുടെ തകർപ്പിൽ പങ്കുകൊള്ളുവാൻ താൽപര്യമുണ്ടായില്ല. തൊഴുകൈയോടെ നിന്നിരുന്ന രാധ, അപ്പോഴാണു് രവീന്ദ്രനെ ശരിക്കും കണ്ടതു്. അവർ മുഖത്തോടുമുഖം നോക്കി! രാധയുടെ മുഖം പെട്ടെന്നു മങ്ങി. കൂപ്പുകൈ അറിയാതെ അയഞ്ഞു വശങ്ങളിലേക്കു വീണു!

രാധയുടെയും രവീന്ദ്രന്റെയും ഭാവപ്പകർച്ചകരം മററുള്ളവർക്കു നല്ലതുപോലെ മനസ്സിലായി. അവിടെ തിരയടിച്ചുനിന്നിരുന്ന ആഹ്ലാദകോലാഹലം പൊടുന്നനെ ശമിച്ചു്, രംഗം ശാന്തമായി.

—ഒന്നും മിണ്ടാതെ രാധ വാതിലിലിട്ടിരുന്ന തിരശ്ശീലക്കു പിന്നിലേക്കു മറഞ്ഞു.

രവീന്ദ്രൻ തിരിഞ്ഞുനടന്നു് ജനാലയ്ക്കടുത്തു ചെന്നു പുറത്തേക്കു നോക്കി പുറംതിരിഞ്ഞു നിന്നു.

'രാധ!' അവന്റെ ഹൃദയം ഊക്കിലിടിച്ചു. ഹൃദയമിടിപ്പിന്റെ താളക്രമത്തിനൊപ്പിച്ചു് മനസ്സു മന്ത്രിച്ചു: 'രാധ! രാധ! രാധ!...'

തികച്ചും അപ്രതീക്ഷിതമായ സമാഗമം! അളുളവാക്കിയ പ്രത്യാഘാതം ആവുന്നത്ര നിയന്ത്രിക്കുവാനുള്ള ദുർബ്ബലമായ പ്രയത്നത്തിലായിരുന്നു രവീന്ദ്രൻ. സംഭരിക്കാവുന്ന ശക്തി മുഴുവൻ സമാഹരിച്ചു്, ശാന്തത പ്രകടമാക്കുവാൻ ശ്രമിച്ചു്, അവൻ കസേരയിൽ വന്നിരുന്നു. നിസ്സഹായത അനുഭവിക്കുന്ന ഒരു നിശ്ശബ്ദസാക്ഷിയെപ്പോലെ അവൻ അവിടെ ഇരുന്നു. എങ്കിലും കോളിളക്കംകൊണ്ടു് ഉഗ്രമായി ഇരമ്പിയടിക്കുന്ന ഒരു പാരാവാരം ഉള്ളിൽ ഒതുക്കിനിർത്തിയിരിക്കുകയാണു്. അവിടത്തെ അസ്വാസ്ഥ്യത്തിൽനിന്നു് ഉൽഭൂതമാകുന്ന ഇരമ്പലും മുളലും അലകളും തല്പിത്തകരുന്ന ശബ്ദവും എല്ലാം അവൻെറ കണ്ണുകൾ അറിയുന്നുണ്ടു്. ഈ കോലാഹലത്തിൽ അവിടെ നടന്ന സംഭാഷണം ശ്രദ്ധിക്കുവാൻ അവനു സംഗതിവന്നില്ല. അകത്തെ പിരിമുറുക്കം പുറത്തു് മുഖത്തു പ്രകടമാകുവാൻ ഇടവരരുതേ എന്നു മാത്രമായിരുന്നു അവൻെറ ആഗ്രഹം.

''രാധേ! കാപ്പി ഒരുക്കിക്കഴിയുമ്പോൾ ഞങ്ങൾക്കു സിഗ്നൽ തന്നേക്കണം. ഞങ്ങൾ റെഡി.'' സുധാകരൻ കളിവിടാതെ പറഞ്ഞു.

'തീൻമേശയ്ക്കു പിന്നിൽ ഇനി എത്രനേരം ചെലവഴിച്ചാലൊക്കും? അവൾ വിളമ്പുന്ന വിഭവങ്ങൾ നിർവ്വികാരനായിരുന്നു കഴിക്കണം!' അതായി രവീന്ദ്രൻെറ ചിന്ത.

'ഇവിടെനിന്നു രക്ഷപ്പെടാൻ കഴിഞ്ഞെങ്കിൽ!'—അവൻ ആശിച്ചു. മനസ്സിൽ അടിഞ്ഞുതാണു് അറിയാതെ കിടന്നിരുന്ന എന്തെല്ലാം ഓർമ്മകളാണു് ഉണർന്നുജ്ജ്വലിക്കുവാൻ തുടങ്ങിയിരിക്കുന്നതു്!...

''എല്ലാം തയ്യാറായി.''—വേലക്കാരൻ വന്നു വിവരം അറിയിച്ചു.

''അപ്പോൾ നമുക്കു ലഘുഭക്ഷണത്തിനു പോകാം.'' സുധാകരൻ അവരെ ക്ഷണിച്ചുകൊണ്ടു് എഴുന്നേററു.

''വെറും ലഘുഭക്ഷണത്തിനു് അനുകൂലമല്ല, ഞങ്ങളുടെ വയറു്!''—തോമസ് ചിരിച്ചു. ''ഘനഭക്ഷണം വേണം!''

സാമാന്യം വലിയ തീൻമേശ. വെള്ള വിരിപ്പു്. കഴിക്കാനുള്ള വിഭവങ്ങൾ ആറേഴു പാത്രങ്ങളിൽ ഒരുക്കിയിരുന്നു.

''എല്ലാവരും സ്വയം സഹായിക്കുക.''—പ്ലേററുകൾ ഓരോരുത്തർക്കും കൊടുത്തുകൊണ്ടു് ആതിഥേയൻ പറഞ്ഞു.

''രാധേ!''—അവളെ കാണാത്തതിനാൽ സുധാകരൻ വിളിച്ചു. ''വന്നേ! നീയും ഞങ്ങളോടൊപ്പം കഴിക്കു്!''

ഭയചകിതയായ മാൻപേടയെപ്പോലെ രാധ രംഗത്തു വന്നു്. ഒരു പ്ലേററ് കൈയിലെടുത്തു.

''കല്യാണം കഴിഞ്ഞു് ഒരു കൊല്ലത്തോളമായിട്ടും ലജ്ജ തീർന്നിട്ടില്ല.'' കളിയാക്കുന്നതുപോലെ തോമസ് പറഞ്ഞു.

''ഈ സാധനത്തിനു് ഇഡ്ഡലിയെന്നാണു പറയുക. ഇഷ്ടമാണോയെന്നു സർദാർജി നോക്കുക.'' സർദാർജിയുടെ അടുത്തു നിന്ന സുധാകരൻ സൂചിപ്പിച്ചു.

''അറിയാം. ഇഷ്ടവുമാണു്. നാക്കിനും വയറിനും ഇണങ്ങുന്ന ഇത്തരം പലഹാരങ്ങൾ കുറവാണു്.'' ചമ്മന്തിയിൽ മുക്കി ഇഡ്ഡലി വായിലിട്ടുകൊണ്ടു് സർദാർജി പറഞ്ഞു. ''ഇതു് ഒന്നാന്തരമായിട്ടുണ്ടു്! വധുവിന്റെ വിരുതു്!''

''തോമസ്സേ! ദാ, ആ പാത്രത്തിലിരിക്കുന്നവൻ തനിക്കു പ്രിയമുള്ളവനാ. ഒന്നാന്തരം കാട്ടുപന്നി.'' സുധാകരൻ ഒരു പാത്രത്തിലേക്കു ചൂണ്ടി.

''അവൻ ഒളിഞ്ഞിരിക്കുന്നോ!''—പ്ലേററിലേക്കു് ആണംവല്ല ഇറച്ചി അയാൾ കോരിയിട്ടു് ദോശ മടക്കി അതിൽ മുക്കി.

''രവീന്ദ്രൻ എന്താ, ഒതുങ്ങിനില്ക്കുന്നെ? ഊണിനു മുമ്പേ എന്നാ പ്രമാണം. ഇവിടെ ഉള്ളവരൊക്കെ വൃകോദരന്മാരാ, ഓൎമ്മിച്ചോണം!''

''വിരുന്നൊരുക്കിയ വിരുതു്, കഴിക്കാൻ വീട്ടമ്മ പ്രദർശിപ്പിക്കുന്നില്ലല്ലോ.'' രാധയുടെ പ്ലേററിലേക്കു് എത്തിനോക്കി തോമസ് അഭിപ്രായം പാസ്സാക്കി. രാധയുടെ മുഖം ചുവന്നു. ചിരിക്കുവാൻ വിഫലശ്രമം നടത്തുകയായിരുന്നു അവൾ.

''എന്റെ ഭൈമി തീററിക്കു തികച്ചും പിന്നാക്കമാ, കുറച്ചു കാലമായിട്ടു്.''—സുധാകരൻ ചിരിച്ചു.

''അതിനുതക്ക കാരണങ്ങൾ?...'' ദ്വയാൎത്ഥംവച്ചു പറഞ്ഞിട്ടു് തോമസ് പൊട്ടിച്ചിരിച്ചു.

രാധ നാണിച്ചു മുഖം താഴ്ത്തി.

''ഹെയ്! അതൊന്നുമില്ല.'' നിരപരാധിത്വം പ്രഖ്യാപിക്കുകയായിരുന്നു സുധാകരൻ.

''സർദാർജി ഒന്നും പറയുന്നില്ല, എന്താ?'' തോമസ് അദ്ദേഹത്തോടു തിരിഞ്ഞു.

''ആഹാരത്തോടു നീതിപുലൎത്തുമ്പോൾ വൎത്തമാനം കുറയും.'' സുധാകരൻ ചിരിച്ചു.

വിഭവസമൃദ്ധമായ വിരുന്നു് അവസാനിക്കുവാൻ സമയം വളരെയെടുത്തു. സ്വാദേറിയ പലഹാരങ്ങൾ കഴിക്കാനും സന്തോഷത്തോടെ വിനോദം തട്ടിവിടാനും ദാക്ഷിണ്യം പ്രദർശിപ്പിച്ചില്ല, സുധാകരനും തോമസ്സും. തികച്ചും യാന്ത്രികമായിട്ടാണു് രാധയും രവീന്ദ്രനും അതിൽ ഭാഗഭാക്കുകളായതു്. നൎമ്മഭാഷണത്തിന്റെ കലാശക്കോട്ട പൊട്ടിക്കൊണ്ടിരിക്കുന്ന അവസരത്തിൽ, അതൊന്നുമറിയാതെ ഹൃദയത്തിലെ കൊടുങ്കാററിന്റെ ചൂളംവിളി അനുഭവിക്കുകയായിരുന്നു അവർ. രാധയുടെ ശ്രദ്ധയിൽനിന്നൊഴിഞ്ഞു് കഴിയുന്നതും ഒതുങ്ങി രവീന്ദ്രൻ നിന്നു. ഒന്നുരണ്ടുതവണ അന്യർ അറി

യാതെ, രാധ രവീന്ദ്രനെ ഏറുകണ്ണിട്ടു നോക്കി. അവരുടെ കണ്ണുകൾ എത്രതവണ അങ്ങനെ കൂട്ടിമുട്ടി!

നാട്ടിൽവച്ച് അവസാനം അവളെ കാണുമ്പോൾ രാധ സാമാന്യം മുതിർന്ന ഒരു പെൺകുട്ടിയായിരുന്നു. ഇന്ന് ഇരുത്തംവന്ന ഒരു യുവതിയായി വളർന്നിട്ടുണ്ട്. സൗന്ദര്യത്തിനു പക്വത വന്നിരിക്കുന്നു. പ്രഭാതസ്നാനം കഴിഞ്ഞു്, കറുത്തിരുണ്ട കബരീഭാരം അററം കെട്ടി പിന്നിലിട്ടിരിക്കുന്നു. നിതംബം കഴിഞ്ഞു് കാൽമുട്ടുവരെ നീളത്തിൽ കിടക്കുന്ന മുടിയിൽ, ലോലതരംഗങ്ങൾ പ്രത്യക്ഷമാണ്. നടുക്കു വകുപ്പെടുത്തു കോതിയൊതുക്കിയിട്ടുള്ള മുടിക്കുപോലും മുമ്പില്ലാത്ത അഴകുണ്ട്. അധികം വീതിയില്ലാത്ത നെററിത്തടത്തിൽ വലിയ കുങ്കുമപ്പൊട്ട്. മഷിവച്ചു വരച്ചതുപോലെ തോന്നുന്ന പുരികങ്ങൾ. വീതിയും നീളവും നന്നേ തോന്നുന്ന അഗാധതയും ചൈതന്യവും പ്രസ്പഷ്ടമാക്കുന്ന കണ്ണ്! ഒതുങ്ങിയ അഴകുള്ള നാസിക. അധരപുടങ്ങളുടെ രൂപസൗകുമാര്യം അന്ന് ഇത്രയും സ്പഷ്ടമായിരുന്നില്ല. ചായമണിഞ്ഞവയാണോ ആ പവിഴാധരങ്ങൾ? അരുണരുചി കലർന്ന കവിൾത്തടങ്ങൾ. മാർദ്ദവവും സൗകുമാര്യവും അതിനുളവാക്കുന്ന ശോഭയെത്രയാണ്! രൂപഭംഗിയുള്ള താടി. വിദഗ്ധശില്പി നിർമ്മിച്ച സുന്ദരപ്രതിമകൾക്കുപോലും ഇതുപോലെ വടിവു തോന്നുകയില്ല. കടഞ്ഞെടുത്തമട്ടിലുള്ള കണ്ഠം. അതിൽ അണിഞ്ഞിരിക്കുന്ന സ്വർണ്ണനൂൽമാലയുടെ നിറം, ചർമ്മത്തിൻെറ വർണ്ണശബളിമയിൽ മങ്ങിയിട്ടുണ്ട്. നേർമ്മയുള്ള പട്ടിൽ തുന്നിയിരിക്കുന്ന ബ്ലൗസും ശുഭ്രമായ സാരിയും, അടക്കവും ഒതുക്കവും വ്യക്തമാക്കുന്ന വിധത്തിലാണ് അണിഞ്ഞിരിക്കുന്നതു്. ഉയർന്ന വടിവൊത്ത മാറിടത്തിൻെറ സൗഷ്ഠവം എത്രയാണ്. ആഭിജാത്യവും അന്തസ്സും ദ്യോതിപ്പിക്കുന്ന ആകാരസുഷമ. പെൺകുട്ടി ഇന്ന് ഒരുത്തമ ഗൃഹനായികയായി വളർന്നിരിക്കുകയാണ്.

എന്തൊരു മാററം. ചെറിയ കാലയളവിൽ എത്ര വിപുലമായ മാററമാണ് വന്നിരിക്കുന്നതു്!

അതൊക്കെ ആലോചിച്ചപ്പോൾ രവീന്ദ്രൻെറ ഹൃദയത്തുടിപ്പിൻെറ വേഗം വർദ്ധിച്ചു. അവളെ നഷ്ടപ്പെട്ടപ്പോൾ, എത്ര ബൃഹത്തായ മുതലാണു നഷ്ടമായതു്! അവളുടെ സന്നിധിയിൽ ഇന്നും പരിഭ്രമമാണ് സ്വയം അനുഭവിക്കുന്നതു്. അവളെ കാണുമ്പോൾ ഇന്നും യുക്തിയേക്കാൾ വികാരമാണ് ഹൃദയത്തിലുളവാകുന്നതു്.

രാധയോടുള്ള താൽപര്യം ഇന്നു പതിന്മടങ്ങു വർദ്ധിക്കുകയാണോ? എന്നാൽ അതു ശരിയാണോ? ഉചിതമാണോ? അവനിൽ നിന്നകന്ന്, അപ്രാപ്യമായ ഒരു സ്ഥാനത്തല്ലേ, അവൾ എത്തിയിരിക്കുന്നതു്? അവളോടു പഴയ മനോഭാവം വച്ചുപുലർത്തുന്നതു് യുക്തിരഹിതം മാത്രമല്ല നീതിരഹിതവുമാണ്. പഴയ ചുഴിയിലേക്കു നിപതിക്കുന്നതുകൊണ്ടു് ഉളവാകാവുന്ന ഭവിഷ്യത്തുകൾ എന്തായിരിക്കും?

നിയന്ത്രണമില്ലാതെ അവൻെറ ഹൃദയം കാടുകയറി.

''ലഘുഭക്ഷണം കഴിഞ്ഞല്ലോ. ഇനി നമുക്കു മടങ്ങിയാലോ?'' സന്തുഷ്ടിയോടെ തോമസ് പറഞ്ഞു. അതു കേട്ടപ്പോഴാണ് രവീന്ദ്രൻ ഉണർന്നതു്. പാൻ ചവച്ചുകൊണ്ടു് മററുള്ളവർ സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. എന്നാൽ ഒന്നുംതന്നെ അവൻെറ ശ്രദ്ധയിൽപ്പെട്ടില്ല.

തോമസ് എഴുന്നേററു.

''നാളെ ഞാൻ പോർട്ട്ബ്ലയറിലേക്കു മടങ്ങും.'' സുധാകരൻെറ കരം ഗ്രഹിച്ചുകൊണ്ടു് തോമസ് അയാളെ നോക്കി പറഞ്ഞു ''കട തുറക്കാനുള്ള സാമാനങ്ങളുമായി അടുത്ത ബോട്ടിൽ തിരിച്ചുവരും.''

ഭിത്തിയിൽ ചാരിവച്ചിരുന്ന വാക്കിങ്സ്റ്റിക്ക് സർദാർജി എടുത്തു.

''അവിടെ നാലാന്നാറം നൃവിൻെറ മകളുടെ കല്യാണമാണ്. അതിനു ചെല്ലാമെന്നേററിട്ടാണു വന്നതു്.'' തോമസ് പറഞ്ഞു. ''രവീന്ദ്രൻ ഇവിടെ കാണും. അവനെ സർദാർജിക്കു പണയംവച്ചിട്ടാ ഞാൻ പോകുന്നതു്!''—അയാറം ചിരിച്ചു.

''ഒരു പുതിയ അയൽക്കാരൻ വന്നതു സന്തോഷമായി.'' സുധാകരൻ രവീന്ദ്രനെ നോക്കി. ''അല്ലേ രാധേ?''

രാധ ഒന്നും പറയാതെ നിന്നു.

''രവീന്ദ്രനു് ഇതു പുതിയ സ്ഥലമാണ്. കടയിലെ കാര്യങ്ങറം അവൻെറ ചുമതലയിലായിരിക്കും.'' സുധാകരൻെറ തോളിൽ തട്ടിക്കൊണ്ടു് തോമസ് പറഞ്ഞു. ''വേണ്ടതൊക്കെ ചെയ്തു കൊടുക്കണം.''

''തനിക്കു് അതിനെക്കുറിച്ചു് ഇപ്പോഴും സംശയമാണെന്നു തോന്നുമല്ലോ ഇതു കേട്ടാൽ?'' സുധാകരൻ പറഞ്ഞു. ''സർദാർജി അതു വല്ലത്തിക്കൊള്ളും.''

''എന്നാലിനി ഞങ്ങറം ഇറങ്ങട്ടെ. തനിക്കും കച്ചേരിയിൽ പോകേണ്ടേ?''

യാത്രപറഞ്ഞു് അവർ ഇറങ്ങി.

റോഡിൽക്കൂടി നടന്നുപോകുന്ന അവരെ നോക്കി സുധാകരനും രാധയും മുററത്തു കുറച്ചുനേരം നിന്നു. ദൃശ്യമേഖലയിൽനിന്നു് അതിഥികറം മറഞ്ഞപ്പോറം അവർ വീട്ടിന്നകത്തേക്കു കയറി.

''പലഹാരങ്ങളെല്ലാം ഒന്നാന്തരമായിരുന്നു!'' രാധയുടെ പുറത്തു തലോടിക്കൊണ്ടു് സുധാകരൻ മന്ദസ്മിതം തൂകി.

രാധ ഒന്നും പറഞ്ഞില്ല

''രങ്കത്തു് ഒരു നല്ല കട താമസിയാതെ സ്ഥാപിതമാകും.'' സെററിയിൽ ഇരുന്നുകൊണ്ടു് സുധാകരൻ പറഞ്ഞു. ''രവീന്ദ്രൻ ഒരു നല്ല ചെറുപ്പക്കാരനാണ്.''

രാധ മിണ്ടാതെ തലകുനിച്ചു. മുഖം മങ്ങിയിരുന്നു.

അല്പനേരം നിശ്ശബ്ദത നിലനിന്നു.

''എന്താ, നീ ഒന്നും മിണ്ടാത്തെ?''

''വിശേഷിച്ചൊന്നുമില്ല.''

''മുഖത്തു് ഒരു വാട്ടം?''

''ഇല്ല.''

''ഊജ്ജിതക്കുറവിന്റെ ലക്ഷണം.''

''എനിക്കൊന്നുമില്ല.''

''ഓ! രാവിലത്തെ വേലകൊണ്ടു ക്ഷീണിച്ചിരിക്കും.'' സുധാകരൻ കിടപ്പുമുറിയിലേക്കു പോയി.

രാധ അയാളെ അനുഗമിച്ചു.

''കച്ചേരിയിൽ പോകണം. തിരക്കുള്ള ജോലികൾ ഇന്നു ധാരാളമുണ്ടു്. മടങ്ങാൻ വൈകിയെന്നുവരും.'' കുപ്പായം മാററിക്കൊണ്ടു് അയാൾ പറഞ്ഞു. ''നാളത്തെ ബോട്ടിൽ പലതും കൊടുത്തയയ്ക്കാനുണ്ടു്. അവിടന്നു വല്ലതും വാങ്ങിക്കൊണ്ടുവരുവാൻ പറഞ്ഞയയ്ക്കുണോ?''

''ഓ! ഒന്നുമില്ല.''

''ഇവിടെ കട വരുമ്പോൾ പകുതി പ്രയാസങ്ങൾ തീരും.''

കുപ്പായമിട്ടശേഷം ബാഗും എടുത്തു യാത്രയാകാൻ മുററത്തേക്കിറങ്ങി. രാധ കതകിൽ പിടിച്ചുകൊണ്ടു നോക്കിനിന്നു.

അദ്ദേഹം കണ്ണിൽനിന്നു മറഞ്ഞപ്പോൾ അവൾ സ്വീകരണമുറിയിൽ ഇരുന്നു.

നാടകം കഴിഞ്ഞ രംഗമണ്ഡപംപോലെ വീടു പൊള്ളയായി തോന്നി. മനസ്സിൽ ശോകഭാവം ഊറിക്കൂടി.

'ഇയാൾ എങ്ങനെ ഇവിടെ വന്നു?' അവളുടെ ഹൃദയത്തിൽ ആവത്തിച്ചാവത്തിച്ചു പൊങ്ങിവന്ന ചോദ്യം അതായിരുന്നു. മനസ്സിൽ ആശങ്കയുടെ നിഴൽ വീശിത്തുടങ്ങി.

രവീന്ദ്രനെ വെറും സഹപാഠിയെന്നോ അയൽക്കാരനെന്നോ മാത്രം അവൾക്കു കരുതാവുന്നതല്ല. അങ്ങനെയായിരുന്നെങ്കിൽ ഇന്നത്തെ സമാഗമം സംതൃപ്തിജനകമായ സംഭവമാകുമായിരുന്നു.

ക്ലാസ്സിൽ ഏററവും പ്രായംചെന്ന വിദ്യാത്ഥിയായിരുന്നു രവീന്ദ്രൻ. പ്രായത്തിനൊപ്പമുള്ള ശരീരമായിരുന്നില്ല അവന്റേതു്. ഒത്തപ്രായമുള്ള ഒരു യുവാവായി അന്നേ തോന്നുമായിരുന്നു. സ്കൂൾഫൈനലിനു് പബ്ലിക്ക് പരീക്ഷയ്ക്കു തോറ്റെങ്കിലും, കായികവിനോദങ്ങളിൽ കാണിച്ചിരുന്ന പാടവം കാരണം പിന്നെയും ക്ലാസ്സിൽ ചേന്നു പഠിക്കുവാൻ പ്രത്യേകാനുമതി അവനു കിട്ടി. കളിക്കാരനെന്ന നിലയിൽ എല്ലാവരുടെയും സ്നേഹം നേടി. അവനോടു സാമാന്യത്തിലധികം താൽപര്യം രാധ കാണിച്ചിരുന്നു. ഇന്നു് അവളുടെ ഹൃദയത്തിനു് അതു നിഷേധിക്കുവാൻ സാധിക്കുന്നില്ല. ആ താൽപര്യത്തിന്റെ പിന്നിലെ ചേതോവികാരം വെറും 'അഡ്മിറേഷൻ' മാത്രമായിരുന്നോ? ആണെന്നു് മനസ്സാക്ഷിയോടു സമ്മതിക്കുവാൻ കഴിയുന്നതല്ല. ആകപ്പാടെ കോളിളക്കമുണ്ടാ

ക്കിയ അവൻെറ എഴുത്തും, അതിനെത്തുടർന്നുളവായ സംഭവങ്ങളും അവരം ഇന്നു് പുനഃപരിശോധനനടത്തുകയാണു്. കത്തു്, അന്യരുടെ ശ്രദ്ധയിൽ പതിക്കുവാനുള്ള ഭാഗ്യദോഷം വന്നിരുന്നില്ലെങ്കിൽ, അവരം അതു പുറത്തറിയിക്കാതെ, പരമരഹസ്യമായി പരിരക്ഷിക്കുമായിരുന്നു. രഹസ്യം പരസ്യമായി കൈയിൽ വന്നപ്പോരം അവരംക്കുളവായ പ്രതികരണം, നീരസവും സങ്കടവുമായിരുന്നു. നീരസവും വെറുപ്പുമായിരുന്നു ദുഃഖത്തിൻെറ പശ്ചാത്തലം. ഇന്നു സംഗതികരം ആവിധത്തിൽ പരിണമിച്ചതിനെപ്പററി പരിതപിക്കുന്നുണ്ടോ? അതിനു മറുപടിപറയുവാൻ മനസ്സാക്ഷി വിസമ്മതിച്ചു. ജീവിതത്തിൽ പുതിയ നിറങ്ങളും ഭാവങ്ങളും കാണാൻ തുടങ്ങിയ കൗമാരത്തിൻെറ പുലരിയിൽ, മനസ്സിലുളവായിത്തുടങ്ങിയിരുന്ന വികാരപ്രവാഹത്തെ ഉത്തേജിപ്പിക്കുവാൻ രവീന്ദ്രനാണു് നെയ്ത്തിരി കൊളുത്തിയതു്.

എന്നാൽ അതെല്ലാം സഹപാഠികളുടെ മുമ്പിൽ പതിച്ച ആ കത്തു തകർത്തുകളഞ്ഞു.

അതിനെത്തുടർന്നു് എന്തെല്ലാം സംഭവങ്ങളാണുണ്ടായതു്! അവരം സ്കൂളിൽ പോകേണ്ടെന്നു് അച്ഛൻ വിധിച്ചു. പഠിക്കാനും, പഠിച്ചു് ഉന്നതമായ നിലയിലേക്കുയരാനും, സ്വതന്ത്രമായ ജീവിതം നയിക്കാനും അവരംക്കുണ്ടായിരുന്ന ആഗ്രഹം അതോടെ അസ്തമിച്ചു. പിന്നെ അവരം സ്കൂളിൽ കാലു കുത്തിയില്ല! അഹിതമായ സംഭവം ആരും അധികം അറിയാതിരിക്കുവാൻ എല്ലാവരും പ്രത്യേകം കരുതി. കഴിയുന്നത്ര നേരത്തെ കല്യാണംകഴിച്ചു് ആരുടെയെങ്കിലുംകൂടെ അവളെ അയയ്ക്കുവാൻ മാതാപിതാക്കരം ആശിച്ചു. നിശ്ചയിച്ചു.

അവരംക്കുളവായ മനോവ്യഥ മയപ്പെടുവാൻ എത്രനാരം വേണ്ടിവന്നു! ആരുമാരുമറിയാതെ കണ്ണുനീർവാർത്തുകൊണ്ടു് എത്ര ദിനരാത്രങ്ങളാണു് ചെലവഴിച്ചതു്! രവീന്ദ്രനോടു തോന്നിയ വൈരാഗ്യത്തിനു് അതിരില്ലായിരുന്നു. അവനല്ലേ, ഇതിന്നെല്ലാം കാരണക്കാരൻ?

എന്നാൽ വൈരാഗ്യം തുടർന്നു നിന്നോ? അവൻ നാട്ടിൽനിന്നു പുറപ്പെട്ടുപോയെന്നു നിശ്ചയംവന്നപ്പോരം, അവനോടു് അഗാധമായ ബഹുമാനം തോന്നി. അവളുടെ പേരിൽ എന്തു വലിയ സാഹസത്തിനാണു് അവൻ തയ്യാറായതു്! രവീന്ദ്രനെ സ്നേഹിക്കുന്നുണ്ടു താനെന്നു് അവരംക്കുതന്നെ ബോധ്യംവന്നതു് അന്നല്ലേ? നാടുവിട്ടുപോയ അവൻെറ സ്ഥിതി എന്താണു്? ആകാംക്ഷാഭരിതയായി അവരം അസ്വസ്ഥയായിക്കഴിഞ്ഞു. അവനിൽനിന്നു് ഏതു ദിവസവും കത്തു വന്നേക്കുമെന്നു് അവരം പ്രതീക്ഷിച്ചു. എന്നാൽ അതുണ്ടായില്ല. അവൻ എഴുതിയ കത്തിലെ ഒരു വാചകം ഹൃദയത്തിൽ പ്രതിധ്വനിച്ചുകൊണ്ടിരുന്നു— 'ഞാൻ നിന്നെ സ്നേഹി

ക്കുന്നു; നിന്നെ മാത്രം!' ആത്മാർത്ഥത നിറഞ്ഞുനിന്നിരുന്ന ആത്മ നിവേദനമായിരുന്നില്ലേ അതു്?

എന്നാൽ അധികനാരം അതു തുടൻപോകുവാൻ സംഗതി വന്നില്ല.

കല്യാണാലോചനയുണ്ടായതും, പെണ്ണുകാണാൻ വന്നതും വിവാഹം നടന്നതും എല്ലാം പത്തു ദിവസത്തിന്നുള്ളിൽ കഴിഞ്ഞു. ഒരു കൊടുങ്കാററുപോലെ അദ്ദേഹം അപ്രതീക്ഷിതമായി വന്നു് അവളെ പറത്തിക്കൊണ്ടു് ആൻഡമാനിലേക്കു പോന്നു!

പിന്നീടു് അദ്ദേഹം അതിൻെറ പിന്നിലെ പരമാർത്ഥങ്ങളം അവളോടു് പറഞ്ഞതാണു്. അവധിക്കു നാട്ടിൽ വന്ന അദ്ദേഹം കല്യാണംനടത്തി ഭാര്യാസമേതനായി മടങ്ങുവാൻ ഉറച്ചു. പലയിടത്തും ആലോചനകരം നടത്തി. ഒരിടത്തു പെണ്ണു കണ്ടു് കല്യാണവും നിശ്ചയിച്ചു. എന്തു കാരണത്താലോ നിശ്ചയിച്ചതു നടക്കാനിടവന്നില്ല. അതു് അദ്ദേഹത്തിനും, അദ്ദേഹത്തിൻെറ വീട്ടുകാർക്കും അസൗകര്യങ്ങരം മാത്രമല്ല അഭിമാനക്ഷയവും വരുത്തി. അതിൽ നിന്നൊരു മോചനം, നല്ലയിടത്തു കല്യാണം നടത്തുകയല്ലാതെ മറ്റൊന്നും നല്ലകയില്ലെന്നുവന്നു. അങ്ങനെയാണു് കല്യാണ ഏജൻ്റും അദ്ദേഹവും അവളുടെ വീട്ടിൽ വന്നുകയറിയതു്. കണ്ടപ്പോരം ത്തന്നെ അവളെ അദ്ദേഹത്തിനു് ഇഷ്ടമായി.

അവളുടെ അച്ഛനമ്മമാർക്കു് അതൊരനുഗ്രഹമായി. പഠിത്തം മുടക്കി വീട്ടിൽ നിന്നിരുന്ന അവളെ വേഗം നല്ല ഒരാളെക്കൊണ്ടു വിവാഹംചെയ്യിപ്പിക്കുവാനുള്ള വഴിതുറന്നപ്പോരം അവർ ആഹ്ലാദിച്ചു.

വിവാഹം നിശ്ചയിച്ചു. നടന്നു.

ഒന്നും വേണ്ടെന്നു പറഞ്ഞു പ്രതിഷേധിച്ചു നോക്കിയതല്ലേ അവരം? എന്നാൽ ആരും അവളുടെ അഭിപ്രായത്തെ കാര്യമാക്കിയില്ല.

വിവാഹംകഴിഞ്ഞു ബന്ധുക്കളുടെ വീടുകളിൽ വിരുന്നുപോകുവാൻപോലും സമയമുണ്ടായിരുന്നില്ല. അവർ മദിരാശിയിൽ വന്നു് ആൻഡമാനിലേക്കു കപ്പൽ കയറി.

എല്ലാം ഒരു വലിയ സ്വപ്നമായിരുന്നു. എത്ര വേഗമാണു കാര്യങ്ങരം കഴിഞ്ഞതു്! യാഥാർത്ഥ്യത്തെ അംഗീകരിക്കുകയല്ലാതെ മറെറാരു വഴിയും ഇല്ലാതായി. അദ്ദേഹം അവളിൽ ഇത്രയധികം സ്നേഹവും ഔദാര്യവും വർഷിക്കുമെന്നു് അവരം പ്രതീക്ഷിച്ചതല്ല. ക്രമേണ അവരം അദ്ദേഹത്തിൻെറ അടിമയായി. സ്നേഹത്തിൻെറ അടിമ. ദാമ്പത്യജീവിതത്തിലെ ബാലപാഠങ്ങരം അതിമധുരങ്ങളായ അനുഭവങ്ങളായിരുന്നു. ജീവിതത്തിനു് പ്രതീക്ഷിക്കാത്ത വിസ്തൃതിയും ആഴവും അവരം ദർശിച്ചു. പഴയ വിചാരങ്ങളും വിശ്വാസങ്ങളും പ്രമാണങ്ങളുമെല്ലാം ഹൃദയം മാററിയെഴുതി. ഭാഗ്യശാലിയായ ഒരു ഭാര്യയാണു് താനെന്നു് അവരം കണ്ടു.

രങ്കത്തു വന്നതിൽപ്പിന്നെ സ്വന്തം വീടിനെക്കുറിച്ചല്ലാതെ അവരംക്ക ചിന്തിക്കുവാൻ ഇടവന്നില്ല. ആ ശ്രീകോവിലിലെ ആരാധനാവിഗ്രഹത്തെയല്ലാതെ അവളുടെ ഹൃദയവും മനസ്സും ദശിച്ചില്ല. നർമ്മരസം കലർത്തിയ ത്രിമധുരം അവരംക്ക വേണ്ടുവോളം അവിടെനിന്നു കിട്ടി. ആ ദേവന്റെ പാദത്തിനടുത്തു് ഉപവിഷ്ടയാകുമ്പോരം, എന്തൊരാനന്ദമാണു് അനുഭവമാകുന്നതു്! അദ്ദേഹത്തിന്റെ നോട്ടം അവളിൽ തറയ്ക്കുമ്പോരം, വിവശമായി അവളുടെ മുഖം നമിച്ചുപോകും. അദ്ദേഹത്തിന്റെ കരങ്ങരം അവളെ തഴുകുമ്പോരം, രോമാഞ്ചമണിഞ്ഞു്, അഗാധമായ ആനന്ദത്തിലാണ്ടു്, സകലതും വിസ്മരിക്കും. ദാമ്പത്യജീവിതം ഇത്ര പരമാനന്ദപ്രദമായ കാര്യമാണെന്നു് അവരം പ്രതീക്ഷിച്ചതല്ല. എന്തെല്ലാം തെററിദ്ധാരണകളാണു് മുമ്പുണ്ടായിരുന്നതു്! എന്തെല്ലാം സങ്കല്പങ്ങളാണു തകന്നതു്! വളച്ചയെത്താത്ത ഒരു പെൺകുട്ടിയുടെ പ്രപഞ്ചമെവിടെ? വിജയവൈജയന്തിയുയത്തിയ ഒരു നവവധുവിന്റെ അനുഭവങ്ങളെവിടെ?

ഇന്നു് അവരംക്കു് ഒരു ദൈവമേയുള്ള—അദ്ദേഹം! നിബ്ബന്ധം കൊണ്ടോ നീക്കുപോക്കനുവദിക്കാത്ത ആജ്ഞകൊണ്ടോ അല്ല, അവരം ഇന്നു് അദ്ദേഹത്തെ ദേവനായി കാണുന്നതു്. അനുഭവങ്ങരം അവളുടെ മനസ്സു് അങ്ങനെ കരുപ്പിടിച്ചതാണു്. അവിരാമമായി വഷിക്കുന്ന സ്നേഹധാര ഒരു കാട്ടുമല്ലയെ പാരിജാതമായി പരിവത്തനപ്പെടുത്തിയതല്ലേ?

അവരംക്കു് ആരോടും ആവലാതിയില്ല. അവളുടെ അച്ഛനമ്മമാർ കടുത്ത അനീതിയാണു കാട്ടിയതെന്നു ചിന്തിക്കുന്നതുപോലും അവരംക്കിഷ്ടമുള്ള കാര്യമല്ല. വിവാഹം നിശ്ചയിച്ചതിനുശേഷം, ചില വേളകളിൽ, ഏകാകിയായിരിക്കുമ്പോരം, അവരെ അവരം പഴിച്ചില്ലേ? ശപിച്ചില്ലേ? അതു വലിയ പാപമായിപ്പോയെന്നു് നിറകണ്ണോടെ അവരം സ്വയം ഏററുപറഞ്ഞിട്ടില്ലേ ഇവിടെ വന്ന ശേഷം?

ശാന്തതയുള്ള കുടുംബം. സൗഖ്യവും സംതൃപ്തിയുമുള്ള ജീവിതം. പ്രശാന്തമായ ഒരു ജലാശയംപോലെ നിലനിന്നിരുന്ന ദാമ്പത്യം!

എന്നാൽ ഇന്നിതാ, അപ്രതീക്ഷിതമായി, ശാന്തത ഭഞ്ജിക്കുന്ന സംഭവം സംജാതമായിരിക്കുന്നു.

അതിഥികളെ പരിചയപ്പെടുത്തിയപ്പോരം 'രവീന്ദ്രൻ' എന്ന പേരു കേട്ടാണു്, അവരം ശരിക്കു് അതാരാണെന്നു നോക്കിയതു്. ഭൂതകാലം അവനിൽ ഉറഞ്ഞു രൂപംപൂണ്ടു നില്ക്കുന്നതുപോലെ തോന്നി. ആ മുഖം കണ്ടപ്പോരം ബൃഹത്തായ ഒരു സ്ഫോടനത്തിന്റെ ഭയാനകമായ ശബ്ദം ആത്മാവിൽ പ്രതിധ്വനിച്ചു.

തളന്നു താഴെ വീഴുമെന്നു ഭയപ്പെട്ടു.

വാതിലിൽ തൂക്കിയിരുന്ന തുണിയുടെ പിന്നിലേക്കു പിൻവാങ്ങി. ഓടിപ്പോയി കസേരയിൽ ചെന്നു് ഇരുന്നതു ഭാഗ്യമായെന്നു്

ഇപ്പോഠ തോന്നുന്നു. ശ്വാസം നേരേ വീഴുവാൻതന്നെ എത്ര സമയം വേണ്ടിവന്നു!

വിരുന്നുസൽക്കാരത്തിനുശേഷം സാധാരണ തോന്നാറുള്ള സംതൃപ്തിയോ സന്തോഷമോ ഒന്നും തോന്നുന്നില്ല. തികച്ചും യാന്ത്രികമായിട്ടല്ലേ അവഠ ഇതുവരെ പെരുമാറിയതു്? പഴയ പെരുമാററങ്ങളിൽനിന്നുളവായ സഹജവാസനമൂലം ഉപചാരക്രമങ്ങളൊക്കെ മുറതെററാതെ നിർവ്വഹിച്ചു.

അദ്ദേഹം കച്ചേരിയിൽ പോയിക്കഴിഞ്ഞപ്പോഴാണു് ആയാസത്തിൻെറ ആഴം അനുഭവപ്പെട്ടതു്. വിയർപ്പുകൊണ്ടു കുപ്പായമെല്ലാം നനഞ്ഞിരിക്കുന്നു. അകത്തു് ഒതുങ്ങാത്ത വിമ്മിഷ്ടം. ശ്വാസംമുട്ടൽ!

അവഠ എഴുന്നേററു കിടപ്പുമുറിയിൽ പോയി വിരിച്ചിട്ടിരിക്കുന്ന കിടക്കയിൽ തളർന്നുകിടന്നു.

'ഇയാഠ എങ്ങനെ ഇവിടെ വന്നുചേർന്നു? എന്തിനു വന്നു?' ഹൃദയത്തിനു ചോദിക്കുവാൻ അതേ ഉണ്ടായിരുന്നുള്ളു.

'അയാഠ പഴയ ആഗ്രഹങ്ങഠ വച്ചുപുലത്തുന്നുണ്ടോ?—ഇല്ലെന്നു് എങ്ങനെ കരുതും?'

രവീന്ദ്രനുമായുള്ള ആദ്യകാലസമ്പക്കത്തെപ്പററി അദ്ദേഹം അറിയുമോ? അറിഞ്ഞാൽ?...

അവഠ ഭയന്നു വിറച്ചു.

''കൊച്ചമ്മാ! പാത്രങ്ങളെല്ലാം കഴുകി അടുക്കളയിൽ കമത്തിവച്ചിട്ടുണ്ടു്. വേണ്ടത്ര വെള്ളം നിറച്ചു. ഇനിയും വല്ലതുമുണ്ടോ?''—വാതിൽക്കൽ കർട്ടൻെറ അപ്പുറത്തു നിന്നുകൊണ്ടു് വേലക്കാരൻ ചോദിച്ചു.

സ്മരണമണ്ഡലത്തിൽനിന്നു് യാഥാത്ഥ്യത്തിലേക്കു് അവളെ തിരിച്ചുവരുത്തിയതു് വേലക്കാരൻെറ വാക്കുകളാണു്.

രാധ കിടക്കയിൽ എഴുന്നേററിരുന്നു. ചിതറിക്കിടന്ന ചികരഭാരം ഉത്തു കെട്ടിവച്ചു. മാറിമറിഞ്ഞ കുപ്പായം ശരിക്കു പിടിച്ചിട്ടു. എതിർവശത്തെ ഭിത്തിക്കടുത്തിരിക്കുന്ന ചെസ്റ്റു് ഓഫ് ഡ്രായേഴ്സിൻെറ പുറത്തെ കണ്ണാടിയിൽ പ്രതിച്ഛായ കണ്ടു. കണ്ണുകഠ കലങ്ങിയിട്ടുണ്ടു്. കവിഠ ഉടഞ്ഞു തളർന്നിരിക്കുന്നു. ദീഘനേരം കരഞ്ഞു ക്ഷീണിച്ച ഭാവം, മുഖത്തു പ്രകടമായിട്ടില്ലേ?

ഒന്നും മിണ്ടാതെ കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്നു. പഫ് എടുത്തു കവിളിൽ പൗഡർ പൂശി. മുടി ഒതുക്കി പിന്നിൽ കെട്ടി.

''കൊച്ചമ്മാ!'' വളരെ മൃദുവായി വേലക്കാരൻ വിളിച്ചു.

മറുപടിയുണ്ടായില്ല.

''കൊച്ചമ്മാ!''—അവൻ കരുതിയതു് ഉറക്കമായിരിക്കുമെന്നാണു്.

''വരുന്നു!'' കണ്ണാടിയുടെ മുമ്പിൽ നിന്നിരുന്ന രാധ പറഞ്ഞു. മുഖത്തെ വാട്ടത്തിനു കുറവു വരുത്തിയെന്ന ബോദ്ധ്യംവന്നപ്പോഠം അവഠം അടുക്കളയിലേക്കു ചെന്നു.

തീൻമേശയ്ക്കു പുറത്തുണ്ടായിരുന്ന അലങ്കോലമൊക്കെ കാണാനില്ല. പാത്രങ്ങഠം ശുദ്ധമാക്കി അടുക്കിവച്ചിട്ടുണ്ടു്.

''അബ്ബു! ആഹാരം കഴിച്ചോ? ഇങ്ങോട്ടു വരാൻ ഞാൻ മറന്നു.'' ക്ഷമാപണസ്വരത്തിൽ രാധ പറഞ്ഞു.

''കഴിച്ചു.''

''നന്നായി!''

''ഞാൻ കച്ചേരിയിലേക്കു ചെല്ലട്ടെ. വല്ലതും പറയാനുണ്ടോ?''

''ഫ്ളാസ്കിൽ കാപ്പിയെടുത്തോ, ആഫീസിൽ കൊടുക്കാൻ?''

''എടുത്തു!''

''പിന്നൊന്നുമില്ല.''

''എന്നാൽ ഞാൻ പോന്നു.''

അബ്ബു മുററത്തേക്കിറങ്ങി.

അടുക്കളയുടെ കതകടച്ചശേഷം രാധ മുൻവശത്തേക്കു വന്നു. അബ്ബു ഗേററടച്ചു് റോഡിലെത്തിയിരിക്കുന്നു.

സ്വീകരണമുറിയുടെ കതകു ചാരിയശേഷം അവഠം കിടപ്പുമുറിയിൽ വന്നു കിടക്കയിൽ കിടന്നു.

## 14. ഭാരം ചുമക്കുന്നവർ

''അല്ലേയ്! ദ്ാരാ വന്നോണ്ടിരിക്കുന്നേ! കുട്ടൻപിള്ള! നിങ്ങളെ കണ്ടിട്ടു് എത്ര ദിവസമായി! വരി! വരി!'' വീട്ടിലേക്കു വന്നുകൊണ്ടിരുന്ന കുട്ടൻപിള്ളയെ സ്വാഗതംചെയ്യുന്നമട്ടിൽ, മുററത്തു നിന്നിരുന്ന മമ്മതുക്കാ പറഞ്ഞു.

''എന്തോന്നു മമ്മതുക്കാ! കഷ്ടപ്പാടും ചുമന്നുകൊണ്ടു നടക്കുന്ന വനു്, അയലത്തൊള്ളവരെ തെരക്കാനുള്ള സമയവുമില്ല.'' അടുത്തെത്തിയപ്പോഠം കുട്ടൻപിള്ള ആവലാതിപറഞ്ഞു.

''ല്ലേ! നിങ്ങക്കിപ്പോ എന്തോന്നായിത്ര വല്യ കഷ്ടപ്പാടു്?'' മമ്മതുക്കാ ചിരിച്ചു.

''പട്ടിക പറയണമെങ്കിൽ പറയാം. പിന്നെ, നിങ്ങളെപ്പോലെയുള്ള ഭാഗ്യവാന്മാരോടു് അതൊക്കെ പറയുന്നതും നീതികേടാ.''

''വരിൻ! വരിൻ! ബെഞ്ചിലിരിക്കിൻ.'' വീടിൻെറ കോലായിലേക്കു കയറി, അവിടെ കിടന്നിരുന്ന ബെഞ്ചിൽ ഇരുന്നുകൊണ്ടു് മമ്മതുക്കാ പറഞ്ഞു. ''ഈ സമയത്തു് എവിടിന്നാ വരവു്?''

''കച്ചേരിയിൽനിന്നുതന്നെ. ഉച്ചയ്ക്കു വല്ലതും കഴിച്ചിട്ടു പോകാ

മെന്നു വിചാരിച്ചിറങ്ങി. വഴിയിൽനിന്നു നോക്കിയപ്പോ, മമ്മതുക്കാ മുററത്തു നില്ക്കുന്നതു കണ്ടു. ഇങ്ങോട്ടു കയറി.''

''നിങ്ങള് ഈ വഴിയേ പോകുന്നതു് ദെവസോം കാണാറുണ്ടു്. എന്നാ പിടിച്ചുനിർത്തി കുശലംചോദിക്കാനൊന്നും പററാറില്ല. നബീസാ! മുറുക്കാൻചെല്ലമിങ്ങെടുത്തോ മോളേ!'' മമ്മതുക്കാ അകത്തേക്കു നോക്കിയാണു പറഞ്ഞതു്.

''എന്തോന്നാ, ഇവിടെ പുതിയതായി ഒരു കടയൊക്കെ തൊടങ്ങുന്നെന്നു കേട്ടല്ലോ. നേരാണോ?''

''അല്ല, ഇതാരു പറഞ്ഞു?''

''താസീൽദാരദ്ദേഹം.''

''നേരാ! പോട്ട്ബ്ലയറിലെ തോമസ്സില്ലേ? അയാളുടെ വകയാ.''

മമ്മതുക്കാ സന്തോഷത്തോടെ പറഞ്ഞു: ''എല്ലാം ശരിപ്പെട്ടു. നമ്മുടെ സർദാർജി ഒരു പുതിയ കെട്ടിടമൊണ്ടാക്കിയില്ലേ? അതു കടയ്ക്കായി കൊടുത്തു. ഇന്നലെ അവരു വന്നിട്ടൊണ്ടു്. സർദാർജീടെ കൂടാ താമസം.''

''ഓ, ഇന്നലെ വൈകുന്നേരം വഴിയിൽവെച്ചു കണ്ടു.''

''ഓ! അവരുടെകൂടെ ഒരു ചെറുപ്പക്കാരനെ കണ്ടില്ലേ? രവീന്ദ്രൻ. അയാളാ ഇവിടെ കടയിലെ മാനേജരു്.''

''ഓഹോ!'' എന്തൊക്കെയോ ഗാഢമായി ചിന്തിച്ചുകൊണ്ടു് കുട്ടൻപിള്ള ഇരുന്നു.

നബീസ മുറുക്കാൻചെല്ലം കൊണ്ടുവന്നു ബഞ്ചിൽ വച്ചു.

''അതിലെല്ലാമൊണ്ടോ മോളേ?'' മമ്മതുക്കാ മകളെ നോക്കി ചോദിച്ചു.

''ഞാൻ നോക്കിയില്ല ബാപ്പാ.'' നബീസ ഒതുങ്ങിനിന്നു.

''നീ നല്ല മിടുക്കത്തിയാ! മുറുക്കാൻചെല്ലമെന്നു പറഞ്ഞാ എന്നാ മോളേ?'' മമ്മതുക്കാ ചിരിച്ചു് അവളെ നോക്കി. ''അതിൻകത്തു് ഒന്നുമില്ലെങ്കി...ചെല്ലം വായിലിട്ടു ചവയ്ക്കാനൊക്കുമോ?'' മമ്മതുക്കാ കുലുങ്ങിച്ചിരിച്ചു.

''ഈ ബാപ്പയ്ക്കു ഞാനെന്തു ചെയ്താലും...എന്നെ കളിയാക്കണം!'' അവരം പരിഭവം നടിച്ചു് അകത്തേക്കു പോകാൻ തിരിഞ്ഞു.

''നിക്കു്, നിക്കു്! അടയ്ക്കായും പോലേം ഒക്കെയൊണ്ടോ?''

''എനിക്കറിയാൻ വയ്യാ. എല്ലാം കാണും.'' അവരം ചിരിച്ചുകൊണ്ടു് അകത്തേക്കു പോയി. അവളുടെ പോക്കു നോക്കി മമ്മതുക്കാ ചിരിച്ചു.

കുട്ടൻപിള്ള സന്തോഷത്തോടെ അവിടെയിരിക്കുകയാണു്; എന്തൊക്കെയോ അയാരം ചിന്തിച്ചു.

''ഇവക്കിപ്പോ എത്ര വയസ്സായി മമ്മതുക്കാ?'' കുട്ടൻപിള്ള പതുക്കെ ചോദിച്ചുകൊണ്ടു ചെല്ലം തുറന്നു.

''പ്രായം ഏറിവരുന്നു. പത്തുപതിനേഴായി.''

''എന്നാലിനി വല്ലതും?...'' വെററിലയെടുത്തു തുടച്ചുകൊണ്ടു് കുട്ടൻപിള്ള പറഞ്ഞു.

''വേണം വേണം. ഇവളേ ആകെയുള്ളു.''—ആലോചനാനിമഗ്നനായി മമ്മതുക്കാ പറഞ്ഞു.

''ഈ നശിച്ച നാട്ടിൽ, ഇതൊരു വല്യ പ്രശ്നമാ!'' എവിടെയെന്നില്ലാതെ പുറത്തേക്കു നോക്കി കുട്ടൻപിള്ള.

''എവിടെയാണെങ്കിലും കൊള്ളാവുന്ന പയ്യന്മാരെ കിട്ടാൻ വലിയ പണിയാ.'' മമ്മതുക്കാ ചിരിച്ചുകൊണ്ടു് അടയ്ക്കാ വായിലിട്ടു ചവച്ചു.

''സൂക്ഷിക്കണം, സൂക്ഷിക്കണം! കൊള്ളരുതാത്തവനെ കൂട്ടുപിടിക്കാൻ ഇടവന്നാൽ...'' കുട്ടൻപിള്ളയുടെ മുഖം മങ്ങി. ''ഞാനനുഭവിക്കുന്ന ദുഃഖം എനിക്കറിയാം. തിളച്ച വെള്ളത്തിൽ വീണ പൂച്ചയാ ഞാൻ!''

''ശരിയാ.''

''കൊള്ളാവുന്നവരാരെങ്കിലും ഇവിടൊണ്ടോ? വേണമെങ്കി പുറത്തുനിന്നു വരുന്നവരെ നോക്കിക്കണ്ടു് എടുക്കണം.''

''നേരാ. കുറച്ചൊക്കെ നേരാ ങ്ങളു് പറേന്നെ.''

''കുറച്ചൊന്നുമല്ല, മുഴവനും.'' അയാരം ദീർഘനിശ്വാസംവിട്ടു. ''കഴിഞ്ഞ മാസം ഞാൻ പോർട്ടു്ബ്ലയറിൽ പോയിരുന്നു. മററൊന്നിനുമല്ല. എൻെറ മൂത്ത കൊച്ചിനെ ഒന്നു കാണാൻ.''

''അപ്പോ മോളുമായി ഇണക്കത്തിലായോ?''

''ഇല്ല! ഈ ജീവിതത്തിൽ അതൊണ്ടാകത്തില്ല.''—കുട്ടൻപിള്ള പുറത്തേക്കു നോക്കി സന്തോഷമില്ലാതെയിരുന്നു.

''എന്നാലും അവളെ കൈവിടാനൊക്കുമോ? അവളെ വല്ലപ്പോഴുമെങ്കിലും ഒന്നു കണ്ടില്ലെങ്കിൽ... ഇരിക്കാനൊക്കത്തില്ല. അവളെപ്പോലെ ലാളിച്ചു വളത്തിയ ഒരു കുട്ടിയില്ല. കൊഞ്ചിച്ചു കൊഞ്ചിച്ചു കിളിയെപ്പോലെ വളത്തി. ആ മഹാപാപിയുടെകൂടെ അവരം ഇറങ്ങിപ്പോയെങ്കിലും, എല്ലാം മറക്കാനൊക്കുമോ?''

''ഇണക്കമൊയില്ലെങ്കിലു് അവളെ ചെന്നു കാണുന്നതെങ്ങനെയാ?'' മമ്മതുക്കാ ചോദിച്ചു.

''അതൊന്നും ജാനകിക്കുട്ടിയെപ്പോലും ഞാൻ അറിയിച്ചിട്ടില്ല. ആത്മവേദനയ്ക്കു് ഒരു ശമനം വരുത്തുവാനാ, എൻെറ മോളെ ചെന്നുകാണുന്നതു്. കാണാതിരിക്കുവാൻ വയ്യാ, മമ്മതുക്കാ!'' കുട്ടൻപിള്ളയുടെ കണ്ഠം ഇടറുന്നുണ്ടായിരുന്നു. അയാളുടെ മനോവിഷമം മനസ്സിലാക്കിയ മമ്മതുക്കാ പറഞ്ഞു: ''നിങ്ങരം മുറുക്കു മുഴമിക്കിൻ!''

തുടച്ചു കൈയിൽ വച്ചിരുന്ന വെററിലയിൽ, കുനിഞ്ഞിരുന്നു് കുട്ടൻപിള്ള ചുണ്ണാമ്പു പുരട്ടി. അതു പൂത്തിയാക്കാൻ വളരെ സമയമെടുത്തു.

''മമ്മതുക്കായുടെയടുത്തു പറയാം. ആരോടെങ്കിലും ഒന്നു തുറന്നു സംസാരിക്കാൻ എത്ര മോഹമാണു്! എന്നാൽ ഇവിടെ ആരുണ്ടു് ഹൃദയവേദന അറിയുന്നവരായിട്ടു്. മനസ്സു് ഒന്നു തുറന്നുവച്ചാൽ അതിലെ ആവി അല്പമെങ്കിലും പുറത്തു പോയി ആറിത്തണുക്കുകയില്ലേ?''

മമ്മതുക്കാ അടയ്ക്കാ നുറുക്കി കുട്ടൻപിള്ളയുടെ കൈയിൽ കൊടുത്തു. വെററില ചവച്ചുകൊണ്ടു് അയാൾ കുറേനേരം കഴിച്ചു. പെട്ടെന്നു് ഉണർന്നപോലെ അയാൾ പറഞ്ഞു: ''റവന്യൂവകുപ്പിൽ, പോർട്ടു്ബ്ലയറിൽ, എൻെറ ഒരു സ്നേഹിതനുണ്ടു്. ഞങ്ങൾ ഒരു നാട്ടുകാരാ. മാവേലിക്കരക്കാർ. ശങ്കരൻനായരെന്നാ പേരു്. അയാളുടെ വീടിൻെറ അടുത്ത വീട്ടിലാ, രത്നമ്മയുടെ—എൻെറ മോളുടെ—താമസം. ഒലോനിപ്പൂരിൽ. പോർട്ടു്ബ്ലയറിൽ ഞാൻ ചെന്നാൽ, ഒളിഞ്ഞുജീവിക്കുന്ന ഒരു കുററവാളിയെപ്പോലെ, അവിടെ ഒതുങ്ങും. രത്നമ്മയുടെ ഭർത്താവു്, നാടു മുഴുവൻ മണ്ടിനടക്കുന്ന വിഡ്ഢ്യാൻ! അവൻ എന്നെ കാണരുതു്. സന്ധ്യ കഴിഞ്ഞു് ഞാൻ ശങ്കരൻനായരുടെ വീട്ടിൽ ചെല്ലും. അയലത്തെ വീട്ടിൽ താമസിക്കുന്ന മകളെപ്പോലും അറിയിക്കത്തില്ല. ശങ്കരൻനായരുടെ വീട്ടിലെ, ഊണുമുറിയിലെ ജന്നലിൻെറ അടുത്തു നിന്നാൽ, രത്നമ്മയുടെ വീട്ടിലെ കാര്യങ്ങളെല്ലാം കാണാം. അറിയാം. വിളക്കണച്ചു ഞാൻ അവിടെ ചെന്നു നില്ക്കും—അവളെ, എൻെറ ഓമനക്കുഞ്ഞിനെ, ഒരുനോക്കു കാണുവാൻ! വളരെനേരം അവിടെ നിന്നു നോക്കും. മതിവരുവോളം കാണും. എന്റെ കണ്ണു നിറഞ്ഞൊഴുകും മമ്മതുക്കാ.'' അയാൾക്കു വലിയ വിമ്മിഷ്ടം തോന്നി. സംസാരം നിർത്തി. കുറേനേരം മൗനമായിരുന്നു.

മമ്മതുക്കായ്ക്കും എന്തെങ്കിലും പറയുവാൻ തോന്നിയില്ല.

''കൊഴുത്തു്, ഒരു പാവപോലെയിരുന്ന എൻെറ രത്നമ്മയെ കഴിഞ്ഞമാസം കണ്ടപ്പോൾ എന്റെ ചങ്കു പൊട്ടി. മെലിഞ്ഞു് എല്ലും കോലുമായിത്തീർന്നിരിക്കുന്നു എന്റെ മോളു്! ഇപ്പോൾ ഒരു കൊച്ചും ഉണ്ടു്. അതിനേം മടിയിൽ വച്ചു്, വിളക്കിൻെറ അടുത്തിരുന്ന അവളുടെ രൂപം കണ്ടപ്പോൾ, എൻെറ ചങ്കു പൊട്ടി മമ്മതുക്കാ, ചങ്കു പൊട്ടി!'' ഒരു കൊച്ചു കുട്ടിയെപ്പോലെ കുട്ടൻപിള്ള വിമ്മിക്കരഞ്ഞു്, ധാരമുറിയാതെ കണ്ണീരൊഴുക്കി. ഉരുക്കുപോലെ ഊററമുള്ള ആ മനുഷ്യൻ ഒരു ശിശുവിനെപ്പോലെ കരയുന്നതു കണ്ടപ്പോൾ, മമ്മതുക്കായുടെ മനസ്സു ചഞ്ചലപ്പെട്ടു. എന്തു ചെയ്യണമെന്നറിഞ്ഞുകൂടാ. മുറുക്കാൻ തുപ്പുന്നതിനെന്ന മട്ടിൽ എഴുന്നേററു മമ്മതുക്കാ മുററത്തേക്കിറങ്ങി. മുററത്തിൻെറ അതിരിൽ നിന്നിരുന്ന മുല്ലച്ചെടിയുടെ മൂട്ടിൽ തുപ്പിയിട്ടു് അയാൾ തിരിച്ചുവന്നു് ബഞ്ചിൽത്തന്നെ ഇരുന്നു.

''രാത്രിയാകുമ്പോൾ മൂക്കററം കുടിച്ചിട്ടു് ഭർത്താവു് അവിടെ കേറിച്ചെല്ലും. വന്ന വിവരം അയൽക്കാരൊക്കെ അറിയുന്നതു്, വീട്ടിലുണ്ടാകുന്ന അട്ടഹാസം കേട്ടാണു്. ശകാരവർഷം! അവളെയും

അവളുടെ വീട്ടുകാരെയും അടക്കിയുള്ള ശകാരം. അതു കേൾക്കാത്ത ദിവസമില്ലെന്നാ ശങ്കരൻനായരുടെ ഭാര്യ പറഞ്ഞതു്. ചീത്ത പറച്ചിൽകൊണ്ടു തീരാറില്ലത്രേ! അവളെ, എൻെറ ഓമനമകളെ, ചെയ്യുന്ന ദേഹോപദ്രവത്തിനു് അതിരില്ല. ഒരു ഈക്കിലുകൊണ്ടു പോലും ഞാൻ അവളെ തൊട്ടിട്ടില്ല. അടിയെന്തെന്നറിയാതെ വളർന്ന അവൾ ഇന്നനുഭവിക്കുന്നതെന്താണു്? എല്ലം കോലമായി കോലംതിരിഞ്ഞതു ചുമ്മാതാണോ? കഷ്ടം കഷ്ടം! എന്നല്ലാതെ എന്തു പറയാനാ? ആരോടുമറിയാടാതെ, വീട്ടിൽനിന്നു് അവൻെറ കൂടെ ഇറങ്ങിയപ്പോൾ, ഇതു വല്ലതും വിചാരിച്ചതാണോ?'' കുട്ടൻ പിള്ള കുനിഞ്ഞിരുന്നു കരഞ്ഞു.

''ആ ദുരിതം കാണാൻ ഇനിമേൽ ഞാൻ പോകത്തില്ല.''

''പിള്ളേ, ആ പെൺകൊച്ചിനെ ഇങ്ങു വിളിച്ചോണ്ടു പോരരുതോ?'' മമ്മതുക്കാ പതുക്കെ ചോദിച്ചു.

''അതിനും ഞാൻ ശ്രമിച്ചു, മമ്മതുക്കാ.'' പുറത്തു പോയി തുപ്പി യശേഷം അയാൾ മടങ്ങിവന്നു. ''ആരോടും പറഞ്ഞിട്ടില്ലാത്ത കാര്യമാ! മമ്മതുക്കായോടു പറയാം.''

അയാൾ അല്പനേരം മിണ്ടാതിരുന്നശേഷം തുടന്നു: ''ശങ്കരൻ നായരുടെ ഭാര്യയെക്കൊണ്ടു്, ഞാൻ രത്നമ്മയോടു കാര്യം ചോദിപ്പിച്ചു. അവരുടെ അഭിപ്രായമെന്നമട്ടിൽ. എന്നാൽ ആ ദ്രോഹിയെ വിട്ടിട്ടു പോരത്തില്ലെന്നു തീർത്തുപറഞ്ഞു. രത്നമ്മയെ എങ്ങനെയെങ്കിലും തള്ളിപ്പുറത്തുകളയണമെന്നാണത്രേ അവൻെറ ആഗ്രഹം. മറേറതോ ഒരു സ്ത്രീയുമായി അവനു് ഇടപാടുണ്ടു്. ഇവളെ കളഞ്ഞാലേ, മറേറാളെ കൊണ്ടുവരുവാൻ പററൂ. അതുകൊണ്ടാണത്രേ, സാധുവായ എൻെറ കൊച്ചിനെ ചതയ്ക്കുന്നെ! അവിടെ കിടന്നു ചത്താലും, അവിടം വിടത്തില്ലെന്നാ അവളുടെ പിടിവാശി.''

''ഇങ്ങനെയായാൽ വലിയ വലച്ചിലുതന്നെയാ!'' നിരാശയോടെ മമ്മതുക്കാ പറഞ്ഞു.

''അവനൊരു ദ്രോഹിയാണെന്നു കണ്ടാലറിയാം. ആരൊക്കെ എന്തെല്ലാം പറഞ്ഞാലും കുടുംബവും പാരമ്പര്യവും മററും അർത്ഥമില്ലാത്ത കാര്യങ്ങളല്ല.''

''നിങ്ങളു പറയുന്നതിൽ കാര്യമൊണ്ടു്.''

''ഇതു് ഓക്കാപ്പുറത്തു കിട്ടിയ അടിയാ മമ്മതുക്കാ! ഇങ്ങനെയൊരു ശാപം കിട്ടുമെന്നു സ്വപ്നത്തിൽപ്പോലും കരുതിയില്ല. ഇനി എന്തു ചെയ്യാം? സഹിക്കാം. സാധിക്കുന്നിടത്തോളം വഹിക്കാം...''

കുട്ടൻപിള്ള ദുഃഖിച്ചിരുന്നു.

''ഇനി ഒരു പെണ്ണുകുട്ടിയുണ്ടു്. കണ്ണിലെ കൃഷ്ണമണിപോലെ സൂക്ഷിക്കണം! നല്ലവരെ വല്ലോം കാണുമ്പോൾ... എൻെറ മനസ്സു

തുടിക്കും.'' ഭാവിയെക്കുറിച്ചു ചിന്തിച്ചപ്പോൾ കുട്ടൻപിള്ളയുടെ പിരിമുറുക്കത്തിനു് അല്പമൊരയവുവന്നു. എങ്കിലും മുഖത്തെ നിഴൽ നീങ്ങിയില്ല.

''എന്തു പറയാനാ! ഈ നാട്ടിലേക്കു വരേണ്ട ഒരാവശ്യവുമില്ലായിരുന്നു. ചെലവു കഴിച്ചു് സാമാന്യം സുഖമായി ജീവിക്കുവാനുള്ള വകയുണ്ടായിരുന്നു. ഒരു പീടികയിട്ടു് അല്പസ്വല്പം മിച്ചം വച്ചു കാര്യമായി കഴിഞ്ഞുപോന്നു.''

''ഓഹോ! അപ്പോ നിങ്ങൾ മനഃപൂർവ്വം വന്നതല്ലേ?''

''മനഃപൂർവ്വംതന്നെ! പക്ഷേ, അതു വലിയ തെററായിപ്പോയെന്നു് ഇന്നു തോന്നുന്നു. രത്തമ്മ ഫിഫ്ത് ഫാറത്തിൽ പഠിക്കുകയാണു്. അന്നൊരിക്കൽ പത്രത്തിൽ ഒരു പരസ്യം കണ്ടു. ആൻഡമാനിലേക്കു കുടിയേററക്കാരെ കൊണ്ടുപോകുന്നെന്നു്. കഷ്ടകാലം കൊണ്ടു് അതു കണ്ണിൽപ്പെട്ടു. അതു കണ്ടില്ലായിരുന്നെങ്കിൽ ഈ നരകത്തിലേക്കു വരുമായിരുന്നോ? തലേലെഴുത്തെന്നല്ലാതെ എന്തു പറയാൻ.'' അയാൾ നെടുവീർപ്പിട്ടു. പുറത്തിറങ്ങി തുപ്പിയശേഷം മടങ്ങിവന്നു.

''നല്ല സ്ഥലമാണെന്നും വാശിയുള്ള മണ്ണാണെന്നും, കുടിയേററക്കാർക്കു വേണ്ട സഹായങ്ങളും ഒത്താശകളും ചെയ്തുകൊടുക്കുമെന്നും മററും ആയിരുന്നു പരസ്യം! എല്ലാം ഞാൻ വിശ്വസിച്ചു. പരമരഹസ്യമായി ഞാൻ നാടുവിടാനുള്ള പ്ലാൻ പൂർത്തിയാക്കി. എത്രപേരുടെ ശുപാശ് വേണ്ടിവന്നെന്നോ, കുടിയേററക്കാരനായി എടന്നുകൂടി തിരഞ്ഞെടുക്കുവാൻ!''

കുറേനേരം അയാൾ മിണ്ടാതിരുന്നു.

''ഇങ്ങോട്ടു പോരാമെന്നു കരുതിയതെന്താ?'' മമ്മതുക്കാ പതുക്കെ ചോദിച്ചു.

''അതു പറഞ്ഞാൽ ഒത്തിരിയുണ്ടു്. തലേവിധി! ദുരിതം അനുഭവിക്കണമെന്നാ വിധി!'' പഴയ കാലത്തെ കാര്യങ്ങൾ ഓർമ്മിച്ചുകൊണ്ടു കുട്ടൻപിള്ള പറഞ്ഞു.

''ഞങ്ങളുടെ കുടുംബസ്വത്തുക്കൾ ഭാഗംചെയ്തതു് അക്കാലത്താണു്. എനിക്കു മൂന്നു സഹോദരന്മാരും മൂന്നു സഹോദരിമാരുമുണ്ടു്. സഹോദരന്മാരൊക്കെ നല്ല നിലയിലാണു്. ഒരാൾ ഡൽഹിയിൽ കേന്ദ്രസർക്കാരിലെ ഉദ്യോഗസ്ഥൻ. മററു രണ്ടുപേർ തിരുവനന്തപുരത്തു്. ഒരാൾ സെക്രട്ടറിയേററിൽ സൂപ്രണ്ടു്. മറേറയാൾ മരാമത്തു വകുപ്പിൽ എഞ്ചിനീയർ. സഹോദരിമാരെ നല്ല സ്ഥാനത്തുള്ളവരാ കല്യാണംകഴിച്ചിരിക്കുന്നതു്. ഒന്നു് ഒരു നല്ല വക്കീൽ—എറണാകുളത്തു്. മറെറാരുത്തിയെ മദ്രാസിൽ ഒരു കമ്പനിയിലെ ഉദ്യോഗസ്ഥനാ കൊണ്ടുപോയതു്. ഏററവും ഇളയവൾ മാവേലിക്കരത്തന്നെയുണ്ടു്. അവിടെ സാമാന്യം നല്ല ഭൂസ്വത്തുള്ള ഒരാൾ കല്യാണം കഴിച്ചിരിക്കുന്നു. അവൾക്കാ കുടുംബവീടു്. കൂട്ടത്തിൽ മൂത്തയായിപ്പോയതു് ഞാൻ മാത്രമാ!''

കുട്ടൻപിള്ള പിന്നെയും മിണ്ടാതെയിരുന്നു് ആലോചിച്ചു.

''അങ്ങനൊന്നും പറയാനില്ല. എല്ലാവരും വല്യനിലയിൽ എത്തിയെന്നു വരുമോ?'' മമ്മേതുക്കാ അയാളെ ആശ്വസിപ്പിച്ചു.

''ഞാൻ ആരേം കുററംപറയത്തില്ല. എല്ലാം എൻെറ തെററാ. പഠിക്കാനുള്ളകാലത്തു പഠിച്ചില്ല. അച്ഛൻ ഒരു സ്കൂൾ ഇൻസ്പെക്ട റായിരുന്നു. ആ നല്ല മനുഷ്യൻ സന്താനങ്ങൾക്കു വേണ്ടതൊക്കെ ചെയ്തു. അതൊന്നും മുതലാക്കിയില്ല ഞാൻ. കൂട്ടത്തിലെ മുടിയ നായ പുത്രൻ.''

കുട്ടൻപിള്ള ദുഃഖത്തോടെയാണു് സംസാരിച്ചതു്.

''വീട്ടുകാർ പറയുന്നതൊന്നും കേൾക്കത്തില്ല. തോന്ന്യാസമേ നടത്തൂ. അതായിരുന്നു എൻെറ സ്വഭാവം. ഇന്നു് ഇതേററുപറയു വാൻ എനിക്കു മടിയില്ല. തെററു തെററാണെന്നു കാണാനുള്ള വിവേകമുണ്ടാകുന്നതു് പലപ്പോഴും അമാന്തിച്ചാണു്. അങ്ങനെയുള്ള വർ ദുഃഖം അനുഭവിച്ചേ കഴിയൂ.''

കുട്ടൻപിള്ളയുടെ ആത്മകഥാകഥനം താൽപര്യത്തോടെ കേട്ടു കൊണ്ടിരുന്നു മമ്മതുക്കാ. അതിൽ സ്വാഭിപ്രായത്തിനു സ്ഥാനമി ല്ലെന്നു് അയാൾക്കു തോന്നി. അതുകൊണ്ടു വിശേഷിച്ചൊന്നും പറഞ്ഞതുമില്ല.

''അച്ഛൻെറ മരണശേഷം വസ്തുവകകളെല്ലാം ഭാഗംചെയ്തു. എല്ലാവരും ഒന്നിച്ചിരുന്നു് ആലോചിച്ചാ ചെയ്തതു്. എന്നാൽ അന്നും എൻെറ കൊള്ളരുതായ്മ ഞാൻ കാണിച്ചു.''

കുട്ടൻപിള്ള ഒന്നും മറച്ചുപിടിക്കാനുള്ള താൽപര്യം പ്രദർശിപ്പി ച്ചില്ല. അയാളുടെ ആർജ്ജവത്തെ മമ്മതുക്കാ ആദരിച്ചു.

''ഏററവും ഇളയ സഹോദരിക്കു് ഞങ്ങളുടെ കുടുംബവീടും പുരയിടവും കൊടുക്കണമെന്നു് മററുള്ളവർ നിശ്ചയിച്ചു. എന്നാൽ അതു് എനിക്കു വേണമെന്നായി എൻെറ പിടിവാശി. അതു കുഴപ്പം വരുത്തി. കരയോഗക്കാരും മററു പ്രധാനികളും രാജിപറഞ്ഞു് ഒടു വിൽ എന്നെക്കൊണ്ടു് അതു സമ്മതിപ്പിച്ചു. ഭാഗപത്രവും രജിസ്റ്റർ ചെയ്തു. എങ്കിലും ഈ ഏർപ്പാടു് എനിക്കു വല്ലാത്ത അടിയായി ട്ടാണു തോന്നിയതു്. എന്നോടു്, മററുള്ളവർ യോജിച്ചു്, കടുത്ത നീതികേടു കാണിച്ചു എന്ന തോന്നൽ ഊർജ്ജിതപ്പെട്ടു. സഹോദരീ സഹോദരന്മാരുമായി ഞാൻ വൈരാഗ്യത്തിലായി. ഈ ചുററുപാ ടിൽ, അഭിമാനത്തോടെ അവിടെ കഴിയാൻ വയ്യെന്നുവന്നു. ആയി ടെയാണു് ആൻഡമാനിലേക്കുള്ള കുടിയേററത്തിൻെറ പരസ്യം കണ്ടതു്. രക്ഷപ്പെടാൻ ഒരു വഴി തുറന്നുകിട്ടിയതായി എനിക്കു തോന്നി. ഉള്ള വസ്തുവകകളൊക്കെ വിററു കാശാക്കി. അതുമായി കുടുംബസമേതം ഇങ്ങോട്ടു പോന്നു. ഇതാണു മമ്മതുക്കാ നരകത്തി ലേക്കു നടത്തിയ എൻെറ യാത്രയുടെ കഥ!''

അയാൾ മുററത്തിറങ്ങി തുപ്പിയശേഷം തിരിച്ചുവന്നു.

''എല്ലാം വിധിയെന്നല്ലാതെ എന്തു പറയാൻ? ഇന്നു തിരിച്ചു പോകാമെന്നു വിചാരിച്ചാൽ സാധിക്കുമോ? ഞങ്ങൾ പോയാൽ, ആ പെൺകൊച്ചിന്റെ കഥയെന്താകും? ഒന്നുമില്ലെങ്കിൽ, അവളെ ഒന്നു കാണാനെങ്കിലും ഇവിടെ സൗകര്യപ്പെടുത്താമല്ലോ. കൊണ്ടു വന്ന കാശെല്ലാം തീർന്നിട്ട് എത്ര നാളായി! സർക്കാരിൽനിന്നു തന്ന സഹായധനത്തിന്റെ കാര്യവും അപ്പടിതന്നെ. ഇന്ന് ഉണ്ടെന്നുപറയാൻ, ആ കുരയും ചുററിനും കാടുപിടിച്ചുകിടക്കുന്ന കുറെ സ്ഥലവുമുണ്ട്. അതു വാങ്ങാൻ വല്ലവരും വരുമോ? വില്ക്കാൻ സർക്കാർ സമ്മതിക്കുമോ? കൈയുംവീശി നാട്ടിൽ തിരിച്ചുചെന്നാൽ, എന്തു ചെയ്യാനാ? ഇവിടെ പട്ടിണിയായാലും ആരും അറിയത്തില്ല. മുടിയനായ പുത്രനെ ബന്ധുക്കൾ സ്വീകരിച്ചെന്നു വരും. എന്നാൽ നാട്ടുകാർ നോക്കി ചിരിക്കത്തില്ലേ? അതെല്ലാം കണ്ട് എങ്ങനെ ജീവിക്കും? അവിടെയുമില്ല ഇവിടെയുമില്ല എന്ന മട്ടിൽ കിടന്നു നട്ടംതിരിയുകയാ ഞാൻ!''—ഇനിയും എന്തു പറയാനിരിക്കുന്നു എന്ന മട്ടിൽ കുട്ടൻപിള്ള മിണ്ടാതിരുന്നു. അയാളോട് മമ്മതുക്കായ്ക്കു് അനുകമ്പതോന്നി.

''ഇനി ഇവിടം വിടുന്ന പ്രശ്നമില്ല. എല്ലാം ഇവിടെത്തന്നെ.'' നീണ്ടുനിന്ന നിശ്ശബ്ദതയ്ക്കു വിരാമം വരുത്തി കുട്ടൻപിള്ള തുടർന്നു: ''ഈ കാടൊക്കെ തെളിച്ച് കുറെ തെങ്ങും കവുങ്ങും മററും നടണമെന്നുണ്ട്. എന്നാൽ അതിനുള്ള ചെലവ് എന്താ! ഒരു വേലക്കാരനെ വേണമെങ്കിൽ എത്ര കൂലി കൊടുക്കണം! കൊടുക്കാമെന്നുവെച്ചാൽ എവിടുന്നു കിട്ടാനാ ആളെ? വീടു നടത്തിക്കൊണ്ടുപോകുവാൻതന്നെ കൈയിൽ പാങ്ങില്ല. കഴിഞ്ഞ മഴയ്ക്കുമുമ്പ് കുറെ സ്ഥലം തെളിച്ചു. ഇന്നു ചെന്നുനോക്കിയാൽ അവിടെ പഴയ കാടാ. ഇവിടെ കാടിനു മാത്രമേ, വളരാൻ വിഷമമില്ലാതുള്ളു.'' കുട്ടൻപിള്ള ചിന്താധീനനായി.

''എന്തെങ്കിലും സാധിക്കുവാൻ കുറച്ചൊന്നും പ്രയത്നം പോരാ!''—മമ്മതുക്കാ പതുക്കെ പറഞ്ഞു.

''എല്ലാം വിധിയാ! വിധി. അല്ലാതെന്തു പറയാനാ?''

''ഒരുതരത്തിൽ കുട്ടൻപിള്ള പറഞ്ഞതു നേരാ! നിങ്ങളുടെ കഥ കേട്ടപ്പോ ഞാനും ഇരുന്നു ചിന്തിക്കുകയായിരുന്നു. നമ്മളൊക്കെ ഇവിടെ വന്നുകൂടിയതു് പടച്ചോന്റെ നിശ്ചയംകൊണ്ടുതന്നെയാ.' ആത്മപരിശോധന നടത്തുന്നമട്ടിൽ മമ്മതുക്കാ പറഞ്ഞു. ''ഞാനാണെങ്കിൽ, ആൻഡമാനെന്നൊരു സ്ഥലത്തെക്കുറിച്ച് ഇവിടെ വരുന്നതിനുമുമ്പു കേട്ടിട്ടുപോലുമില്ല. എന്നാൽ ദാ, ഇന്ന് ഇവിടെ വേരുറച്ചിരിക്കുന്നു. പടച്ചോന്റെ കളി എന്നല്ലാതെ എന്തു പറയാനാ?''

മുറുക്കാൻ ചവച്ചുകൊണ്ട് മമ്മതുക്കാ അല്പനിമിഷം ഇരുന്നു.

''വർത്തമാനം പറഞ്ഞു പറഞ്ഞു നേരം ഒത്തിരിയായി.'' ഒടുവിൽ കുട്ടൻപിള്ള പറഞ്ഞു.

''നിങ്ങാംക്കു് കച്ചേരീപ്പോകണ്ടേ?''—മമ്മതുക്കാ ചോദിച്ചു.

''ഇനി പോയില്ലേലുമൊന്നുമില്ല. ആലോചിക്കാൻ വന്നതു് പറയാൻ പററിയില്ല. ങാ! അതു പിന്നൊരിക്കലാകട്ടെ. ഇന്നു് അതിനു പററിയ മനോസുഖം തോന്നുന്നില്ല.''—അയാരം എഴുന്നേറ്റു.

''അല്പം ചായ കഴിച്ചിട്ടിറങ്ങാം പിള്ളേ!''—മമ്മതുക്കാ അകത്തേക്കു നോക്കി വിളിച്ചു: ''നബീസാ.''

''എന്നാ ബാപ്പാ?'' മധുരമായി ചോദിച്ചുകൊണ്ടു് നബീസ വാതില്ക്കൽ വന്നു നിന്നു.

''എടീ, നീ നല്ല പെണ്ണാണല്ലോ! രണ്ടു വയസ്സന്മാർ ഇവിടിരുന്നു വായലസ്സുന്നതു കേട്ടിട്ടു്, അവരുടെ തൊണ്ട നനസ്സാൻ തുള്ളി ചൂടുവെള്ളം കൊണ്ടെത്തന്നില്ലല്ലോ.'' കളിയാക്കുന്ന സ്വരത്തിൽ മമ്മതുക്കാ പറഞ്ഞു് മകളെ നോക്കി.

''ചായ വേണമെന്നങ്ങു പറഞ്ഞാപ്പോരേ ബാപ്പാ! ദാ, അതു തയ്യാറാക്കിവച്ചോണ്ടു ഞാൻ നില്ക്കുകാ!'' അവരം ചിരിച്ചുകൊണ്ടു് ഓട്ടുമൊന്തയും രണ്ടു തംബ്ലറും ബഞ്ചിൽ കൊണ്ടുവച്ചു.

''എടീ, മിടുക്കീ! ഈ വകതിരിവൊക്കെ എവിടന്നു നീ വശമാക്കി?'' മമ്മതുക്കാ കലുങ്ങിച്ചിരിച്ചു.

ചായ തംബ്ലറിൽ പകരുന്നതിനു കുനിഞ്ഞുനിന്നിരുന്ന നബീസ പുഞ്ചിരിക്കുന്നുണ്ടായിരുന്നു.

കുട്ടൻപിള്ളയും മമ്മതുക്കായും ചായകുടിച്ചുതുടങ്ങി.

## 15. ഉദയത്തോടൊപ്പം ഒരു അസ്തമനം

ഏററിരുന്നതുപോലെ എലാൻെറ വിവാഹത്തിനു് ഒരു ദിവസം മുമ്പു് തോമസ് പോർട്ട്ബ്ലയറിൽ തിരിച്ചെത്തി. അയാളെ കണ്ടപ്പോരം നൂവിനുണ്ടായ സന്തോഷം എന്തായിരുന്നു! തോമസ്സിനെ കെട്ടിപ്പിടിച്ചു ദീഘ്ഘനേരം നിന്നു. ഒന്നും പറയുവാൻ അയാരംക്കു വാക്കു കിട്ടിയില്ല. വളരെനേരം കഴിഞ്ഞു് ആ വയോവൃദ്ധൻ പിറുപിറുത്തു: ''വന്നതു് എനിക്കെന്തു് ആശ്വാസമായെന്നോ! ഇവിടെ എനിക്കു് ആശ്രയിക്കാൻ ആരുമില്ല. ആഗ്രഹിക്കുന്ന കാര്യങ്ങരം നടത്താൻ ശരീരത്തിനു ശക്തിയില്ല.''

''ഒന്നും വിഷമിക്കേണ്ടാ. എല്ലാം ഞാൻ നോക്കിക്കൊള്ളാം. വെറുതെ ഒരിടത്തു് സ്വസ്ഥമായി ഇരുന്നോളൂ.'' ആശ്വസിപ്പിക്കുവാൻ തോമസ് പറഞ്ഞു. ''ഒന്നിനും ഒരു കുറവും വരത്തില്ല.''

സന്തോഷംകൊണ്ടു് നൂവിൻെറ മുഖം വികസിച്ചു.

''അത്ര വളരെ ചെയ്യാനെന്തിരിക്കുന്നു. രജിസ്ട്രാർ വരും. വിവാഹം രജിസ്റ്റർചെയ്യണം. പിന്നെ അങ്ങേയററം പത്തൻപതു പേക്കു ലഘുസൽക്കാരം. അതെല്ലാം ഏർപ്പാടുചെയ്തിട്ടുണ്ടു്. മററു നടക്കും.''

വീട്ടുകാര്യങ്ങളെല്ലാം എലാൻതന്നെ വിദഗ്ദ്ധമായി നോക്കി. ചുണയുള്ള കുടുംബിനിയെപ്പോലെ എല്ലാം അവരാം ചെയ്തുതീർത്തു. സാമാനങ്ങരാം അടുക്കും ചിട്ടയുമായി ഒരുക്കിവച്ചു. വീടു് അലങ്കരിച്ചു. വാതിലിലും ജനാലകളിലും പുതിയ തിരശ്ശീലകരാം തൂക്കി. സ്വീകരണമുറിയിൽ കമ്പളങ്ങരാം വിരിച്ചു. സ്നേഹിതരും ബന്ധുജനങ്ങളും എത്തിച്ച പാരിതോഷികങ്ങരാം സ്വീകരണമുറിയിലെ മേശപ്പുറത്തു പ്രദർശനത്തിനൊരുക്കി. വീട്ടിൽ ഉത്സവത്തിൻെറ അന്തരീക്ഷം.

വൈകുന്നേരം നാലുമണിമുതൽ തോമസ് എങ്ങും പോകാതെ നൃവിനോടൊപ്പം അവിടെയിരുന്നു. വിശേഷിച്ചെന്തെങ്കിലും ചെയ്യാനില്ല.

വേബിയിൽനിന്നു വന്ന ബന്ധുക്കളും സ്നേഹിതന്മാരും തങ്ങിയതു മറെറാരു വീട്ടിലാണു്. അവക്കാക്കും വിശേഷവിധിയായി ഒരുക്കേണ്ട ആവശ്യമുണ്ടായില്ല.

എങ്കിലും അസ്വസ്ഥനായി നൃ അവിടെ അങ്ങോട്ടുമിങ്ങോട്ടും നടക്കുകയാണു്. അയാളെ ഒരിടത്തു പിടിച്ചിരുത്തി മേയ്ക്കുകയെന്നതായിരുന്നു വാസ്തവത്തിൽ തോമസ് അനുഷ്ഠിച്ച കാര്യം. ഏഴെട്ടു മണിയായപ്പോരാം നൃ വല്ലാതെ തളന്നു.

"എന്തുകൊണ്ടാണു് ഞാൻ സംഭ്രമിക്കുന്നതെന്നെനിക്കുതന്നെ അറിഞ്ഞുകൂടാ." മൃദുവായി ചിരിച്ചു് നൃ തോമസ്സിനോടു പറഞ്ഞു.

"ആവശ്യമില്ലാത്ത സംഭ്രമം. അല്ലാതെന്തു പറയാൻ?"— തോമസ്സും ചിരിച്ചു.

"കാര്യം നേരാണു്. എന്നാലും ശാന്തത പാലിക്കാൻ കഴിയുന്നില്ല" കഴിവുകേടു സ്വയം സമ്മതിച്ചുകൊണ്ടു് നൃ പറഞ്ഞു.

അയാളുടെ ശ്രദ്ധ മററു കാര്യങ്ങളിലേക്കു തിരിച്ചുവിടാൻ, നേരമ്പോക്കുകരാം പറയാൻ, തോമസ് പ്രത്യേകം ശ്രദ്ധിച്ചു. എന്നാൽ ഇടയ്ക്കിടെ നൃ എഴുന്നേററുപോയി ചുററിനടക്കും. എലാനോടു് ഓരോന്നു ചോദിക്കും.

"ഇനി സുഖമായി കിടന്നുറങ്ങണം. നല്ലതുപോലെ വിശ്രമിക്കണം. കിടക്കയിൽനിന്നു നാളെ കാലത്തേ എഴുന്നേല്ക്കാവൂ." ശാസനാരൂപത്തിൽ, സ്നേഹത്തോടെ, തോമസ് പറഞ്ഞു.

"അങ്ങനെ ചെയ്യാം." നൃ മൃദുവായി ചിരിച്ചു.

"എലാൻ! ഇടയ്ക്കു രാത്രിയിൽ ഇദ്ദേഹം എഴുന്നേററുവരാൻ സമ്മതിക്കരുതു്." ഏർപ്പാടുകരാം പൂർത്തിയാക്കിയശേഷം തോമസ് വീട്ടിലേക്കു മടങ്ങി. രാത്രി പത്തരമണിയോളമായിട്ടുണ്ടു്.

കിടന്നെങ്കിലും നൃ അന്നു രാത്രി ഉറങ്ങിയോ എന്നു സംശയമാണു്. ഇടയ്ക്കിടയ്ക്കു് എലാനെ വിളിച്ചു് ഓരോന്നു ചോദിക്കും, ഏർപ്പാടുകളെപ്പററി.

പിറേറന്നു കാലത്തു് ആറുമണിയോടുകൂടി തോമസ് വന്നപ്പോരാം വേബിയിൽനിന്നുള്ള ബന്ധുക്കളും സുഹൃത്തുക്കളുമെല്ലാം

എത്തിക്കഴിഞ്ഞു. വിശേഷവേഷങ്ങളണിഞ്ഞ സ്ത്രീപുരുഷന്മാരും കുട്ടികളും ഉത്സാഹത്തോടെ കൂടിയിട്ടുണ്ട്.

പെണ്ണുങ്ങൾ എലാനെ നവവധുവിൻെറ വേഷമണിയിക്കുന്ന പണിയിലാണു്.

വധൂവരന്മാർക്കു് ഇരിക്കാനുള്ള കസേരകൾ ഒരുക്കി അലങ്കരിച്ചു തയ്യാറാക്കുകയാണു് മററുചിലർ. അതിഥികളെ സ്വീകരിച്ചിരുത്താനുള്ള ഇരിപ്പിടങ്ങൾ ഒരുക്കിയിട്ടു.

ഒരുക്കങ്ങൾക്കു മേൽനോട്ടംവഹിച്ചുകൊണ്ടു് നൃ അവിടെ നടന്നു.

''എല്ലാം തയ്യാറായിക്കഴിഞ്ഞു. ദാ, ഇവിടെ വന്നിരിക്കൂ.'' വൃദ്ധൻെറ കൈയിൽ പിടിച്ചുകൊണ്ടു് തോമസ് കസേരയിൽ ചെന്നിരുന്നു. ''ഏഴരമണിക്കു് രജിസ്ട്രാർ വരും. അപ്പോഴേക്കു വരനും പാർട്ടിയും വന്നുകൊള്ളും. എല്ലാം ഏർപ്പാടുചെയ്തിട്ടുണ്ടു്.''

തോമസ് മററു കാര്യങ്ങൾ പറയാൻ ശ്രമിച്ചു. വൃദ്ധനു് ആയാസം തോന്നാതിരിക്കുന്നതിനു് ശ്രദ്ധ മാററുവാനാണു ശ്രമം. എന്നാൽ നൃ അതൊന്നും ശ്രദ്ധിച്ചില്ല.

നിശ്ചിതസമയത്തു് രജിസ്ട്രാരും മററു കുറേ സ്നേഹിതന്മാരും വന്നെത്തി. നൃവും തോമസ്സുംകൂടി അവരെ ഉപചാരപൂർവ്വം സ്വീകരിച്ചു.

അല്പം കഴിഞ്ഞപ്പോൾ ഘോഷും കൂട്ടുകാരും ആഗതരായി. വധുവിൻെറ ബന്ധുജനങ്ങൾ ചേർന്നു് അവരെ സ്വീകരിച്ചു. വരനെ ആനയിച്ചു്, അലങ്കരിച്ചിട്ടിരുന്ന കസേരയിൽ ഇരുത്തി.

അത്യന്തം ആഡംബരപൂർവ്വം വേഷമണിഞ്ഞിരുന്ന എലാനെ വനിതാമണികൾ അവിടേക്കു് ആനയിച്ചു. വരൻ ഉപവിഷ്ടനായിരുന്ന കസേരയ്ക്കടുത്തു കിടന്നിരുന്ന അലങ്കരിച്ച കസേരയിൽ അവൾ ലജ്ജാധീനയായി ഇരുന്നു.

അഴകും ഐശ്വര്യവും പ്രസരിപ്പിക്കുന്ന വേഷവിധാനങ്ങൾ എലാനെ ഒരു ദേവതയാക്കി മാററിയിരിക്കുന്നു. അവളുടെ സൗന്ദര്യം കണ്ടു തോമസ് അതിശയിച്ചു.

വരനും വധുവും വിവാഹത്തിൻെറ ഔപചാരികമായ നടപടിയെന്ന നിലയിൽ രജിസ്ട്രാരുടെ സാന്നിദ്ധ്യത്തിൽ, ബുക്കിൽ ഒപ്പുവച്ചു. വരൻ വധുവിൻെറ കരം ഗ്രഹിച്ചു് ആശീർവാദം സ്വീകരിക്കാൻ നിന്നു. കൂടിയിരുന്നവർ അവരിൽ പുഷ്പവർഷം നടത്തി. സ്നേഹിതന്മാർ അഭിനന്ദിച്ചു; അനുമോദനങ്ങൾ പറഞ്ഞു.

എലാനും ഘോഷും ദമ്പതിമാരായി.

അവർ അല്പനേരം അലങ്കരിച്ച കസേരയിൽ ഉപവിഷ്ടരായി.

തോമസ്സിൻെറ തോളിൽ കൈയും വച്ചു്, താങ്ങിനിന്നിരുന്ന നൃവിൻെറ കണ്ണുകൾ നിറഞ്ഞൊഴുകുകയാണു്. നവദമ്പതിമാരിൽനിന്നു് നിറകണ്ണെടുക്കാതെ അയാൾ കുറേനിമിഷം നിന്നു.

''എൻെറ കർത്തവ്യം കഴിഞ്ഞു. അവക്കു നല്ലതു വരട്ടെ!'' പതിഞ്ഞസ്വരത്തിൽ നൃ പറഞ്ഞതു് തോമസ് മാത്രമേ കേട്ടിരിക്കൂ.

വരൻ വധുവിനെ അകത്തെ മുറിയിലേക്കു് ആനയിച്ചു. ബന്ധുക്കളായ വനിതകളുടെയിടയിൽ വിട്ടശേഷം ഘോഷ് സ്വീകരണമുറിയിലെത്തി. കൂട്ടുകാർ കൈ പിടിച്ചു കുലുക്കി. വിനോദങ്ങളും പറഞ്ഞു. അന്തരീക്ഷം ആഹ്ലാദതരംഗങ്ങളാൽകൊണ്ടു സജീവമായിരുന്നു.

മണി ഏഴരയായിട്ടുണ്ടു്; എട്ടോളമേ ആയിട്ടുള്ളു.

അതിഥിസൽക്കാരത്തിനുള്ള ഒരുക്കങ്ങൾ തുടങ്ങി. സ്വീകരണമുറിയിലെ പടിഞ്ഞാറേ മൂലയിൽ കിടന്നിരുന്ന അലങ്കാരത്തുണി വിരിച്ച മേശമേൽ മധുരപലഹാരങ്ങൾ കൊണ്ടുവച്ചു. താഴെ കുപ്പിയിൽ ലഘുപാനീയങ്ങൾ.

പ്ലേററുകളിൽ ഓരോരുത്തർ തങ്ങൾക്കാവശ്യമുള്ളവ എടുത്തു ചെറുസംഘങ്ങളായി ഒതുങ്ങിനിന്നു കഴിച്ചു. ഓരോരുത്തരോടും ഉപചാരവാക്കു പറയാനും കുശലംചോദിക്കാനും നന്ദി രേഖപ്പെടുത്താനും നൃവും തോമസ്സും ചുററിനടന്നു. ഘോഷും അതിഥികളുടെയിടയിൽ അതുപോലെ നടക്കുകയാണു്. ആകപ്പാടെ അധികമാളുകളുണ്ടായിരുന്നില്ല. എങ്കിലും വിവാഹച്ചടങ്ങുകൾക്കു വിപുലമായ ആഘോഷത്തിൻെറ അരങ്ങും അന്തരീക്ഷവും ഉണ്ടായിരുന്നെന്നു തോന്നി.

വരാന്തയിൽനിന്നു് താങ്കിൻ സ്വീകരണമുറിയിലേക്കു് അപ്പോഴാണു കയറിവന്നതു്. അവനെ കണ്ടപ്പോൾ നൃ ആശ്ചര്യസ്തബ്ധനായെന്നുവേണം പറയാൻ. സ്വീകരണമുറിയിലേക്കു വരുന്നതു കണ്ടപ്പോൾ വൃദ്ധൻ അവൻെറ അടുത്തേക്കു പതുക്കെ നടന്നുചെന്നു. വികാരവിവശനായിരുന്നതിനാൽ, അവന്റെ തോളിൽ കൈ വച്ചു് നിറകണ്ണോടെ മൗനസ്വാഗതം അറിയിക്കാനേ അയാൾക്കു കഴിഞ്ഞുള്ളു.

താങ്കിൻ ഉപചാരത്തോടെ നൃവിനെ വന്ദിച്ചു.

''അല്പം അമാന്തിച്ചുപോയി.'' ക്ഷമാപണസ്വരത്തിൽ താങ്കിൻ പറഞ്ഞു.

''ഓ! സാരമില്ല.'' നൃ അവൻെറ തോളിൽ മൃദുവായി തട്ടിക്കൊണ്ടു് കണ്ഠമിടറി പറഞ്ഞു. നൃവിൻെറ കണ്ണു നിറഞ്ഞൊഴുകി.

സന്തോഷമോ സന്താപമോ ഒന്നുംതന്നെ താങ്കിൻെറ മുഖത്തു പ്രകടമായിരുന്നില്ല. അവിടം നിർവികാരമായിരുന്നു.

അല്പനിമിഷം കഴിഞ്ഞു് നൃ അവൻെറ അടുത്തുനിന്നു മറെറാരിടത്തേക്കു നീങ്ങി.

സ്വന്തം സംഘത്തിലുണ്ടായിരുന്ന കൂട്ടരോടൊത്തു പലഹാരങ്ങൾ തിന്നുകൊണ്ടു്, വിനോദങ്ങൾ കേട്ടു രസിച്ചു്, ഉത്സാഹത്തിമർപ്പോടെ ഘോഷ് നില്ക്കുന്നതു് താങ്കിൻ കണ്ടു. അയാൾ അവരോടടുത്തു് അല്പംകൂടി നീങ്ങിനിന്നു.

അവൻ കൂട്ടത്തിൽ ചേരാതെ ഒാററപ്പെട്ടുനിന്നു മററുള്ളവരുടെ പ്രവൎത്തനങ്ങൾ ശ്രദ്ധിക്കുവാനല്ലാതെ മറെറാന്നിനും താൽപര്യം കാണിച്ചില്ല.

അകത്തു സ്ത്രീകളുടെ പൊട്ടിച്ചിരികളും സംസാരവും! എവിടെയും സന്തോഷത്തിൻെറയും ഉത്സാഹത്തിൻെറയും അലകടൽതന്നെ...

ഒഴിഞ്ഞുനിന്നു് എല്ലാം നോക്കിക്കാണുന്ന മട്ടിൽ ട്രൗസറിൻെറ പോക്കററിൽ കൈയുമിട്ടു് താങ്കിൻ നിന്നു. ആരും കാര്യമായി അവനെ ശ്രദ്ധിച്ചുമില്ല. ആരും കുശലംപറയുവാൻ കൂട്ടാക്കിയില്ല.

ഇരയുടെമേൽ ചാടിവീഴുന്ന പുലിയുടെമട്ടിൽ, ഘോഷിൻെറനേക്കു ചാടിയതും കഠാര ഓങ്ങിയതും ഒരു ഞൊടിയിൽ കഴിഞ്ഞു. തൻെറനേക്കു ചാടിവന്ന ആളെ അഭ്യാസിയുടെ പാടവത്തോടെ ഘോഷ് തട്ടി. തട്ടേററു് താങ്കിന്റെ കൈയിലിരുന്ന കഠാര 'ഛ്ലീം' എന്ന ശബ്ദത്തോടെ അല്പം അകലെ തെറിച്ചുവീണു. അടുത്തു നിന്നിരുന്ന ആളുകൾ കടന്നുപിടിച്ചു് താങ്കിനെ കീഴടക്കി.

തെറിച്ചുവീണ കഠാര, അവിടെ നിന്നിരുന്ന ഒരാളിൻെറ കാലിൽ ചെന്നു കൊണ്ടു. രക്തം പ്രവഹിച്ചു.

അപ്രതീക്ഷിതമായ അക്രമത്തെക്കുറിച്ചു ബോധമുളവാകുവാൻ അല്പനിമിഷങ്ങൾ വേണ്ടിവന്നു. അതുവരെ സന്തോഷത്തിൻെറ കളിപ്പുരയായിരുന്ന അവിടം, ആകപ്പാടെ ബഹളത്തിൻെറ രംഗമായി മാറി!

''എന്താ?''

''എന്താ?''

''എന്താ?''

സ്വീകരണമുറിയിലെ കോലാഹലം കേട്ടു് ആളുകൾ തിക്കിത്തിരക്കി ബന്ധിതനായ താങ്കിൻെറ അടുത്തേക്കു കൂടി.

ബന്ധിതനായ കരടിയെപ്പോലെ, പിടിച്ചിരുന്നവരെ കുതറിക്കളയുവാൻ താങ്കിൻ പാടുപെടുകയായിരുന്നു.

കഠാരമുനയേററ ആൾ കാലിൽനിന്നു രക്തം വാൎന്നു് കമ്പളത്തിൽ വീണു. അയാളുടെ മുറിവു വച്ചുകെട്ടുന്ന ശ്രമത്തിലായി കുറേപ്പേർ.

താഴെ കിടന്നു തിളങ്ങുന്ന കഠാര തോമസ് കൈയിലെടുത്തു.

പരിചയക്കാരിൽ ഒരാളെ അടിയന്തിരമായി അടുത്ത പോലീസ് സ്റ്റേഷനിലേക്കു നിർദ്ദേശം കൊടുത്തു പറഞ്ഞയച്ചു.

മുക്കാലടിയോളം നീളംവരുന്ന മൂർച്ചയേറിയ കഠാര പരിശോധിച്ചപ്പോൾ, തോമസ് പല്ലിറുമ്മി.

''മഹാപാപി!''—അയാൾ പിറുപിറുത്തു.

അടക്കിയൊതുക്കി, ആളുകൾ സംഭവത്തെക്കുറിച്ചു്, സംഭ്രാന്തിയോടെ സംസാരിച്ചുകൊണ്ടു നിന്നു.

തോമസ് നൃവിൻെറ അടുത്തെത്തി കഠാര കാണിച്ചു: ''ഇതായിരുന്നു ആയുധം!''

കമ്പളത്തിൽ വീണിട്ടുള്ള രക്തത്തിലേക്കാണു്, കാാരയിൽ നിന്നു് നൂവിൻെറ നോട്ടം പോയതു്. അയാരം അടിമുടി വിറച്ചു. അടുത്തു നിന്നവരുടെ കൈയിലേക്കു് അയാരം തളൎന്നുവീണു.

അയാരം മോഹാലസ്യത്തിലാണു്!...

അടുത്തു നിന്നവർ അദ്ദേഹത്തെ കമ്പളത്തിൽ കിടത്തി. വാടിയ, പഴുത്ത ഇലപോലെ, അവിടെ കിടക്കുന്ന അദ്ദേഹത്തെ ചുററും നിന്നിരുന്നവർ വീശി.

സ്ഥലകാലബോധമില്ലാതെ എലാൻ അദ്ദേഹത്തിൻെറ അടുത്തേക്കു് ഓടിച്ചെന്നു! മുട്ടുകുത്തി നിന്നു് അവരം അച്ഛനെ കുലുക്കി വിളിക്കുകയാണു്.

''അച്ഛാ! അച്ഛാ! എൻെറ അച്ഛാ!...''

പ്രതിചേഷ്ടകളൊന്നുമുണ്ടായില്ല.

ഒരു കൊച്ചുകുട്ടിയെപ്പോലെ അവരം നിലവിളിച്ചു.

എന്താണു ചെയ്യേണ്ടതെന്നറിയാതെ ഘോഷു് അവിടെ നിന്നു.

അവിടെ നടന്ന സംഭവത്തെക്കുറിച്ചുള്ള വാൎത്ത തെരുവിലെല്ലാം പടൎന്നു. ആളുകരം അവിടെ ഓടിക്കൂടിത്തുടങ്ങി.

ഈ സമയം പോലീസു് പാർട്ടി ജീപ്പിൽ അവിടെ പാഞ്ഞെത്തിക്കഴിഞ്ഞു.

ആളുകളെ ഒതുക്കി, സ്ഥിതിവിവരങ്ങരം അവർ ശേഖരിച്ചു. തോമസ്സാണു് വസ്തുതകരം അവക്കു വിവരിച്ചുകൊടുത്തതു്.

നൂവിനു ബോധം വീണില്ല. അതുകൊണ്ടു് എന്തെങ്കിലും മൊഴി അദ്ദേഹത്തിൻേറതായി രേഖപ്പെടുത്തുവാൻ ഇടവന്നില്ല.

തോമസു്, ഇൻസ്പെക്ടറെ കാാര ഏല്പിച്ചു.

പോലീസുകാർ താങ്കിനെ അവരുടെ ജീപ്പിൽ കയററി. അയാരം എതിർപ്പൊന്നും പ്രകടിപ്പിച്ചില്ല.

ആലസ്യത്തിൽ ആണ്ടുകിടന്നിരുന്ന നൂവിനെ ശുശ്രൂഷിച്ചുകൊണ്ടു് എലാൻ കണ്ണുനീർ വാൎത്തു് സമീപത്തിരുന്നു. ആളുകരം ആകാംക്ഷാഭരിതരായി അവിടെ കൂടിനിന്നു.

പോലീസു് പാർട്ടി താങ്കിനേയുംകൊണ്ടു പൊയ്ക്കഴിഞ്ഞശേഷമാണു് തോമസു് നൂവിൻെറ അടുത്തു വന്നതു്.

ജീവച്ഛവംപോലെ നൂ കിടക്കുന്നു...

ആരോ കൊണ്ടുവന്ന കൊടുത്ത തണുത്ത വെള്ളം നൂവിൻ്റെ മുഖത്തേക്കു് അയാരം ആഞ്ഞു തളിച്ചു. മറ്റുള്ളവർ അദ്ദേഹത്തെ വീശി...

നാലഞ്ചു നിമിഷം കഴിഞ്ഞു.

നൂവിനു് അനക്കമില്ല.

ഇനി അമാന്തിച്ചുകൂടെന്നു് തോമസ്സിനു തോന്നി.

വേഗം ഒരു ടാക്സി വരുത്തി നൂവിനെ അതിൽ താങ്ങിക്കിടത്തി. എലാൻ അദ്ദേഹത്തിൻെറ തല മടിയിൽ എടുത്തുവച്ചു. ഘോഷും തോമസ്സും കാറിൽ കയറി, വേഗം ആശുപത്രിയിലേക്കു് ഓടിച്ചുപോയി.

കല്യാണവീടു് മരണഗൃഹത്തിൻെറമാതിരി നിശ്ശബ്ദമായി.

ആശുപത്രിയിൽ എത്തുമ്പോഴും തൃാവിൻെറ നിലയിൽ മാററമുണ്ടായിരുന്നില്ല. ഡോക്ടർമാർ അദ്ദേഹത്തെ പരിശോധിച്ചു്. പ്രഥമശുശ്രൂഷ ചെയ്തു് നിരീക്ഷണത്തിന്നായി കിടത്തി.

''ഒന്നുരണ്ടു മണിക്കൂർ കഴിഞ്ഞേ എന്തെങ്കിലും പറയാനാവൂ. ഹാർട്ടു് വളരെ വളരെ വീക്കാണു്.''—ഇതായിരുന്നു ഡോക്ടറുടെ വിധി.

പിതാവിൻെറ ശയ്യയ്ക്കടുത്തു് കണ്ണീരൊലിപ്പിച്ചുകൊണ്ടു് എലാൻ ഇരുന്നു. ഘോഷും തോമസ്സും അവിടെയുണ്ടു്. അവരെ പിൻതുടൎന്നു വന്ന ചില ബന്ധുജനങ്ങളും സഹതാപപൂർവ്വം അവിടെ നിന്നു.

സമയം ഇഴഞ്ഞുനീങ്ങുകയാണു്.

തൃാവിനു് അനക്കമേയില്ല.

''ഡോക്ടർ! അച്ഛനു് എന്തെങ്കിലും ആപത്തുവരുമോ?'' വികാരവിവശയായി, കണ്ണീർ തൂവിക്കൊണ്ടു് എലാൻ ഡോക്ടറോടു ചോദിച്ചു. നവവധുവിൻെറ ആടയാഭരണങ്ങൾ അണിഞ്ഞിരുന്ന അവളെ ദുഃഖത്തിൻെറ ദേവതയെപ്പോലെയാണു് അടുത്തു നിന്നവർ കണ്ടതു്.

ഹതഭാഗ്യയായ ആ പെൺകുട്ടിയെ സമാശ്വസിപ്പിക്കുവാൻ ഡോക്ടറന്മാൎക്കു സാധിച്ചില്ല.

''ശാന്തയാകൂ!...കാത്തിരിക്കൂ!...'' അതു മാത്രമായിരുന്നു ഡോക്ടരുടെ പല്ലവി.

ജീവിതത്തിൽ മുമ്പൊരിക്കലും ഇങ്ങനെയൊരു കാര്യം തോമസ് നേരിട്ടിട്ടില്ല. ആനന്ദത്തിൻെറ ഉച്ചകോടിയിൽനിന്നു് ദുഃഖത്തിൻെറ അത്യഗാധതയിലേക്കുള്ള പതനം കണ്ടിട്ടില്ല. നിശ്ശബ്ദനായി, മ്ലാനവദനനായി, അയാളും ഘോഷും അവിടെ കഴിഞ്ഞു.

തൃാവിൻെറ മുഖത്തു് ചലനത്തിൻെറ സ്പന്ദനങ്ങൾ! എലാൻ ആവേശത്തോടെ നോട്ടമുറപ്പിച്ചു.

ഡോക്ടറന്മാർ ആകാംക്ഷാഭരിതരായി നാഡീസ്പന്ദനം പരിശോധിച്ചു.

തൃാ നെടുതായി നിശ്വസിച്ചു.

''എലാൻ!... എലാൻ...'' അത്യന്തം ക്ഷീണിതമായ ശബ്ദം പതുക്കെ കേട്ടു. കണ്ണു തുറന്നില്ല. ''എവിടെ ഘോഷ്?...''

''അച്ഛാ! ഞങ്ങൾ അടുത്തുതന്നെയുണ്ടു്. ദാ, ഇതു ഞാനാണു്, എലാൻ!...'' തൃാവിൻെറ കൈയിൽ ഞെക്കിപ്പിടിച്ചുകൊണ്ടു്, വികാരാധീനയായി എലാൻ പറഞ്ഞു.

എന്നാൽ തൃാ അതു് അറിഞ്ഞതായി പ്രകടമാക്കിയില്ല. നേത്രങ്ങൾ തുറന്നില്ല. കൺപോളകൾ തുറക്കാനുള്ള ശക്തിപോലും ഇല്ലായിരുന്നു.

പ്രജ്ഞയുടെ ലക്ഷണംപോലും ക്ഷയിച്ചു. നിശ്ശബ്ദനായി. നിശ്ചലനായി.

നാഡി നോക്കിക്കൊണ്ടിരുന്ന ഡോക്ടറുടെ മുഖം തികച്ചും മ്ലാനമായി...

നിമിഷങ്ങരം നീണ്ടുകയാണു്.

ന്തവിൻെറ കൈ സാവധാനമായി അയാളുടെ ശരീരത്തിൽ ചേർത്തുവച്ചശേഷം ഡോക്ടർ എഴുനേററു.

അടക്കാനാവാത്ത സംശയത്തിന്നധീനയായി എലാൻ വിലപിച്ചു: ''ഡോക്ടർ!'' ഒരലച്ചപോലെ അവിടെ അതു പ്രതിധ്വനിച്ചു—''പോകരുതേ!''

മുറി വിട്ടു പുറത്തേക്കു്, ശോകഭാവത്തോടെ നടന്ന ഡോക്ടറെ നോക്കിക്കൊണ്ടു് എലാൻ വിളിച്ചു:

''പോകരുതേ!''

''ഇനി...എനിക്കിവിടെ സ്ഥാനമില്ല.'' ഡോക്ടർ പതുക്കെ പറഞ്ഞു.

''ഡോക്ടർ!... അയ്യോ! അച്ഛാ!...'' എലാൻ നിയന്ത്രണരഹിതയായി നിലവിളിച്ചു...

മുറിക്കു പുറത്തേക്കിറങ്ങിയ ഡോക്ടറുടെകൂടെ തോമസ് നടന്നു. അവർതമ്മിൽ പതിഞ്ഞ സ്വരത്തിൽ എന്തൊക്കെയോ സംസാരിച്ചു.

നിറഞ്ഞ കണ്ണോടെയാണു് തോമസ് തിരിച്ചു് ഘോഷിൻെറയും എലാൻെറയും അടുത്തേക്കു വന്നതു്.

വിങ്ങിവിങ്ങി ശ്വാസംമുട്ടി എലാൻ കരയുന്നു.

മകളുടെ വിവാഹാഘോഷംപ്രമാണിച്ചു പ്രത്യേകം തുന്നിയ വിശേഷവസ്ത്രങ്ങളണിഞ്ഞു്, നീണ്ടു് നിശ്ചേതനനായി കിടക്കുന്ന ന്തവിൻെറ ശരീരം കണ്ടപ്പോരം തോമസ്സിനു സഹിക്കാൻ സാധിച്ചില്ല. ജീവചൈതന്യത്തിൻെറ പ്രകാശം പ്രസരിക്കാത്ത മാർബിരംപ്രതിമപോലെയാണു് ജഡം അവിടെ കിടന്നതു്!

എലാൻെറ വിവാഹാഘോഷത്തിനു വന്ന ബന്ധുജനങ്ങരം, ന്തവിൻെറ ശവദാഹം നടത്തിയിട്ടാണു് അന്നു സന്ധ്യയോടുകൂടി പിരിഞ്ഞുപോയതു്!...

എലാനെ ആശ്വസിപ്പിക്കുവാൻ ആക്കും സാധിച്ചില്ല. അവരം ഭ്രാന്തിയെപ്പോലെയാണു പെരുമാറിയതു്!...

വിവാഹത്തിന്നശേഷം നവദമ്പതിമാരുടെ പരിപാടി എന്തായിരിക്കണമെന്നു് ന്ത നിശ്ചയിച്ചിരുന്നു. വിവാഹാനന്തരം മൂന്നാം ദിവസം ഒരു കപ്പൽ കൽക്കട്ടയ്ക്കുണ്ടു്. അതിൽ അവർ പോകണം. അതിന്നനുസരണമായിട്ടാണു് വിവാഹത്തീയതിതന്നെ തീരുമാനിച്ചിരുന്നതും. കൽക്കട്ടയിൽനിന്നു് ഡാർജിലിങ്ങിലേക്കു് മധുവിധുവിന്നായി പോകുന്നതിനുവേണ്ട ഏർപ്പാടുകളും ചെയ്തിരുന്നു. എല്ലാം എത്ര വിദഗ്ദ്ധമായിട്ടാണു് ആ വയോവൃദ്ധൻ സജ്ജീകരിച്ചതു്! എന്നാൽ അതു നടന്നുകാണുവാൻ അയാരംക്കു സംഗതിവന്നില്ല...

അതൊക്കെ ആലോചിച്ചപ്പോഠം തോമസ്സിനുണ്ടായ വേദന എത്രയായിരുന്നു!...

എങ്ങനെയെങ്കിലും എലാനെ പോർട്ട്ബ്ലയറിൽനിന്നു യാത്ര യാക്കുന്നതാണു ഭേദമെന്നു തോന്നി. ആ അഭിപ്രായത്തോട് ഘോഷും യോജിച്ചു. അവിടത്തെ ചുററുപാടിൽ കഴിഞ്ഞുകൂടുന്നതുകൊണ്ട് എലാൻെറ ദുഃഖം ദീർഘിക്കുകയല്ലാതെ, മറെറാന്നും ഉണ്ടാകുകയില്ല.

എന്നാൽ വീടുവിട്ടു പോകുവാൻ അവളെ എങ്ങനെ സമ്മതി പ്പിക്കും? മനസ്സും ശരീരവും ഒരുപോലെ തളർന്ന അവളോടു യാത്ര യെക്കുറിച്ച് എങ്ങനെ സംസാരിക്കും? അവളുടെ മനസ്സിനുളവായ മുറിപ്പാടിനെ മാററാൻ മററു വഴിയൊന്നും തോമസ് കണ്ടതുമില്ല.

കാര്യങ്ങഠം സ്നേഹപൂർവ്വമുള്ള നിർബ്ബന്ധത്താൽ സാധിക്കുന്നതി നുള്ള ചുമതല ഘോഷിനെത്തന്നെ ഏല്പിച്ചു.

കപ്പൽ വിടുന്ന ദിവസം കാലത്തുവരെ അനുകൂലമായ പ്രതി കരണം എലാനിൽനിന്നുണ്ടായില്ല.

ഘോഷും തോമസും വല്ലാത്ത വിഷമത്തിലായി. ടിക്കററെ ല്ലാം നേരത്തെ തന്നെ ബുക്ക്ചെയ്തിട്ടുണ്ട്.

നിർബ്ബന്ധിച്ചു നിർബ്ബന്ധിച്ച് ഒടുവിൽ എലാനെ യാത്രയ്ക്കൊരു ങ്ങുവാൻ സമ്മതിപ്പിച്ചു.

വൈകുന്നേരം മൂന്നുമണിയോടുകൂടി എലാനെയും ഘോഷിനെ യും തോമസ് കപ്പൽകയററി...

തോമസ്സിന്റെ കണ്ണ് നിറഞ്ഞു തുളുമ്പി. ഒന്നുരണ്ടശ്രുബിന്ദുക്കഠം നിലംപതിച്ചു.

ചാത്തം ജെട്ടിയിൽനിന്നു മടങ്ങുമ്പോഠം തോമസ്സിൻെറ ശരീര വും മനസ്സും ഒരുപോലെ തകർന്നിരുന്നു.

വീട്ടിൽ തിരിച്ചെത്തിയപ്പോഠം, തളർന്നു താഴെ വീഴുമെന്നു തോന്നി. ചെയ്യുവാൻ കാര്യങ്ങളുണ്ടായിരുന്നപ്പോഠം, പ്രവത്തനങ്ങ ളിൽ മുഴുകിയിരിക്കുമ്പോഠം, ശരീരക്ഷീണത്തെക്കുറിച്ചു ചിന്തിക്കു വാൻ സാവകാശമുണ്ടായിരുന്നില്ല. അമിതമായ ആയാസം ശരീര ത്തെ എങ്ങനെ, എത്രമാത്രം, ബാധിച്ചിട്ടുണ്ടെന്നു് അറിഞ്ഞില്ല.

സ്വന്തം മുറിയിലെത്തി കുപ്പായം ഊരിയിട്ടു.

നിശ്ചേതനനായി കട്ടിലിൽ ചെന്നു ശയിച്ചു.

ഇങ്ങനെ തളച്ച്യുണ്ടോ? അഗാധതയിലേക്കു്, അനുക്രമമായി മുങ്ങിക്കൊണ്ടിരിക്കുകയാണെന്നൊരു തോന്നൽ!...

അറിയാതെ നിദ്രയിലാണ്ടുപോയി...

''തോമസ്ചേട്ടാ!''

''തോമസ്ചേട്ടാ!''

''തോമസ്ചേട്ടാ!''

ജോണിയുടെ ശബ്ദമല്ലേ? തോമസ് ഉണന്നു. റാന്തലും തൂക്കി ജോണി അടുത്തു നില്ക്കുന്നു. കാര്യം മനസ്സിലാകുന്നില്ലെന്നമട്ടിൽ,

ഉറക്കപ്പിച്ചോടെ, അതേ കിടപ്പിൽ കിടന്നുകൊണ്ടു് ജോണിയെ പകച്ചുനോക്കി...

''അത്താഴം കഴിച്ചിട്ടു് ഉറങ്ങാം, ഇനി.''— ജോണി പറഞ്ഞു.

തോമസ് കിടക്കയിൽ എഴുന്നേററിരുന്നു കണ്ണു തിരുമ്മി!

''അത്താഴം കഴിച്ചില്ല, ചേട്ടൻ.'' ജോണി ഓർമ്മപ്പെടുത്തി.

''ങേ! അത്താഴമോ?''

''അതെ.''

''സമയം എത്രയായി?''

''എട്ടുമണി കഴിഞ്ഞു. വന്നിട്ടു് ഒന്നും കഴിച്ചില്ല. നേരത്തെ വന്നു നോക്കിയപ്പോഴും ഉറക്കമായിരുന്നു. അതുകൊണ്ടു വിളിച്ചില്ല.''

''ഓ! നേരം ഒത്തിരിയായി. ഞാൻ ഇപ്പോഴം വന്നേക്കാം.''

ജോണി താഴേക്കു പോയി.

''ഹൊ! എന്തൊരു തളച്ച്! എന്തു ക്ഷീണം!'' തോമസ് പിറു പിറുത്തുകൊണ്ടു് എഴുനേററു് അത്താഴം കഴിക്കാൻ പോയി.

ഒന്നുരണ്ടു ദിവസം ഒന്നും ചെയ്യുവാൻ തോമസ്സിനു താൽപര്യമുണ്ടായില്ല. അയലത്തെ വീടു് അടച്ചുപൂട്ടിയിരിക്കുകയാണു്. സ്വന്തം മുറിയുടെ പടിഞ്ഞാറേ ജനാലയ്ക്കടുത്തേക്കു പോകുവാൻ ഭയം തോന്നി. അവിടെ ചെന്നാൽ കാണുന്നതു് അടച്ചിട്ടിരിക്കുന്ന വീടാണു്. അതു കാണുവാൻ വയ്യാ! ഭൂതകാലത്തിൻെറ നിത്യസ്മാരകമെന്നോണം, നിശ്ശബ്ദത മൂടി, ഒഴിഞ്ഞുകിടക്കുന്ന വീടു്...

എന്നെന്നേക്കുമായി പലരോടും യാത്രപറയുവാൻ മുമ്പു് ഇടയായിട്ടുണ്ടു്. സുഹൃത്തുക്കളും ബന്ധുക്കളും ഇഹലോകവാസംവെടിഞ്ഞു്, കാലയവനികയ്ക്കപ്പുറത്തു മറയുന്നതു്, മൗനസാക്ഷിയായി നോക്കിനിന്നിട്ടുണ്ടു്. എന്നാൽ ഒരിക്കലും ഹൃദയത്തെ ഇതുപോലെ സ്പർശിച്ച സംഭവമുണ്ടായിട്ടില്ല. നുവിനോടുണ്ടായിരുന്ന സ്നേഹബന്ധത്തിൻെറ ആഴവും ശക്തിയും എത്രയാണെന്നു് ഇപ്പോഴം മാത്രമാണു് അറിയുന്നതു്...

അല്പം ഇരുണ്ട കാക്കിനിക്കർ ധരിച്ചു്, വീടിൻെറ വരാന്തയിൽ, കാലിന്മേൽ കാലു കയററിവച്ചു് നിശ്ശബ്ദനായി ചുരുട്ടു വലിച്ചുകൊണ്ടിരിക്കുന്ന, ആ വയോവൃദ്ധൻെറ ചിത്രം മനസ്സിൽനിന്നു മങ്ങുന്നില്ല.

## 16. നീണ്ട നിഴൽപ്പാടുകൾ

കടയിടാൻ നിശ്ചയിച്ചിരുന്ന പുതിയ വീടു് ശരിപ്പെടുത്തി ഒരുക്കിയിടുന്നതിനു് രണ്ടു വേലക്കാരെ ഏർപ്പാടുചെയ്തിരുന്നു. അവർ ചെയ്യുന്ന വേലനോക്കി രവീന്ദ്രൻ നില്ക്കുകയാണു്. ജനാലയും കതകും എല്ലാം തുറന്നിട്ടിരുന്നു. എങ്കിലും പെയിൻറിൻെറയും

വാർണീഷിൻെറയും മണം അകത്തു നിറഞ്ഞുനില്പുണ്ട്. വെളി യിൽനിന്നു വീശുന്ന കാററ് ഇടയ്ക്കിടെ ശുദ്ധികർമ്മം നിർവ്വഹിച്ചു കൊണ്ടിരുന്നു.

വലുപ്പം വളരെയില്ലെങ്കിലും വീട്ടിനു നല്ല സൗകര്യമുണ്ട്. ഒരു കൊച്ചു കുടുംബത്തിനു സൗഖ്യമായി അതിൽ താമസിക്കാം. റോഡുവക്കത്താണ് സ്ഥാനം. പിൻവശത്ത് സർദാർജിയുടെ വിള ഭൂമിയാണ്. ഇന്നലെ കാലത്ത് വിശാലമായ ആ പ്രദേശത്ത്, സർദാർജിയോടുകൂടി ചുററിനടന്നു. മാവും മാംഗോസ്റ്റീനും തെങ്ങും പ്ലാവും മാത്രമല്ല ജാംബയും പുളിയും കശുമാവും ജാതിയും എല്ലാം അവിടെ കണ്ടു. ഇത്ര വളരെ ഫലവൃക്ഷങ്ങൾ ഒന്നിച്ചു മററൊ രിടത്തും രവീന്ദ്രൻ കണ്ടിട്ടില്ല.

സ്നേഹപൂർവ്വമാണ് രവീന്ദ്രനെ അദ്ദേഹം അവിടമെല്ലാം കൊണ്ടു നടന്നു കാണിച്ചതു്. എന്തെല്ലാം വിവരങ്ങളാണ് അദ്ദേഹം പറ ഞ്ഞതു്! ഓരോ മരത്തെക്കുറിച്ചും നൂറുനൂറു കാര്യങ്ങൾ അദ്ദേഹത്തിനു പറയാനുണ്ടു്. എങ്ങനെ, എവിടെനിന്നാണ് വിത്തു സമ്പാദിച്ച തു് എന്നു തുടങ്ങി, അതു മരമായി ഈമട്ടിലെത്തുന്നതുവരെയുള്ള ചരിത്രം. അതു വർണ്ണിക്കുമ്പോൾ അദ്ദേഹം അഭിമാനപുളകിതനാ യിരുന്നു. കൃഷി ചെയ്യുകയല്ല, കൃഷിയിൽ ലയിക്കുകയാണ് അദ്ദേ ഹം ചെയ്തിട്ടുള്ളതെന്നു രവീന്ദ്രനു തോന്നി.

വേലക്കാർ വെള്ളം വീഴ്ത്തി തറയൊക്കെ കഴുകുകയാണ്. രവീ ന്ദ്രൻ പടിഞ്ഞാറേ മുറിയിലെ ജനാലയ്ക്കടുത്തു നിന്നു. പുറത്തുനിന്ന് ക്കൂടെ അകത്തേക്കു വന്നിരുന്ന മന്ദവായുവേററ്, പടിഞ്ഞാറു വശത്തുള്ള ഫലവൃക്ഷങ്ങൾ നോക്കിക്കൊണ്ടു നിന്നപ്പോൾ, ഇന്ന ലെ നടന്ന കാര്യങ്ങൾ അവൻ ഓർമ്മിച്ചുപോയി.

''മിണ്ടാട്ടത്തിന് ആരുമില്ലേ?'' പുറകിൽ സംസാരം കേട്ട പ്പോൾ രവീന്ദ്രൻ തിരിഞ്ഞുനോക്കി.

കുട്ടൻപിള്ള ഇളിച്ചുകൊണ്ടു നില്ക്കുന്നു.

''എന്തോന്നാ പണി?''

''ഓ! ഒന്നുമില്ല. ഇവിടം വൃത്തിയാക്കുന്നതു നോക്കിക്കൊണ്ടു നില്ക്കുകയാണ്.''

''എന്നത്തേക്കാ കട തുറക്കുന്നെ?''

''തോമസ്ചേട്ടൻ വന്നാൽ ഉടനെ നടക്കും.''

''എന്നെ മനസ്സിലായോ?''—കുട്ടൻപിള്ള ചിരിച്ചു.

''അന്നു വൈകുന്നേരം വഴിയിൽവച്ചു കണ്ടതല്ലേ? കുട്ടൻ പിള്ള!''—രവീന്ദ്രൻ പറഞ്ഞു.

''നന്നായി. മൂന്നുനാലുദിവസം മുമ്പ് മമ്മത്തുക്കായുമായി സം സാരിച്ചപ്പോൾ കട തുടങ്ങുന്ന കാര്യം പറഞ്ഞു.''

''ഓഹോ!''

''കട വരുന്നതു വലിയ സൗകര്യമാ.''

''നിങ്ങൾക്കൊക്കെ സൗകര്യവും തോമസ് ചേട്ടനു് ആദായവും.''

''അതെയതെ!'' കുട്ടൻപിള്ള കുലുങ്ങിച്ചിരിച്ചു. ''ഫലിതം നന്നായി. എല്ലാററിനുമുണ്ടല്ലോ രണ്ടു വശം!''

എന്തുകൊണ്ടെന്നറിഞ്ഞുകൂടാ കണ്ടപ്പോൾമുതൽ കുട്ടൻപിള്ളയോടു് ഒരു മടുപ്പുതോന്നി.

''എവിടാ നാടു്? ആൻഡമാനിൽ ഈയിടെ വന്നതാണെന്നു് മമ്മതുക്കാ പറഞ്ഞു. അതുകൊണ്ടു നേരിട്ടു ചോദിച്ചതാ.''—ചോദ്യവും അതിനോടൊപ്പം ക്ഷമാപണവും!

മറുപടി പറയുവാൻ രവീന്ദ്രനു് ഒട്ടും താൽപര്യം തോന്നിയില്ല. എന്തെങ്കിലും പറയാതിരിക്കുന്നതു് അവിവേകമായിരിക്കുമെന്നു തോന്നി.

''മദ്ധ്യതിരുവിതാംകൂറിലാ.''

''എന്നുവച്ചാൽ? എനിക്കു് അവിടമെല്ലാം അറിയാം. ഞാൻ മാവേലിക്കരക്കാരനാ.''— കുട്ടൻപിള്ള പറഞ്ഞു.

''മാവേലിക്കരയ്ക്കടുത്തെന്നു വിചാരിച്ചോളൂ.''—വേലക്കാരുടെ അടുത്തേക്കു നടന്നുകൊണ്ടു് രവീന്ദ്രൻ പറഞ്ഞു. കുട്ടൻപിള്ള അയാളെ അനുഗമിച്ചു.

''അപ്പോൾ നമ്മളൊക്കെ അയൽക്കാരാണെന്നു പറയാം.''

''അയൽക്കാർതന്നെ; ഇവിടെയും.''

''സ്ഥലപ്പേരു പറഞ്ഞില്ല. അവിടത്തുകാരെ വല്ലോരേം എനിക്കു പരിചയംകാണും.''

രവീന്ദ്രനു് മടുപ്പു വദ്ധിച്ചതേയുള്ളു. നാടുവിട്ടിറങ്ങിയശേഷം ഇതുവരെ ആരും ഇത്ര നിർബ്ബന്ധമായി വിവരങ്ങൾ അറിയാൻ താൽപര്യംകാണിച്ചിട്ടില്ല.

'ഈ മനുഷ്യനു് ഇതൊക്കെ അറിഞ്ഞിട്ടു് എന്തു വേണം?' എന്നു മനസ്സിൽ തോന്നിയെങ്കിലും അതു പ്രകടമാക്കിയില്ല. ചോദ്യം കേട്ടില്ലെന്നമട്ടിൽ നിന്നു.

''ഹരിപ്പാടോ, പന്തളമോ, പത്തനംതിട്ടയോ ആണോ?''

സെൻസസ് കണക്കെടുക്കുവാൻ കയറിവന്നിരിക്കുന്ന ഒരുത്തനെപ്പോലെ ഇയാൾ സ്ഥിതിവിവരങ്ങൾ ശേഖരിക്കുന്നതെന്തിനാണു്?

കടുത്ത നീരസം മനസ്സിൽ തോന്നി.

''അവിടെ അടുത്തെവിടെയെങ്കിലുമാണെന്നു കരുതുക!''—അനിഷ്ടം അയാളുടെ സ്വരത്തിൽ വ്യക്തമായിരുന്നു.

''ചോദിക്കുന്നതുകൊണ്ടു മറെറാന്നും തോന്നരുതു്. സ്വന്തം നാട്ടുകാരനാണെന്നറിഞ്ഞാൽ അടുപ്പം കൂടുതൽ തോന്നും. സഹകരിച്ചുപോകാൻ സന്തോഷമേറും. ഞങ്ങളാണെങ്കിൽ പഴയ നായർ തറവാട്ടുകാരാ!''

''ഓഹോ!''

''രവീന്ദ്രൻ... എന്നു പറഞ്ഞാൽ?'' ചോദ്യരൂപത്തിൽ കുട്ടൻ പിള്ള നോക്കിനിന്നു.

''രവീന്ദ്രൻ!'' അവനു വിനോദം തോന്നി.

''കുറുപ്പോ, നായരോ, പിള്ളയോ...?''

''ഓ! എൻെറ ജാതിയായിരിക്കും തിരക്കുന്നതു്!'' അസുഖം പ്രകടമായിരുന്ന സ്വരത്തിൽ രവീന്ദ്രൻ പറഞ്ഞു. ''എനിക്കു ജാതിയില്ല. ജാതിയില്ലാത്തവനാ ഞാൻ!''

മനഃപൂർവ്വം തന്നെ നിസ്തേജനാക്കുവാൻ രവീന്ദ്രൻ ശ്രമിക്കുകയല്ലേ എന്നു് കുട്ടൻപിള്ള സംശയിച്ചു. അതുകൊണ്ടു് ആ വിഷയം നീട്ടുന്നതു സുഖമുള്ള കാര്യമായി തോന്നിയില്ല. വിഷയം മാററിക്കൊണ്ടു് അയാഠം ചോദിച്ചു: ''എന്നാണു് കട തുറക്കാൻ നിശ്ചയിച്ചിരിക്കുന്നതു്?''

ഈ മാററം എന്തുകൊണ്ടും നന്നായെന്നു് രവീന്ദ്രനു തോന്നി. അതോടെ മനസ്സിലെ എതിർപ്പു് അല്പം ശമിച്ചു.

''തോമസ്ചേട്ടൻ സാമാനങ്ങളുമായിട്ടായിരിക്കും അടുത്ത ബോട്ടിൽ വരുന്നതു്.''

''അപ്പോഠം ഇനി മൂന്നുനാലു ദിവസങ്ങളേയുള്ളു?''

''അതെ.''

''ഞാൻ വെറുതെ ഇങ്ങോട്ടു കേറിയതാ. കച്ചേരിയിലേക്കു പോകുകയായിരുന്നു. അപ്പോഴാണു് കതകും ജന്നലുമൊക്കെ തുറന്നു കിടക്കുന്നതു കണ്ടതു്. കയറി തിരക്കാമെന്നു കരുതി.'' ക്ഷണിക്കപ്പെടാതെ വന്ന അതിഥി സ്വയം വിശദീകരണം നല്കുന്നമട്ടിൽ കുട്ടൻപിള്ള പറഞ്ഞു.

''അതേതായാലും നന്നായി!'' വെറുതെ ഉപചാരത്തിനു മാത്രമായിട്ടാണു് രവീന്ദ്രൻ അത്രയും പറഞ്ഞതു്.

''ഞാൻ ഇറങ്ങട്ടെ!'' യാത്രപറഞ്ഞു് കുട്ടൻപിള്ള വഴിയിലേക്കിറങ്ങി. യാത്രയാക്കുവാനോ പോകുന്നതു നോക്കുവാനോപോലും രവീന്ദ്രൻ താൽപര്യം പ്രദർശിപ്പിച്ചില്ല. തറ തുടച്ചുകൊണ്ടിരുന്ന ജോലിക്കാരുടെ അടുത്തേക്കു നീങ്ങി.

വഴിയിലിറങ്ങിയ കുട്ടൻപിള്ളയുടെ ചിന്ത രവീന്ദ്രനെക്കുറിച്ചായിരുന്നു. അവനെക്കുറിച്ചു കഴിയുന്നത്ര വിവരങ്ങഠം അറിയാനുള്ള ആഗ്രഹം കുട്ടൻപിള്ളയ്ക്കുണ്ടായിരുന്നു. ഇന്നു് അതിനു സന്ദർഭമുണ്ടെന്നുകരുതിയാണു് അവിടേക്കു കയറിയതു്. ആദ്യത്തെ ദിവസം രവീന്ദ്രനെ മററുള്ളവരുടെ കൂടെ കാണാൻ ഇടവന്നതുമുതൽ അവനോടു താൽപര്യം തോന്നിയതാണു്. അന്നൊരുദിവസം മമ്മതുക്കായുടെ വീട്ടിൽ കയറിയതു് രവീന്ദ്രനെപ്പററി അദ്ദേഹത്തിനറിവുള്ള വിവരങ്ങഠം ചോദിച്ചറിയാമെന്നു വിചാരിച്ചായിരുന്നു. എന്നാൽ മററു കാര്യങ്ങഠം പറഞ്ഞു സമയം തീർന്നു.

കണ്ടമാത്രയിൽത്തന്നെ രവീന്ദ്രനെപ്പററി നല്ല അഭിപ്രായം തോന്നി. നല്ല ചെറുപ്പക്കാരൻ. കൊള്ളാവുന്ന വീട്ടിൽ വളർന്നിട്ടുള്ള

വനാണെന്നു തീർച്ച. അടക്കവും ഒതുക്കവും ഒത്തിണങ്ങിയ പെരുമാററം. സൽസ്വഭാവിയാകാനേ വഴിയുള്ളു.

ചുഴിഞ്ഞു വിവരങ്ങൾ ചോദിക്കുന്നതു് രവീന്ദ്രനു രസിക്കുന്നില്ലെന്നുകണ്ടപ്പോൾ അതു നിത്തി. എങ്കിലും കുറേ വിവരങ്ങൾ കിട്ടിയല്ലോ. എന്നാൽ അറിയാൻ ആഗ്രഹിച്ചതു് അറിഞ്ഞില്ല. നല്ല കുടുംബക്കാരനാണോ? നായരാണോ?

'അവനു ജാതിയില്ലത്രേ!' കുട്ടൻപിള്ള പരിഹാസസ്വരത്തിൽ സ്വയം പറഞ്ഞു. 'ജാതികൊണ്ടു് ഒരു പ്രയോജനവുമില്ലാത്ത കൂട്ടർ ആരുണ്ടു്? നായർക്കൊഴിച്ചു് മററെല്ലാവർക്കും ജാതി പ്രയോജനപ്പെടുന്ന ഒരു തുറുപ്പുചീട്ടാണു്. നായർക്കോ? ഒഴിവാക്കാനും ഒററപ്പെടുത്തി മാററിനിർത്താനുമല്ലാതെ ജാതി അവനു് എന്തു പ്രയോജനം വരുത്തുന്നു? ഉപയോഗത്തേക്കാൾ ഏറെ ഉപദ്രവമാണു് നായരാണെന്നു പറഞ്ഞാൽ ഉണ്ടാകുക. ജാതി പറയുന്നതു് അവനാപത്താണു്. ജാതിയില്ലെന്നു് ആരെങ്കിലും പറയുന്നതു കേട്ടാൽ, അവൻ നായരാണെന്നു് സംശയമില്ലാതെ നിശ്ചയിക്കാം. ലാഭം നല്കുന്ന ജാതിയെന്ന തുറുപ്പുചീട്ടു വലിച്ചുകീറുവാൻ, മററുള്ളവർ തയ്യാറാകുകയില്ല. ജാതി പറഞ്ഞു് ഓഹരിനേടുന്നു അവർ. രവീന്ദ്രൻ തീർച്ചയായും നായരായി പിറന്നവനായിരിക്കും. അവൻ നായർതന്നെ! സംശയമില്ല.'

കച്ചേരിയിൽ ചെന്നിരുന്നിട്ടും കുട്ടൻപിള്ളയുടെ ചിന്ത അവസാനിച്ചില്ല. സ്വാർത്ഥതാൽപര്യത്തിലധിഷ്ഠിതമാണു് രവീന്ദ്രനോടുള്ള മമതാബന്ധമെന്നതു് മനസ്സു നിഷേധിച്ചതുമില്ല.

കുട്ടൻപിള്ള സ്ഥലംവിട്ടതിനുശേഷം, രവീന്ദ്രന്റെ മനസ്സു് അയാളെക്കുറിച്ചു ചിന്തിക്കാതിരുന്നില്ല. ഒരുപക്ഷേ, അയാൾ പോയശേഷമാണു് അയാളെ സംബന്ധിച്ച കാര്യങ്ങൾ കൂടുതൽ മനസ്സിൽ തെളിഞ്ഞതു്. അയാൾ എന്തിനാണു് കാര്യങ്ങൾ കണ്ടുപിടിക്കുവാൻ കിണഞ്ഞു പരിശ്രമിച്ചതു്? എന്തെങ്കിലും ലക്ഷ്യമില്ലാതെ ആരെങ്കിലും ഇപ്രകാരം ചെയ്യുമോ?

എന്തോ രഹസ്യമുണ്ടു്.

രവീന്ദ്രൻ ഗാഢമായി ചിന്തിച്ചു.

താസീൽദാരുടെ ആഫീസിലാണു് കുട്ടൻപിള്ളയുടെ ജോലി. തന്നെപ്പററി രാധ വല്ലതും സുധാകരനോടു പറഞ്ഞുകാണും. അതു സ്ഥിരീകരിക്കാൻ, നേരിട്ടു ചോദിക്കുന്നതിനുപകരം, മദ്ധ്യസ്ഥൻ വഴി അറിയാൻ ശ്രമിക്കുകയാണോ? അന്യന്റെ ആവശ്യമനുസരിച്ചാണോ കുട്ടൻപിള്ള വന്നതും ചോദിച്ചതുമെല്ലാം?

രവീന്ദ്രന്റെ ചിന്ത ഇങ്ങനെയൊരു സരണിയിലൂടെയാണു് നീങ്ങിയതു്.

ആൻഡമാനിലേക്കു പോരുവാൻ നിശ്ചയിച്ചപ്പോൾ, ഇങ്ങനെ രാധയുടെ സങ്കേതത്തിൽ ചെന്നുചാടുവാൻ ഇടവന്നേക്കുമെന്നു് സ്വപ്നത്തിൽപ്പോലും കരുതിയില്ല. അവൾ ആൻഡമാനിൽ

ഉണ്ടെന്നറിഞ്ഞിരുന്നെങ്കിൽ ഇങ്ങോട്ട് പുറപ്പെടുമായിരുന്നുമില്ല. ഏതാണ്ട് രണ്ടുകൊല്ലത്തോളം നയിച്ച ഒററപ്പെട്ട ജീവിതം, പഴയ തെല്ലാം മറക്കുവാൻ വളരെ സഹായിച്ചിട്ടുണ്ട്. പഴയ മുറിവുകൾ പുതിയ ചർമ്മങ്ങൾ പൊതിഞ്ഞു് അപ്രത്യക്ഷമായിത്തുടങ്ങിയി രിക്കുന്നു. മനഃപൂർവ്വം ഒഴിവാക്കുവാൻ ശ്രമിച്ചുകൊണ്ടു് ഒഴിഞ്ഞു നിന്നാലും ഒഴുക്കിലെ ഉൾവലിവു് പഴയ ചുഴിയിലേക്കു വലിച്ചി റക്കുകയാണോ?

രങ്കത്തു വന്നപ്പോഴും സർദാർജിയുടെ സങ്കേതത്തിലായപ്പോഴും ഒരു പുതിയ ലോകം തുറന്നുകിട്ടിയ പ്രതീതിയാണു് രവീന്ദ്രനുളവാ യതു്. എന്നാൽ അതെല്ലാം ഇന്നു് അവനു നഷ്ടമായിരിക്കുന്നു. പഴയ സ്മരണകളും ബന്ധങ്ങളും നവചൈതന്യമാർജ്ജിച്ചു് ഉണർന്നി രിക്കുന്നു. പണ്ടത്തേതിൽ പതിന്മടങ്ങു് ആകർഷകമായി രാധ മുമ്പിൽ നില്ക്കുകയാണു്. എന്നാൽ പണ്ടത്തെ രാധയാണോ അവൾ? അന്നു് അവൾക്കു സ്വന്തം വ്യക്തിത്വമുണ്ടായിരുന്നു. ഇന്നു് അവൾ മററൊരാളിൻെറ അംശം മാത്രമല്ലേ?

എങ്കിലും മനസ്സു് യുക്തിയേയും നിയമങ്ങളേയും അംഗീകരി ക്കുന്നില്ല...

ആലോചിക്കുന്തോറും സങ്കീർണ്ണത പെരുകുന്നതേയുള്ളു. എല്ലാം മറന്നു്, പഴയതുപോലെ, ജീവിക്കുവാൻ കഴിഞ്ഞെങ്കിൽ!...

അന്നു വൈകുന്നേരം സുധാകരൻ വീട്ടിലെത്തിയപ്പോൾ വളരെ വൈകിയിരുന്നു.

''കുടിയേററക്കാരുടെ കാര്യങ്ങളെക്കുറിച്ചു്, അടിയന്തരമായി ചിലതൊക്കെ ചെയ്യുവാനുണ്ടായിരുന്നു. കുറച്ചധികംപേരെ കൊ ണ്ടുവരുവാനാണു് പ്ലാൻ!'' വൈകുവാനുള്ള കാര്യം വിശദമാക്കുന്ന തുപോലെ സുധാകരൻ രാധയോടു പറഞ്ഞു.

കുപ്പായം ഊരിയശേഷം തോർത്തുമാത്രം ഉടുത്തു്, വിയർപ്പട ങ്ങാൻ മുറിയിൽ ഉലാത്തിക്കൊണ്ടിരുന്നു.

രാധ കാപ്പി കൊണ്ടുവന്നു.

''വൈകുന്നേരമാകുമ്പോഴേക്കു് എനിക്കു് എങ്ങനെയെങ്കിലും വീട്ടിലെത്തണമെന്നാ വിചാരം. മുമ്പു് ഇങ്ങനെയല്ലായിരുന്നു. എന്താ, ഈ മാററത്തിനുള്ള കാരണം?'' കാപ്പി കഴിക്കുന്നതിനിട യിൽ, രാധയുടെ മുഖത്തു നോട്ടമുറപ്പിച്ചു് സുധാകരൻ ചോദിച്ചു. നർമ്മരസം അയാളുടെ മുഖത്തു കളിയാടി.

''വേലയെടുക്കാനുള്ള മടി!''—പുഞ്ചിരിതൂവിക്കൊണ്ടു് രാധ പറഞ്ഞു.

''അതാണോ, അതോ തന്നെക്കാത്തു് ഒരാൾ ഇരിപ്പുണ്ടെന്ന വിചാരമോ?''

''വീട്ടിലിരിക്കുന്നവരെക്കുറിച്ചു വിചാരമുണ്ടെന്നർത്ഥം!''

അവൾ കപ്പു വാങ്ങാൻ കൈ നീട്ടി.

''കാപ്പി കുടിച്ചു തീർന്നില്ല.''

''രണ്ടുതുടം കാപ്പി അകത്താക്കാൻ എത്രനേരം വേണം?''

''കാപ്പി മാത്രമായാൽ സമയം വേണ്ടാ! അതിന്നിടയിൽ മധുരം മററുപലതും ആസ്വദിക്കുന്നുണ്ടു്.''

''അതെന്താ ആ മധുരം?''—അവരം സുധാകരൻെറ അടുത്തേക്കു് അല്പംകൂടി നീങ്ങിനിന്നു.

''പുഞ്ചിരിക്കുന്ന മധുരമാണു്! ഇതാ അടുത്തുനില്ക്കുന്നു.''—വിരൽകൊണ്ടു് അവളുടെ കവിളിൽ കുത്തി.

''ഇതിനു മധുരമുണ്ടെന്നു ഞാനറിഞ്ഞില്ല!''

''ഒരു പാത്രത്തിനും അതു വഹിക്കുന്ന മധുവിനെക്കുറിച്ചു ബോധമുണ്ടായിരിക്കുകയില്ല.

''കഷ്ടംതന്നെ! ബുദ്ധിയില്ലാത്ത പാത്രം!''

സുധാകരൻ പൊട്ടിച്ചിരിച്ചു്, രാധയുടെ കൈയിൽ കടന്നുപിടിച്ചു. അവരം തലതാഴ്ത്തിയെങ്കിലും സന്തോഷത്താൽ മുഖം വികസിച്ചതു് കുറഞ്ഞതോതിലേ മങ്ങിയ വെളിച്ചത്തിൽ കാണാൻ സുധാകരനു സാധിച്ചുള്ളു.

''വേലക്കാരൻ അങ്ങേവശത്തുണ്ടു്.''—രാധ പതുക്കെ പറഞ്ഞു.

''നിൻെറ അടുത്തു നില്ക്കുമ്പോരം ലോകത്തിൽ മററാരുമില്ലെന്നേ തോന്നാറുള്ളു!''

''അതു വലിയ അപകടമാണല്ലോ!''

''അപകടമൊന്നുമില്ല.''

''കളിക്കു് സമയവും സന്ദർഭവുമുണ്ടു്.''

''അതെനിക്കു് അറിഞ്ഞുകൂടായിരുന്നു. പഠിപ്പിച്ചതിനു നന്ദി!''

പരിഭവംനടിച്ചു നിന്ന രാധ വിഷയംമാററുന്നതുപോലെ പറഞ്ഞു: ''വെള്ളത്തിൻെറ ചൂടാറും, വേഗം പോയി കുളിച്ചില്ലെങ്കിൽ!''

''അപ്പോരം, ഞാൻ കുളിക്കണം, അല്ലേ?''

''വേണം.''

''ഭവതിയുടെ ആജ്ഞ ഇതാ, ഈ ദാസൻ, ശിരസാവഹിക്കുന്നു!'' തലതാഴ്ത്തി, ഉപചാരം പ്രകടമാക്കുന്നമട്ടിൽ അഭിനയിച്ചു് സുധാകരൻ നിന്നു.

''നേരം എത്രയായെന്നാ വിചാരം?''

''എത്രയായാലെന്താ?''

''അത്താഴം തണുക്കും.''

''തണുത്താലും രുചിഭേദം വരുകയില്ലെന്നു വിശ്വാസമുണ്ടു്.''

''ഞാൻ ഇവിടെ നിന്നിട്ടല്ലേ അതുമിതും പറഞ്ഞു് അമാന്തിക്കുന്നെ?'' രാധ പോകാൻ ഭാവിച്ചു. എന്നാൽ പോയില്ല.

''എന്താ പോകാത്തെ?'' സുധാകരൻ ചിരിച്ചു. ''എനിക്കറിയരുതോ ഈ വിദ്യകളൊക്കെ!'''

''വിദ്യയൊന്നുമല്ല!''—രാധ നടന്നു.

സുധാകരൻെറ ചിരി അവിടെ പ്രതിധ്വനിച്ചു.

അത്താഴം കഴിക്കാൻ ഇരുന്നപ്പോഠം നേരം ഏതാണ്ട് ഒൻപതു മണി കഴിഞ്ഞിരുന്നു. എങ്കിലും ഒരു തിരക്കും അവർ പ്രദശിപ്പിച്ചില്ല. മനസ്സിൽ വന്നതൊക്കെ സംസാരവിഷയമായി. സംസാരത്തിനുവേണ്ടിയുള്ള സംസാരം എന്നതിൽക്കവിഞ്ഞു് അത്ഥമൊന്നും ആരോപിച്ചിരുന്നുമില്ല. ഒടുവിൽ വിഷയം രവീന്ദ്രനിൽ ചെന്നു നിന്നു.

''അപ്പോഠം രവീന്ദ്രൻ നിൻെറ നാട്ടുകാരനാണു്!'' വെറുതെ ഒരു നേരമ്പോക്കിനായി, മനഃപൂവ്വം സുധാകരൻ അങ്ങനെ പറഞ്ഞതാണു്. രാധയെ അലട്ടുവാൻവേണ്ടിയുള്ള ഒരു ലഘുവായ വിനോദം എന്നതിൽക്കവിഞ്ഞു് മററു ലക്ഷ്യമൊന്നുമുണ്ടായിരുന്നുമില്ല.

എന്നാൽ അതു കേട്ടപ്പോഠം രാധ ഞെട്ടി. അകത്തെ പരിഭ്രമം ഒതുക്കുവാൻ മനഃപൂവ്വം ശ്രമിച്ചു.

''ഇതു് ആരാ പറഞ്ഞെ?'' മുഖം കുനിച്ചു് രാധ ചോദിച്ചു.

''ആരെങ്കിലുമാകട്ടെ! കാര്യം ശരിയാണോ?''

രാധ ഒന്നും മിണ്ടിയില്ല.

വിവരം സുധാകരൻ എങ്ങനെയാണു മനസ്സിലാക്കിയതു്? രവീന്ദ്രനിൽനിന്നുതന്നെയാണോ? ഇതു മാത്രമേ മനസ്സിലാക്കിയിട്ടുള്ളോ? അതോ, മററു വിവരങ്ങളും അദ്ദേഹത്തിൻെറ അറിവിൽ പെട്ടോ? അറിയാനിടയായ വസ്തുതകഠം ശരിയായ വസ്തുതകളാണോ? അതോ, കെട്ടിച്ചമച്ചു്, ഊതിവീർപ്പിച്ച മററു വിവരങ്ങഠം വല്ലതും അറിയാൻ ഇടവന്നിട്ടുണ്ടോ?

രാധ വിവശയായി. മുഖം കുനിച്ചു് ഇരുന്നു.

''കുട്ടൻപിള്ള പറഞ്ഞതാണു്.''—രാധയുടെ സംഭ്രമം കണ്ടപ്പോഠം സുധാകരനു നേരമ്പോക്കു തോന്നി.

''അയാഠം ഇതെങ്ങനെയറിഞ്ഞു?''—രാധ സംഭ്രമം അമത്തിക്കൊണ്ടു പതുക്കെ ചോദിച്ചു.

''അതെങ്ങനെയാ ഞാൻ അറിയുന്നെ?'' സുധാകരൻ നേരമ്പോക്കു വിടാതെ പറഞ്ഞു.

''അയാഠം എന്തോന്നു പറഞ്ഞു?''

''നീയെന്തിനാ അതൊക്കെ തിരക്കുന്നെ?'' സുധാകരൻെറ വാക്കുകളിൽ നീരസത്തിൻെറ ഛായ ഉണ്ടായിരുന്നോ? മററു വസ്തുതകഠം അറിയാവുന്നതു മനഃപൂവ്വം മറച്ചുപിടിച്ചു് തൻെറ സത്യസന്ധതയെ പരീക്ഷിക്കുകയാണോ? അതാണോ അദ്ദേഹത്തിൻെറ ലക്ഷ്യം? രാധയ്ക്കു് കടുത്ത സംശയം തോന്നി. കാര്യം തുറന്നു സമ്മതിക്കുന്നതാണു് ഉത്തമമായ വഴിയെന്നു് അവഠംക്കു തോന്നി.

''രവീന്ദ്രൻ എൻെറ നാട്ടുകാരൻതന്നെയാ. ഞങ്ങളുടെ അയലത്തുകാരൻ.''

''ഇതു് ഇത്രദിവസമായിട്ടും നീ പറഞ്ഞില്ലല്ലോ?'' ഒരു വലിയ കണ്ടുപിടുത്തം നടത്തിയ ആളെപ്പോലെ സുധാകരൻ ഇരുന്നു.

''അവനെ നേരത്തേ അറിഞ്ഞുകൂടേ?''

''അറിയാം.'' പറയരുതെന്നു കരുതിയെങ്കിലും അദ്ദേഹം ചോദിച്ചപ്പോൾ പറഞ്ഞുപോയി.

''ആറേഴദിവസം മുമ്പു്, സൽക്കാരത്തിനു് രവീന്ദ്രൻ വന്നപ്പോൾ ഒട്ടും പരിചയമില്ലാത്തവരുടെ മട്ടിലാണല്ലോ നീ പെരുമാറിയതു്?''

സുധാകരൻ എന്തു ലക്ഷ്യമാക്കിയാണു് ഇങ്ങനെ സംസാരിക്കുന്നതെന്നു് രാധയ്ക്കു തീരെ പിടികിട്ടിയില്ല. അവളുടെ നീരസം പെരുകി.

''ആണുങ്ങളെ കണ്ടാൽ വലിഞ്ഞുകേറി വർത്തമാനം പറയാൻ ഞാനൊരുക്കമല്ല.'' ദേഷ്യത്തിന്റെ ധ്വനി ഏറിയിരുന്നു അവളുടെ സ്വരത്തിൽ. രാധയുടെ പെരുമാററത്തിൽ വെറുപ്പും കോപച്ഛായയും വർദ്ധിച്ചതു് സുധാകരനു രസമുണ്ടാക്കി. അവളെ വിനോദപൂർവം അലട്ടുന്നതിൽനിന്നു പിൻമാറിയുമില്ല.

''എന്നാലും സ്വന്തം നാട്ടുകാരനെ, അതും അയലത്തുകാരനെ, വിദേശത്തുവച്ചു കാണുമ്പോൾ മിണ്ടാതിരിക്കുന്നതു യോഗ്യതയാണോ?''

''വലിഞ്ഞുകേറി വർത്തമാനംപറയാഞ്ഞതു് വല്യ യോഗ്യതയില്ലായ്മയാ!'' രാധയുടെ വാക്കുകളിൽ നിഷേധം പ്രതിധ്വനിച്ചു.

''നീയെന്തിനാ ക്ഷോഭിക്കുന്നെ?''—ചിരിച്ചുകൊണ്ടാണു് സുധാകരൻ ചോദിച്ചതെങ്കിലും, ഗൗരവം വിട്ടിരുന്നില്ല.'' സ്വന്തം നാട്ടുകാരനെ അയല്ക്കാരനായി വീണ്ടും കിട്ടിയതു നല്ലതല്ലേ?''

''നല്ലതോ ചീത്തയോ! എനിക്കറിഞ്ഞുകൂടാ.''

''അതെന്താ?'' സുധാകരൻ അവളെ ദേഷ്യംപിടിപ്പിക്കുകയായിരുന്നു അവളുടെ അസാധാരണമായ പെരുമാററം നേരമ്പോക്കിനു വകനല്കി.

''എന്തിനാ, ഇതൊക്കെ പറയുന്നെ?''

''ഭാര്യയോടു ഭർത്താവിനു് എന്താ പറഞ്ഞുകൂടാത്തതു്?''

''എന്തു വേണമെങ്കിലും പറഞ്ഞുകൊള്ളണം!'' അവൾ അവിടെ നിന്നില്ല.

സുധാകരൻ ഊറിച്ചിരിച്ചുകൊണ്ടിരുന്നു.

രാധയെ സംബന്ധിച്ചിടത്തോളം, അതു് ലഘുവായ കാര്യമായിരുന്നില്ല. അവൾക്കു പഴയ പശ്ചാത്തലത്തിലല്ലാതെ രവീന്ദ്രനെക്കുറിച്ചു ചിന്തിക്കുവാൻ വയ്യാ. അവളുടെ മനസ്സിൽ സംശയവും ഭീതിയും അതു വിതച്ചു. ക്ഷോഭമുളവാക്കിയ ഘട്ടം താണ്ടി, പ്രശാന്തമായ സങ്കേതത്തിൽ വിലയംപ്രാപിച്ചിരിക്കുന്ന ജീവിതത്തെ ഇളക്കിമറിക്കുന്നതിനു് അനുവദിക്കുവാൻ അവൾക്കു തീരെ താൽപ

ര്യമില്ല. ഇന്നു് അവരംക്കുള്ളതൊക്കെ വിലപ്പെട്ടതാണു്. അതൊക്കെ എങ്ങനെ വച്ചൊഴിയും?

രവീന്ദ്രൻെറ രംഗപ്രവേശം തികച്ചും അപ്രതീക്ഷിതമാണു്. കരുതിയിരിക്കുവാനുള്ള അവസരംപോലും അതു നല്കിയില്ല. അവൻെറ മനോഭാവം എന്തുതന്നെയായാലും, അവൻ അവരംക്കു തികച്ചും അന്യനാണു്. അപരിചിതനാണു്. അവളുടെ ജീവിതത്തിൻെറ വേലിക്കു പുറത്തുനില്ക്കേണ്ട ഒരു മനുഷ്യൻ. അയാളെ അകത്തേക്കു ക്ഷണിച്ചിരുത്തി വിപത്തുകളും വിഷമങ്ങളും വരുത്തുവാൻ സാധ്യമല്ല.

സ്വന്തം നാട്ടുകാരനായ, അയൽക്കാരനായ, ഒരുത്തൻെറ കാര്യങ്ങരം ചോദിച്ചപ്പോരം, ഇത്രയധികം ക്ഷോഭം പ്രദർശിപ്പിക്കുവാൻ രാധ ഒരുങ്ങിയതു് എന്തുകൊണ്ടാണ്? വെറും നേരമ്പോക്കിനുവേണ്ടി അതുമിതും പറഞ്ഞതായിരുന്നു. അതിൽ ഇത്ര വെറുപ്പു തോന്നാനുള്ള സംഗതിയെന്തിരിക്കുന്നു? അന്യദേശത്തെവിടെയെങ്കിലും വച്ചു്, സ്വന്തം ദേശക്കാരനെ, അതും അയൽക്കാരനെ, കണ്ടാൽ സാധാരണമായി സന്തോഷമല്ലേ തോന്നുക! എന്നാൽ ഇതിൽനിന്നു വിപരീതമായ നില ഇവരം സ്വീകരിച്ചിരിക്കുന്നതു്, എന്തു കാരണംകൊണ്ടാണു്? ജിജ്ഞാസയുടെ മുള ഹൃദയത്തിൽ അങ്കുരിച്ചു. നിർദ്ദോഷമായ നേരമ്പോക്കിൽനിന്നു്, ഹൃദയം സംശയത്തിൻെറ നിഴലിലേക്കു നീങ്ങി!...

അത്താഴം കഴിക്കുമ്പോരം അവർ വിശേഷിച്ചൊന്നും സംസാരിച്ചില്ല. സൗന്ദര്യപ്പിണക്കത്തിൽ കഴിയുന്നമാതിരിയായിരുന്നു രാധയുടെ പെരുമാററം.

ആഹാരം കഴിഞ്ഞു് സുധാകരൻ സ്വീകരണമുറിയിൽ വെറുതെയിരുന്നു. സിഗരററ് കത്തിച്ചു് ഒന്നുരണ്ടു പുക വലിച്ചു.

അത്താഴം തീർന്നാൽ ആവുന്നത്ര വേഗം രാധ അയാളുടെ അടുത്തെത്തിക്കൂടുകയാണു പതിവു്. നർമ്മഭാഷണത്തിലേർപ്പെട്ടു്, വൈവാഹികജീവിതത്തിലെ സുന്ദരമായ സൗമ്യഭാവങ്ങരം ആസ്വദിച്ചു് വിശ്രമസുഖത്തിൽ ആനന്ദമനുഭവിക്കുന്ന വേളകരം!...

വളരെനേരം സുധാകരൻ അവിടെ ഏകാകിയായിട്ടിരിക്കുവാൻ ഇന്നു നിർബ്ബന്ധിതനായി. സിഗരററ് മുഴുവൻ വലിച്ചുകഴിഞ്ഞിട്ടും, രാധയെ കണ്ടില്ല. അതു് അത്ര സന്തോഷകരമായ സംഗതിയായി തോന്നിയില്ല.

പിന്നെയും കാത്തിരുന്നു...

രാധ വന്നില്ല.

''രാധേ!''—സുധാകരൻ പരുഷമായ സ്വരത്തിൽ വിളിച്ചു.

അല്പം കഴിഞ്ഞു് അടുക്കളയിൽനിന്നു് അവരം അവിടേക്കു വന്നു. വന്നതു് സുധാകരൻ അറിഞ്ഞഭാവം നടിച്ചില്ല.

''എന്തിനാ വിളിച്ചെ?''—നീണ്ട നിശ്ശബ്ദതയ്ക്കു വിരാമമിട്ടുകൊണ്ടു് അവരം ചോദിച്ചു.

''വരാൻ!''

''എത്ര നേരമായിട്ട് ഇവിടെ വന്നു നില്ക്കുന്നു!''

''വന്നുനില്ക്കാനല്ല വിളിച്ചേ.''

''പിന്നെ?''

''ഇരിക്ക്.''

രാധ, സുധാകരന്റെ അടുത്തിരുന്നു. അവർ ഒന്നും മിണ്ടിയില്ല. നിമിഷങ്ങൾ നിശ്ശബ്ദതയിൽ മുങ്ങിമുങ്ങി മറഞ്ഞുകൊണ്ടിരുന്നു.

''എന്താ, ഒരു വ്യത്യാസം?''—സുധാകരൻ പരുഷമായി ചോദിച്ചു.

''എനിക്കൊന്നുമില്ല.''

''ഈ ഭാവവ്യത്യാസം?''

''എനിക്കില്ല.''

''പിന്നെ എനിക്കോ?''

''എന്തൊക്കെയോ മനസ്സിൽ വച്ചുകൊണ്ട്...''

''ആര്, ഞാനോ?''

''അതെ. എന്റെ മനസ്സിലൊന്നുമില്ല.''

''എന്റെ മനസ്സിലുണ്ടെന്നാണോ ധ്വനി?''—രാധയെ ദയവില്ലാതെ നോക്കി.

''ആരാണ് എന്തൊക്കെയോ മറയ്ക്കുന്നത്?''

''എനിക്ക മറയ്ക്കാനൊന്നുമില്ല.''—രാധ മുഖംതാഴ്ത്തി ഇരുന്നു.

''പിന്നെ രവീന്ദ്രന്റെ കാര്യം പറഞ്ഞപ്പോൾമുതൽ ഒരു നീരസഭാവം?''

''എനിക്കയാളെ ഇഷ്ടമല്ല.''

''ഇഷ്ടാനിഷ്ടങ്ങളൊന്നും ആരും ചോദിച്ചില്ല.''

''കുത്തിക്കുത്തി ഓരോന്നു ചോദിച്ചതിന്റെ അർത്ഥമോ?''

''അർത്ഥം വല്ലതുമുണ്ടോ എന്നറിയാൻ.''—വാശിപിടിക്കുന്ന മട്ടിൽ സുധാകരൻ പറഞ്ഞു.

''എന്തായിപ്പറയുന്നെ?''—അവൾക്ക സഹിച്ചില്ല.

''അല്ല! നാട്ടുകാരനായ ഒരുത്തനെ ഇത്ര ഉഗ്രതയോടെ വെറുക്കാൻ?...''

''കാരണം കാണുമായിരിക്കും.''—രാധയും വിട്ടില്ല.

''അതെന്തെന്നാ ചോദിക്കുന്നെ?''

''അതിനു് ആവശ്യമെന്തുണ്ടായി?''—രാധയുടെ ചോദ്യം കേട്ടപ്പോൾ സുധാകരനു വാക്കുമുട്ടി. അയാൾ എഴുന്നേററ് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. മുഖം പ്രസന്നമായിരുന്നില്ല.

''എന്നാൽ ഇനി ചോദിക്കുന്നില്ല. കണ്ടുപിടിച്ചുകൊള്ളാം''—സുധാകരൻ ഗൗരവത്തോടെ പറഞ്ഞു. രാധ ഇത്രയുമെത്തുമെന്നു പ്രതീക്ഷിച്ചില്ല.

''എന്തോന്നു കണ്ടുപിടിക്കുമെന്നാ ഇപ്പറയുന്നെ?'' പൊട്ടി ത്തെറിക്കുന്നമട്ടിൽ രാധ ഉറക്കെ ചോദിച്ചു—''എന്തോന്നു കണ്ടുപി ടിക്കുമെന്നാ?''

സുധാകരൻ വിസ്മയസ്തബ്ധനായി.

അയാളുടെ വിനോദം അതിരുകടന്നെന്നു തോന്നി.

കൈപ്പത്തികൾകൊണ്ടു മുഖം പൊത്തി രാധ വിങ്ങിവിങ്ങി ക്കരഞ്ഞു...

ഇന്നുവരെ രാധ കരയുന്നതു് അയാൾ കണ്ടിട്ടില്ല. അതു് ഹൃദയ ത്തെ സ്പർശിച്ചു.

''ഒന്നുകിൽ ഇതു് നിഷ്കളങ്കതകൊണ്ടുണ്ടായ രോദനമാണു്. അല്ലെങ്കിൽ എന്തൊക്കെയോ മറയ്ക്കുവാൻ മനഃപൂർവ്വമുള്ള പ്രയത്നമാ ണു്. ഏതാണിതു്?''—അയാളുടെ മനസ്സിലുയർന്ന ചിന്ത അതാ യിരുന്നു.

വിങ്ങിവിങ്ങിക്കരയുന്ന രാധയെ അവിടെ തനിച്ചാക്കിയിട്ടു് സുധാകരൻ മുററത്തേക്കിറങ്ങി. കുററാക്കൂററിരുട്ടു്. എങ്ങും ഒരു വെളിച്ചവും കാണാനില്ല. ആകാശത്തു നക്ഷത്രങ്ങൾപോലുമില്ല. ഇരുണ്ട മേഘംകൊണ്ടു് അവിടം മൂടിയിരിക്കുന്നു. ഇങ്ങനെ വെളിച്ച മില്ലാത്ത രാത്രിയുണ്ടോ?

എവിടെയെങ്കിലും ഒരു വെളിച്ചം കാണാൻ എന്തു കൊതിയാ ണു തോന്നുന്നതു്!

കുറച്ചുനേരം മുററത്തുലാത്തിയപ്പോൾ മനസ്സു് ശാന്തമായതു പോലെ തോന്നി.

തണുപ്പുള്ള കാററു് മന്ദമായി, നിശ്ശബ്ദമായി, വീശുന്നുണ്ടു്. ശരീരം തണുത്തു. മനസ്സും തണുത്തു.

മുറിയിൽ കയറിച്ചെന്നപ്പോൾ, രാധയെ അവിടെ കണ്ടില്ല.

പുറത്തേക്കുള്ള വാതിൽ അടച്ചു.

റാന്തൽവിളക്കെടുത്തു് കിടപ്പുമുറിയിലേക്കു ചെന്നു.

രാധ, മെത്തയിൽ കമഴ്ന്നു്, മുഖം തലയണയിൽ അമർത്തി കിടക്കുന്നു.

## 17. പുതിയ നാമ്പുകൾ

രവീന്ദ്രൻ അവിടെ വന്നു താമസിച്ചുതുടങ്ങിയശേഷം, ജീവി തത്തിൽ അനുഭവിച്ചിട്ടില്ലാത്ത സൗഖ്യം സർദാർജി കണ്ടെത്തി. ആൻഡമാനിൽ അയാൾ എന്നും ഒററപ്പെട്ട ഒരു മനുഷ്യനായിരു ന്നു. ജയിൽജീവിതവും, പിന്നെ കുറെയൊക്കെ സ്വാതന്ത്ര്യവും, ഒടുവിൽ തികച്ചും സ്വതന്ത്രനായിത്തീർന്നതും എല്ലാം പരാധീ നതകൾ പലതും ഉളവാക്കിയിരുന്നു. ഏകാന്തതയുടെ ഭാരം ഓരോ നിമിഷവും അയാളുടെ മനസ്സിൽ സമ്മർദ്ദം നല്കിവന്നു. സ്വപ്രയത്ന

ത്താൽ സമ്പത്തു വദ്ധിപ്പിച്ചു. അന്യരുടെ ഇടപെടലില്ലാതെ ജീവിച്ചു. എങ്കിലും ജീവിതം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം പൊള്ളയായിരുന്നു. ഏററവും വിലപ്പെട്ട ചില ഘടകങ്ങൾ അതിലില്ലെന്നൊരു തോന്നൽ സദാപി മനസ്സിൽ തങ്ങിനിന്നു. ഒഴിഞ്ഞു കിടക്കുന്ന വിശാലമായ ഒരു പ്രദേശത്തു്, ഒരു മൂലയിൽ കുടികെട്ടി ഒറ്റയ്ക്കു കഴിയുവാൻ നിർബ്ബന്ധിതനായിത്തീരുന്ന ഒരേകാന്തവാസിയെപ്പോലെയാണു്, എപ്പോഴും മനസ്സിൻെറ ഭാവം. സ്നേഹിതന്മാരുണ്ടു്, ഹിതകരങ്ങളായ കാര്യങ്ങൾ ചെയ്തുകൊടുക്കുന്ന സഹകാരികളുണ്ടു്. എന്നാൽ 'ഇതെൻേറതു്; എൻേറതു മാത്രം!' എന്നു പറയുവാൻ ഒരാളില്ല. അങ്ങനെ ഒരാളെ കണ്ടെത്തുവാനുള്ള ഹൃദയത്തിൻെറ ദാഹം എത്രയാണു്!

വാർദ്ധക്യം ഏറിവരുന്നു. അതോടെ ആ ആവേശം ഉഗ്രതയാർജ്ജിച്ചതല്ലാതെ ഒട്ടും ഒതുങ്ങിയില്ല. ആത്മാർത്ഥമായ സ്നേഹവും സകലവിധമായ പ്രതീക്ഷകളും ഒരു കേന്ദ്രത്തിൽ നിക്ഷേപിച്ചു്, സ്വയം മാറിനിന്നു ജീവിതം സാർത്ഥകമായി ഭവിച്ചുവെന്നു് ആശ്വസിക്കുവാൻ സാധിച്ചിരുന്നെങ്കിൽ! മനസ്സിൽ ഊറിയൂറി ശോകഭാവം വദ്ധിക്കുന്നു. മറെറാരു ഭാവത്തിനും വളരുവാനുള്ള അവസരം നല്ലാതെ അതു്, അനുക്രമമായി വദ്ധിക്കുന്ന മലവെള്ളംമാതിരി പെരുകുന്നു.

കുടുംബജീവിതത്തിൻെറ പ്രഭാതത്തിൽ, അന്ധകാരം ഒരുക്കിയ വിധി, അയാളെ ആൻഡമാനിലേക്കു വലിച്ചെറിഞ്ഞു. സകലവിധത്തിലും തകർന്ന മനസ്സും ശരീരവും ക്രമേണ സാധാരണനിലയിലേക്കു തിരിച്ചുവന്നതു്, നിർബ്ബന്ധപൂർവ്വം, മണ്ണുമായി മമത സ്ഥാപിച്ചപ്പോഴാണു്. സമ്പത്തു നേടാനോ, സമ്മാനം സമ്പാദിക്കുവാനോ ആയിരുന്നില്ല കൃഷിയിൽ ജീവിതത്തെ ലയിപ്പിച്ചതു്. നിത്യനൂതനമായ ചൈതന്യം, മനുഷ്യസ്പർശമേൽക്കാത്ത കന്നിമണ്ണിൽ രൂപംകൊള്ളുന്നതു കണ്ടപ്പോൾ ജീവിതത്തിനു പുതിയ മേഖലകൾ കണ്ടെത്തി. മററുതരത്തിൽ നഷ്ടപ്പെട്ട ആനന്ദം ഇവിടെ വേണ്ടുവോളം കൈവന്നു.

എന്നാൽ പ്രായം കൂടിക്കൂടി വന്നപ്പോൾ, ഹൃദയത്തിൻെറ പഴയ ദാഹം പെരുകിത്തുടങ്ങി. ഇതെല്ലാം എന്തിനു്? ആക്കുവേണ്ടി?... മറുപടി കിട്ടാത്ത ചോദ്യങ്ങൾ മുമ്പിൽ ഫണമുയത്തിനിന്നു് ആടുകയാണു്!...

ഈ സാഹചര്യത്തിലാണു് രവീന്ദ്രനെ സർദാർജി ആദ്യമായി കണ്ടുമുട്ടിയതു്. ആത്മാവുമായി ഒട്ടിച്ചേരുന്ന ചില വശ്യതകൾ അവനിൽ അദ്ദേഹം കണ്ടെത്തി. ഇതു മനസ്സിൻെറ വിഭ്രാന്തി വരുത്തിയ ഉപരിപ്ലവമായ വികാരമാണോ? അതിനു് സ്ഥായിയായ അടിസ്ഥാനമെന്തെങ്കിലുമില്ലേ? അതിനുള്ള അന്വേഷണത്തിനായി അദ്ദേഹത്തിൻെറ മനസ്സിൻെറ തീർത്ഥയാത്ര...

അയാളുമായി ആത്മബന്ധമുള്ള ചിലരുമായി, എന്തിനു്,

അയാളുടെ രാജിയുമായി എന്തൊരു രൂപസാദൃശ്യമാണ് രവീന്ദ്രനുള്ള തു്! എന്നാൽ രാജി ഇഹലോകവാസം വെടിഞ്ഞിട്ട് എത്ര സംവ ത്സരങ്ങളായി!

രവീന്ദ്രനെ കണ്ടശേഷം സർദാർജിയുടെ ചിന്ത പുനർജ്ജന്മത്തെ പ്പററി മാത്രമായിത്തീൎന്നു. പുനർജ്ജന്മമെന്നതു് ഒരു സത്യമാണെ ങ്കിൽ, അതു പ്രകൃതിയുടെ ഒരു നിയമമാണെങ്കിൽ, രാജി വീണ്ടും തന്നിലേക്ക് അടുത്തുവന്നിരിക്കുകയല്ലേ, രവീന്ദ്രനിൽക്കൂടി? അങ്ങ നെയായാൽ രവീന്ദ്രൻ, അയാളുടെ ആത്മാംശമാണ്. 'എൻേറതു മാത്രമാണ്'—എന്നു പറയുവാൻ ഒരാളെ കിട്ടിയെന്നു പറയാവുന്ന തല്ലേ?...

അയാളുടെ സന്നിധിയിലേക്കു രവീന്ദ്രൻ കടന്നുചെല്ലുമ്പോൾ, അവനുമായി എന്തെങ്കിലും സംസാരിക്കുമ്പോൾ, അവൻെറ പ്രവൃ ത്തികൾ ഒഴിഞ്ഞുനിന്നു വീക്ഷിക്കുമ്പോൾ, സർദാർജിയുടെ ഹൃദ യം ആവേശംകൊണ്ടു് അതിവേഗത്തിൽ സ്പന്ദിക്കും. രവീന്ദ്രൻെറ മുഖത്തു നോട്ടമുറപ്പിക്കുമ്പോൾ, ഹൃദയത്തിൽ മായാതെനില്ക്കുന്ന രാജിയുടെ മുഖത്തേക്കു വിസ്മയാധീനനായി നോക്കുകയാണെന്നു തോന്നും! രാജിയെ ചുററിപ്പററിനില്ക്കുന്ന സ്മരണകൾ ഉണൎന്നു വിരി യും!... എന്തൊരനുഭൂതിയാണിതു്! അതിൽ ലയിച്ച് അവസാന മില്ലാതെ കഴിയുവാൻ എന്തൊരാഗ്രഹമാണു തോന്നുന്നതു്!...

ഒരുദിവസം സായാഹ്നത്തിൽ, കുശലം തിരക്കാനായി മമ്മതു ക്കായുടെ വീട്ടിലെത്തി. നാട്ടുകാര്യങ്ങളും മററും പറഞ്ഞു് അവർ ദീൎഘനേരമിരുന്നു.

''ആട്ടെ, മമ്മതുക്കാ! ഒരു കാര്യം ചോദിക്കട്ടെ?'' സർദാർജി താൽപര്യപൂർവ്വം നോക്കിക്കൊണ്ടു ചോദിച്ചു.

''അതിനു് അനുവാദമെന്തിനു്? ചോദിക്കു!'' മമ്മതുക്കാ ചിരിച്ചു.

''പുനർജ്ജന്മത്തെക്കുറിച്ച് മമ്മതുക്കായുടെ അഭിപ്രായമെന്താ?''

അതു കേട്ടപ്പോൾ മമ്മതുക്കാ ഊറിയൂറി ചിരിച്ചു. സർദാർജിയു ടെ അത്യുത്സാഹത്തിൽ തണുത്തവെള്ളം വീണതുപോലെ, പകച്ച് അദ്ദേഹം ഇരുന്നു.

''സർദാർജി തത്വചിന്ത എന്നുമുതലാ തുടങ്ങിയെ?'' ചിരിച്ചു കൊണ്ടു് മമ്മതുക്കാ ചോദിച്ചു.

മമ്മതുക്കായുടെ ചോദ്യം സർദാർജിക്കു തീരെ പിടിച്ചില്ല. മിണ്ടാതിരുന്നു.

''വയസ്സുചെല്ലുന്തോറും പരലോകചിന്തയാകും!'' നർമ്മഭാവം വിടാതെ മമ്മതുക്കാ പറഞ്ഞു. ''എന്തുണ്ടായി, പുനർജ്ജന്മത്തെക്കു റിച്ചാലോചിക്കാൻ?''

''ഒന്നുമില്ല. വെറുതെ ചോദിച്ചതാണ്.''—ആ വിഷയം മുമ്പോട്ടു കൊണ്ടുപോകുന്നതിൽ അൎത്ഥമില്ലെന്നു് അദ്ദേഹത്തിനു തോന്നി.

''സത്യം പറയട്ടെ, എനിക്കിതൊന്നുമറിഞ്ഞുകൂടാ!'' മമ്മതുക്കാ ചിരിച്ചുകൊണ്ടിരുന്നു.

അവിടെനിന്നു പോയതിനുശേഷവും സർദാർജിയുടെ മനസ്സിൽനിന്നു് ആ പ്രശ്നം മാഞ്ഞില്ല.

ആരോടു ചോദിച്ചാലും മറുപടികിട്ടാത്ത ചോദ്യവുംകൊണ്ടു് അദ്ദേഹം ജീവിച്ചു...

പറഞ്ഞിരുന്നതുമാതിരി തോമസ് അടുത്ത ബോട്ടിൽത്തന്നെ തിരിച്ചു രംഗത്തുവന്നു.

''ഇത്ര കണിശക്കാരനാണു ചങ്ങാതിയെന്നു് ഞാൻ കരുതിയിരുന്നില്ല.'' ബോട്ടിൽനിന്നിറങ്ങിവന്ന തോമസ്സിൻെറ കൈ പിടിച്ചു കുലുക്കി സർദാർജി പറഞ്ഞു.

''തോമസ് പറഞ്ഞാൽ പറഞ്ഞതാ!'' അഹംഭാവത്തോടെയാണു തോമസ് സംസാരിച്ചതു്.

''സാമാനങ്ങളൊക്കെ ഇറക്കി അവർ കൊണ്ടുവരട്ടെ.'' തോമസ്സിൻെറകൂടെ വന്നിരുന്നവരെ നോക്കി സർദാർജി പറഞ്ഞു. ''നമുക്കു വീട്ടിലേക്കു നടക്കാം.''

''അവക്കു് എല്ലാം അറിയാം.'' തോമസ് സമ്മതിച്ചു. ''അവർ എല്ലാം ഇറക്കിക്കൊണ്ടുവരും.''

''ഞാൻകൂടി ഇവിടെ നില്ക്കാം. ചേട്ടനും സർദാർജിയും പോകുക.''—രവീന്ദ്രൻ അഭിപ്രായപ്പെട്ടു.

തോമസ് പോയതിൽപ്പിന്നെ വല്ലാതെ ഉലഞ്ഞിട്ടുണ്ടെന്നു് രവീന്ദ്രനു തോന്നി. എന്തുണ്ടായി? ചോദിക്കണമെന്നു തോന്നിയെങ്കിലും ചോദിച്ചില്ല.

''എന്നാൽ സർദാർജീ, നമുക്കു നടക്കാം.'' തോമസ് സർദാർജിയെ നോക്കി. ''ങാ! പിന്നെ ഒരു വിശേഷം.'' രവീന്ദ്രനോടു തിരിഞ്ഞു് തോമസ് പറഞ്ഞു. ''നമ്മുടെ അയലത്തെ നൃ മരിച്ചു!''

''മരിച്ചു?''—രവീന്ദ്രൻ അറിയാതെ ഏററുചോദിച്ചു.

''അതെ. എലാൻെറ കല്യാണദിവസംതന്നെ അതും നടന്നു!''—അതു പറഞ്ഞപ്പോഴും തോമസ്സിൻെറ മുഖത്തു രക്തമയമുണ്ടായിരുന്നില്ല.

രവീന്ദ്രൻ പകച്ചുനിന്നു...

''എല്ലാം ഒരുദിവസം. ങാ! അതൊക്കെ പിന്നെ വിവരമായി പറയാം. നമുക്കു നടക്കാം.'' തോമസ്സും സർദാർജിയുംകൂടി സാവധാനത്തിൽ നടന്നുമറയുന്നതു നോക്കി രവീന്ദ്രൻ നിന്നു.

സാമാനങ്ങൾ ഇറക്കുന്നതും, കൈവണ്ടികളിൽ കയററുന്നതും നോക്കിനില്ക്കുകയായിരുന്ന രവീന്ദ്രൻെറ ചിന്ത മുഴുവൻ എലാനെക്കുറിച്ചും, ആ വയോവൃദ്ധനെപ്പററിയും ആയിരുന്നു. സാധുവായ ആ മനുഷ്യൻെറ രൂപം മനസ്സിൽനിന്നു മായുന്നില്ല.

എലാൻ... അവളുടെ സ്ഥിതിയെന്തു്? വിവാഹിതയായ അവഠം പോർട്ട്ബ്ലയറിൽത്തന്നെയുണ്ടോ?...

ക്രമേണ രവീന്ദ്രൻ സ്വയം അവനിലേക്കുതന്നെ മടങ്ങി...

അവന്റെ ജീവിതത്തിൽ, അവാച്യമായ ചലനങ്ങഠം സൃഷ്ടിച്ച രണ്ടു വനിതകളുണ്ടു്—രാധയും എലാനും.

എന്നാൽ രണ്ടുപേരും ഹൃദയത്തിൽ കുറെ കണ്ണുനീരുകഠം നല്കിയ ശേഷം മററു പുരുഷന്മാരുടെ മുതലായിത്തീൎന്നു. കണ്ടുമുട്ടുന്നതു് ഇങ്ങനെ പിരിയുവാൻവേണ്ടി മാത്രമാണോ? സ്നേഹിക്കുന്നതു് വേദനയുടെ മുദ്ര സിദ്ധിക്കുവാനാണോ?

എലാൻ അപ്രാപ്യമായ സങ്കേതങ്ങളിലേക്കു് ഒഴിഞ്ഞു പോയോ?

രാധ അന്യന്റെ അധീനത്തിലാണെങ്കിലും ഇന്നു സമീപത്തു തന്നെ എത്തിയിരിക്കുന്നു. അടക്കാനാവാത്ത അടുപ്പം അവളോടു തോന്നുന്നുണ്ടു്. എന്നാൽ എന്തെന്നില്ലാത്ത മടുപ്പും അതോടൊപ്പമില്ലേ?

കഴിഞ്ഞദിവസങ്ങളിൽ എത്രതവണയാണു് സുധാരകനെ കണ്ടുമുട്ടിയിട്ടുള്ളതു്! എത്രതവണ അയാഠം അവനെ അയാളുടെ വീട്ടിലേക്കു ക്ഷണിച്ചു! എന്നാൽ ഓരോ ഒഴിവുകഴിവുകഠം പറഞ്ഞു് ഒഴിയുവാൻ എത്ര പണിപ്പെട്ടു! എന്തുകൊണ്ടു് അയാളുടെ ക്ഷണം സ്വീകരിച്ചു് അവിടേക്കു പോകുവാൻ തയ്യാറാകുന്നില്ല? അവിടെ പോയാൽ, പഴയ കാമിനിയുടെ മുഖം കണ്ടു് ആനന്ദിക്കുവാനുള്ള അവസരമെങ്കിലും ഉണ്ടാകുകയില്ലേ? അന്യന്റെ ഭാര്യയാണെങ്കിലും, അവളെ ഒരു കാമുകിയായി ഹൃദയത്തിലെ ശ്രീകോവിലിൽ പ്രതിഷ്ഠിച്ചുകൂടേ?

''നമുക്കു പോകാം!'' വണ്ടിയിൽ സാമാനങ്ങഠം നിറച്ചുകഴിഞ്ഞപ്പോഠം വേലക്കാരിൽ ഒരാഠം അവനോടു പറഞ്ഞു. അപ്പോഴാണു് സ്ഥലകാലബോധം ഉളവായതു്.

നേരം എത്ര വൈകിയിരിക്കുന്നു!

വണ്ടികഠം വലിച്ചുകൊണ്ടു വേലക്കാർ മുമ്പേ നടക്കുകയാണു്. മൗനസാക്ഷിയെപ്പോലെ രവീന്ദ്രൻ അവരെ അനുഗമിച്ചു. തലകുനിച്ചു്, ചിന്താമഗ്നനായി അവൻ നടന്നു. ചുററുമുള്ള കാര്യങ്ങളൊന്നും ബോധമണ്ഡലത്തിൽ കടന്നില്ല.

പുതിയ കെട്ടിടത്തിന്റെ മുമ്പിൽ എത്തിയപ്പോഴാണു് ദൂരമൊക്കെ താണ്ടിയ വിവരം ഓർമ്മിച്ചതു്.

വീടു തുറന്നിട്ടിരുന്നു.

വേലക്കാർ അവിടേക്കു സാമാനങ്ങളിറക്കി.

''അവർ അതെല്ലാം ഇറക്കിവയ്ക്കട്ടെ.'' സർദാർജിയുടെ സ്നേഹമസൃണമായ ശബ്ദം കേട്ടാണു് രവീന്ദ്രൻ ചിന്തയിൽനിന്നു പിന്നെ ഉണർന്നതു്. അവൻ തിരിഞ്ഞുനോക്കി. ''വരൂ! വന്നു കാപ്പി

കുടിക്കു. മററു കാര്യങ്ങരം പിന്നെ.'' സർദാർജി പറഞ്ഞു. അവനെ വിളിക്കുവാൻ അദ്ദേഹംതന്നെ എത്തിയിരിക്കുകയാണ്!

''ഡേവിഡിനെ പറഞ്ഞയച്ചാൽ മതിയായിരുന്നല്ലോ.'' രവീന്ദ്രൻ ചിരിച്ചുകൊണ്ട് സർദാർജിയെ നോക്കി.

''വല്ലാതെ ക്ഷീണിച്ചു, അല്ലേ?'' സർദാർജി അവൻെറ തോളിൽ തട്ടി. ''വരൂ.''

പിന്നെ തടസ്സമൊന്നും പറഞ്ഞില്ല. സർദാർജിയെ അനുഗമിച്ച് വീടു ലക്ഷ്യമാക്കി നടന്നു.

സ്വീകരണമുറിയിലേക്കു കയറിച്ചെന്നപ്പോരം, സുധാകരനും തോമസ്സും വർത്തമാനം പറഞ്ഞുകൊണ്ട് അവിടെയിരിക്കുന്നു.

''എല്ലാം എത്തി, അല്ലേ?'' സുധാകരൻ രവീന്ദ്രനെ നോക്കി.

''അതേ.'' രവീന്ദ്രൻ ചിരിച്ചു.

''കാപ്പി കഴിക്കു.'' സർദാർജി രവീന്ദ്രനെ നോക്കി പറഞ്ഞു.

''അവനെ കാപ്പി കുടിപ്പിക്കാൻ സർദാർജിക്ക് എന്തു താൽപര്യമാണ്!'' ഊണുമുറിയിലേക്കു നടക്കുന്ന രവീന്ദ്രനെ നോക്കി തോമസ് ചിരിച്ചു. ''എന്നെ ശ്രദ്ധിക്കാൻ ഇങ്ങനെ ആരെങ്കിലുമുണ്ടായിരുന്നെങ്കിൽ!''

''പാവം! വല്ലാതെ ക്ഷീണിച്ചിട്ടുണ്ട്.'' തോമസ്സിൻെറ അഭിപ്രായപ്രകടനം കേട്ടഭാവം നടിക്കാതെ സർദാർജി പതുക്കെ പറഞ്ഞു.

നൃവിൻെറ മരണത്തെക്കുറിച്ചു സുധാകരനോടു പറയുകയായിരുന്നു തോമസ്. ''അങ്ങനെ ആ അദ്ധ്യായം കഴിഞ്ഞു. പഴയകാലത്തിൻെറ ഒരു പ്രതിനിധികൂടി രംഗം വിട്ടു.'' ശോകച്ഛായ കലർന്ന സ്വരത്തിൽ തോമസ് പറഞ്ഞവസാനിപ്പിക്കുകയായിരുന്നു.

''ഇനിയും രംഗം വിടുവാൻ ചിലരുണ്ട്.'' സർദാർജി പതുക്കെ പറഞ്ഞു. ''നൃ മരിച്ചെങ്കിലും അയാളുടെ ജീവിതധാര തുടരുന്നുണ്ട്.''

''ശരിയാണ്.'' സുധാകരൻ ആലോചനാനിമഗ്നനായി പറഞ്ഞു.

രവീന്ദ്രൻ കാപ്പി കുടിച്ചശേഷം അവിടെ വന്നു.

''ഇയാരം ഒരു വലിയ നാണംകുണുങ്ങിയാ, കേട്ടോ തോമസ്സേ!'' രവീന്ദ്രനെ ഉന്നംവച്ചുകൊണ്ട് തോമസ്സിനോട് സുധാകരൻ പറഞ്ഞു. ''എത്രതവണ ഞാൻ വീട്ടിലേക്കു ക്ഷണിച്ചു! ങേഹേ! പോരെങ്കിൽ, എൻെറ ഭാര്യയുടെ അയൽക്കാരനുമാണ്, നാട്ടിൽ.''

''ഓ! അതു ഞാനറിഞ്ഞില്ലല്ലോ.'' തോമസ് അത്ഭുതത്തോടെ പറഞ്ഞു. ''ഒരു കാര്യം! നാട്ടുകാരനാണെങ്കിൽ, സൂക്ഷിച്ചോണ്ണം!'' അവർ ചിരിച്ചു. എന്നാൽ രവീന്ദ്രനു വിനോദിക്കുവാനുള്ള വിഭവം അതിൽനിന്നുളവായില്ല. നിർദ്ദോഷമായ വിനോദമായിരുന്നെങ്കിലും അതു് രവീന്ദ്രൻെറ മനസ്സിൽ തട്ടി.

''വീട്ട വിട്ട്' അന്യനാട്ടിൽ കഴിയുമ്പോഴുള്ള വിഷമതകം എനിക്കറിയാം. ചിലപ്പോഴൊക്കെ, കുടുംബത്തിന്റെ കുളർമ്മയുള്ള നിഴലിൽ നില്ക്കുവാൻ സൗകര്യംവരുന്നതു് ഒരു സുഖമാണു്. അതു കൊണ്ട വിളിക്കുന്നതാ.'' സുധാകരൻ വിശദീകരിച്ചു.

അവർ എല്ലാവരുംകൂടി കടയ്ക്കുള്ള കെട്ടിടത്തിലേക്കു പോയി.

സാമാനങ്ങൾ മിക്കതും യഥാസ്ഥാനങ്ങളിൽ ഒരുക്കിക്കഴിഞ്ഞു. പോർട്ട്ബ്ലയറിൽനിന്നു വന്ന രാമനും ജോർജ്ജും പരിചയമുള്ളവരായിരുന്നതിനാൽ കടയിലെ സാമാനങ്ങൾ വേണ്ടവണ്ണം വയ്ക്കുവാൻ അമാന്തമുണ്ടായില്ല.

തെക്കുപടിഞ്ഞാറേ മുറി ഒഴിച്ചിട്ടിരുന്നു.

''ഇതു് എന്റെ താമസത്തിനാ.''— രവീന്ദ്രൻ പറഞ്ഞു.

''അതു നന്നായി.''— തോമസ് ചിരിച്ചു.

''ഇല്ല.'' സർദാർജിയുടെ പരിഭവം കേട്ട തോമസ് തിരിഞ്ഞു മുഖത്തേക്കു നോക്കി. ''തീരെ നന്നായില്ല.''— സർദാർജി ആവ ർത്തിച്ചു. ''രവീന്ദ്രൻ എന്റെകൂടെ താമസിച്ചാൽ മതി.'' ആ വാക്കുകളിൽ അലംഘനീയമായ ആജ്ഞാശക്തി ഉണ്ടായിരുന്നില്ലേ?

''ആ വീടും ഈ വീടും ഒന്നുതന്നെയല്ലേ?''— തോമസ് പതുക്കെ പറഞ്ഞു.

''അതെ. അവിടെ താമസിക്കാം.'' അതിനെപ്പററി മറെറാന്നും പറയേണ്ടതില്ലെന്നു് സർദാർജിയുടെ മുഖം തെളിയിച്ചു.

''സർദാർജിക്കു് ഒരു പ്രാരബ്ധം...''— രവീന്ദ്രൻ പറഞ്ഞു തുടങ്ങി.

''വേണ്ടാ! അതിനെപ്പററി ഒന്നും പറയണ്ടാ. എന്റെകൂടെ താമസിക്കണം.'' ഒരു ശിശുവിന്റെ നിർബ്ബന്ധബുദ്ധിയാണു് വയോവൃദ്ധനായ അദ്ദേഹം പ്രദർശിപ്പിച്ചതു്. എന്താണു പറയുക?

''അതു് എനിക്കു സുഖമാണു്. എന്തെന്നില്ലാത്ത സുഖം!'' ആത്മഗതംപോലെ, രവീന്ദ്രന്റെ മുഖത്തു കണ്ണുറപ്പിച്ചുകൊണ്ടു്, ആരോടെന്നില്ലാതെ പറഞ്ഞു.

പിന്നെ അതിനെപ്പറ്റി സംസാരിച്ചിട്ട ഫലമില്ലെന്നു് രവീന്ദ്രനും തോമസ്സിനും തോന്നി.

നേരം സന്ധ്യയാകാറായി.

തോമസ്സിന്റെ കൈയ്ക്കുപിടിച്ചു്, മുററത്തിറങ്ങി സുധാകരൻ പറഞ്ഞു: ''തോമസ്സേ! ഒരു കാര്യം പറയാനുണ്ടു്.''

''അതെന്താ, ഇത്ര സ്വകാര്യം?''

''എന്റെ കാര്യമല്ല. എങ്കിലും എനിക്കു താൽപര്യമുള്ളതാ.''

''ഓഹോ! പറ.''

''നമ്മുടെ കുട്ടൻപിള്ളയെ അറിയുകയില്ലേ?''

''അറിയാം.''

''അയാളുടെ രണ്ടാമത്തെ മകളുടെ കാര്യമാ.''

''മൂത്ത മകളെക്കുറിച്ചു കേട്ടിട്ടുണ്ടു്.''

''ഇവൾക്ക പഠിക്കാൻ ഇവിടെ സൗകര്യമില്ല. വെറുതെ വീട്ടിൽ നില്ക്കുകയാ.''

''അതിനു്?''

''അവളെ കടയിൽ...''

''കടയിലോ?''

''നിർത്തിക്കൂടേ?''

''ഒരു പെൺകുട്ടിയെ?...''

''മിടുക്കിയാ! കുറച്ചുനാൾ ഇവിടെ നിർത്തിയാൽ നന്നായിരിക്കും.''

''ഒരു ചെറുപ്പക്കാരിയെ?...''

''അങ്ങനെ വിചാരിക്കാനെന്തിരിക്കുന്നു? പെൺകുട്ടികൾ ആണുങ്ങളുള്ളിടത്തെ വേല ചെയ്യുന്നതു് അപൂർവമാണോ?''—തോമസ്സിൻെറ ആശങ്ക മനസ്സിലാക്കിയ സുധാകരൻ പറഞ്ഞു.

''അതുകൊണ്ടുള്ള ഏടാകൂടങ്ങൾ...''—തോമസ് സംശയിച്ചു.

''സംശയിക്കാനെന്തിരിക്കുന്നു? രവീന്ദ്രൻ പാകതയുള്ള ചെറുപ്പക്കാരനാണെന്നാ എൻെറ വിശ്വാസം.''

''അതു ശരി. എന്നാലും... പ്രതീക്ഷിക്കാത്ത കുഴപ്പങ്ങൾ ഉണ്ടായാൽ?...''

''അങ്ങനെയൊന്നും ഉണ്ടാകത്തില്ല.''

''ഉണ്ടായിക്കൂടെന്നില്ല.''

''കുട്ടൻപിള്ള എന്നോടു നിർബ്ബന്ധമായി പറഞ്ഞതാണു് തോമസ്സിനോടു് ഇക്കാര്യം ചോദിക്കണമെന്നു്.''

''ങാ! നമുക്ക കാര്യമായി ആലോചിക്കാം.''

''ആലോചിച്ചോളൂ. പക്ഷേ, ഇതു ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു.''

സുധാകരൻെറ നിർബ്ബന്ധം ഉണ്ടാകുമെന്നു കരുതിയതല്ല. തോമസ് ചിന്താധീനനായി നിന്നു.

''ഏതായാലും നാലഞ്ചു ദിവസം കഴിഞ്ഞേ കട തുറക്കൂ. അതിനുമുമ്പു തീരുമാനിക്കാം.''

പകൽവെളിച്ചം പരാജയംസമ്മതിച്ചു രംഗം ഒഴിഞ്ഞുകൊടുക്കുന്ന ബദ്ധപ്പാടിലായിരുന്നു.

''ഞാൻ കച്ചേരിയിൽനിന്നു നേരേ ഇങ്ങോട്ടു വന്നതാ. ഇനി വീട്ടിലേക്ക പോകണം. രാധ തനിച്ചേയുള്ളൂ. വേലക്കാരൻ ഇന്നു് എവിടോ പോകുന്നെന്നു പറഞ്ഞു.'' യാത്രപറയുന്നമട്ടിൽ പറഞ്ഞു.

''പെമ്പറന്നോരെപ്പററി വല്യ ആകാംക്ഷയാണല്ലോ തനിക്കു്!''—തോളിൽ തട്ടിക്കൊണ്ടു് തോമസ് ചിരിച്ചു.

അവർ, രവീന്ദ്രനും സർദാർജിയും നിന്നിടത്തേക്ക പോയി.

''എന്നാൽ, ഇപ്പോൾ ഞാനിറങ്ങട്ടെ.'' സുധാകരൻ യാത്ര പറഞ്ഞു.

സുധാകരൻ പറഞ്ഞ കാര്യത്തെപ്പററിയായിരുന്നു തോമസ്സിന്റെ ആലോചന. കുട്ടൻപിള്ളയോടോ മകളോടോ വിശേഷിച്ചൊരു വെറുപ്പുമില്ല. രവീന്ദ്രനെപ്പററി ആകാംക്ഷയുമില്ല. എങ്കിലും യൗവനയുക്തയായ ഒരു പെൺകുട്ടി കടയിൽ കഴിയുന്നതിനോട് എന്തോ താൽപര്യമില്ലായ്മ തോന്നുന്നുണ്ട്.

സന്ധ്യയായപ്പോഴേക്കു് കടയിലെ ജോലിയെല്ലാം കഴിഞ്ഞു. അവർ സർദാർജിയുടെ വീട്ടിലെത്തി.

സ്വീകരണമുറിയിൽ ഇരുന്നുകഴിഞ്ഞപ്പോഠം സർദാർജിയോടു തോമസ് പറഞ്ഞു: ''സർദാർജീ, ഒരഭിപ്രായം ചോദിക്കുകയാണ്.''

''ഉം?''—സർദാർജി അയാളെ നോക്കി.

''കടയിൽ നില്ക്കുവാൻ രണ്ടുപേരെ പോർട്ട്ബ്ലയറിൽനിന്നു കൊണ്ടുവന്നിട്ടുണ്ടല്ലോ?—രാമനും ജോർജ്ജും.''

''അതെ.''

''അതിൽ ഒരാളെ മതിയെന്നുവയ്ക്കാം. പിന്നെ വേറൊരാളെ ഇവിടന്നുതന്നെ എടുത്താലോ?''

''ധാരാളം മതി.''—സർദാർജി തലകുലുക്കി.

''ഒരു പെൺകുട്ടിയാ.''

''പെൺകുട്ടിയോ!''—സർദാർജി അത്ഭുതപ്പെട്ടു.

''അതെ.''

''അങ്ങനെ കിട്ടാനുണ്ടോ?''

''ഉണ്ട്. കുട്ടൻപിള്ളയുടെ മകഠം.''

''ങേ!''

''അതെ.''

''അയാഠം സമ്മതിക്കുകയില്ല.''

''സമ്മതിച്ചാൽ?...''

സർദാർജി ഒന്നും പറഞ്ഞില്ല. രവീന്ദ്രൻ ശ്രദ്ധാപൂർവ്വം തോമസ്സിനെ നോക്കി.

''എന്താ, ഒന്നും പറയാത്തെ?''

''അത്ഭുതം തോന്നുന്നു!'' സർദാർജി സത്യമാണു പറഞ്ഞതു്. രങ്കത്തെ ജീവിതവുമായി ബന്ധപ്പെടാതെ കഴിയുന്ന കുട്ടൻപിള്ള അയാളുടെ മകളെ കടയിൽ വേലക്കാരിയായി അയയ്ക്കുമോ?

''കുട്ടൻപിള്ളയ്ക്കു് ഇതിനു താൽപര്യമുണ്ട്. എനിക്കറിയാം!''

''എങ്ങനെ?''

''സുധാകരനെക്കൊണ്ടു ശുപാർശചെയ്യിച്ചിരിക്കുന്നു.''

''ങേ!'' സർദാർജിയുടെ വിസ്മയത്തിനു് അതിരില്ലായിരുന്നു. ''അങ്ങനെയാണെങ്കിൽ...

''എങ്കിൽ?...''

സംഭാഷണവിഷയത്തിൽ രവീന്ദ്രനും കൗതുകംതോന്നി. എങ്കിലും ഒന്നും മിണ്ടാതെ ഇരുന്നതേയുള്ളു.

''അതിന്ന കുഴപ്പമില്ല.''—സർദാർജി പറഞ്ഞു.

തോമസ് അല്പനിമിഷം ആലോചനയിലിരുന്നിട്ട് രവീന്ദ്രനെ നോക്കി: ''നിനക്ക് എന്തു തോന്നുന്നു?''

''എനിക്കു വിശേഷിച്ച് അഭിപ്രായമൊന്നുമില്ല. ചേട്ടന്റെ അഭിപ്രായംപോലെ...''

''ഇന്നത്തെക്കാലത്ത്, സ്വാഭിപ്രായമില്ലാത്തവരുണ്ടോ?'' തോമസ് ചിരിച്ചു.

''സർദാർജിക്കും വിസമ്മതം തോന്നുന്നില്ലെങ്കിൽ, ആ കുട്ടിയെക്കൂടി കടയിൽ നിർത്താം.'' വിധി പ്രസ്താവിക്കുന്നവിധത്തിൽ തോമസ് പറഞ്ഞു.

കുട്ടൻപിള്ളയുടെ പേരു കേട്ടപ്പോഠംമുതൽ രവീന്ദ്രനു മനസ്സിൽ മടുപ്പുതോന്നി. അയാളുടെ രൂപവും പെരുമാററവുമൊക്കെ വിപ്രതിപത്തിയുളവാക്കുന്നതായിട്ടാണ് അനുഭവം. മകഠം എങ്ങനെ? അതായിരുന്നു അവന്റെ ചിന്ത.

പിറേറന്നു ഞായറാഴ്ചയായിരുന്നു.

നേരം ഏതാണ്ട് പത്തുമണിയോളമായിട്ടുണ്ട്.

സർദാർജിയും തോമസ്സും രവീന്ദ്രനും വെറുതെ സംസരിച്ചുകൊണ്ടിരിക്കുകയാണ്.

മുററത്തെ മണലിൽ കാൽപ്പെരുമാററം കേട്ടു. രവീന്ദ്രൻ പുറത്തേക്കു ചെന്നു.

കുട്ടൻപിള്ളയും മകളും!...

രവീന്ദ്രനെ കണ്ടപ്പോഠം കുട്ടൻപിള്ള തുറന്നുചിരിച്ചുകൊണ്ട് വരാന്തയിലേക്കു ചെന്നു. അവർ രണ്ടുപേരുംകൂടി സ്വീകരണമുറിയിലേക്കു നടന്നു.

''എല്ലാവരുമുണ്ടല്ലോ!''—കൈകൂപ്പിക്കൊണ്ട് കുട്ടൻപിള്ള അവരെ നോക്കി.

''വരൂ! വരൂ!'' സർദാർജി എഴുന്നേററു സ്വാഗതം പറഞ്ഞു.

''എന്റെ മോളുകൂടിയുണ്ട്.''

''വിളിക്കൂ! വരട്ടെ.''—തോമസ്സാണ് പറഞ്ഞത്.

''മോളേ!'' കുട്ടൻപിള്ള വിളിച്ചു.

പതിനേഴു വയസ്സിൽ കൂടുതൽ കാണുകയില്ല. ചന്ദനംപോലെയുള്ള നിറം. ഒതുക്കമുള്ള ശരീരം. പൊക്കം കുറവെങ്കിലും കുറവായി തോന്നുകയില്ല. നീണ്ടു ചുരുണ്ട മുടി പകുതി പിന്നി ചുവന്ന റിബൺകെട്ടി പിറകിലിട്ടിരിക്കുന്നു. കെട്ടിയിരിക്കുന്നിടത്തു പകുതി വിടർന്ന പനിനീർപ്പൂവു തിരുകിയിട്ടുണ്ട്. സൗഷ്ഠവവും പ്രകാശവുമുള്ള നേത്രങ്ങഠം. ഭംഗിയുള്ള കവിഠത്തടം. ചുവപ്പിനേക്കാഠം കാളിമകലർന്ന അധരങ്ങഠം. നിഷ്കളങ്കത പ്രകടമാക്കുന്ന മുഖഭാവം. പരിഷ്കാരവും കുലീനതയും ദ്യോതിപ്പിക്കുന്ന വേഷം. ആർക്കും അവളോട് സന്മനോഭാവമേ പ്രത്യക്ഷത്തിൽ പ്രകടമാക്കാ

നൊള്ളു. ഒതുക്കത്തോടെ നടന്നു് സ്വീകരണമുറിയിലേക്കു വന്ന പ്പോഠം; അവർ സാകൂതം അവളെ നോക്കി.

അവഠം അവരെ വന്ദിച്ചു.

''ഇവിടെ ഇരിക്കൂ!''—സർദാർജി കസേര ചൂണ്ടിക്കാണിച്ചു പറഞ്ഞു.

''സാവിത്രിയെ സർദാർജി മുമ്പു കണ്ടുകാണും!''—കുട്ടൻ പിള്ള സർദാർജിയെ നോക്കി പുഞ്ചിരിച്ചു.

''നല്ല ഓർമ്മയില്ല.''

''തോമസ് ഇവിടെയുണ്ടെന്നറിഞ്ഞു.''— തോമസ്സിനെ നോക്കി കുട്ടൻപിള്ള പറഞ്ഞു.

''സുധാകരൻ പറഞ്ഞിരിക്കും?''

''അതെ! ഇന്നലെ സന്ധ്യയ്ക്കു കണ്ടു. മകളെ ഒന്നു പരിചയ പ്പെടുത്താമെന്നു കരുതി. ഇവളാണെങ്കിൽ ഇവിടെ വീടുവിട്ടു പുറ ത്തിറങ്ങാറില്ല. പള്ളിക്കൂടത്തിൽ പോകാൻ ഇവിടെ വഴിയു മില്ല.''

''അതൊക്കെ ഇവിടെ എങ്ങനെ സാധിക്കും?''—തോമസ് പറഞ്ഞു.

''വീട്ടിലിരുന്നു് അവഠം മുഷിഞ്ഞു. ഇനിയത്തെക്കാലത്തു് വീട്ടിലിരുന്നാൽ... അവിടെത്തന്നെയിരുന്നുപോകും! ആളുകളോടു് ഇടപഴകാനുംമററും പഠിക്കണമല്ലോ.''

''വേണം! ലോകപരിചയം വരണം.''

''അതെയതെ!''—കുട്ടൻപിള്ള സമ്മതിച്ചു.

''ഞങ്ങഠം, സുധാകരനും ഞാനും, ഇന്നലെ പറഞ്ഞതേയുള്ളു.''

സാവിത്രി കുട്ടൻപിള്ളയെ നോക്കി.

''അവളൊരു കൊച്ചുകുട്ടിയാ ഇന്നും. നിങ്ങളെല്ലാം നല്ലവരാ. അതുകൊണ്ടു്... കടയിൽ നിൽത്തുവാൻ ഞങ്ങഠംക്കു സന്തോഷമാ! പിന്നെ, അടുത്താണല്ലോ വീടു്. വരാനും പോകാനുമൊക്കെ സൗക ര്യമാണു്. വീട്ടിലിരുന്നു നരക്കുത്തില്ല എന്നൊരു ഗുണവുമുണ്ടു്.''

''ശരിയാണു്. എനിക്കു സന്തോഷംതന്നെ. സുധാകരൻ കാര്യ ങ്ങളെല്ലാം പറഞ്ഞു.''

''ജീവിതത്തിൽ ദുഃഖം വളരെ കണ്ടു. താങ്ങാനാവാത്ത ഭാരം തലയിലിരിക്കുന്നു. എനിക്കാണെങ്കിൽ... ങാ!... അതൊക്കെ എന്തിനു പറയണം?'' വിഷാദമേറിനില്ക്കുന്നമട്ടിൽ കുട്ടൻപിള്ള പറഞ്ഞു.

''കാര്യങ്ങഠം ഞങ്ങഠംക്കെല്ലാമറിയാം.''— തോമസ് പതു ക്കെ പറഞ്ഞു. ''ദുഃഖവും ഭാരവും ഇല്ലാത്തവർ ആരുണ്ടു് ലോക ത്തിൽ?—''

''ആരുമില്ല.''— ദീർഘനിശ്വാസംവിട്ടശേഷം കുട്ടൻപിള്ള തുട ന്നു: ''അക്കാര്യത്തിൽ ആരും ഒററയ്ക്കല്ല. എന്നാൽ അതുകൊണ്ടു് ഇളവുവരുമോ?''

''ഇല്ല. ദുഃഖത്തെക്കുറിച്ചു കൂടുതൽ ചിന്തിക്കുന്തോറും അതു് ഏറിക്കൊണ്ടിരിക്കും.''— സർദാർജി ഇടയ്ക്കു പറഞ്ഞു. ''അതിനെപ്പററി ഏററവും കുറച്ചു ചിന്തിക്കുക. അപ്പോഠം ആശ്വാസം വരും. ഇതാ എൻെറ അനുഭവം.''

രവീന്ദ്രൻ ഇടയ്ക്കിടെ സാവിത്രിയെ നോക്കുന്നുണ്ടായിരുന്നു. കുട്ടൻപിള്ളയോടു തോന്നിയ നീരസമൊന്നും അവളോടു തോന്നിയില്ല. മറിച്ചു് അവളോടു പെട്ടെന്നു് അടുപ്പം തോന്നുകയുംചെയ്തു. സൗന്ദര്യത്തേക്കാളധികം ഓമനത്തവും നിഷ്കളങ്കതയുമാണു് അവളിൽ കണ്ടതു്.

''സഹകരിക്കുവാൻ കൊള്ളാവുന്നവരിവിടെയില്ല.''— കുട്ടൻപിള്ള ആരോടെന്നില്ലാതെ പറഞ്ഞു.

ആരും അതു കാര്യമാക്കിയതുമില്ല.

''ഡേവിഡ്!'' സർദാർജി വിളിച്ചു. ''കുടിക്കാനെന്തെങ്കിലും കൊണ്ടുവാ.''

''ഇപ്പോഠം അതിനൊന്നും...'' കുട്ടൻപിള്ള പതുക്കെ ഉപചാരപൂർവ്വം പറഞ്ഞു. എന്നാൽ അതു മുഴമിപ്പിക്കുവാൻ സർദാർജി അവസരംകൊടുത്തില്ല.

''അതിഥികഠം വന്നാൽ ഉപചരിക്കാതെ വിടുന്നതു പതിവല്ല. പോരെങ്കിൽ, സാവിത്രി ഇവിടെ ആദ്യമല്ലേ വരുന്നതു്!''

ഡേവിഡ് വന്നു തലകാണിച്ചു.

''നല്ല നാരങ്ങാവെള്ളം!'' അവനെ നോക്കി സർദാർജി പറഞ്ഞു.

''ഞാൻ അടുത്ത ബോട്ടിൽ പോകും. പിന്നെ, ദാ ഇയാളാണു് ഇവിടത്തെ ആഠം!''— രവീന്ദ്രനെ നോക്കി തോമസ് പറഞ്ഞു.

സാവിത്രിയുടെ നോട്ടം രവീന്ദ്രനിൽ പതിച്ചു.

''എല്ലാം നല്ലനിലയിൽ നടക്കും.—'' കുട്ടൻപിള്ള പ്രവാചകനെപ്പോലെയാണു സംസാരിച്ചതു്.

''അതാണു് ഞങ്ങളുടെയും പ്രതീക്ഷ.''— തോമസ്സിനു സന്തോഷം തോന്നി. ''ബിസിനസ്സെന്നനിലയിൽ, എത്രമാത്രം ഓടുമെന്നറിഞ്ഞുകൂടാ. എങ്കിലും ഒന്നു നോക്കാം.''

''ഇവിടെ വന്നാൽ ഒററപ്പെട്ടുപോകുമെന്നു ഞാൻ പ്രതീക്ഷിച്ചതല്ല. സമുദായവും കുടുംബവും— ഒന്നും ഇവിടെയില്ല.'' കുട്ടൻപിള്ളയുടെ ഹൃദയത്തിൽ നിരാശ തികട്ടിനിന്നു.

''ശരിയാ, ഒരുതരത്തിൽ, ഇവിടെ കുറേ മനുഷ്യരേയുള്ളു. സമുദായവും കുടുംബവുമൊക്കെ ആരും പരിഗണിക്കാറില്ല''— തോമസ് പറഞ്ഞു. ''മനുഷ്യരും അവരുടെ കുറച്ചധികം പ്രശ്നങ്ങളും മാത്രം!'' താൻ പറഞ്ഞതു മററുള്ളവർ ശരിക്കു ധരിച്ചോ എന്നു തോമസ്സിനു സംശയം തോന്നി. ''നമ്മുടെ നാട്ടിൽ മനുഷ്യർ ചുമന്നുകൊണ്ടു നടക്കുന്ന വിഴുപ്പുകെട്ടുകഠക്കു് ഇവിടെ സ്ഥാനമില്ല. നായരായാലും ക്രിസ്ത്യാനിയായാലും ആരായാലും, സ്വദേശത്തു്

അവർ കെട്ടുന്ന വേലികരം ഇവിടെ നിലനിൽത്താറില്ല. വേലികരംക്കു് ഇവിടെ അർത്ഥമില്ലാതാകുന്നു. ഒരേ കുടുംബത്തിൽ ഹിന്ദുവിനെയും ക്രിസ്ത്യാനിയെയും മുഹമ്മദീയനെയും സിഖിനെയും എല്ലാം കാണാം. മറെറങ്ങും ഞാനിതു കണ്ടിട്ടില്ല. ആണും പെണ്ണും, ആണും പെണ്ണും എന്ന നിലയിൽത്തന്നെ പരസ്പരമറിയുന്നു. ബന്ധത്തിലേർപ്പെടുന്നു. മററുള്ള ചങ്ങലകരം അവർ പരിത്യജിക്കുന്നു.''—തോമസ് സ്വാനുഭവങ്ങളെ ആസ്പദമാക്കി വിശദീകരിക്കുകയായിരുന്നു. ''പഴയതിൻെറ ചവിട്ടേററു് ഉറപ്പുവന്ന മനുഷ്യക്കു് ഇതു് ഹൃദയവേദനയുണ്ടാക്കിയെന്നു വരും. സത്യത്തിൽ, മനുഷ്യൻ മനുഷ്യനായിത്തീരുകയാണിവിടെ. ആലോചിച്ചുനോക്കൂ! അതല്ലേ, നല്ലതു്?'' കുട്ടൻപിള്ളയെ ഉന്നംവച്ചാണു് തോമസ് ഇത്രയും പറഞ്ഞതു്.

കുട്ടൻപിള്ളയ്ക്കു കാര്യം മനസ്സിലാകാതിരുന്നില്ല. എങ്കിലും അതിനെക്കുറിച്ചു സംവാദത്തിലേർപ്പെടുവാൻ ഒരുങ്ങിയില്ല.

കുടിക്കാനുള്ള നാരങ്ങാവെള്ളം ഡേവിഡ് ടീപ്പോയിയിൽ കൊണ്ടു വച്ചു.

''ഇതു കുടിക്കുക. ആകെയൊന്നു തണുക്കും.'' സർദാർജി ചിരിച്ചുകൊണ്ടു പറഞ്ഞു് ഗ്ലാസ്സുകളിലേക്കു വെള്ളം പകൻു. ''ദാ, മോളേ, എടുത്തോളൂ.'' സാവിത്രിയെ നോക്കി സർദാർജി പറഞ്ഞു. ലജ്ജ തോന്നിയെങ്കിലും അതൊതുക്കി അവരം ഗ്ലാസ്സ് എടുത്തു. ''ഇവിടത്തെ നാരങ്ങയുടെ സ്വാദു് ഒന്നു വേറെതന്നെ.'' ഒരു ഗ്ലാസ്സ് നിറച്ചു വെള്ളം സർദാർജി കുട്ടൻപിള്ളയ്ക്കു കൊടുത്തു.

''സാവിത്രീ, ഒരുദിവസം നല്ല കുറെ കാളൻ സർദാർജിക്കു കൊടുക്കണം.'' തോമസ് സാവിത്രിയെ നോക്കി പറഞ്ഞു.

''എന്താ, ഈ കാളൻ?'' സർദാർജി ചോദിച്ചു.

''അതെന്താണെന്നു് സാവിത്രി തെളിയിക്കട്ടെ! വിശദീകരിച്ചിട്ടു കാര്യമില്ല.'' തോമസ് ചിരിച്ചു.

കുറേനേരംകൂടി കുശലം പറഞ്ഞശേഷം കുട്ടൻപിള്ളയും സാവിത്രിയും യാത്രപറഞ്ഞു.

''നല്ല കുട്ടി!'' അവർ പോയശേഷം സർദാർജി പറഞ്ഞു. അദ്ദേഹത്തിൻെറ അഭിപ്രായത്തോടെ രവീന്ദ്രനും സമ്മതം തോന്നിയെങ്കിലും പുറത്തു പ്രകടിപ്പിച്ചില്ല.

''സർദാർജിക്കു സമ്മതമായെന്നർത്ഥം! രവീന്ദ്രനോ? അവനാണല്ലോ അവളെ മേയ്ക്കേണ്ടതു്!'' രവീന്ദ്രൻെറ തോളിൽ തട്ടിക്കൊണ്ടു് തോമസ് ചിരിച്ചു. എന്നാൽ രവീന്ദ്രൻ വിശേഷിച്ചൊന്നും പറഞ്ഞില്ല.

'തരക്കേടൊന്നുമില്ല.' അവൻെറ ഹൃദയം പറഞ്ഞതു് മററാരും അറിഞ്ഞതുമില്ല.

''അപ്പോരം അതങ്ങനെയായി! ഞാൻ രാമനെ തിരിച്ചു കൊണ്ടുപോകാം. രവീന്ദ്രനും ജോർജ്ജും സാവിത്രിയുംകൂടി കട നടത്തട്ടെ.

ലാഭമുണ്ടായാൽ ഞാനെടുത്തോളാം. നഷ്ടമായാൽ അവർ ഏല്ക്കട്ടെ!''
തോമസ് ഉറക്കെ ചിരിച്ചു. സർദാർജിയും രവീന്ദ്രനും അതിൽ ഭാഗഭാക്കുകളായി.

## 18. ദുശ്ശങ്കയുടെ താഴ്‌വരയിൽ

സുധാകരൻെറ മനസ്സിൽ സംശയത്തിൻെറ കളുകം അവിടവിടെ മുളച്ചുതുടങ്ങി. രാധയുടെ പെരുമാററത്തിൽ വ്യക്തമായ ചില ഭാവവ്യത്യാസങ്ങരം ആരോപിക്കുവാൻ അവൻെറ ഉള്ളിൽ പ്രവണത വളർന്നു. മുമ്പുണ്ടായിരുന്ന പ്രസന്നത അവരംക്കില്ലെന്നൊരു തോന്നൽ. കലവറയില്ലാതുള്ള സ്നേഹപ്രകടനമില്ലെന്നൊരു സംശയം. പ്രസന്നമായ പ്രകാശത്തിൽ മഞ്ഞനിറം ഏറിവരുകയാണോ?

രാധയുടെ വിചാരവും അതുതന്നെയായിരുന്നു. സുധാകരൻ അവളോടു പഴയമട്ടിലുള്ള അടുപ്പം പ്രകടിപ്പിക്കുന്നുണ്ടോ എന്നു സംശയം തോന്നി. നേരമ്പോക്കുകരം പറഞ്ഞു് ഹൃദയത്തിൽ ഇക്കിളിയിളക്കിയിരുന്ന സ്നേഹപ്രകടനങ്ങരംക്കു് എന്തുകൊണ്ടു കുറവു വരുന്നു? എല്ലാം കുറഞ്ഞിരിക്കുന്നു എന്നൊരു തോന്നൽ വിട്ടുമാറുന്നില്ല. 'പോരാ, ഇത്രയും പോരാ!' എന്നു് സുധാകരൻെറ സൗമ്യപ്രകടനങ്ങരം കാണുമ്പോരം ഹൃദയം മന്ത്രിക്കുന്നു. 'മുമ്പു് ഇങ്ങനെയായിരുന്നില്ല. പഴയ ഹൃദയസൗകമാര്യം എന്തുകൊണ്ടു മങ്ങി?' അവളുടെ മനസ്സു് ശോകഭാരത്തോടെ ചില വേളകളിൽ ചോദിച്ചുതുടങ്ങി: 'എന്തുകൊണ്ടു് ഈ അകൽച്ച?'

സുധാകരൻ പുറത്തുപോയാൽ, ഏകാകിനിയായിത്തീരുന്ന രാധയ്ക്കു് ഇതേ ഒരു ചിന്തയുള്ളു. ദീർഘനേരം കണ്ണീരൊഴുക്കും. ഏകാന്തത ഹൃദയവ്യഥയെ വദ്ധിപ്പിക്കുവാനുള്ള രംഗമൊരുക്കി. ജോലിക്കാരനും പത്തരമണിയോടുകൂടി പോകും. മിണ്ടുവാൻപോലും ആരുമില്ല. മുമ്പു് ഇതൊന്നും ഒരു പ്രശ്നമായിരുന്നില്ല. ശങ്കയുടെ നിഴൽ വീണശേഷമാണു് ഏകാന്തതയുടെ ഭാരം പെരുകിത്തുടങ്ങിയതു്. ചിത്രത്തുന്നൽ നടത്തിയും അതുപോലെയുള്ള മററു കാര്യങ്ങരം ചെയ്തും കഴിഞ്ഞിരുന്നു. അവരംക്കു് അതിനൊന്നും ഇന്നു താൽപര്യമില്ല.

സുധാകരൻെറ ഓരോ പെരുമാററത്തിനും ഇന്നു് അവരംക്കൊരു വ്യാഖ്യാനമുണ്ടു്. അഞ്ചുമണിക്കു കച്ചേരിയിൽനിന്നു വരാറുള്ള സുധാകരൻ അല്പമൊന്നു് അമാന്തിച്ചാൽ, ഇതൊരു പതിവാണെന്നു് അവരംക്കു തോന്നും. സന്ധ്യകഴിഞ്ഞു്, അദ്ദേഹം മടങ്ങിവരുമ്പോരം, അവരംക്കു തോന്നും അദ്ദേഹം മനഃപൂർവ്വം അങ്ങനെ ചെയ്യുകയാണെന്നു്. സായാഹ്നമായാൽ പിന്നെ അവളുടെ നോട്ടം മുഴുവൻ നാഴികമണിയിലാണു്. അദ്ദേഹത്തിൻെറ വരവും കാത്തു് സ്വീകരണമുറിയിൽ മിണ്ടാതെ ചെന്നിരിക്കും. അസ്വാസ്ഥ്യത്തോടെ

നടക്കും. അഞ്ചുമണിയാകുമ്പോരം മുററത്തിറങ്ങി ഗേററ് തുറന്നുവ യ്ക്കും. വഴിയിലേക്കു കണ്ണുനട്ട് കാത്തുനില്പാണ് പിന്നെ. അസ്തമന മായാൽ ഹൃദയം ആകാംക്ഷകൊണ്ട് അതിവേഗം തുടിക്കുകയായി. ''എന്താണ് അദ്ദേഹം ഇത്രയുമായിട്ടും വരാത്തത്?'' ഹൃദയത്തി ൻെറ ചോദ്യത്തിനു് ബുദ്ധിക്കു പറയുവാൻ മറുപടിയില്ല.

ഇരുട്ടു വ്യാപിക്കുമ്പോഴേക്ക് അവരം തളർന്നുകഴിയും. അദ്ദേഹം വരുമ്പോരം ഒരായിരം ആവലാതികരം പറയണമെന്നു തീരുമാ നിച്ചു നില്ക്കും. ഒന്നു വന്നെങ്കിൽ...

ആഗ്രഹത്തോടെ, ആകാംക്ഷയോടെ, കാത്തിരിക്കും.

എന്നാൽ സുധാകരൻെറ നിഴൽപോലുമില്ല.

അവരം വീട്ടുപടിയിലിരുന്നു കണ്ണീരൊഴുക്കും.

ചുററിനും കൂററിരുട്ട്. അവരം ഭയന്നു. എന്തെന്നില്ലാത്ത ഭീതി! അടിസ്ഥാനം കണ്ടെത്താനില്ലാത്ത ഭീതി...

സ്വീകരണമുറിയിൽ ചെന്നു് വിളക്കിൻെറ തിരിയുയത്തി. വിളക്കിനുപോലും വേണ്ടത്ര വെളിച്ചം പോരെന്നു തോന്നി.

കിടപ്പുമുറിയിൽ ചെന്നു. അവിടെ കൊച്ചുമേശമേൽ പൂജയ്ക്കു് കൊളുത്തിവച്ചിരുന്ന നിലവിളക്ക് കരിന്തിരിയെരിയുന്നു. കരി ഞ്ഞ തിരിയുടെ ദുർഗ്ഗന്ധം ദുസ്സഹമായി അവിടെ നിറഞ്ഞുനില്ക്കുന്നു...

മേശവിളക്കിൻെറ തിരി ഉയത്തി. വെളിച്ചം പോരാ...

മടങ്ങി സ്വീകരണമുറിയിലെത്തിയപ്പോരം മുററത്തു കാൽ പ്പെരുമാററം കേട്ടു.

സുധാകരൻ മുറിയിലേക്കു കടന്നുവന്നു. അവരം അങ്ങോട്ടു ചെന്നു. എന്തൊക്കെയോ ചോദിക്കണമെന്നുണ്ട്. എന്നാൽ നാവു് അനങ്ങിയില്ല. തൊണ്ട വരണ്ടിരിക്കുന്നു.

''തനിച്ചായിപ്പോയി, അല്ലേ?'' സുധാകരൻ അവളുടെ മുഖ ത്തു നോക്കാതെ ചോദിച്ചു. അവളെന്തെങ്കിലും മറുപടി പറയുന്ന തിനു മുമ്പ് സുധാകരൻ പറഞ്ഞു: ''ങും! തനിച്ചിരിക്കാൻ പഠി ക്കുന്നതു നല്ലതാ.'' കാത്തുനില്ക്കാതെ അയാരം കിടപ്പുമുറിയിലേക്കു നടന്നു. രാധ അയാളെ അനുഗമിച്ചു.

''എവിടെയായിരുന്നു?'' കുപ്പായം മാറ്റിക്കൊണ്ടിരുന്ന സുധാ കരൻെറ തോളിൽ തൊട്ടുകൊണ്ട് അവരം ചോദിച്ചു.

''കച്ചേരിയിൽ.'' അവളെ ശ്രദ്ധിക്കാതെ അലക്ഷ്യമായി വിനോദരൂപത്തിൽ സുധാകരൻ പറഞ്ഞു.

''ഇത്രയും നേരമോ?''

''ങാ!''

''എന്നാലും?...''

''നേരത്തെ വന്നിട്ടെന്തു വേണം?''

''ഒന്നും വേണ്ടാ. വന്നാമതി.''

''കണ്ടോണ്ടിരിക്കണമായിരിക്കും?'' സുധാകരൻ വിനോദം വിട്ടില്ല.

''അതെ.''

''കാണാൻ കൊതിയുണ്ട്!'' അയാഠം മൃദുവായി ചിരിച്ചു.

''കൊതിയല്ല. ആർത്തി!''

സുധാകരനു വാക്കുമുട്ടി.

''എന്നെ, നേരേ ഒന്നു നോക്കിയിട്ട് എത്ര ദിവസമായി?'' ആവലാതിപ്പെട്ടുകൊണ്ട് അവഠം പറഞ്ഞു. ''മടുത്തോ?''

''മടുക്കുവാൻ വല്ല കാര്യവുമുണ്ടോ?''

''അതുതന്നെയാ ഞാനും ചോദിക്കുന്നെ?''

സുധാകരനു മറുപടി പറയാൻ കഴിഞ്ഞില്ല.

''മുമ്പില്ലാത്ത അകൽച്ച ഇപ്പോഴെങ്ങനെ വന്നു?'' ഗദ്ഗദത്തോടെ പറഞ്ഞിട്ട്, അവഠം സുധാകരൻെറ തോളിൽ കൈകഠം രണ്ടും അർപ്പിച്ച് മുഖത്തേക്കു നോക്കി.

''അകൽച്ചയൊന്നുമില്ല. ഉണ്ടെന്നു തോന്നുന്നതാ തെററ്!'' അയാഠം പറഞ്ഞു.

''ഉണ്ട്! അകൽച്ചയുണ്ട്.'' അവഠം ഊക്കോടെ പറഞ്ഞു. ''ഞാനെന്തു ചെയ്തു?''

''എനിക്ക് അകൽച്ച തോന്നുന്നില്ലല്ലോ.''

''ഞാൻ ഇപ്പോഴും അടുത്തു നില്ക്കുന്നതുകൊണ്ട്! അകലാത്തതുകൊണ്ട്! അററുകളഞ്ഞാലും ദാ, ഇവിടെ ഞാൻ ഇഴഞ്ഞുവന്നു കിടക്കും.'' അവഠം ഇരുന്ന്, പാദത്തിൽ മുറുകെ പിടിച്ചു. കണ്ണീരൊഴുക്കി.

''രാധേ!'' ദുസ്സഹമായി സുധാകരൻ ശാസനാരൂപത്തിൽ ഉറക്കെ വിളിച്ചു. ''നീ നാടകംകളിക്കുകയാണോ?'' സ്വരം പരുഷമായിരുന്നു.

''നാടകം കളിക്കാൻ എനിക്കറിഞ്ഞുകൂടാ.'' അവഠം വിങ്ങി വിങ്ങി പറഞ്ഞു. ''എന്നെ എന്തിനു വേദനിപ്പിക്കുന്നേ?''

''ഇതെന്തൊരു കഷ്ടമാ!''

''കഷ്ടമല്ല. മഹാപാപമാ! ഞാൻ ഒന്നുമറിയാത്ത പാവമാണ്.''

''വരാൻ അല്പം താമസിച്ചതിനു് ഇത്രയുമൊക്കെ വേണോ?''

''താമസിച്ചോളൂ! എത്ര വേണമെങ്കിൽ താമസിച്ചോളൂ! എന്നോടു പഴയതുപോലെ പെരുമാററുതോ?''

''എനിക്ക് എന്നും ഒരു പെരുമാററമേയുള്ളു. നീ മാറിയിരിക്കും! അതുകൊണ്ടു തോന്നുന്നതാ.''

''അയ്യോ! ഞാൻ മാറിയെന്നോ?''—അവഠം കരഞ്ഞു. ''എനിക്ക് എന്തു മാററം?'' അവഠംക്ക് അടക്കുവാൻ സാധിച്ചില്ല. ''എൻെറ മുഖത്തു നോക്കൂ...മുഖത്തു നോക്കിയിട്ടു പറയൂ!''

സുധാകരൻ തിരിഞ്ഞുനടന്നു് സ്വീകരണമുറിയിൽ വന്നു. രാധയുടെ ഏങ്ങിക്കരച്ചിൽ അടുത്ത മുറിയിൽ കേഠംക്കാമായിരുന്നു.

രാധയുടെ വികാരാവേശപ്രകടനം സുധാകരനെ കൂടുതൽ കലക്കു

കയാണു ചെയ്തതു്. സ്വന്തം നിരപരാധിത്വത്തെപ്പററി, നിതാന്ത സ്നേഹത്തെപ്പററി, നിരാക്ഷേപങ്ങളായ പെരുമാററത്തെപ്പററി, ഉറപ്പിച്ചുറപ്പിച്ചു്, ആവത്തിച്ചാവത്തിച്ചു്, അവരം പറയുമ്പോഴെല്ലാം, എന്തോ മറയ്ക്കുവാനുള്ള മൂടുപടം തുന്നുന്നതിനാണു് രാധ ശ്രമിക്കുന്നതെന്നു് സുധാകരനു തോന്നി. ആ തോന്നൽ ശക്തിപ്പെട്ടു. അടിസ്ഥാനമില്ലെങ്കിൽ, എന്തിനു് ഈ പരിശ്രമം? സംശയത്തെ ദൂരീകരിക്കുന്നതിനു പകരം, അതു കൂടുതൽ തഴപ്പിക്കുവാനാണു് ഇതൊക്കെ വഴിയുണ്ടാക്കിയതു്.

പൂവ്വജീവിതത്തിൽ മറച്ചുവയ്ക്കത്തക്കതായി വല്ലതു മുണ്ടോ ഇവരക്കു്? അതു് രവീന്ദ്രനുമായി ബന്ധപ്പെട്ടതു വല്ലതുമാണോ? ആണെങ്കിൽ അതെന്തു്?

രവീന്ദ്രനെ ആദ്യമായി രങ്കത്തു് വീട്ടിൽവച്ചു കണ്ടതുമുതൽ, അവൻെറ പേരു പറയുമ്പോരം, അവരം കടുത്ത മടുപ്പു പ്രദശിപ്പിക്കുന്നതു കണ്ടു. ഇതു തികച്ചും അസാധാരണമായ ഒരു മനോഭാവമായിട്ടാണു് അയാരം മനസ്സിൽ വ്യാഖ്യാനിച്ചതു്. ആ കേന്ദ്രബിന്ദുവിനെ ആസ്പദമാക്കിയാണു് അവൻെറ സംശയത്തിൻെറ പ്രപഞ്ചം രൂപംകൊണ്ടതും!

എന്തുതന്നെയായിരുന്നു മനസ്സിൻെറ പ്രതിഷേധമെങ്കിലും, രവീന്ദ്രനെ കണ്ടപ്പോഴ്, പിന്നീടും, അവനോടു് അസുഖവും വെറുപ്പും ഉണ്ടെന്നു തോന്നത്തക്കവിധത്തിൽ, പെരുമാറിത്തുടങ്ങിയതു തെററായിപ്പോയെന്നു് രാധയ്ക്കു ക്രമേണ ബോദ്ധ്യമായി. ഒന്നുമില്ലാത്തമട്ടിൽ പെരുമാറിയിരുന്നെങ്കിൽ, അയാളോടു വിരോധമാണെന്നു തോന്നാത്തവിധത്തിൽ പെരുമാറിയിരുന്നെങ്കിൽ, സംശയത്തിൻെറ താഴ്വരയിലേക്കു് അദ്ദേഹത്തെ നയിക്കുമായിരുന്നോ? ഇനി അതിനെക്കുറിച്ചു ചിന്തിച്ചിട്ടു ഫലമെന്തു്? വീശിക്കഴിഞ്ഞ നിഴലുകളെ നീക്കുവാൻ ഇനി വഴിയില്ല. ദുസ്സഹമായ ഈ ചുഴിയിൽനിന്നു് മോചനത്തിനു വഴിയെന്തു്? തുടങ്ങിയിട്ട ശൃംഖലാ പ്രവത്തനങ്ങളെ നിയന്ത്രിക്കുവാൻ എങ്ങനെ സാധിക്കും? ചെയ്ത തെററു് എത്ര നിസ്സാരമാണു്! എന്നാൽ അതു വളന്നു് ഭീമമായ, ഉഗ്രമായ, വേദനയുടെ പരമ്പര സൃഷ്ടിച്ചിരിക്കുന്നു. തിരിഞ്ഞു നടക്കുവാൻ സാധിക്കാത്തവണ്ണം മുമ്പോട്ടു പോയിക്കഴിഞ്ഞു. അദ്ദേഹത്തിൻെറ മനസ്സു് കളങ്കപ്പെട്ടു. ഇനി അതു ശുദ്ധിചെയ്തു് പൂവസ്ഥിതിയിലെത്തിക്കുവാൻ മാഗ്ഗമെന്താണു്?

ഇതു മാത്രമായിരുന്നു സകലനിമിഷങ്ങളിലും രാധയ്ക്കുള്ള ആധി. എന്തു പണിയിൽ ഏർപ്പെടുമ്പോഴും, പശ്ചാത്തലസംഗീതംപോലെ, ആ ചിന്തകരം അവളുടെ ഹൃദയത്തിൽ സ്ഥിതിചെയ്തു. താങ്ങായിട്ടോ തണലായിട്ടോ സ്വീകരിക്കുവാൻ ഒരാളില്ല. അച്ഛനും അമ്മയും അടുത്തുണ്ടായിരുന്നെങ്കിൽ, ഉപദേശിക്കുവാൻ ആത്മസുഹൃത്തുക്കരം ആരെങ്കിലുമുണ്ടായിരുന്നെങ്കിൽ...ഇന്നു് ഇവിടെ വീഴുന്ന കണ്ണുനീർ, അവരുടെ സന്നിധിയിലായിരുന്നെങ്കിൽ, ആശ്വസി

പ്പിക്കുവാൻ അവർ തുനിയുമായിരുന്നു. ഇങ്ങനെ ഒററപ്പെട്ടുപോയല്ലോ ഇവിടെ!

തലനാരിഴയെപ്പോലും ഭീമമായ മരത്തടിയുടെ രൂപത്തിൽ, പെരുക്കുന്നവിധം രാധയുടെ ചിന്ത വിഗതി പ്രാപിക്കുകയാണ്. അടക്കാനാവാത്ത ആധിയൊഴിഞ്ഞിട്ട് ഒരു നിമിഷവുമില്ല. എന്തു ചെയ്യുമ്പോഴും, 'അദ്ദേഹത്തിന് എന്തു തോന്നും' എന്നാണു ഭയം. കുപ്പായം നനച്ചു വിരിക്കുമ്പോൾ, ഇതു് അദ്ദേഹത്തിനു തൃപ്തിയാകുമോ എന്ന ചോദ്യം മനസ്സിൽ ഉയരും. പിന്നെയും അതെടുത്തു വെള്ളത്തിൽ ഉലച്ചു് ഉണങ്ങാനിടും. അതാ, അവിടെ ഒന്നുരണ്ടു പൊട്ടുകൾ! സംശയമായി. വീണ്ടും അലക്കു് ആവർത്തിക്കും. കാപ്പി തയ്യാറാക്കുമ്പോൾ നാലഞ്ചുതവണ രുചിച്ചുനോക്കും. അദ്ദേഹത്തിനു് ഇഷ്ടമാകുന്നവിധത്തിൽ മധുരമുണ്ടോ? മണമുണ്ടോ? ചൂടുണ്ടോ? അതോ തണുത്തുപോയോ? എന്തൊരു സംശയമാണ്! എന്തൊരാധിയാണ്! തന്റെ ചുററും അഗ്നി വിതറിക്കൊണ്ടു് തീക്ഷ്ണമായി നോക്കുന്ന കുറേ കണ്ണുകൾ!... എവിടെ തിരിഞ്ഞാലും ഭയപ്പെടുത്തുന്ന രംഗങ്ങൾ!...

ആധിയും ഭയവുംകൊണ്ടു് അവൾ കൂടക്കൂടെ വിയർത്തു തളരും. ശക്തി മുഴുവൻ ചോർന്നുചോർന്നു പോകുകയാണെന്നു തോന്നുന്നു. എഴുന്നേററു നടക്കുവാൻതന്നെ വയ്യാ.

സുധാകരൻ കച്ചേരിയിൽ പോയാൽ പിന്നെ, രാധ കിടപ്പു പിടിക്കും. കിടന്നുകഴിയുമ്പോൾ ചിന്ത കൂടുതൽ ശക്തിയാർജ്ജിക്കും. കണ്ണികൾ തൊടുത്തിത്തൊടുത്തി, അന്തമില്ലാത്ത ശൃംഖല മെനഞ്ഞുണ്ടാക്കും. സഹിക്കാനാവാതെവരുമ്പോൾ, തലയണയിൽ മുഖമമർത്തി ദീർഘനേരം കരയും...

നാട്ടുവെളിച്ചം യാത്രപറയുന്ന സായംസന്ധ്യ.

സുധാകരൻ കച്ചേരിയിൽനിന്നു മടങ്ങിവരുന്നു.

എത്ര നേരമായി ആകാംക്ഷയോടെ കാത്തിരിക്കുകയാണ് അവൾ! എന്നാൽ അദ്ദേഹത്തെ കണ്ടപ്പോൾ, സന്തോഷത്തേക്കാളേറെ സംഭ്രമമാണു തോന്നിയതു്. എന്താണു ചെയ്യേണ്ടതെന്നു് ഒരു ലക്ഷ്യവുമില്ല...ഭയം...സന്തോഷം...ആകാംക്ഷ...

അതാ, അദ്ദേഹം സ്വീകരണമുറിയിലേക്കു കടന്നുവന്നുകഴിഞ്ഞു. അടുത്തേക്കു ചെല്ലുവാൻ അടക്കാനാവാത്ത ആവേശമുണ്ടു്, എന്നാൽ പാദങ്ങൾ അനങ്ങുന്നില്ല. അങ്ങോട്ടു നയിക്കുന്നില്ല.

അടുത്തു ചെന്നാൽ അദ്ദേഹം കോപിക്കുമോ?...

ശാസിക്കുമോ?...

കാണുമ്പോൾ ഒരായിരം കാര്യങ്ങൾ പറയണമെന്നു് ആലോചിച്ചു വച്ചതാണ്. കണ്ടപ്പോൾ ഒരക്ഷരം കണ്ഠത്തിൽനിന്നു പുറത്തു വരുന്നില്ല.

അകാലമഴയേററു നനഞ്ഞു വാടിയ ഒരു പനിനീർപ്പൂവുപോലെ, ശോകം തങ്ങിനില്ക്കുന്ന മുഖം ഉയർത്തി, സുധാകരനെ നോക്കി ചിരിക്കുവാൻ അവരം ശ്രമിച്ചു...

''എന്താ, നിനക്കൊരു ക്ഷീണം?'' മുഖത്തിൻെറ വാട്ടം കണ്ടു് സുധാകരൻ അവളോടു ചോദിച്ചു.

''ഒന്നുമില്ല!'' അവരം നെടുതായി നിശ്വസിച്ചു. ഹൃദയം അതിവേഗം ത്രസിക്കുന്നു.

''അതല്ല.''—താടിക്കു പിടിച്ചു മൃദുവായി മുഖമുയർത്തി, അവളുടെ കണ്ണിലേക്കു നോക്കി.

''ഇപ്പോരം എൻെറ ക്ഷീണമെല്ലാം തീൎന്നു.'' അവരം പൊട്ടിക്കരഞ്ഞു.

അവളുടെ രൂപവും ഭാവവും കണ്ടു് സുധാകരൻെറ ഹൃദയത്തിൽ അനുകമ്പയോ, സ്നേഹമോ, വേദനയോ—അതെല്ലാം കലർന്ന ഭാവമോ—നിറഞ്ഞുനിന്നു.

''എത്ര ദിവസമായി എന്നെപ്പററി എന്തെങ്കിലും തിരക്കിയിട്ടു്! ചോദിച്ചിട്ടു്! ഇന്നു ഞാൻ തണുത്തു.'' സാരിത്തുമ്പുകൊണ്ടു കണ്ണുനീർ ഒപ്പി.

സുധാകരൻ മൃദുവായി ചിരിച്ചു. കുപ്പായം മാററാൻ കിടപ്പുമുറിയിലേക്കു നടന്നു.

കാന്തം നീങ്ങുമ്പോരം, അതിനോടൊപ്പം നീങ്ങുന്ന ലോഹംപോലെ രാധ അയാളുടെ പിറകെ നടന്നു.

അയാരം കുപ്പായം മാററുന്നതു്, ഒരു കൊച്ചു കുഞ്ഞിനെപ്പോലെ, അവരം നോക്കിനിന്നു.

എന്തോ പെട്ടെന്നു് ഓർമ്മവന്നതുപോലെ, രാധ അടുക്കളയിലേക്കു വേഗം പോയി.

കുപ്പായം മാററി സുധാകരൻ സ്വീകരണമുറിയിലേക്കു വന്നപ്പോരം രാധ കപ്പുമായി വന്നു.

കപ്പു വാങ്ങി അവൻ മൊത്തി.

''പാൽപ്പായസമോ?''—അത്ഭുതപ്പെട്ടു് സുധാകരൻ അവളെ നോക്കി.

അവരം തലകുനിച്ചു നില്ക്കുകയാണു്.

''എന്താ, വിശേഷം?''

''എൻെറ പിറന്നാളാണു്.'' അവരം ചിരിക്കുവാൻ ശ്രമിച്ചുകൊണ്ടു പതുക്കെ പറഞ്ഞു.

''ഓ!'' അയാരം സെററിയിൽ ഇരുന്നു.

''എന്താ, നന്നായിട്ടുണ്ടോ?''

''തരക്കേടില്ല!'' ആരോടെന്നില്ലാതെ സുധാകരൻ പറഞ്ഞു.

''തണുത്തുപോയോ?'' അവളുടെ കണ്ണു നിറഞ്ഞു. ''മധുരമില്ലേ?''

''ഉണ്ടു്. പക്ഷേ, കുറേക്കൂടിയാകാം!'' തികച്ചും നിർദ്ദോഷമായിട്ടാണു് അയാരം പറഞ്ഞതു്. എന്നാൽ അതു കേട്ടപ്പോരം രാധ വിങ്ങിപ്പൊട്ടി!

സുധാകരൻ പകച്ചു് അവളെ നോക്കി.

തന്നെ മനഃപൂർവ്വം കീഴടക്കുവാൻ കരുതിക്കൂട്ടി നടത്തുന്ന പെരുമാററമാണോ ഇതു്? സഹതാപത്തേക്കാളേറെ സംശയമാണു് സുധാകരൻെറ മനസ്സിൽ.

അവളുടെ പെരുമാററത്തിൽ എന്തോ കൃത്രിമത്വം ഇല്ലേ? അസ്വാഭാവികതയില്ലേ? എന്തിനാണു് നിമിഷത്തിനുനിമിഷം ഇവരം കണ്ണീരൊലിപ്പിക്കുന്നതു്?

സുധാകരൻ മുററത്തിറങ്ങി ഉലാത്താൻ തുടങ്ങി.

രാധ മുഖം പൊത്തി സ്വീകരണമുറിയിൽ ഇരുന്നു.

ഭിത്തിയിലെ നാഴികമണി എട്ടുവട്ടം അടിച്ചു.

രാധ എഴുന്നേററു് അടുക്കളയിലേക്കു പോയി.

അത്താഴം വിളമ്പി മേശപ്പുറത്തു് ഒരുക്കിവച്ചു. അപ്പോഴും സുധാകരൻ കാററുകൊള്ളുകയാണെന്ന ഭാവത്തിൽ മുററത്തു് ഉലാത്തുകയായിരുന്നു.

അയാളുടെ മനസ്സു് അസ്വസ്ഥമായിരുന്നു. നിയന്ത്രിക്കുവാൻ എത്ര ശ്രമിച്ചിട്ടും, ചിന്ത കടിഞ്ഞാണില്ലാതെ ഊക്കോടെ കുതിക്കുകയാണു്.

''ഉണ്ണാറായോ?''—രാധയുടെ മൃദുവായ ചോദ്യം അയാരംക്കു് സ്ഥലകാലബോധം ഉളവാക്കി.

രാധ കതകിൽ പിടിച്ചു്, വാതില്ക്കൽ, വിളക്കിനെതിരെ നിഴൽപോലെ നില്ക്കുന്നതു കണ്ടു.

''ഉം!'' മൂളിയിട്ടു് സുധാകരൻ മുറിയിലേക്കു കയറി.

അയാരം തീൻമേശയ്ക്കു മുമ്പിൽ ചെന്നിരുന്നു് ആഹാരം കഴിച്ചുതുടങ്ങി. രാധ വിളമ്പിക്കൊടുത്തശേഷം ഒതുങ്ങിനിന്നു. കുറച്ചു നേരം മിണ്ടാതെയിരുന്നു് അയാരം ആഹാരംകഴിച്ചു.

''നീ ഉണ്ണുന്നില്ലേ?'' ഉരുട്ടിയ ഉരുള കൈയിൽ വച്ചുകൊണ്ടു മുഖമുയർത്തി രാധയെ നോക്കി.

അവർ ഒന്നിച്ചാണു് ഉണ്ണുക പതിവു്.

''ഇരിക്കു്.''

ശാസനയ്ക്കു വിധേയയായ ശിശുവിനെപ്പോലെ അവളിരുന്നു. വിരകിയ ചോറു്, എന്തോ ഗാഢമായി ആലോചിക്കുന്നമട്ടിൽ കൈയിൽ വച്ചുകൊണ്ടിരുന്നു. വായിലേക്കു കൊണ്ടുപോയ ഉരുള വീണ്ടും പാത്രത്തിലേക്കിട്ടു. അവരം വിങ്ങിപ്പൊട്ടി...

''നിനക്കെന്തുപററി?'' മേശമേൽ ഉറക്കെ ഇടിച്ചുകൊണ്ടു് സുധാകരൻ ഉഗ്രമായി ചോദിച്ചു.

അയാളുടെ നോട്ടമേററു് അവരം ചൂളി. കുററവാളിയായ കട്ടി യേന്ന വിറച്ച കണ്ണീരൊഴുക്കുന്നതുപോലെ, പരിഭ്രമിച്ചു് അവരം ഒരുരുള വായിലാക്കി.

''നിനക്കെന്തുപററിയെന്നു്?'' സുധാകരൻ അലറി. ''എന്നെ എന്തിനു ഭ്രാന്തുപിടിപ്പിക്കുന്നു?''

''ഞാനൊരു പാവമാണു്! ഞാൻ...ഞാൻ...''

''നീ പാവമാണു്. അതിനു ഞാനെന്തുവേണം?'' സുധാകരനു കോപം അടക്കുവാൻ സാധിച്ചില്ല. ''ഹോ! ഇങ്ങനെയുണ്ടോ ഒരു ദുരിതം!''

''ദുരിതം എനിക്കാണു്! എനിക്കു വയ്യാ; സഹിക്കാൻ വയ്യാ!''

''വയ്യ!'' അവജ്ഞയോടെ അയാരം പല്ലുറുമ്മി. ''വയ്യെങ്കിൽ വേണ്ട.'' മേശമേൽ വീണ്ടും ഉറക്കെ ഇടിച്ചു. പാത്രങ്ങരം കിലു കിലാ കിലുങ്ങി.

കഠിനമായ വെറുപ്പോടെ, ഈർഷ്യയോടെ, എഴുനേറ്റു് കൈ കഴു കുന്നിടത്തേക്കു നടന്നു.

''പോകല്ലേ, അയ്യോ പോകല്ലേ! വന്നു് അത്താഴം കഴിക്കൂ. വരൂ.'' പുറകേ ചെന്നു് രാധ ഇടത്തുകൈയിൽ പിടിച്ചു.

''വേണ്ടാ. നീ തിന്നോ.'' അവളുടെ കൈ കുതറിക്കളഞ്ഞു കൊണ്ടു് അയാരം കോപത്തോടെ പറഞ്ഞു കൈകഴുകി.

അയാരം അവിടെ നിന്നില്ല. നേരേ സ്വീകരണമുറിയിൽ പോയി കൈയിൽ കിട്ടിയ ഏതോ പുസ്തകമെടുത്തു വായിക്കുന്ന മട്ടിൽ ഇരുന്നു.

ഊൺമുറിയിൽ രാധയുടെ വിങ്ങിക്കരച്ചിൽ...

നോട്ടം പുസ്തകത്തിന്റെ താളിലായിരുന്നെങ്കിലും ശ്രദ്ധ ഊൺ മുറിയിലായിരുന്നു...

കുറേസമയം കഴിഞ്ഞപ്പോരം രാധയുടെ കരച്ചിൽ നിലച്ചു.

''വന്നു് അത്താഴം കഴിക്കൂ!''—അവരം അടുത്തു വന്നതു് അപ്പോഴാണറിഞ്ഞതു്.

''വേണ്ടാ! വിശപ്പു തീർന്നു.'' ഒട്ടും കോപമില്ലാതെ സുധാകരൻ പറഞ്ഞു.

''എനിക്കുവേണ്ടി, ഒരുരുളയെങ്കിലും വന്നു കഴിക്കൂ. എന്റെ പിറന്നാളല്ലേ?''—രാധ കെഞ്ചി; നിറകണ്ണോടെ.

''വേണ്ടാ, മതിയായി!'' അയാരം ഒട്ടും അയഞ്ഞില്ല.

''എനിക്കു മതിയായില്ല.'' രാധയുടെ സ്വരവും സൗമ്യമായിരുന്നു. ''എത്ര കരുതി, എത്ര കാര്യമായിട്ടാണു് ഞാൻ ഇന്നു് അത്താഴമൊരുക്കിയതു്!''

''വേണ്ടാ.'' വാശിപിടിക്കുന്ന ഒരു ബാലനെപ്പോലെ അയാരം പറഞ്ഞു.

രാധ പിന്നെ ഒന്നും മിണ്ടിയില്ല.

അവരം ഹതാശയായി അടുക്കളയിലേക്കു മടങ്ങി. എല്ലാം എടുത്തു് അടച്ചുവച്ചു. കതകടച്ചു.

ഗ്ലാസ്സിൽ നിറച്ച പാലുമായി അവരം സ്വീകരണമുറിയിലേക്കു വന്നു.

സുധാകരൻ അവിടെയുണ്ടായിരുന്നില്ല.

പാൽപ്പാത്രവുമായി കിടപ്പുമുറിയിലേക്കു ചെന്നു.

വിളക്കിൻെറ തിരി തീരെ താഴ്ത്തിവച്ചിരിക്കുന്നു. ഒന്നും വ്യക്തമായി കണ്ടുകൂടാ...

വിളക്കിൻെറ തിരി അല്പം കൂട്ടി.

സുധാകരൻ മെത്തയിൽ കമഴ്ന്നുകിടക്കുകയാണു്.

ശബ്ദമുണ്ടാക്കാതെ, അവരം അടുത്തു മെത്തയിൽ ചെന്നിരുന്നു. സുധാകരനെ പതുക്കെ കുലുക്കിവിളിച്ചു...

''ദാ, ഈ പാലെങ്കിലും കഴിക്കൂ!...ദാ...''

അല്പനേരം സുധാകരൻ അനങ്ങാതെ കിടന്നു.

''ദാ! പാലു്...''—അവരം വീണ്ടും കുലുക്കി. സുധാകരൻ മെത്തയിൽ എഴുന്നേററിരുന്നു പാൽ വാങ്ങി കുടിച്ചു.

മിണ്ടാതെ വീണ്ടും പഴയമാതിരി കിടന്നു.

രാധ എഴുന്നേററുപോയി കതകുകരം അടച്ചു. സ്വീകരണമുറിയിലെ വിളക്കണച്ചു. മടങ്ങി കിടപ്പുമുറിയിൽ വന്നു് മുടിയഴിച്ചു കെട്ടി. വേഷം മാററിയശേഷം, വിളക്കിൻെറ തിരി നന്നേ താഴ്ത്തി.

മെത്തയിൽ വന്നിരുന്നു് രാധ അദ്ദേഹത്തിൻെറ കാലു മൃദുവായി തടവി.

സുധാകരൻ ഉറങ്ങിയിരുന്നില്ല. അവളുടെ മൃദുവായ തടവലേററപ്പോരം ശരീരമാകെ രോമാഞ്ചമുണ്ടായി. എങ്കിലും ഒന്നും മിണ്ടാതെ കിടക്കുകയാണു്.

എത്രനേരം അവരം കാൽ തടവിക്കൊണ്ടിരുന്നെന്നു് അവൻ അറിഞ്ഞില്ല. ഉറങ്ങിപ്പോയി.

ഏതാണ്ടു് അർദ്ധരാത്രിയോടടുത്തപ്പോരം, സുധാകരൻ ഉണർന്നു. വിളക്കിൻെറ താഴ്ത്തിയിരുന്ന തിരിയുടെ അരണ്ട വെളിച്ചം മുറിയിലുണ്ടു്. കിടന്നുകൊണ്ടുതന്നെ ചുററും നോക്കി. എന്നും അടുത്തു കിടക്കുന്ന രാധയെ കണ്ടില്ല!

കണ്ണു തിരുമ്മി എഴുന്നേററിരുന്നു. അവൻെറ കാൽക്കൽ, പാദത്തോടടുത്തു തലയുംവച്ചു്, രാധ ചുരുണ്ടു തളർന്നു കിടന്നുറങ്ങുന്നു!...

അവളുടെ ദയനീയമായ കിടപ്പു് അയാളുടെ ഹൃദയത്തെ വല്ലാതെ സ്പർശിച്ചു...

അല്പനിമിഷം അവളെ നോക്കി ഇരുന്നു.

'ഒരുപക്ഷേ, നിഷ്കളങ്കതകൊണ്ടായിരിക്കും ഈ പ്രകടനങ്ങളെല്ലാം. അങ്ങനെയാണെങ്കിൽ... അർഹിക്കാത്ത ശിക്ഷ അവരം അനുഭവിക്കുകയാണു്... പാവം!' ഹൃദയത്തിൽ ശോകഭാവം തങ്ങിനിന്നു.

ഗാഢനിദ്രയിലാണ്ടുകിടക്കുന്ന ഓമനക്കുഞ്ഞിനെ, ഉറക്കമുണ ർത്താതെ സൗമ്യമായി, നേരേ എടുത്തു കിടത്തുന്ന സ്നേഹമയി യായ മാതാവിനെപ്പോലെ, അയാറം രാധയെ മൃദുവായി എടുത്തു് ശരിക്കു കിടത്തി.

അവളുടെ മുഖം വച്ചിരുന്ന ഭാഗത്തെ കിടക്കവിരിപ്പു നനഞ്ഞി ട്ടുണ്ടു്. ചോർച്ചയുള്ള പാത്രത്തിൽനിന്നു് ഊറിയൂറിപ്പോകുന്ന വെ ള്ളം, ചുവന്ന ഇഷ്ടികത്തറയിൽ നനവുവരുത്തിയിരിക്കുന്നമാതി രി, റോസ് നിറമുള്ള കിടക്കവിരിപ്പിൽ നനവു കണ്ടു. അവറം കര ഞ്ഞുകരഞ്ഞായിരിക്കും ഉറങ്ങിയതു്. തൻെറ പാദപ്രക്ഷാളനം അ വറം കണ്ണീരുകൊണ്ടു നടത്തുകയായിരുന്നോ?...

ഹൃദയം നൊന്തു...വല്ലാതെ നൊന്തു.

അല്പനേരം മിണ്ടാതിരുന്നശേഷം ഗാഢമായി ഉറങ്ങുന്ന രാധ യുടെ അടുത്തു് അയാറം കിടന്നു. അയാളുടെ ശരീരത്തിൻെറ സൗമ്യ മായ ചൂടു തട്ടിയതുകൊണ്ടാകാം, രാധ അബോധാവസ്ഥയിൽ, തിരിഞ്ഞു് അയാളെ കെട്ടിപ്പിടിച്ചു് കുറേക്കൂടി അടുത്തു് ഒട്ടിക്കി ടന്നു...

## 19. പഴയ മനുഷ്യർ പുതിയ ലോകം

പീടിക ഔപചാരികമായി തുറക്കുന്ന അവസരത്തിൽ സന്നി ഹിതരാകുവാൻ രംഗത്തെ പ്രധാനപ്പെട്ട വ്യക്തികളെ ക്ഷണിച്ചിരു ന്നു. ഏറിയപങ്കും ഉദ്യോഗസ്ഥന്മാർ. കാലത്തു് ഒൻപതരമണിക്കു്, സർദാർജി ഒരുകിലോ പഞ്ചസാര തൂക്കി, മമ്മത്തുക്കായ്ക്കു കൊടുത്തു. അതിൻ്റെ വില നാണയമായി മമ്മത്തുക്കാ കൊടുത്തു. പണം വാങ്ങി യതു് രവീന്ദ്രൻ. ബില്ലെഴുതി കൊടുത്തതു് സാവിത്രി. തോമസ്സും അതിഥികളും സാക്ഷികളായി അതു കണ്ടുകൊണ്ടു നിന്നു.

അതായിരുന്നു ഉൽഘാടനച്ചടങ്ങു്.

വാങ്ങിയ പഞ്ചസാരയിൽനിന്നു് ഒരു പങ്കും ഓരോ കദളിപ്പ ഴവും അവിടെയുണ്ടായിരുന്നവർക്കൊക്കെ വിതരണംചെയ്തു. കുടി യേററക്കാരായ ബങ്കാളികറം, മലയാളികറം, തമിഴർ, തുടങ്ങി അൻ പതോളം ആളുകറം ഉദ്യോഗസ്ഥന്മാരെക്കൂടാതെ ഉണ്ടായിരുന്നു. സർ ദാർജി, തോമസ്, മമ്മത്തുക്കാ എന്നിവരും സുധാകരനും കുട്ടൻപിള്ള യും ആയിരുന്നു അവരെയെല്ലാം സ്വീകരിച്ചതും സൽക്കരിച്ചതും.

ആളുകറം പിരിഞ്ഞപ്പോറം പതിനൊന്നുമണിയോളമായി.

''ഇനി എല്ലാം നിങ്ങറം നോക്കിക്കോളിൻ!''—സർദാർജി യുടെകൂടെ വീട്ടിലേക്കു പോകുന്നതിനു മുമ്പു് തോമസ് പറഞ്ഞു. അവർ പോകുന്നതു നോക്കി അല്പനിമിഷം നിന്നശേഷം രവീന്ദ്രൻ സ്വസ്ഥാനത്തു മേശയ്ക്കു പിൻപിൽ വന്നിരുന്നു. അല്പം അകലെ

മറെറാരിരിപ്പടത്തിലാണു് സാവിത്രിയുടെ സ്ഥാനം. സാമാന ങ്ങാം എടുത്തുകൊടുക്കുന്നതിനും മററുമായി ജോർജ്ജുണ്ടു്.

ഉത്സവം കഴിഞ്ഞ അമ്പലത്തറപോലെ ശാന്തമായി അവിടം.

അവിടത്തെ ഏർപ്പാടുകളിൽ രവീന്ദ്രനു സന്തോഷമായി. അവൻെറ ചുമതലയിൽ ഒരു സ്ഥാപനം ആരംഭിച്ചിരിക്കുന്നു.

ആദ്യത്തെ തവണ കണ്ടപ്പോൾത്തന്നെ സാവിത്രിയോടു് അവനു തൃപ്തിതോന്നിയിരുന്നു. ജോർജാണെങ്കിൽ അനുസരണയുള്ള ഒരു ചെറുപ്പക്കാരനുമാണു്.

നാലഞ്ചുദിവസം തുടർച്ചയായി ആയാസപ്പെട്ടതിനാൽ രവീന്ദ്രനു് നല്ല ക്ഷീണം തോന്നി. വിശ്രമം ആവശ്യമാണെന്നു് ഒരു തോന്നൽ. എന്നാൽ അതിനു് അവസരമുണ്ടാകുവാൻ മൂന്നു ദിവസം കൂടി കാത്തിരിക്കേണ്ടതുണ്ടു്. ഞായറാഴ്ച മാത്രമേ കട അടയ്ക്കൂ.

കട തുറന്നു പ്രവൎത്തനം തുടങ്ങി മൂന്നാമത്തെ ദിവസം തോമസ് പോർട്ട്ബ്ലയറിലേക്കു പോകാൻ തയ്യാറായി. രങ്കത്തെ ഏർപ്പാടുകളെപ്പററി ആകാംക്ഷയ്ക്കു വകയൊന്നുമില്ല. പരിചയം വൎദ്ധിക്കുന്തോറും, കൂടുതൽ അറിയാനിടവരുന്തോറും, രവീന്ദ്രനെപ്പററി തോമസ്സിനു വിശ്വാസം വൎദ്ധിച്ചു. സ്നേഹം വളൎന്നു. സർദാർജിക്കു് അവനോടുള്ള താൽപര്യത്തിൻെറ ആഴത്തിലേക്കു് ഒന്നെത്തിനോക്കുവാൻ സംഗതിവന്നതു്, അവൻെറ താമസക്കാര്യത്തെപ്പററി വീണ്ടും ചർച്ചചെയ്യുവാൻ ഇടവന്നപ്പോഴാണു്. സർദാർജിയുടെ വീടുവിട്ടു് അവൻ മറെറാരിടത്തും താമസിക്കുവാൻ അദ്ദേഹം സമ്മതിച്ചില്ല. അങ്ങനെയൊരു കാര്യത്തെക്കുറിച്ചു ചിന്തിക്കുകപോലും വേണ്ടെന്നു് അദ്ദേഹം തീൎത്തുപറഞ്ഞു. ആവേശമോ, യാചനയോ, നിൎബ്ബന്ധമോ എന്താണു് സർദാർജിയുടെ അപ്പോഴത്തെ സംഭാഷണത്തിൽ അധികരിച്ചുനിന്നിരുന്നതെന്നു് തോമസ്സിനു് തീരുമാനിക്കുവാൻ കഴിഞ്ഞില്ല. തോമസ്സിനു തോന്നിയ അത്ഭുതം ചില്ലറയായിരുന്നില്ല. എന്താണു് അതിൻെറ പിന്നിൽ സർദാർജിക്കുള്ള ലക്ഷ്യമെന്നു് ഒരു രൂപവും ഉണ്ടായതുമില്ല. ആ വിഷയത്തെക്കുറിച്ചു ചർച്ചചെയ്യാതിരിക്കുകയാണു് ഭേദമെന്ന നിഗമനത്തിലാണു് തോമസ് എത്തിയതു്. രക്തബന്ധമുള്ള ഒരാളോടു തോന്നുന്നതിനേക്കാളേറെ മമതയാണു് രവീന്ദ്രനോടു് സർദാർജിക്കുണ്ടായിരുന്നതു്. ഉച്ചതിരിഞ്ഞായിരുന്നു പോർട്ട്ബ്ലയറിലേക്കുള്ള ബോട്ടു്. തോമസ്സിനെ യാത്രയാക്കുവാൻ സർദാർജിയും രവീന്ദ്രനും മമ്മതുക്കായും ജെട്ടിയിൽ പോയി.

മടങ്ങിവന്നപ്പോൾ, കടയിൽ കുട്ടൻപിള്ള ഇരിപ്പുണ്ടു്.

നടന്നു ക്ഷീണിച്ചിരുന്നതുകൊണ്ടു് സർദാർജി നേരേ വീട്ടിലേക്കു പോയി.

രവീന്ദ്രനും മമ്മതുക്കായും കടയിൽ കയറി.

''നിങ്ങളു കച്ചേരീൽ പോയില്ലേ?'' മമ്മതുക്കാ കുട്ടൻപിള്ളയെ കണ്ടപ്പോൾ ചോദിച്ചു.

''പോയിരുന്നു. ഞായറാഴ്ചയാണെങ്കിലും ബോട്ടിൽ ചില തൊക്കെ കൊടുത്തയച്ചു. കുറച്ചു നേരത്തെ ഇറങ്ങി. ഇതുവഴി വന്ന പ്പോൾ ഇങ്ങോട്ടു കയറി. വിശേഷിച്ചു കാര്യമൊന്നുമില്ല.''

''ഇനി നിങ്ങക്കു് ഇവിടെ അവകാശമൊണ്ടല്ലോ. മോളല്ലേ മാനേജരു്!''— ചിരിച്ചു് മമ്മതുക്കാ സാവിത്രിയെ നോക്കി.

''മമ്മതുക്കാ കളിയാക്കാനൊരുങ്ങുവാ!...'' സാവിത്രി പരി ഭവിച്ചു. എങ്കിലും മമ്മതുക്കായുടെ വിനോദം സ്വീകാര്യമാണെന്നു് പ്രകടിപ്പിക്കുന്ന ഭാവമാണു കാണിച്ചതു്.

''ന്താ! ഞാൻ പൊളിയാണോ പറഞ്ഞെ? രവീന്ദ്രാ! നീയീ കുട്ടീനെ വേണ്ടപോലെ നോക്കിക്കോണം.''—മമ്മതുക്കാ നേരമ്പോ ക്കുപറഞ്ഞു. കുട്ടൻപിള്ള ഹൃദയത്തിൽത്തട്ടി ചിരിച്ചു.

''ചിരിക്കാൻ പറഞ്ഞതല്ല. കേട്ടോ!''

''ഓരോരുത്തരും സ്വന്തം കാലിൽ നില്ക്കാൻ ശീലിക്കുന്നതാ നല്ലതു്!''—രവീന്ദ്രനും വിട്ടില്ല.

കുറേനേരം കുശലംപറഞ്ഞശേഷം മമ്മതുക്കായും കുട്ടൻപിള്ള യും പുറത്തിറങ്ങി.

കുട്ടൻപിള്ളയുടെ ചിന്തയിൽ, മമ്മതുക്കാ ഒടുവിൽ രവീന്ദ്രനോടു പറഞ്ഞ വാക്കുകൾ തങ്ങിനില്ക്കുകയാണു്. അതു പറഞ്ഞതിനു നന്ദി തോന്നി.

''പ്രായമായ പെൺകുട്ടികളുള്ളവർ ഇവിടെ വന്നാൽ കഷ്ട പ്പെടും.''—കുട്ടൻപിള്ള പതുക്കെ പറഞ്ഞു. ''മമ്മതുക്കായ്ക്കു് എന്തു തോന്നുന്നു?''

''എന്താ, നിങ്ങളിപ്പോഴിതു ചോദിച്ചെ?''—നടന്നുപോകുന്ന മമ്മതുക്കാ ചോദിച്ചു.

''എനിക്കു തോന്നുന്ന വിഷമം മമ്മതുക്കായ്ക്കും തോന്നുന്നുണ്ടോ എന്നറിയാൻ.''

''ആട്ടെ, നിങ്ങടെ കാര്യമെന്താ?''

''ഞതോ?''—ഗൗരവം വിടാതെ കുട്ടൻപിള്ള പറഞ്ഞു. ''പ്രാ യമായ ഒരു പെൺകുട്ടിക്കു പററിയ പയ്യനെ കണ്ടുപിടിക്കുക എന്തു വിഷമമാണിവിടെ!''

''ഇവിടെ മാത്രമേയുള്ളോ ഈ വിഷമം?''

''ഉള്ളു!''—ദൃഢമായ സ്വരത്തിൽ കുട്ടൻപിള്ള പറഞ്ഞു. ''ആരൊക്കെ എന്തൊക്കെ പ്രസംഗിച്ചാലും, ഇന്നും ഒരു പയ്യനെ നിശ്ചയിക്കുവാൻ നോക്കുമ്പോൾ, ചിലതെല്ലാം തിരക്കാറില്ലേ?''

''എന്തൊക്കെയാ?'' മമ്മതുക്കാ കരുതിക്കൂട്ടിയാണു ചോദിച്ച തു്; കുട്ടൻപിള്ളയെ കളിയാക്കുന്നതരത്തിൽ.

''ജാതിയും കുടുംബവും നോക്കാതെ ഒരുത്തനെൻറക്കുടെ മക്കളെ പറഞ്ഞയയ്ക്കുമോ?''

''ഇല്ല.'' മമ്മതുക്കാ ആലോചിച്ചശേഷം തുടൻ. ''എന്നാലേ പിള്ളേരുതന്നെയാ അവരുടെ കാര്യം തീരുമാനിക്കുന്നതെങ്കിലോ?''

കുട്ടൻപിള്ള ഞെട്ടി. കുറെനേരം അയാരം മിണ്ടിയില്ല.

''തന്തയും തള്ളയും, അല്ലെങ്കിൽ രക്ഷാകർത്താക്കരം, മാത്രമേ പിള്ളേരുടെ കല്യാണക്കാര്യങ്ങരം നിശ്ചയിക്കാവൂ എന്നു് എവിടെ പറഞ്ഞിരിക്കുന്നു?''

കുട്ടൻപിള്ള കൂടുതൽ കുഴപ്പത്തിലായി.

''പിള്ളേരു് എങ്ങനെയാ കല്യാണംകഴിക്കേണ്ടതെന്നോ, ആരെ കല്യാണംകഴിക്കണമെന്നോ നിശ്ചയിക്കുന്ന ഉത്തരവാദിത്വം, അച്ഛനമ്മമാക്കു മാത്രമുള്ളതാണോ? അല്ല! അതു് ആലോചിച്ചുനോക്കിൻ! പിന്നെ ഇങ്ങനെയാ നടന്നുവരുന്നതെന്നുകരുതി, എന്നും അങ്ങനെ മാത്രമേ നടക്കാവൂ എന്നു നിർബ്ബന്ധിക്കുന്നതു് ന്യായമാണോ?''—മമ്മതുക്കാ വാദപ്രതിവാദത്തിന്നൊരുക്കമാണെന്ന മട്ടിൽ പറഞ്ഞു.

ഇതു മമ്മതുക്കായിൽനിന്നു് കുട്ടൻപിള്ള പ്രതീക്ഷിച്ചതല്ല. അതുളവാക്കിയ കുരുക്കു് നേരെയാക്കുവാൻ കുറേനേരമെടുത്തു. എന്താണു പറയേണ്ടതെന്നറിയാതെ കുട്ടൻപിള്ള പകച്ചു. വിഷയം എടുത്തു വിളമ്പിയതു് അയാളാണു്. എന്തെങ്കിലും പറയാതെ പററുമോ? ഉള്ള ആത്മവിശ്വാസമെല്ലാം ഒന്നിച്ചുകൂട്ടി, വികാരവിധേയനാകാതിരിക്കുവാൻ ശ്രമിച്ചുകൊണ്ടു്, അയാരം പറഞ്ഞു: ''തത്വമൊക്കെ നല്ലതുതന്നെ. പറയാൻ ഒന്നാന്തരമാണു്. എന്നാൽ സ്വന്തം സന്താനം തീയിൽ കൈവയ്ക്കാൻ പോകുന്നതു കണ്ടുകൊണ്ടു മിണ്ടാതിരിക്കുവാൻ പററുമോ സ്നേഹമുള്ളവക്കു്?''

''ഇല്ല പിള്ളേ, ഇല്ല! എന്നാൽ അവർ തീയിലാ കൈ കൊണ്ടുവയ്ക്കുന്നതെന്നു നിങ്ങരംക്കേ അറിയാനൊക്കുവോ? തീ കണ്ടാൽ തിരിച്ചറിയാനുള്ള വിവേകം അവക്കും ഇല്ലേ? പിന്നെ അച്ഛനമ്മമാർ ഏർപ്പാടുചെയ്തിട്ടുള്ളതൊക്കെ കുററമററതായിത്തീർന്നിട്ടുണ്ടോ?''

''അങ്ങനെ ഞാൻ പറയുന്നില്ല. പാകപ്പിഴകരം വരാം. എന്നാലും...''

''അതൊക്കെ പലരും പുറത്തറിയിക്കാതെ പൊതിഞ്ഞുവയ്ക്കും. പൊതിഞ്ഞുവച്ചു പൊതിഞ്ഞുവച്ചു് ഒരിക്കൽ പൊട്ടിത്തെറിക്കാൻ ഇടവരുമ്പോരം, അന്യർ അറിഞ്ഞെന്നുംവരും. നീറിനീറി സ്വയം കരിയായിത്തീർന്നിട്ടുള്ള കുടുംബബന്ധങ്ങളെത്രയാ?''

''എന്നാലും...''

''ഒരു എന്നാലുമില്ല പിള്ളേ! മനുഷ്യരുടെയൊക്കെ വിചാരം, താനല്ലാതെ മററുള്ളവരൊക്കെ തെററുകാരാണെന്നാ. അതു ചില അച്ഛനമ്മമാക്കു് കൂടുതലുമാണു്. അതുകൊണ്ടെന്താ ഫലം? കുട്ടികളെ അവരുടെ ഉത്തരവാദിത്വങ്ങളേറെറടുക്കുവാൻ സമ്മതിക്കുക

യില്ല. പഠിപ്പിക്കുകയില്ല. ഈ മനോഭാവം മാററിയാൽ കുറച്ചധികം മനോവേദനകരം ഒഴിവാക്കാനൊക്കും.''

കുട്ടൻപിള്ള കുറച്ചുനേരത്തേക്കു മിണ്ടിയില്ല. അയാരം ഗാഢമായി ചിന്തിക്കുകയായിരുന്നു.

''ആട്ടെ, ഞാനൊന്നു ചോദിക്കട്ടെ! നിങ്ങളുടെ മൂത്തമകളുടെ കാര്യമെടുക്കൂ.''

നടപ്പു നിർത്തിയ കുട്ടൻപിള്ള മമ്മതുക്കായുടെ മുഖത്തേക്കു തുറിച്ചുനോക്കി.

''അതു പറയുന്നതു് നിങ്ങരംക്കു മനോവേദനവരുമെന്നു് എനിക്കറിയാം. എന്നാലും പറയട്ടെ!''

കുട്ടൻപിള്ള ദീർഘമായി നിശ്വസിച്ചു. അയാരം കുനിഞ്ഞുനില്ക്കുകയാണു്, നിറഞ്ഞ കണ്ണുകരം കാണാതിരിക്കുവാൻ.

''അവളുടെ കല്യാണം കടുത്ത ദുരന്തമാണെന്നല്ലേ നിങ്ങളുടെ വിശ്വാസം?''

''അതെ!''— അയാരം തറപ്പിച്ചുപറഞ്ഞു.

''എന്നാൽ രത്നമ്മ അങ്ങനെ കരുതുന്നുണ്ടോ?''

''ഉണ്ടായിരിക്കും.''

''ഇല്ല! ഉണ്ടായിരുന്നെങ്കിൽ അവരം അതിൽനിന്നു് എന്നേ ഒഴിഞ്ഞുപോരുമായിരുന്നില്ലേ? നിങ്ങളുടെ പ്രേരണയുണ്ടായിരുന്നിട്ടും എന്തുകൊണ്ടു് അവരം അതിനൊരുങ്ങിയില്ല?''

''അവളുടെ വാശികൊണ്ടായിരിക്കും.''

''വാശിതന്നെ! അവിടെ നില്ക്കണമെന്നും അവളുടെ വിവാഹജീവിതം വിജയിപ്പിക്കണമെന്നുമുള്ള വാശിതന്നെ.''

കുട്ടൻപിള്ളയ്ക്കു പിന്നെയും വാക്കുമുട്ടി.

''നമ്മുടെ സങ്കല്പത്തിലുള്ള വിജയം, സൗഖ്യം, അവളുടെ ജീവിതത്തിൽ നമുക്കു കാണാൻ സാധിക്കുന്നില്ല. അതുകൊണ്ടു നമുക്കു ദുഃഖം തോന്നുന്നു. അതല്ലേ സത്യം?''

''വാദിച്ചു ജയിക്കുവാൻ എനിക്കു വയ്യാ. അതുകൊണ്ടു് എന്റെ വിശ്വാസത്തിൽ കഴമ്പില്ലെന്നു സമ്മതിക്കുന്നുമില്ല.''

''വാദിച്ചു തോല്പിക്കുവാൻ പറയുന്നതല്ല.''

''അന്യജാതിക്കാരൻ, കുടുംബപാരമ്പര്യമില്ലാത്തവൻ—അങ്ങനെയൊരുത്തന്റെ കൂടെ മകരം ഇറങ്ങിപ്പോയാലുള്ള വേദന അനുഭവിക്കുവാനുള്ള ഭാഗ്യദോഷം മമ്മതുക്കായ്ക്കു് ഉണ്ടായിട്ടില്ല. അതൊരിക്കലും ഉണ്ടാകാതിരിക്കട്ടെ!''

''ഈ ജാതിക്കും കുടുംബത്തിനുമെല്ലാം ഒരു പരിധിവരെ മാത്രമേ അർത്ഥമുള്ളു. എന്റെ അനുഭവംവച്ചു പറയുന്നതാ. വലിയ ജാതിയും കുലവുമുള്ളവരെന്നു് അഭിമാനിക്കുന്ന എത്രപേരെ, ഈ ആൻഡമാനിൽ കൈതികളുടെ കൂട്ടത്തിൽ ഞാൻ കണ്ടിട്ടുണ്ടു്. എല്ലാവരിലും നല്ലതും ചീത്തയുമുണ്ടു്. മനുഷ്യരെയെല്ലാം ഒരേനിരപ്പിൽ ഞാൻ ഇവിടെ കണ്ടു. ദുരിതത്തിൽ എല്ലാവരും ഒന്നുപോലെ

തന്നെ. ഒന്നുപോലെ പെരുമാറുകയുംചെയ്യും. സമുദായവും ജാതിയും കുലവുമൊക്കെ അണിയാനുള്ള ആഡംബരങ്ങളാ. അതെല്ലാം അഴിച്ചുവയ്പിക്കുന്നതു ദുഃഖമെന്ന ശക്തിയാ. അപ്പോഠം യഥാത്ഥ മനുഷ്യനെ കാണാം. കുപ്പായങ്ങളുടെ, ആഡംബരങ്ങളുടെ, അടിയിൽ മനുഷ്യരെല്ലാം നഗ്നരാണു്!''

സംഭാഷണത്തിൻെറ തീവ്രതകാരണം അവർ നടന്നതു വളരെ സാവധാനത്തിലാണു്. മമ്മതുക്കായുടെ വീട്ടിലേക്കു വഴിതിരിയുന്ന സ്ഥലത്തെത്തി.

''അതൊക്കെ പോകട്ടെ. നിങ്ങളു വരിൻ. ഒരുകപ്പു ചായ കുടിച്ചിട്ടു പോകാം.'' മമ്മതുക്കാ ക്ഷണിച്ചു.

''വേണ്ട. ഇപ്പോഠം പോകട്ടെ പിന്നൊരിക്കൽ വരാം.'' കുട്ടൻപിള്ളയ്ക്കു് ഒന്നിനും ഒരു താൽപര്യവും തോന്നിയില്ല. അയാഠം തല കുനിച്ചു പതുക്കെ നടന്നു. അയാളുടെ ചിന്ത മുഴുവൻ മമ്മതുക്കാ പറഞ്ഞ കാര്യങ്ങളെക്കുറിച്ചായിരുന്നു.

ആൻഡമാനിൽ ചിലയിടങ്ങളിൽ കണ്ടിട്ടുണ്ടു് ഒരേയൊരു കുടുംബത്തിൽ പല മതസ്ഥരായ ആളുകളെ. പല നാട്ടുകാർ വിവാഹബന്ധത്തിലേർപ്പെട്ടു ജീവിക്കുന്നുണ്ടു്. എന്നാൽ അതു് സാഹചര്യത്തിൻെറ ഒഴിവാക്കാനാവാത്ത സമ്മർദ്ദത്താലുളവായിട്ടുള്ള നിർബ്ബന്ധിതജീവിതമല്ലേ? അതിൽക്കവിഞ്ഞു് അതിനു് അർത്ഥമെന്താണുള്ളതു്? അതു് എന്തെങ്കിലും തെളിയിക്കുന്നുണ്ടെങ്കിൽ ആ മനുഷ്യരുടെ നിസ്സഹായതയല്ലേ? തിരഞ്ഞെടുപ്പിനു സൗകര്യമില്ലാത്തിടത്തു് ഉള്ളതുകൊണ്ടു തൃപ്തിയടയുന്നതു് മനുഷ്യസ്വഭാവമാണല്ലോ.

എന്നാൽ ഇവിടെ വന്നുചേർന്നതുകൊണ്ടു് ആ ഭാഗ്യദോഷത്തിൽ താനും പങ്കുചേരണമെന്നുണ്ടോ? തൻെറ മക്കഠം അതിനു് ഇരയായിത്തീരണമെന്നുണ്ടോ? കുട്ടികഠം അവക്കിഷ്ടമുള്ളവൻെറ പിറകെ പോകുന്നതു്, മൗനസാക്ഷിയായി നോക്കിനില്ക്കുവാൻ വയ്യാ. ഒരു പെൺകുട്ടി അങ്ങനെ ചെയ്യുതു കണ്ടപ്പോഠം ഉളവായ വേദന കാന്തിന്നുകയാണു്. അവളും അതുകൊണ്ടുളവായ വേദനയിൽക്കിടന്നു പുളയുകയാണു്. അച്ഛനമ്മമാർ അതു സ്വാഗതം ചെയ്യണമത്രേ!...

ഈ ദുരന്തം സാവിത്രിക്കു സംഭവിക്കരുതെന്നാണു് അയാളുടെ ആശ. രവീന്ദ്രൻ രംഗത്തു വന്നതിനുശേഷം, നാട്ടുകാരനായ ഒരു നല്ല പയ്യനെ, ദൈവം കൊണ്ടുവന്നു മുമ്പിൽ വിട്ടിരിക്കുകയാണെന്നൊരു തോന്നൽ കുട്ടൻപിള്ളയ്ക്കുണ്ടായി. അവൻെറ ജാതിയും കുലവുമെല്ലാം അറിയാനുണ്ടായ ആവേശം, അതിൽനിന്നു ജനിച്ചതാണു്. അവൻ നായരാണു്. നല്ല കുടുംബത്തിലെ അംഗവുമായിരിക്കും. അതിൻെറ മുദ്രകഠം അവൻെറ പെരുമാററത്തിലും സ്വഭാവത്തിലും പ്രത്യക്ഷമായിട്ടുണ്ടെന്നു് അയാഠംക്കു തോന്നി. സാവിത്രിക്കു് വരനായി അവനെ കിട്ടുമോ? കിട്ടുവാൻ ശ്രമിക്കണം. ശ്രമം വിജയിച്ചാൽ... അതിൽക്കവിഞ്ഞൊരു ഭാഗ്യം ഉണ്ടാകാനില്ല. രവീന്ദ്രനും

സാവിത്രിയും തമ്മിൽ ഇടപഴകാനും അടുക്കാനും ഇടവരുത്തുന്ന സാഹചര്യം ഒരുക്കുന്നതു് ആവശ്യമാണെന്നു് ഉറപ്പുതോന്നി. സ്വന്തം ഭാര്യയോടുപോലും ഈ അതിമോഹത്തെക്കുറിച്ചു വിശദമായി സംസാരിച്ചില്ല.

വേറെ ഏതെങ്കിലും ചുററുപാടിലാണെങ്കിൽ ഒരിക്കലും ചെയ്യാത്ത കാര്യമാണു് മകളെ ഒരു കടയിലെ വേലക്കാരിയാക്കുക എന്നതു്. ഇവിടെ അതിനു ശ്രമിച്ചതും, ഒടുവിൽ അങ്ങനെ ചെയ്തതും രവീന്ദ്രനെ ലക്ഷ്യംവച്ചുകൊണ്ടുതന്നെയാണു്. അത്രയുമായപ്പോൾ കാര്യം പകുതി നേടിയെന്ന തോന്നൽ കുട്ടൻപിള്ളയ്ക്കു് ഉളവായി. കൂടുതൽകൂടുതൽ സമ്പക്കംവരുമ്പോൾ സാവിത്രിയെ രവീന്ദ്രൻ സ്വീകരിക്കാതിരിക്കുമോ?

ആഗ്രഹിക്കുന്നതരത്തിൽ കാര്യങ്ങൾ നീങ്ങിയെങ്കിൽ!...

കുട്ടൻപിള്ള നടന്നുമറയുന്നതു നോക്കിക്കൊണ്ടു് മമ്മത്തുക്കാ വഴിയിൽത്തന്നെ അല്പനേരം നിന്നു.

അയാളുടെ അഭിപ്രായങ്ങളെ വീറോടെ എതിക്കുന്നവിധത്തിലാണു് മമ്മത്തുക്കാ സംസാരിച്ചതു്. എന്നാൽ ജാതിയും മതവും മറ്റും നോക്കാതെ മക്കളെ വിവാഹംകഴിച്ചുകൊടുക്കുകയെന്നതു് വിഷമമില്ലാത്ത കാര്യമാണെന്നു തോന്നിയില്ല.

ആൻഡമാനിലുള്ള ദീഘനാളത്തെ ജീവിതം അയാളെ പലതും പഠിപ്പിച്ചു. മനുഷ്യർ എവിടത്തുകാരായാലും, ഏതു ജാതിക്കാരായാലും, വഗ്ഗക്കാരായാലും ഒന്നുപോലെതന്നെ എന്നു കണ്ടുകണ്ടു് അതിൽ അടിയുറപ്പുള്ള വിശ്വാസിയായിത്തീന്നു. ജയിലിൽവച്ചാണു് അനുഭവങ്ങൾ അയാളുടെ കണ്ണു തുറപ്പിച്ചതു്. ജയിൽപ്പുള്ളികളായി നാനാദേശത്തുനിന്നും, നാനാഭാഷകൾ സംസാരിക്കുന്ന വിവിധമതക്കാർ അവിടെ ഒന്നിച്ചു. എല്ലാവക്കും പൊതുസ്വത്തായിട്ടുണ്ടായിരുന്നതു് അവരുടെ ചങ്ങലകളായിരുന്നു. മൗലികമായ മാനസികഭാവങ്ങൾ എല്ലാവരും ഒന്നുപോലെ പ്രകടമാക്കി. ദുരിതാനുഭവങ്ങളുടെ ഉരസൽ നിരന്തരം ഏററേററു്, മതവും സമുദായവും കുടുംബമഹത്വവുമെല്ലാം നേരത്തെ നല്കിയിരുന്ന പുറംപൂച്ചുകൾ തേഞ്ഞു മാഞ്ഞു. പച്ചമനുഷ്യരെ അങ്ങനെ കൺമുമ്പിൽ കണ്ടു. മനുഷ്യന്റെ ഏകത്വം മുമ്പൊരിക്കലും മുമ്പൊരിടത്തും ദശിക്കുവാൻ ഇതുപോലെ സംഗതിവന്നിട്ടില്ല. ദുഃഖത്തിന്റെയും ദുരിതത്തിന്റെയും ചൂളയിൽ വച്ചു സ്ഫുടംചെയ്തപ്പോൾ കണ്ടുകിട്ടിയതു് മനുഷ്യസമത്വമായിരുന്നു.

അതോർമ്മിക്കുമ്പോൾ ഇന്നു തൊണ്ടയിൽ എന്തോ വന്നു തടയുന്നതുപോലെ തോന്നി. എല്ലാ മനുഷ്യരേയും സഹോദരങ്ങളായി കാണാൻ കരുത്തു നേടിയതു് വലിയ നേട്ടമല്ലേ? അതു പഠിച്ചതു് സെല്ലുലാർജയിൽ എന്ന മഹാവിദ്യാലയത്തിൽവച്ചായിരുന്നു. എന്തൊക്കെ ധാരണകളായിരുന്നു അതിനുമുമ്പു് മനുഷ്യരെക്കുറിച്ചു വച്ചുപുലത്തിയിരുന്നതു്! അവിടത്തെ ദുരിതപൂണ്ണമായ അനുഭവ

ങ്ങളും അവഹേളനങ്ങളും, ജീവിതത്തെ പച്ചയായി നോക്കിക്കാണുവാനുള്ള പാഠങ്ങളായിരുന്നില്ലേ? ആരോടും അയാൾക്ക വെറുപ്പില്ല. വൈരാഗ്യമില്ല. എല്ലാം നല്ലതിനായിരുന്നു എന്ന് ഇന്നു വിശ്വാസമായി. അള്ളായുടെ അനുഗ്രഹത്തിനു ദാക്ഷിണ്യമില്ലെന്ന് ഇന്ന് ഉറപ്പായി.

തലകുനിച്ച്, മന്ദമന്ദം പദംവച്ചു മുമ്പോട്ടു നീങ്ങുന്ന കുട്ടൻ പിള്ളയുടെ ശോകമേറിനില്ക്കുന്ന രൂപം ദൃഷ്ടിയിൽനിന്നു മറഞ്ഞപ്പോൾ മമ്മതുക്കാ നെടുതായി നിശ്വസിച്ചു.

'ജീവിതത്തെ അപൂർണ്ണമായിട്ടേ അയാൾ കണ്ടിട്ടുള്ളു. ജാതിയുടെ എണ്ണമററ ചരടുകൾ അവിടവിടെ കെട്ടുവീണുകിടക്കുന്നതേ അറിഞ്ഞിട്ടുള്ളു. അതിൻെറ അററം എവിടെയെന്നോ, കെട്ടുകൾ വീണിരിക്കുന്നതു് എങ്ങനെയെന്നോ, അയാളറിഞ്ഞിട്ടില്ല. അപൂർണ്ണമായ അനുഭവങ്ങളിൽ കിടന്നു നട്ടംതിരിയുന്നതു് അതുകൊണ്ടാണു്. ദുഃഖമാണു് അതിൻെറ ഫലം... അക്കരെയുള്ള സങ്കീർണ്ണമായ ജീവിതമര്യാദകളെ അടിസ്ഥാനരഹിതങ്ങളായി കണ്ടിട്ടും പരിത്യജിക്കാതെ, ഇവിടത്തെ ലളിതമായ ജീവിതത്തിൽ അവ ഏച്ചുവയ്ക്കുവാൻ ശ്രമിക്കുകയാണു്. അതു് എങ്ങനെ വിജയിക്കും? പറയുന്നതൊന്നും അനുസരിക്കുവാൻ കൂട്ടാക്കാത്ത കളിപ്പാവകൾ മുമ്പിൽ കിടക്കുമ്പോൾ, വേദനിച്ചു നിലവിളിക്കുന്ന ഒരു കൊച്ചുകുട്ടിയെപ്പോലെ, തൻെറ സങ്കല്പങ്ങളെല്ലാം തകർന്നുവീഴുന്നതു കണ്ടുകൊണ്ടു് ഹൃദയം നൊന്തു കരയുകയാണു് അയാൾ. സാധുമനുഷ്യൻ... പഴയ ആഡംബരങ്ങളെല്ലാം പരിത്യജിക്കുന്നതുവരെ, മനുഷ്യരെ മനുഷ്യരായി കണ്ടെത്തുവാൻ അയാൾക്ക കഴിയുന്നതല്ല. അയാൾ അനുകമ്പയ്ക്കു് അർഹനാണു്. എന്നാൽ അനുകമ്പയെന്ന ഭിക്ഷ വാങ്ങി ആരെങ്കിലും ജീവിതം വിജയിപ്പിച്ചിട്ടുണ്ടോ? ഇല്ല!... ഇല്ല!'— മമ്മതുക്കാ പിറുപിറുത്തുകൊണ്ടു വീട്ടിലേക്കു നടന്നു.

മുററത്തേക്കു കയറിച്ചെന്നപ്പോൾ മുൻവശത്തു് ആരുമുണ്ടായിരുന്നില്ല. എല്ലാം തുറന്നുകിടക്കുകയാണു്. ശബ്ദമൊന്നുമുണ്ടാക്കാതെ കുപ്പായം ഊരി അയയിലിട്ടു. തലയിൽനിന്നു തൊപ്പിയെടുത്തു് ആണിയിൽ തൂക്കി. ബെഞ്ചിൽ കിടന്ന വിശറിയെടുത്തു് വീശിക്കൊണ്ടു് വിയപ്പടങ്ങാൻ കുറച്ചുനേരം വരാന്തയിൽ ഉലാത്തി.

മനസ്സിൽനിന്നു ചിന്ത വിട്ടുമാറുന്നില്ല.

ഉടുത്തുണി ചൊരിഞ്ഞുകയററി ബെഞ്ചിൽ ഇരുന്നു. അപ്പോഴാണു് ശരീരത്തിൻെറ ക്ഷീണം അറിഞ്ഞതു്...

''നബീസാ!...'' വിശറി വീശിക്കൊണ്ടിരുന്നു വിളിച്ചു.

''ആരാ?''—നബീസ മുൻവശത്തേക്കു വന്നപ്പോൾ വിശറി വീശിക്കൊണ്ടിരിക്കുന്ന പിതാവിനെയാണു കണ്ടതു്...

''അല്ല! ബാപ്പയെപ്പോഴാ വന്നതു്?''

''ഓ! ഇതാ നിൻെറ വീട്ടസൂക്ഷിപ്പ്! വല്ലവരും കയറി എല്ലാമെടുത്തോണ്ടു പോയാലും നീയറിയുമോ? അല്ല, അറിയുമോന്നു പറ!''— കളിയാക്കുന്ന സ്വരത്തിൽ മമ്മതുക്കാ ചോദിച്ചു.

''ബാപ്പാ വന്നാലറിയില്ലെന്നുവച്ച് ആരു വന്നാലും അറിയില്ലെന്നാണോ അർത്ഥം?''

''മോളേ! വല്ലതും എടുത്തോണ്ടുപോകാൻ വരുന്നോരു് ബാൻറു മേളത്തോടാണോ വരുന്നെ?''—മമ്മതുക്കാ കുലുങ്ങിച്ചിരിച്ചു.

''ബാപ്പയോടു തക്കിക്കാൻ ഞാനാളല്ല!''—അവരം പോകാൻ തുടങ്ങി.

''നിക്കു്! നീയെവിടെയാ പോകുന്നെ? ബാപ്പയ്ക്കു് കുടിക്കാനെന്തോന്നുണ്ടു മോളേ?'' സ്നേഹമധുരമായി അയാരം ചോദിച്ചു.

''ചായ വേണോ, ബാപ്പയ്ക്കു്?'' ഹൃദയംഗമമായി അവരം ചോദിച്ചു.

''വേണ്ടാ മോളേ! കുറേ സംഭാരവെള്ളം മതി. നിനക്കു ബാപ്പയോടുള്ള സ്നേഹം മുഴുവൻ അതിൽ കാണണം.'' വാത്സല്യസമേതം മമ്മതുക്കാ പറഞ്ഞിട്ടു് അവളെ നോക്കി ഇരുന്നു.

''പിന്നേയ്! മോരു കുറഞ്ഞാലും വെള്ളം കുറയല്ലേ!''—അയാരം ഊറിയൂറി ചിരിച്ചു.

നബീസ പുഞ്ചിരിച്ചുകൊണ്ടു് അകത്തേക്കു പോയി.

അവരം പോയിക്കഴിഞ്ഞപ്പോരം മമ്മതുക്കായുടെ മനസ്സിൽ പഴയ ചിന്തകരം പിന്നെയും തെളിഞ്ഞു.

പ്രതാപവും പ്രശസ്തിയുമുള്ള ഒരു കുടുംബത്തിൽനിന്നാണു് അയാരം ആദ്യം വിവാഹംകഴിച്ചതു്. അയിഷ... അവളെക്കുറിച്ചു് ഓർമ്മവന്നപ്പോരം വേദന തോന്നി. വേണ്ടപ്പെട്ടവർ ചേർന്നു നിശ്ചയിച്ചു കല്യാണമായിരുന്നു. അവളെക്കുറിച്ചു സ്നേഹമല്ലാതെ മറെറാന്നും തോന്നിയിട്ടില്ല. അയിഷുന്നു് അയാളെ ജീവനുമായിരുന്നു. എന്നാൽ അവരുടെ ബന്ധം തുടരാൻ ഇടവന്നില്ല. അയാരം ആൻഡമാനിൽ ഒരു കൈതിയായി ജീവിക്കുവാൻ നിർബ്ബന്ധിതനായി. തുടർന്നുണ്ടായ സംഭവങ്ങളെക്കുറിച്ചു ചിന്തിക്കുവാൻ തീരെ ആഗ്രഹമില്ല. ജീവനിൽ ജീവനായി കരുതിയിരുന്ന അവളെ വിളിച്ചുകൊണ്ടു പോരുവാൻ ചെന്നപ്പോഴുണ്ടായ അനുഭവം... അവളുടെ ദുഃഖത്തിനു് അന്തംവരുത്തുവാൻ, സദുദ്ദേശമുള്ള ബന്ധുക്കരം ചെയ്ത നല്ലകാര്യം, എന്തു ദുഃഖമാണു് അയാരംക്കു നല്കിയതു്! നിർബ്ബന്ധത്തിനു വിധേയയാകാതിരുന്നെങ്കിൽ, അവരം രണ്ടാമതൊരു കല്യാണത്തിന്നൊരുങ്ങുമായിരുന്നോ? ഇല്ല! ഇല്ല! എന്നു ഹൃദയം മന്ത്രിച്ചു. എന്നാൽ നടന്നതു് എന്താണു്?

നബീസ ഗ്ലാസ്സ് നിറയെ മോരുംവെള്ളം കൊണ്ടുവന്നു. മമ്മതുക്കാ അതു വാങ്ങി കുടിച്ചു.

ശരീരംപോലെ മനസ്സും തണുത്തു.

നബീസ അകത്തേക്കു പോയി.

'ഇവളുടെ അമ്മയെ കല്യാണംകഴിച്ചതു് ആരോടും തിരക്കിയിട്ടല്ല. കുടുംബമേ തന്നെ തിരക്കിയില്ല. ജാതി അന്വേഷിച്ചില്ല. ചോദിച്ചില്ല. സമുദായം വെറുക്കുന്ന, സമുദായം അംഗീകരിക്കാനാവാത്ത ഒരു കുററവാളിയായിരുന്നു അവരം. എന്നാൽ ഞാൻ അവളെ കല്യാണംകഴിച്ചു. അതു തെററായിപ്പോയെന്നു് ഇതുവരെ തോന്നിയിട്ടില്ല.' മമ്മതുക്കാ സ്വയം ഏററുപറയുകയായിരുന്നു. 'ഞാൻ ഒരിക്കലും അവളോടു ജാതി ചോദിച്ചിട്ടില്ല. അതുകൊണ്ടു പശ്ചാത്തപിക്കേണ്ടിവന്നിട്ടുമില്ല.'

മമ്മതുക്കാ എഴുന്നേററു മുററത്തേക്കിറങ്ങി.

'സ്ത്രീപുരുഷബന്ധത്തിൻെറ അടിസ്ഥാനം മതഭേദങ്ങളിൽ അധിഷ്ഠിതമല്ല. അതിന്നു് ആ ആഡംബരമൊന്നും വേണ്ടതില്ല. ഇല്ല കുട്ടൻപിള്ളേ! നിങ്ങരം എത്ര വാദിച്ചാലും ഞാൻ അതു് അംഗീകരിച്ചു തരികയില്ല.' മമ്മതുക്കാ പിറുപിറുത്തു.

സന്ധ്യയാകുകയാണു്. മുററത്തിൻെറ അതിർത്തിക്കപ്പുറത്തു നില്ക്കുന്ന മൂവാണ്ടൻമാവുകളുടെ മുററിയ ഇലകളെ വാചാലമാക്കി, മുററത്തേക്കു വീശിയ കാറ്റേറ്റു് അയാളുടെ ശരീരം രോമാഞ്ചമണിഞ്ഞു...

## 20. വനദേവത

അന്നു ഞായറാഴ്ചയായിരുന്നു. കട അടയ്ക്കുന്ന ദിവസം. രണ്ടുമൂന്നാഴ്ചയായി ഉണ്ടായിരുന്ന ആയാസകരമായ ജോലികരംക്കുശേഷം വിശ്രമിക്കാൻ കിട്ടിയ ദിവസം.

കാലത്തെ ആഹാരം കഴിഞ്ഞു. മുറിയിൽ വെറുതെയിരിക്കുകയാണു്. അപ്പോരം തോന്നി വെറുതെ മാന്തോട്ടത്തിലൊക്കെ ഒന്നു ചുററിനടക്കുവാൻ. പുരയിടത്തിൽ ഒന്നലഞ്ഞുന്നതു് ഉത്തേജനമുളവാക്കുന്ന അനുഭവമാണു്. സർദാർജിയുമൊന്നിച്ചു മുമ്പു മൂന്നുനാലു തവണ ഇങ്ങനെ ചെയ്തിട്ടുണ്ടു്. സൗമ്യവും സ്നേഹമസൃണവുമായ സംഭാഷണങ്ങരം ശ്രദ്ധിച്ചുകൊണ്ടു് അദ്ദേഹത്തിൻെറകൂടെ അവിടെ നടന്ന സന്ദർഭങ്ങരം അവിസ്മരണീയങ്ങളാണു്. ഇന്നു കിട്ടിയ ഇളവുവേള അവിടെ ഏകാകിയായി, ലക്ഷ്യമില്ലാതെ നടക്കുവാൻ ചെലവഴിക്കാമെന്നു കരുതി പറമ്പിലേക്കു പോയി. പടിഞ്ഞാറേ മുററത്തിറങ്ങിയപ്പോരം സർദാർജി അവനെ കണ്ടു.

''എങ്ങോട്ടാ?'' അദ്ദേഹം ചോദിച്ചു.

''വെറുതെ ഒന്നു ചുററിയിട്ടു വരാം.''

മന്ദമായി ചിരിച്ചതല്ലാതെ ഒന്നും അദ്ദേഹം ചോദിച്ചില്ല.

രവീന്ദ്രൻ പറമ്പിലൂടെ പടിഞ്ഞാറേക്കു നടന്നു. വട്ടത്തിൽ വളന്നു പന്തലിച്ചുനില്ക്കുന്ന ഫലവൃക്ഷങ്ങരം വരിവരിയായി കാണാം. നല്ല നിഴൽ തോന്നിയ മരത്തിൻെറ ചുവട്ടിൽ കുറച്ചുനേരം തങ്ങി

നിന്നു. ചുററും കണ്ണോടിച്ച് അലസമായി നില്ക്കുന്നതിനും ഒരു സുഖമുണ്ട്. നിശ്ശബ്ദത മുററിനില്ക്കുന്ന അന്തരീക്ഷം. സ്വന്തം നാട്ടിൻപുറത്താണെങ്കിൽ ഏതെല്ലാംതരത്തിലുള്ള പക്ഷികളെ കാണാൻ കഴിയും. എന്നാൽ ഇവിടെ മിക്കവാറും ഇല്ലെന്നുതന്നെ തോന്നുന്നു. ഇത്രയും നേരമായിട്ട് ഒന്നുപോലും കണ്ണിൽ പെട്ടില്ല. കാട്ടുപക്ഷികളുടെ കൂജനങ്ങൾ കേൾക്കാനുമില്ല.

അടുത്തു നിന്നിരുന്ന മാതളനാരകത്തിൽ രസക്കുടുക്കകൾപോലെ പഴുത്തു ചുവന്നു നില്ക്കുന്ന പഴങ്ങൾ എത്രയാണ്! ഏററവും വലിയതൊന്നു പറിച്ചു പൊട്ടിച്ചു. മുത്ത് അടുക്കിയൊതുക്കിവച്ചിരിക്കുന്നതുപോലെ അതു നിറച്ച മണികൾ! എത്ര അഴകാണ് അതു കാണുവാൻ! കുരുക്കൾ എടുത്തു വായിലിട്ട് ഊർന്നിറക്കി അതിലെ നീർ! എന്തൊരു മധുരം!

രണ്ടുമൂന്നു മാതളപ്പഴം, അവിടെ മരച്ചുവട്ടിൽ, തടിയിൽ ചാരിയിരുന്നു തിന്നു. എന്തെന്നില്ലാത്ത സുഖം തോന്നി. തണുപ്പേറി നില്ക്കുന്ന കാററുവന്നു ശരീരം തഴുകുകയാണ്. ഒരു വലിയ സോപ്പുകുമിളപോലെ മനസ്സ് ഭാരരഹിതമായിത്തീർന്നിരിക്കുന്നു. എന്തൊരു സുഖം!...

ഇലപ്പടർപ്പുകളുടെ ഇടയിൽ എന്തോ ഒരു കോലാഹലം! പറമ്പിൻെറ അതിർത്തിക്കപ്പുറത്താണ്. ശ്രദ്ധ അങ്ങോട്ടു തിരിഞ്ഞു.

ആടിൻെറ കരച്ചിൽ...

അങ്ങോട്ടു നടന്നു നീങ്ങി നിന്നു. നോക്കി.

വളർന്നു പന്തലിച്ചുനിന്നിരുന്ന കാട്ടുചെടികളുടെ വിടവിൽക്കൂടി ഒരു കുപ്പായത്തിൻെറ നിറം അപ്പുറത്തു കണ്ടു...

''ബാ! ബാ!...'' ആകർഷകമായ ഒരു ശബ്ദം...

രവീന്ദ്രൻെറ കൗതുകം വർദ്ധിച്ചു. ചെടികളുടെ ശിഖരങ്ങൾ കൈകൊണ്ടു പിടിച്ചു നീക്കി, ഇടയിലൂടെ നോക്കി...

ഒരു സുന്ദരിപ്പെണ്ണ് അയാളെ സാകൂതം വീക്ഷിച്ചുകൊണ്ട് അവിടെ നില്ക്കുന്നു. ഹൃദയം തുടിച്ചു...

അയാളുടെ നോട്ടമേററപ്പോൾ അവൾ ലജ്ജാധീനയായി, മുഖം താഴ്ത്തി. ആടിന്റെ കയർ വലിക്കുന്ന ബദ്ധപ്പാടിലാണ്. മറെറാന്നും അറിഞ്ഞില്ലെന്ന ഭാവം...എങ്കിലും കള്ളനോട്ടം അയാളിലേക്ക് ഇടയ്ക്കിടെ വന്നു.

ഒട്ടും പ്രതീക്ഷിച്ചതല്ല ഇവിടെ മററാരെയെങ്കിലും കണ്ടുമുട്ടുമെന്ന്...അതും ഒരു സുന്ദരിപ്പെണ്ണിനെ!

സാമാന്യമര്യാദപോലും ദീക്ഷിക്കാതെ അവളെ രവീന്ദ്രൻ ആർത്തിയോടെ നോക്കിനിന്നു. അവൻെറ കണ്ണിൽനിന്നു നീങ്ങുവാൻ ഒരു തിടുക്കവും അവൾ കാണിച്ചതുമില്ല.

'ഇവളാരാണ്?' ഹൃദയത്തിൽ ചോദ്യമുയർന്നു. അറിയാനുള്ള ആവേശം അടക്കിയിട്ടും ഒതുങ്ങുന്നില്ല. അവളോടുതന്നെ ചോദി

ല്ലാലോ? വലിഞ്ഞുകയറി ചോദിച്ചാൽ, അവളുടെ മനോഭാവം എന്തായിരിക്കും?

''നീയേതാണു്?'' പതിഞ്ഞ സ്വരത്തിൽ ചോദിച്ചു. ചോദിച്ചുകഴിഞ്ഞപ്പോഠം തോന്നി ഇത്ര തിടുക്കം കാട്ടേണ്ടതില്ലായിരുന്നെന്നു്!

അവഠം ലജ്ജാപൂർവ്വം മന്ദഹസിക്കുന്നു. കേഠംക്കാത്ത ഭാവത്തിൽ ആടിൻെറ കയറു പിടിച്ചു വലിക്കുകയാണു് ആ പെൺകൊടി...

ആ മന്ദഹാസം, മൗനമായി ആനുകൂല്യത്തെയാണോ അറിയിക്കുന്നതു്? ആത്മവിശ്വാസം കൂടുതൽ വന്നു.

''നീയേതാ?'' അയാഠം കുറേക്കൂടി തെളിച്ചു ചോദിച്ചു. തൊണ്ട വിറയ്ക്കുന്നുണ്ടായിരുന്നോ?...

''അറിഞ്ഞിട്ടിപ്പോളെന്തുവേണം?'' മറുചോദ്യം തിരിച്ചു വരുമെന്നു പ്രതീക്ഷിച്ചില്ല.

അവഠം ചോദിച്ചതു ശരിയല്ലേ? അറിഞ്ഞിട്ടിപ്പോളെന്തുവേണം?...അല്പം പകച്ചു് അവളെ നോക്കിനിന്നു.

ആടിനെ വലിച്ചിഴച്ചുകൊണ്ടു് മന്ദമന്ദം അവഠം നടന്നു പോകുന്നു...

അവളുടെ മുഖത്തു വെറുപ്പിൻെറ നിഴലുണ്ടോ? അതോ, വിനോദത്തിൻെറ പ്രകാശമാണോ? മന്ദഹാസം മറഞ്ഞിട്ടുണ്ടോ? ഒന്നും വ്യക്തമല്ല... മുഖം കാണാൻ വയ്യാ...

ആടിനേയും തെളിച്ചുകൊണ്ടു് അതാ, അവഠം എങ്ങോട്ടാണു പോകുന്നതു്?

മമ്മതുക്കായുടെ വീടു ലക്ഷ്യമാക്കിയല്ലേ അവഠം നടക്കുന്നതു്?

മമ്മതുക്കായുടെ മകളായിരിക്കും! അയാഠം ചിന്തിച്ചു... അങ്ങനെയൊരു മകളുണ്ടെന്നു് ആരോ പറഞ്ഞതു് ഓർമ്മിച്ചു.

അവൻ കാട്ടിയ ദുഃസ്വാതന്ത്ര്യത്തെക്കുറിച്ചു് മമ്മതുക്കായോടു സൂചിപ്പിക്കുമോ? അങ്ങനെ അറിയിച്ചാൽ... കുറച്ചിലായി...മോശമായിപ്പോയി അവളോടു് അങ്ങനെ പെരുമാറിയതു്.

നിശ്ചലമായി നിന്നിരുന്ന ഒരു ജലാശയത്തിൽ എങ്ങുനിന്നോ വന്നുവീണ ഒരു കാട്ടുപൂവു് ഉയർത്തിയ ലോലമായ തരംഗങ്ങഠം പോലെ, അയാളുടെ ഹൃദയം ചഞ്ചലമായി!...

കണ്ടമാത്രയിൽത്തന്നെ അന്വേഷണത്തിനു തുനിഞ്ഞതു് ഉചിതമായില്ല. അവിവേകമായി... ഇല്ലെങ്കിൽ അവഠം ഇവിടെനിന്നു നിഷ്ക്രമിക്കുമായിരുന്നോ?

പച്ചിലക്കാട്ടിലെ പഞ്ചവർണ്ണക്കിളിയെ, ഒഴിഞ്ഞു് ഒതുങ്ങിനിന്നു നോക്കുവാൻ മുതിർന്നിതന്നെങ്കിൽ അതു പറന്നുപോകുമായിരുന്നോ?

വടിവൊത്ത ശരീരം. തങ്കനിറം. പുഷ്ടിയുള്ള അവയവങ്ങഠം. നിഷ്കളങ്കത പ്രസരിപ്പിക്കുന്ന മുഖം. അഴകുളവാക്കുന്ന അംഗചലന

ങ്ങളും. തിളക്കമുള്ള നേത്രങ്ങളും. മന്ദസ്മിതത്തിന്റെ രംഗമണ്ഡപമായി വർത്തിക്കുന്ന പവിഴാധരങ്ങളും! വശ്യതയുള്ള ആ പെണ്ണിന്റെ രൂപം മനസ്സിൽ തെളിഞ്ഞുനില്ക്കുന്നു...

വളർന്നു പന്തലിച്ചുനില്ക്കുന്ന മൂവാണ്ടൻമാവിന്റെ നിലംപററിക്കിടക്കുന്ന തടിയൻശിഖരത്തിൽ, നിഴൽപററി രവീന്ദ്രൻ കയറിയിരുന്നു. മനസ്സിൽ ചഞ്ചലതയുണ്ടെങ്കിലും സുഖം തളംകെട്ടിക്കിടക്കുന്നു. ഇങ്ങോട്ടു വരുമ്പോഴും, ഇവിടെയെത്തി വിശ്രമിക്കുമ്പോഴും, മനസ്സ് ശൂന്യമായിരുന്നു. ഇപ്പോഴും മധുരമായ അസ്വാസ്ഥ്യം...

ഏകാന്തമായ ഈ വിജനപ്രദേശത്തു്, സുഖശീതളമായ ബാലാനിലൻ ഏററു്, മാവിന്റെ ശാന്തതയുള്ള തണലിൽ, ഇരിക്കുമ്പോഴും ആ വനദേവതയുടെ ചിത്രമല്ലാതെ മനസ്സിൽ മററൊന്നുമില്ല. കഴിഞ്ഞ സംഭവത്തിൽനിന്നു് ഊറിയൂറിവരുന്ന മധുരം ആസ്വദിക്കുകയാണു്.

അങ്ങനെ എത്രനേരം അവിടെയിരുന്നു!...

സമയം പോയതു് അറിഞ്ഞില്ല.

നേരം നട്ടുച്ച കഴിഞ്ഞു...

ഇവിടെനിന്നു പോകുവാൻ തോന്നുന്നില്ല.

എങ്കിലും എഴുന്നേററു വീട്ടിലേക്കു നടന്നു.

അവിടെ എത്തിയപ്പോഴും അവനെയുംകാത്തു് സർദാർജി പ്രാതൽ കഴിക്കാതെയിരിക്കുകയാണു്.

''എന്താ അമാന്തിച്ചേ?'' ചിരിച്ചുകൊണ്ടു് സർദാർജി ചോദിച്ചു. ''താമസിച്ചെങ്കിലും, അവിടെയെല്ലാം നടന്നതു നന്നായെന്നു തോന്നുന്നു. മുഖം പ്രസന്നമായിട്ടുണ്ടു്!'' സന്തോഷം വിടാതെ സർദാർജി അവനെ നോക്കി.

മറുപടി പറയാതിരിക്കുന്നതു ഭംഗിയല്ലെന്നു തോന്നി. ''പറമ്പൊക്കെ ചുററിനടന്നു നോക്കി. കുറേനേരം ഒരു മാവിന്റെ ചുവട്ടിൽ ഇരുന്നു. കാറ്റേററപ്പോഴും, ചാരിയിരുന്നു് ഉറങ്ങിപ്പോയി. ഉണർന്നതു് ഇപ്പോഴാണു്.'' രവീന്ദ്രൻ ചിരിച്ചുകൊണ്ടു കൈയും കാലും കഴുകാൻ പോയി. ചില കാര്യങ്ങളിൽ കളവു് അനുവദനീയമായിട്ടുണ്ടെന്നു് അവൻ ഓർമ്മിച്ചു.

സർദാർജിയോടൊത്തു് ആഹാരംകഴിച്ചു.

ഊണുകഴിഞ്ഞു് മുറിയിൽ, കട്ടിലിൽ ചെന്നുകിടന്നു. ശരീരത്തിനും മനസ്സിനും ക്ഷീണം ഒട്ടും തോന്നിയില്ല. മറിച്ചു് എന്തെന്നില്ലാത്ത ചൈതന്യം തോന്നുന്നുമുണ്ടു്...

ഇപ്പോഴും ചിന്ത മുഴുവൻ, അവനെ ഇളിഭ്യനാക്കിയ, ആ കാട്ടുപെണ്ണിനെക്കുറിച്ചായിരുന്നു. അഹങ്കാരിയല്ല. എങ്കിലും കേമി തന്നെ.

ചിന്തിക്കുന്തോറും മനസ്സു് അവളുടെ അടുത്തേക്കു കൂടുതൽകൂടുതൽ അടുക്കുകയാണു്. കളിയാക്കിക്കൊണ്ടു ചോദ്യമെറിഞ്ഞിട്ടു് അവളും പോയ പോക്കു്! അതോർത്തപ്പോഴും അവനു് ചിരിവന്നു...

ഇത്രയും സുന്ദരിയും മിടുക്കിയുമാണ് മമ്മതുക്കായുടെ മകളെന്ന വിചാരിച്ചില്ല. മുഖത്തിൻെറ വടിവ് മമ്മതുക്കായുടേതുതന്നെ! എത്ര സൗകുമാര്യമുള്ള രൂപം!

അവളെ ഒന്നുകൂടി കണ്ടിരുന്നെങ്കിൽ! വാദപ്രതിവാദം ചെയ്യുവാൻ എന്തു സുഖമായിരിക്കും! അവരം തന്നെ ഇളിഭ്യനാക്കിയെങ്കിലും, അതു് ഒരിക്കൽക്കൂടി അനുഭവിക്കുവാൻ എന്തു കൊതി തോന്നുന്നു!...

ആലോചനയിൽ മുഴുകി കിടക്കയിൽ ശയിച്ചിരുന്ന രവീന്ദ്രൻ, അറിയാതെ ഉറങ്ങിപ്പോയി. സുഖമായ ഉറക്കം. മധുരമുള്ള ഉറക്കം!...

ഉണർന്നപ്പോരം മണി നാലരയോളമായിരുന്നു.

മുഖം കഴുകിയശേഷം വരുമ്പോരം, സർദാർജിയെ സ്വീകരണമുറിയിൽ കണ്ടു.

''ചായകഴിക്കാൻ കുട്ടൻപിള്ള ക്ഷണിച്ചിട്ടുണ്ടു്.'' രവനെ നോക്കി സൗമ്യമായി സർദാർജി പറഞ്ഞു.

''അതങ്ങു മറന്നുപോയി.'' അപരാധബോധത്തോടെ രവീന്ദ്രൻ മറുപടി പറഞ്ഞു.

''തിരക്കുപിടിക്കേണ്ട. സമയം ആയിവരുന്നല്ലേയുള്ളൂ!'' സർദാർജി ചിരിച്ചു.

''ഞാൻ ഇപ്പോരം വന്നേക്കാം.'' രവീന്ദ്രൻ മുറിയിലേക്കു പോയി. കുപ്പായമൊക്കെ വേഗം ഇട്ടു. മുടി ചീകിയൊതുക്കി. എത്രയുംവേഗം സ്വീകരണമുറിയിൽ വന്നു.

''ഡേവിഡ്! എൻെറ വടി.'' സർദാർജി അകത്തേക്കു വിളിച്ചുപറഞ്ഞു.

വാക്കിങ്ങ് സ്റ്റിക്ക് ഡേവിഡ് കൊണ്ടുവന്നു കൊടുത്തു.

''പോകാം!'' രവീന്ദ്രൻെറ മുഖത്തേക്കു് അദ്ദേഹം നോക്കി.

''ഓ!''

മുറിയിൽനിന്നു മുററത്തേക്കിറങ്ങിയപ്പോരം സർദാർജി ചിരിച്ചുകൊണ്ടു പറഞ്ഞു: ''കുട്ടൻപിള്ള ഇത്രയും നാളായി ഇങ്ങനെയൊരു വിരുന്നിനു ക്ഷണിച്ചിട്ടില്ല. ഇതാദ്യമായിട്ടാണ്.''

രവീന്ദ്രൻ കേട്ടെന്നു പ്രകടിപ്പിക്കുവാൻ ചിരിച്ചു. ഒന്നും പറഞ്ഞില്ല.

''എല്ലാരിൽനിന്നും ഒഴിഞ്ഞു ജീവിക്കുന്ന സ്വഭാവക്കാരനാണ്. ആത്മാർത്ഥമിത്രങ്ങളെന്നു പറയുവാൻ ആരെങ്കിലുമുണ്ടോയെന്നു സംശയമാണ്. സുഹൃത്തും പരിചയക്കാരനും രണ്ടും രണ്ടാണല്ലോ. അയാരംക്കു പരിചയക്കാരുണ്ടു്. സുഹൃത്തുക്കളില്ല.'' സർദാർജി പിന്നെ കാര്യമായി എന്തെങ്കിലും പറഞ്ഞില്ല.

അവർ മന്ദമന്ദം നടന്നുകൊണ്ടിരുന്നു. പ്രായംകൊണ്ടുള്ള പ്രാരബ്ധം സർദാർജിക്കുണ്ടു്.

പ്രധാന റോഡിൽനിന്നു തിരിഞ്ഞു കുട്ടൻപിള്ളയുടെ വീട്ടിലേക്കുള്ള വഴിയിലേക്കു കയറി. അവരെ സ്വാഗതംചെയ്യുവാനായി കുട്ടൻപിള്ള വരുന്നു.

ഏതാണ്ട് ഒററയടിപ്പാതയെന്നേ പറയാനുള്ളു ആ വഴിക്ക്. ഇരുവശങ്ങളിലും കുററിച്ചെടികളും കാട്ടുപുല്ലും വളർന്നു നില്ക്കുന്നു. തനിക്കു സുപരിചിതങ്ങളായ കേരളത്തിലെ നാട്ടിൻപുറത്തെ ഏതോ വഴിയിൽക്കൂടി നടക്കുകയാണെന്നേ രവീന്ദ്രനു തോന്നിയുള്ളു.

മുമ്പിൽ വീടു കാണാം. തുരുമ്പുപിടിച്ച നാകത്തകിടുകൊണ്ടു മേഞ്ഞിട്ടുള്ള വീട്. തകിടിൽ ചായം പൂശുന്ന പതിവു കുട്ടൻപിള്ള അംഗീകരിച്ചിട്ടില്ലെന്നു തോന്നി. വീടിൻെറ ചട്ടക്കൂടിനുതന്നെ അത്ര ബലം തോന്നുകയില്ല, അതിൻെറ നിൽപ്പു കണ്ടാൽ.

മുററത്തെത്തിയപ്പോഴും ചുററുപാട് കൂടുതൽ വ്യക്തമായി കണ്ടു. മുററത്തുതന്നെ ആനച്ചുവടിയും തകരയും മററും അങ്ങുമിങ്ങും വളരുന്നു. പുല്ലും കുറവല്ല. മുററത്തിൻെറ വക്കത്തു് നാലഞ്ചു മുല്ലത്തടങ്ങൾ. മുല്ല കെട്ടിയൊതുക്കി വളർത്തിയിട്ടില്ല. അതു് തോന്നിയപോലെ, കാടുമാതിരി വളർന്നുകിടക്കുന്നു. പറമ്പിൽ കാട്ടുചെടികളാണു കൂടുതൽ. നാലഞ്ചുതടം വാഴകൾ, കാട്ടുചെടികളുമായി മത്സരത്തിൽ കഴിയുകയാണ്. ആറേഴു തെങ്ങുകൾ അവിടവിടെയുണ്ട്. അവയുടെ മകുടങ്ങൾ കായ് അധികം പിടിച്ചിട്ടില്ല. കുമ്പുകൾ വിരിഞ്ഞു കുല പുറത്തു കാണുന്നെങ്കിലും കൊച്ചങ്ങാ കുറവാണ്. ശ്രദ്ധിക്കാതെ വളരുന്ന തെങ്ങുകളാണെന്നു് ഒററനോട്ടത്തിനുതന്നെ ആർക്കും തോന്നും.

ഭാഗംവച്ചു പിരിഞ്ഞശേഷം, ആരുമാരും താൽപര്യം കാണിക്കാതെയിട്ടിരിക്കുന്ന ചില പഴയ തറവാടുകളെപ്പോലെ ശോചനീയമായ നിലയാണ് ഈ വീടിനുള്ളതു്. ഒരുതരം മൂശേട്ടപിടിച്ച വീട്!

കുട്ടൻപിള്ള അവരെ ആനയിച്ച് അകത്തേക്കു കയററി. വരാന്തയിൽ ഒരു നെടുങ്കൻ ചാരുകസേര. ചൂരൽവരിഞ്ഞ ആ കസേരയുടെ നടുക്കു വിയർപ്പും അഴുക്കുംകൊണ്ടുളവായിട്ടുള്ള ഒരു വലിയ വട്ടം. തടി വാർണീഷ് ചെയ്തിട്ടു വളരെനാളായിക്കാണും.

''ദാ, അങ്ങോട്ടു് ഇരിക്കാം.'' ചാരുകസേര ചൂണ്ടിക്കൊണ്ടു് സർദാർജിയോടു പറഞ്ഞു.

അടുത്തു കിടന്ന മറ്റൊരു കൊച്ചു കസേരയിൽ രവീന്ദ്രനെ പിടിച്ചിരുത്തി. കൈയില്ലാത്ത കസേര. അതിൽ ഇരുന്നപ്പോഴും ഏതോ ഒരു കാൽ ശരിക്ക് ഉറയ്ക്കുന്നില്ലെന്നു തോന്നി. ഒരു കുടുക്കമുണ്ട്.

ഒരു തടിയൻസ്റ്റൂൾ നീക്കിയിട്ടു് കുട്ടൻപിള്ള അവരുടെ അടുത്തിരുന്നു.

''ഈ വീടൊക്കെ, ഒന്നു നന്നാക്കണമെന്നു കുറച്ചുനാളായി വിചാരിക്കുന്നതാ. ഇതുവരെ സാധിച്ചില്ല.'' അപരാധബോധത്തോടെ കുട്ടൻപിള്ള പറഞ്ഞു.

പലകയടിച്ചുണ്ടാക്കിയ നിരയിലെ ചില പാളികഠം ജീർണ്ണി ച്ചുതുടങ്ങിയിട്ടുണ്ടു്. മൂലയിൽ ചിലയിടത്തു വെൺചിതൽപ്പാട കഠം.

''ഇവിടെ വന്നപ്പോഠം കിടക്കാൻ ഒരു കുശിനി തല്ലിക്കൂട്ടി. പിന്നെ ഇതുവരെ നന്നാക്കാൻ ഇടവന്നില്ല.'' വിശദീകരണമെന്ന നിലയിൽ അയാഠം പറഞ്ഞു. ''എല്ലാം ശരിപ്പെടുത്തിയാൽ സൗക ര്യമുള്ള വീടാ.''

''നേരാണു്.'' എന്തെങ്കിലും പറയണമല്ലോ എന്നു കരുതി സർദാർജി പറഞ്ഞു.

''സാവിത്രീ!'' തല അകത്തോട്ടു തിരിച്ചു കുട്ടൻപിള്ള വിളി ച്ചു. ''പിന്നെന്നാ, ഈ ഒഴിഞ്ഞ കോണിൽ ആരും വന്നെത്തുകയി ല്ല. അങ്ങനെ ഒരു സമാധാനമുണ്ടു്.''

സാവിത്രി അകത്തുനിന്നു് അവർ ഇരിക്കുന്നിടത്തേക്കു വന്നു്, അവരെ തൊഴുതു. നല്ല മോടിയിലാണു് അവളുടെ വേഷവിധാനം ചുററുപാടുമായി അതു് അത്ര പൊരുത്തപ്പെടുന്നതായി രവീന്ദ്രനു തോന്നിയില്ല.

''അമ്മയെന്ത്യേ? ഇങ്ങോട്ടു വിളിക്കു്. ഇവരെ പരിചയപ്പെട ണ്ടേ?''—സാവിത്രിയെ നോക്കി കുട്ടൻപിള്ള പറഞ്ഞു.

അകത്തേക്കു് അല്പം പിന്മാറിയിട്ടു് അവഠം വിളിച്ചു: ''അമ്മേ!''

''നാട്ടിലൊക്കെയാണെങ്കിൽ വീട്ടിൽ നാലഞ്ചു വേലക്കാരെ ങ്കിലും കാണും. ഇവിടെ ആരെ കിട്ടാനാ? അതുകൊണ്ടു് അടുക്കളപ്പ ണി കഴിഞ്ഞിട്ടു് ജാനകിക്കുട്ടിക്കു മററു സമയമില്ല.''—കുട്ടൻപിള്ള പറഞ്ഞു.

ജാനകിക്കുട്ടിയമ്മ അവരിരിക്കുന്നിടത്തേക്കു വന്നു. സർദാർജി യും രവീന്ദ്രനും എഴുന്നേററു.

''ഇരുന്നേയിരുന്നേ.''—ജാനകിക്കുട്ടി പതിഞ്ഞ സ്വരത്തിൽ മലയാളത്തിൽ പറഞ്ഞിട്ടു തൊഴുതു. തനി കേരളീയമായ വസ്ത്രധാ രണംചെയ്തിരുന്ന അവരെ കാണാൻ സർദാർജി കൗതുകംകാട്ടി.

''അവഠംക്കു ഹിന്ദി അറിയില്ല. എനിക്കു് അതു നേരത്തേ വ ശമുള്ളതുകൊണ്ടു് ഇവിടെ വന്നപ്പോഠം വലിയ ആശ്വാസമുണ്ടായി. സർദാർജിയെപ്പോലുള്ളവരുള്ളപ്പോഠം ഞാൻ ഹിന്ദിയിലേ പറയാ റുമുള്ളു. ജാനകിക്കുട്ടി ഇവിടെ വന്നിട്ടും പഴയ ചിട്ടകഠം പരിത്യജി ച്ചിട്ടില്ല.'' സർദാർജിയെ നോക്കിയാണു് കുട്ടൻപിള്ള സംസാരിച്ച തു്. ''ഈ വേഷം മുമ്പു കണ്ടിരിക്കയില്ല!''

''ഇല്ല! ഇല്ല!'' സർദാർജി ഇരുന്നു. ''ഇവിടെ വരുമ്പോഠം നിങ്ങളുടെ സ്ത്രീകഠം ഇവിടത്തുകാരെപ്പോലെ വേഷം സ്വീകരിക്കു ന്നു. പഴയതു പരിത്യജിക്കാതിരിക്കാനുള്ള ധൈര്യം ചിലരെങ്കിലും കാണിക്കണമല്ലോ!'' സർദാർജിയുടെ സംസാരത്തിൻെറ പ്രസന്ന ഭാവം മുഖത്തും പ്രകടമായിരുന്നു.

സ്വന്തം നാട്ടിൽ കണ്ടുപരിചയിച്ച വേഷം കണ്ടപ്പോൾ രവീന്ദ്രനു സംതൃപ്തിയും അഭിമാനവും തോന്നി. അതിനു് അതിൻേറതായ സൗകുമാര്യമുണ്ടു്. മുമ്പു മുഖപരിചയമുള്ള ആരെയോപോലെയാണു് ജാനകിക്കുട്ടിയമ്മയെന്നു് അവനു തോന്നി. നീണ്ടുമെലിഞ്ഞ ശരീരം. ഇരുനിറം. പ്രായംകൊണ്ടു കവിറം അല്പം ഒട്ടിയിരിക്കുന്നു. സ്വർണ്ണ ഫ്രെയിംവെച്ച കണ്ണട. കണ്ണിനു പ്രകാശം ക്ഷയിച്ചിട്ടുണ്ടു്. അവൻ ഓർമ്മിക്കുകയാണു്. അവനെ മൂന്നാംക്ലാസ്സിൽ പഠിപ്പിച്ച സാറാമ്മടീച്ചറിൻെറ ഓർമ്മവന്നു. ഏതാണ്ടിതുപോലെതന്നെയാണു് അവരും. കുസൃതിയും വികൃതിയും ക്ലാസ്സിൽ കാണിക്കുമ്പോൾ, ഒരു കൊച്ചു വടിയുമായി അവനെ സമീപിക്കാറുള്ള സാറാമ്മ ടീച്ചർ!...

''ഞങ്ങളാരും പുറത്തിറങ്ങാറില്ല. എവിടെ പോകാനാണു്? സർവ്വസമയവും വീട്ടിൽത്തന്നെ!'' രവീന്ദ്രനെ നോക്കി ജാനകിക്കുട്ടിയമ്മ പറഞ്ഞു. എത്ര നേർമ്മയുള്ള ശബ്ദമാണു്. സാറാമ്മടീച്ചറിൻെറ പുരുഷശബ്ദം ഇവക്കില്ലെന്നൊരു വ്യത്യാസമുണ്ടു്.

''ചായയുംമററും ഇങ്ങു കൊണ്ടുവാ! ഇവർ നടന്നു ക്ഷീണിച്ചു കാണും.''— കുട്ടൻപിള്ള പറഞ്ഞു.

''ഓ! അത്ര ദൂരമൊന്നുമില്ല! പതുക്കെ മതി.'' രവീന്ദ്രൻ ഉപചാരപൂർവ്വം പറഞ്ഞു.

ജാനകിക്കുട്ടിയും സാവിത്രിയും അകത്തേക്കു പോയി.

''അവളാണെങ്കിൽ പ്രതാപമുള്ള ഒരു വീട്ടിലെ അംഗമാണു്. ആ മട്ടൊക്കെ ഇവിടെ പററുമോ?''— കുട്ടൻപിള്ള പറഞ്ഞു. ''നാട്ടിലെ മട്ടും രീതിയുമൊക്കെ രവീന്ദ്രനു് അറിയാവുന്നതാണു്.''

''അതെ. തറവാട്ടിലെ ബഹളത്തിൽ ജീവിച്ചിട്ടുള്ളവക്കു് ഇവിടെ വലിയ ഏകാന്തത തോന്നും.''— രവീന്ദ്രൻ അനുകൂലിച്ചു.

''വലിയ കുടുംബത്തിൽ കഴിയുന്നതിൻെറ സുഖം ഒന്നു വേറെ തന്നെ.''— സർദാർജി പറഞ്ഞു.

''മോളേ, സാവിത്രീ! ആ ആൽബം ഇങ്ങു കൊണ്ടുവാ.'' കുട്ടൻപിള്ള മകളോടു വിളിച്ചുപറഞ്ഞു. ''ഞങ്ങളുടെ കുടുംബം വലിയ ഒന്നാ. എല്ലാവരും വല്യ നിലയുള്ളവർ. കൂട്ടത്തിൽ ചൂത്ത ഞാൻ മാത്രം!''

സാവിത്രി ആൽബം കൊണ്ടുവന്നു കുട്ടൻപിള്ളയുടെ കൈയിൽ കൊടുത്തു. അവളുടെ മുടിയിൽ ചൂടിയിരുന്ന മുല്ലപ്പൂവിൻെറ മണം അവിടെവീശിയ കാററു് എല്ലാവക്കും പങ്കുവെച്ചുകൊടുത്തു.

''ദാ. ഇതിൽ നോക്കിയാൽ, ഇവളുടെ അമ്മാവന്മാരും ബന്ധുക്കളും എത്രയെന്നു കാണാം!''— സർദാർജിയുടെ കൈയിലേക്കു് ആൽബം നല്കിക്കൊണ്ടു് കുട്ടൻപിള്ള പറഞ്ഞു.

അതു വാങ്ങി താളുകൾ ഒന്നൊന്നായി മറിച്ചുനോക്കി സർദാർജി. രവീന്ദ്രൻ കസേര അടുത്തേക്കു നീക്കിയിട്ടു് അതിലേക്കു ശ്രദ്ധിച്ചുകൊണ്ടിരുന്നു.

''ഡൽഹിയിലും മദ്രാസ്സിലും ബോംബെയിലും തിരുവനന്തപുരത്തുമൊക്കെ ഉയർന്ന നിലയിൽ കഴിയുന്നവരാണ് അവർ. ഭാഗ്യംചെയ്തവർ. ഭാഗ്യദോഷമെല്ലാം എൻെറ തലയിലാ ദൈവം ഏററിവച്ചത്! ഇവിടെ വന്ന്, ഈ കാട്ടിൽ കഴിയേണ്ടിവന്നത് അതുകൊണ്ടല്ലേ?''— ശോകപൂർവ്വം കുട്ടൻപിള്ള പറഞ്ഞു.

''അങ്ങനെ പറയാനൊന്നുമില്ല. എവിടെയാണെങ്കിലും അവനവൻ ശ്രമിച്ചാൽ ദുഃഖം കുറയ്ക്കാനൊക്കും.'' പടങ്ങളിൽ നോക്കി, തലയുയർത്താതെ സർദാർജി പറഞ്ഞു.

''ഇതൊക്കെ ഇട്ടെറിഞ്ഞിട്ട നാട്ടിൽ തിരിച്ചുപോകണമെന്നാ ജാനകിക്കുട്ടിയുടെ നിർബ്ബന്ധം. വന്നതൊക്കെ വന്നു. മടങ്ങിച്ചെന്നാൽ, എന്തെങ്കിലും വഴിയുണ്ടാകുമെന്നാ അവളുടെ വാശി!''— കുട്ടൻപിള്ള ആരോടെന്നില്ലാതെ പറഞ്ഞു. ''ഒരുതരത്തിൽ അതു നേരാ. എത്രയായാലും രക്തബന്ധമുള്ള സഹോദരങ്ങളല്ലേ? അവർ സഹായിക്കാതിരിക്കുമോ?''

''സഹായിക്കും.'' സർദാർജി പറഞ്ഞു.

''ദാ. സാവിത്രിയുടെ പ്രായത്തിലുള്ള കുട്ടികളുടെ പടം അതിലുണ്ട്. കോളേജിലും മററും പഠിക്കുകയാണ് അവർ. ഇവൾക്ക് ഇവിടെയെന്താ വഴി?''

''ഒന്നുമില്ല.''

''കുറച്ചുനാൾ കഴിഞ്ഞ് അവിടെ ചെന്നാൽ, ഇവൾക്ക് അവരുടെകൂടെ നില്ക്കുവാനൊക്കുമോ?'' അതിനു മറുപടി കുട്ടൻപിള്ള തന്നെ പറഞ്ഞു: ''ഇല്ല. സ്വന്തം കുടുംബത്തിൽപ്പോലും സ്ഥാനമില്ലാതായി.''

ഈ സമയം കുറെ മധുരപലഹാരങ്ങൾ ജാനകിക്കുട്ടിയമ്മ കൊണ്ടുവന്നു. അകത്തുനിന്ന് ഒരു സ്റ്റൂൾ സാവിത്രി കൊണ്ടുവന്ന് അവരിരിക്കുന്നതിനടുത്തിട്ടു. പലഹാരപ്പാത്രം ജാനകിക്കുട്ടിയമ്മ അതിന്മേൽ വച്ചിട്ട് അകത്തേക്കു പോയി. കപ്പുകൾ കൊണ്ടുവന്ന് സാവിത്രി ചായ ഒഴിച്ചു.

''എന്നാൽ കഴിച്ചാട്ടെ!''—കുട്ടൻപിള്ള അവരെ ക്ഷണിച്ചു. ''ഇത് ഇഷ്ടപ്പെടുവോ എന്നറിഞ്ഞുകൂടാ.''

സർദാർജിയും രവീന്ദ്രനും പലഹാരങ്ങൾ തിന്നുതുടങ്ങി.

''വളരെ നന്നായിരിക്കുന്നു!'' സർദാർജി പ്രസന്നവദനനായി പറഞ്ഞു. ''വീട്ടിലുള്ള വനിതകൾ വിഭവങ്ങൾ പാചകംചെയ്താൽ അതിൻെറ സ്വാദ് വേറെ അറിയാം.''

അതു കേട്ടപ്പോൾ കുട്ടൻപിള്ളയുടെ മുഖം തെളിഞ്ഞു വികസിച്ചു.

''ആരൊക്കെ വേലക്കാരുണ്ടായിരുന്നാലും അടുക്കളക്കാര്യം ഞങ്ങളുടെ പെണ്ണുങ്ങളെ നോക്കൂ!''—കുട്ടൻപിള്ള പ്രസന്നനായി പറഞ്ഞു.

''അതു്. ഈ പലഹാരം പറയുന്നുണ്ടു്.'' സർദാർജി ആർത്തിയോടെ തിന്നുന്നതിനിടയിൽ അഭിപ്രായം രേഖപ്പെടുത്തി.

''സാവിത്രിയും ഇതിനു മിടുക്കിയാണു്!'' കുട്ടൻപിള്ള അല്പം അഹങ്കാരത്തോടെയിരുന്നു.

''അവളെ കല്യാണംകഴിക്കുന്നവൻ ഭാഗ്യവാനായിരിക്കും.'' സർദാർജി ഉറക്കെച്ചിരിച്ചു. മററുള്ളവർ അതിൽ പങ്കുചേർന്നു.

''പണവും പാടവും പുരയിടവുമൊക്കെ കമ്മിയാണെങ്കിലും, ഇങ്ങനെ ഒരു സമ്പത്തു് സ്ത്രീധനമായി കൊടുക്കാനുണ്ടു്.''—കുട്ടൻപിള്ളയുടെ ഉത്സാഹം അതിരില്ലാതായി.

''ജീവിതത്തിൽ ആഹാരമാണല്ലോ പാതികാര്യം!'' സർദാർജി അയാളുടെ ഉത്സാഹത്തെ ഉത്തേജിപ്പിച്ചു.

ഈ നർമ്മഭാഷണത്തിൽ പങ്കാളിയാകാതെയാണിരുന്നതെങ്കിലും ഒഴിഞ്ഞുനില്ക്കുന്ന ഭാവമൊന്നും രവീന്ദ്രൻ പ്രകടിപ്പിച്ചില്ല.

ചായസൽക്കാരം കഴിഞ്ഞപ്പോൾ സമയം സന്ധ്യയോടടുത്തിരുന്നു. പടിഞ്ഞാറൻകുന്നുകൾക്കപ്പുറത്തു സൂര്യൻ മറഞ്ഞു. വെയിലില്ലെങ്കിലും വെളിച്ചം നീങ്ങിയിരുന്നില്ല.

ഉത്സാഹവും സന്തോഷവും വേണ്ടുവോളം സിദ്ധിച്ച ഒരു സായാഹ്നം ഉണ്ടായി എന്ന ചാരിതാർത്ഥ്യത്തോടെയാണു് അതിഥികൾ യാത്രപറഞ്ഞതു്.

റോഡുവരെ കുട്ടൻപിള്ള അനുയാത്രചെയ്തു. സർദാർജിയും രവീന്ദ്രനും നടന്നുമറയുന്നതു നോക്കി അയാൾ അവിടെ കുറേനേരം നിന്നു.

''വളരെ വിമ്മിഷ്ടം സഹിക്കുന്ന ഒരാളാണു് കുട്ടൻപിള്ള.''—കുറേ ചെന്നപ്പോൾ സർദാർജി പറഞ്ഞു.

''വേദനകളില്ലാത്ത മനുഷ്യരാരുണ്ടു്, ലോകത്തിൽ?'' രവീന്ദ്രൻ പതുക്കെ അഭിപ്രായം രേഖപ്പെടുത്തി.

''ശരിയാണു്. ഈ ആൻഡമാനിൽ, അന്യർ കൊണ്ടെറിഞ്ഞവരുണ്ടു്—കുററവാളികൾ. സ്വയം വന്നുചേർന്നവരുണ്ടു്—കുടിയേററക്കാർ. ഇവിടെജനിച്ചുവളർന്നവരുമുണ്ടു്—ലോക്കൽസ്. ഇതിൽ ഇവിടെ ജനിച്ചുവളർന്നു് ഇവിടെത്തന്നെ ജീവിക്കുന്നവർ, മറെറാന്നും കണ്ടിട്ടുള്ളവരല്ല. ഇതിൽക്കവിഞ്ഞൊന്നുമില്ലെന്ന വിശ്വാസക്കാരാണവർ. മറെറാന്നുമായി താരതമ്യപ്പെടുത്തിനോക്കുവാനുള്ള അനുഭവങ്ങൾ അവക്കില്ല. സങ്കല്പങ്ങളില്ല. അതുകൊണ്ടു വിഷമിക്കുന്നുമില്ല.'' നടപ്പു നിർത്തി, ഊന്നുവടിയുറപ്പിച്ചു് സർദാർജി അല്പനേരം നിന്നു. ''പിന്നെ ഞങ്ങളെപ്പോലെയുള്ളവരാണു്. കഴിഞ്ഞ നല്ല കാലത്തിൻെറ സ്മരണകൾപോലും പരിത്യജിക്കുവാൻ നിർബ്ബന്ധിതരായവർ. ജയിലനുഭവങ്ങൾ അവരുടെ അഹന്തകളെല്ലാം അടിച്ചുടച്ചു. ഒന്നുകിൽ, പുതിയതായി ഒരു ജീവിതം തുടങ്ങുക. അല്ലെങ്കിൽ നശിക്കുക. ഈ രണ്ടു വഴികളേ അവക്കുള്ളു. വളരെപ്പേർ നശിച്ചു. അവർ ഈ മണ്ണിൽ മണ്ണായി ലയിച്ചു് അന്ത്യവിശ്രമം കണ്ടു. എന്നെ

പ്പോലെയും മമ്മതുക്കായെപ്പോലെയും പുതിയ ജീവിതം പടുത്തവർ കുറവാണു്. ആഗ്രഹങ്ങളും പ്രതീക്ഷകളുമായി ഇവിടെ സ്വയം വന്നുകേറിയവർ ഭഗ്നാശരായിത്തീർന്നിട്ടുണ്ടു്; കുട്ടൻപിള്ളയെപ്പോലെയുള്ള കൂട്ടർ. അവർക്കു രണ്ടു ലോകങ്ങളുണ്ടു്. അവതമ്മിൽ കൂട്ടിക്കെട്ടുവാൻ കിണഞ്ഞുപരിശ്രമിക്കുകയാണവർ. വേദനയല്ലാതെ മറെറാന്നും അവരുടെ കണ്ണിൽപ്പെടുകയില്ല. വിഷമങ്ങളുടെ ഭയങ്കരത കാണുമ്പോഴം, ഇങ്ങോട്ടു കുടിമാറിപ്പോന്നതു് സ്വാബദ്ധമായിപ്പോയെന്നു വിധിച്ചു്, ആത്മനിന്ദ നടത്തുകയല്ലാതെ മറെറാന്നും അവർ ചെയ്യുന്നില്ല. ഇതുകൊണ്ടു് പരിഹാരമൊന്നും കൈവരുകയില്ലെന്നു വിശ്വസിച്ചാൽ, പുനർനിർമ്മാണത്തിനു് അവർക്കു കഴിവുണ്ടാകും.''—സർദാർജി പതുക്കെ നടന്നു. രവീന്ദ്രൻ ഒന്നും മിണ്ടാതെ അദ്ദേഹത്തെ അനുഗമിച്ചു. സർദാർജി ചിന്തയിൽനിന്നു വിരമിച്ചില്ല. ''ഇന്നും കുട്ടൻപിള്ളയുടെ കണ്ണു് അക്കരെയാണു്. ആ ആൽബം കാണിച്ചതു് ഓർമ്മിച്ചുനോക്കൂ! അവിടത്തെ ജീവിതവുമായിട്ടാണു് ഇവിടത്തേതു് ദിവസവും തട്ടിച്ചുനോക്കുന്നതു്. അതാണു് നിരാശയിലേക്കു് അയാളെ വലിച്ചിഴയ്ക്കുന്നതു്.''

''പഴയ പ്രതാപം പറയുന്നതുകൊണ്ടു ഫലമൊന്നുമില്ല,'' രവീന്ദ്രൻ മനസ്സിൽ മുട്ടിനിന്ന വിചാരം പ്രകടിപ്പിച്ചു.

''എല്ലാവരും ഇതുപോലെ ഒരു ആൽബം കൊണ്ടുനടക്കുന്നുണ്ടു്. സ്മരണകൾ! പലർക്കും വേദന വിളമ്പുന്ന ബൃഹത്തായ ഒരാൽബമാണതു്. മനഃപൂർവ്വം അടച്ചുവച്ചാലും ചിലപ്പോഴൊക്കെ തുറന്നുപോകും.'' സർദാർജി സ്വന്തം അനുഭവങ്ങളെ സൂചിപ്പിച്ചാണു് അതു പറഞ്ഞതെന്നു രവീന്ദ്രനു തോന്നി.

അവർ നടന്നു നടന്നു വീട്ടിലെത്തി.

''സ്വാതന്ത്ര്യദിനാഘോഷം സംബന്ധിച്ചുള്ള കലാപരിപാടികളുടെ കൂട്ടത്തിൽ ഒരു നാടകംകൂടി വേണമെന്നു നിശ്ചയിച്ചിട്ടുണ്ടു്. അതിൽ ഞാനൊരു വേഷമെടുക്കണമെന്നു് താസീൽദാർ സുധാകരൻ പറഞ്ഞിട്ടുണ്ടു്. ആദ്യത്തെ റിഹേഴ്സലും മററും ഇന്നാണു്. ഞാൻ അങ്ങോട്ടു പോയിട്ടു വരാം.''

''പോയിട്ടു വരൂ. എന്നാൽ നേരത്തെ അങ്ങോട്ടു പോകാമായിരുന്നല്ലോ!''

''സർദാർജിയെ ഇവിടെ കൊണ്ടാക്കിയിട്ടു പോകാമെന്നു കരുതി.''—രവീന്ദ്രൻ ചിരിച്ചു.

''വയസ്സന്റെ കാര്യത്തിൽ ശ്രദ്ധാന്തിയുണ്ടു്!''—സർദാർജി ചിരിച്ചുകൊണ്ടാണു പറഞ്ഞതു്. രവീന്ദ്രനും ചിരിച്ചതേയുള്ളു.

അകത്തു കയറി ടോർച്ചുമെടുത്തുകൊണ്ടു് അവൻ മുററത്തേക്കിറങ്ങി. വാതില്പടിയിൽ പിടിച്ചുകൊണ്ടു് സർദാർജി നിന്നു.

എങ്ങും ഇരുട്ടു വ്യാപിക്കുകയാണു്...

## 21. കരകാണാക്കടൽ

രാധയുടെ പെരുമാററത്തിനു് സാരമായ മാററം വന്നിട്ടുള്ളതായി അറിയുവാൻ സുധാകരന് അധികനാരം വേണ്ടിവന്നില്ല. അതിവേഗത്തിൽ ഈഷ്യ്യ്ക്കു വിധേയയാകും. വികാരനിയന്ത്രണം നന്നേ കുറഞ്ഞിരിക്കുന്നു. പ്രസന്നമായ മുഖം കണ്ടിട്ടു് എത്ര ദിവസമായി! അയാരം വീട്ടിലുണ്ടെങ്കിൽപ്പോലും അവരംക്കു പ്രസാദമില്ല. സംസാരിക്കുന്നതു് നന്നേ കുറവായി. പറയുന്നതെന്തും അതുപോലെ അനുസരിക്കും. മറിച്ചു മിണ്ടുകയില്ല. ചിലപ്പോഴൊക്കെ കവിളിലൂടെ കണ്ണുനീർ ഒലിക്കുന്നതു കാണാം. അയാളെ കണ്ടാൽ ധൃതിപിടിച്ചു് അതു തുടയ്ക്കും. മുഖത്തെ രക്തപ്രസാദം എത്ര വേഗമാണു് ക്ഷയിച്ചതു്! ഒഴിഞ്ഞ കോണിൽ ഒതുങ്ങിയിരിക്കാനാണു് താൽപര്യം. തൻെറ പിറകെ നിഴൽപോലെ നടന്നിരുന്ന ഇവരംക്കു് ഇപ്പോഴെന്തു പിണഞ്ഞു? മൂകതയുടെ മുദ്രയാണു മുഖത്തു്. അർത്ഥമില്ലാത്ത നോട്ടം. എന്തൊക്കെയോ സ്വപ്നം കാണുന്ന ഭാവം...

ഈ മാററങ്ങരം കൂടുതൽകൂടുതൽ പ്രകടമായിത്തുടങ്ങിയപ്പോരം, സുധാകരനു്, മനസ്സിൽ സംഭ്രമത്തിൻെറ നിഴൽ വീശിത്തുടങ്ങി. ആകാംക്ഷ അടക്കിയിട്ടും ഒതുങ്ങുന്നില്ല. രാധയുടെ ശരീരത്തിനു് ശക്തിക്ഷയം സംഭവിക്കുന്നതായി തോന്നിത്തുടങ്ങി. വിളർച്ചയുടെ ലക്ഷണങ്ങളാണു് ഏറിവരുന്നതു്. കിടക്കയിൽ തളച്ചു ബാധിച്ച ഒരു ശിശുവിനെപ്പോലെ കിടന്നുറങ്ങും. മുമ്പു് പ്രഭാതത്തിൽ അവരം എഴുന്നേല്ക്കാറുള്ളതു് എപ്പോഴാണെന്നു് അറിഞ്ഞിട്ടില്ല. അത്രയ്ക്കു നേരത്തെ രാധ എഴുന്നേല്ക്കുകയായിരുന്നു പതിവു്. കുളികഴിഞ്ഞു് ശുഭ്രവസ്ത്രധാരിയായി, കോതി പിറകിലിട്ടു് അററം കെട്ടിയിട്ടുള്ള ഈറൻതലമുടിയിൽ ഒന്നുരണ്ടു മുല്ലപ്പൂക്കരം ചൊരുകി സൗരഭ്യവും പരിശുദ്ധിയും പ്രസരിപ്പിച്ചു്, കാപ്പി കൈയിലേന്തി അയാളെ വിളിച്ചുണർത്തുന്ന രാധയെയാണു് കണികാണുന്നതു്. ക്ഷീണനിദ്രയിൽ ശയിക്കുന്ന അവളെ ഇന്നു് അയാരംവേണം വിളിച്ചുണർത്തുവാൻ. വയ്യായ്മയോടെ എഴുന്നേററു് അവരം അടുക്കളയിലേക്കു പോകുന്നതു കാണുമ്പോരം അയാളുടെ ഹൃദയം നൊന്തു. കാപ്പി കിട്ടുവാൻ വളരെ കാത്തിരിക്കണം. കാലത്തു കുളിക്കുന്ന പതിവു് എത്ര അപൂർവ്വമായിരിക്കുന്നു!

കച്ചേരിയിൽ പോകാനുള്ള നേരമായാലും ആഹാരം തയ്യാറാകാറില്ല. എങ്കിലും സുധാകരൻ ആവലാതിയൊന്നും പ്രകടിപ്പിക്കുകയില്ല.

വൈകുന്നേരം മടങ്ങിയെത്തുമ്പോരം, അവളെ മുററത്തോ സ്വീകരണമുറിയിലോ കാത്തുകഴിയുന്നതു് അപൂർവ്വമത്രേ. കിടപ്പുമുറിയിൽ കുപ്പായം മാററുവാൻ ചെല്ലുമ്പോരം, മെത്തയിൽ ശയിക്കുന്ന അവരം പിടഞ്ഞെഴുന്നേല്ക്കുവാൻ ശ്രമിക്കുന്നതാണു കാണുക.

ആദ്യം ചിലപ്പോഴൊക്കെ കടുത്ത കോപം തോന്നി. അതുമിതും പറഞ്ഞു ശകാരിച്ചു. എന്നാൽ അതുകൊണ്ടു് അവളുടെ പെരുമാററത്തിൽ സാരമായ മാററം വന്നില്ല. തളച്ചയും, ഒന്നിലും താൽപര്യമില്ലാത്ത ഭാവവും കൂടുതലായതേയുള്ളു.

ഇതാണു് സുധാകരനെ സംഭ്രമിപ്പിച്ചതു്. എന്തോ തകരാറുണ്ടു്. എവിടെയോ കുഴപ്പമുണ്ടു്. അവരം ആകപ്പാടെ മാറിയിട്ടുണ്ടു്. അയാരം താമസിച്ചു വന്നാൽ മുമ്പു് ആവലാതിപ്പെടാറുള്ള രാധ ഇന്നു് ഒരു കുസലുമില്ലാതെ കഴിയും. പരാതി പറയാറേയില്ല...

''നിനക്കെന്തു സംഭവിച്ചു, രാധേ?'' വേദനയേറിനില്ക്കുന്ന സ്വരത്തിൽ സുധാകരൻ ചോദിച്ചു. സാധാരണയിൽ നേരത്തെ കച്ചേരിയിൽനിന്നു് അന്നു വന്നതാണു്. മെത്തയിൽ ക്ഷീണിതയായി അവരം കിടക്കുകയായിരുന്നു. അയാളെ മുറിയിൽ കണ്ടപ്പോരം ചടഞ്ഞെഴുന്നേററു മെത്തയിൽ ഇരുന്നു. ചിന്നിച്ചിതറിയ മുടി. ചുവന്നു നനവുള്ള കണ്ണുകരം. വിളച്ച് വ്യാപിച്ച കവിരംത്തടം.

''നിനക്കെന്തുപററി രാധേ?''—അയാരം അവളുടെ അടുത്തിരുന്നു പുറം തലോടി. ഒരു കൊച്ചുകുട്ടിയെപ്പോലെ മുഖമുയർത്തി അവരം അയാളുടെ കണ്ണിലേക്കു നോക്കി. ശൂന്യതയിലേക്കു നോക്കിയാലത്തെ അനുഭവമാണു് സുധാകരനുണ്ടായതു്. ശോകമൂകമായ ശൂന്യത...

''രാധേ!''—അടക്കാനാവാത്ത ആകാംക്ഷ അയാളുടെ ഹൃദയത്തിൽ നിറഞ്ഞുനിന്നു. തോളിൽ പിടിച്ചു കുലുക്കി, രാധയോടു് പരിഭ്രാന്തികലർന്ന സ്വരത്തിൽ അയാരം ചോദിച്ചു: ''നിനക്കു സുഖമില്ലേ, തീരെ?''

അവരം മൂകയായിരുന്നു; ഒരു പാവപോലെ. അവളുടെ നേത്രങ്ങളിൽനിന്നു ചാലുവച്ചൊഴുകുകയാണു് കണ്ണുനീർ...

''നീയെന്താ മിണ്ടാത്തെ?''— സുധാകരൻ വേദനയോടെ ചോദിച്ചു.

കവിളിൽക്കൂടി കണ്ണുനീർ ഒഴുകുകയാണു്. എന്തോ പറയുവാൻ ആശയുണ്ടെന്നു തോന്നും മട്ടുകണ്ടാൽ. എന്നാൽ വാക്കുകരം പുറത്തു വരുന്നില്ല. അധരം വിറകൊള്ളുന്നുണ്ടോ?

''നിനക്കു സുഖമില്ല... നമുക്കു് ഡോക്ടറുടെ അടുത്തേക്കു പോകാം!''—സുധാകരനു് പരിഭ്രമം അടക്കാനാവാതെവന്നു. അയാരം അവളുടെ കൈയിൽ പിടിച്ചു. വിയർപ്പുമൂലം കൈപ്പടം നനഞ്ഞിരിക്കുന്നു. തണുത്തിരിക്കുന്നു.

''എന്താ രാധേ. ഒന്നു പറയൂ, എന്താ അസുഖം?'' കണ്ഠമിടറി പറഞ്ഞുകൊണ്ടു് അയാരം അവളുടെ തോളിൽ പിടിച്ചു കുലുക്കി.

ഉറക്കത്തിൽനിന്നു് ഉണരുന്നമാതിരി രാധ ഞെട്ടി.

''കാപ്പി കുടിച്ചില്ലല്ലോ!'' അവരം എഴുന്നേൽക്കാൻ ശ്രമിച്ചു

''വേണ്ടാ. നീ ഇവിടെയിരി. എന്താ നിനക്കു് അസുഖം?''

''എനിക്കൊന്നും വയ്യാ!'' നെടുതായി നിശ്വസിച്ചുകൊണ്ടു് അവരം കണ്ഠമിടറി പറഞ്ഞു. ''എവിടെങ്കിലും കിടന്നാമതി. ഒന്നിനും ശക്തിയില്ല. തളർച്ച!''

''നമുക്കു് ഡോക്ടറെ കാണാം. ചോദിക്കാം. നീ വേഷമൊന്നു മാററു്. ഒഴിവുകഴിവൊന്നും പറയരുതു്.'' നിർബ്ബന്ധപൂർവ്വം സുധാകരൻ പറഞ്ഞു.

അവരം എഴുന്നേററു.

''കാപ്പി കൊണ്ടുവരട്ടെ?''—അനുവാദത്തിനു നില്ക്കാതെ രാധ അടുക്കളയിലേക്കു നടന്നു. ക്ഷീണം പ്രകടമാക്കുന്ന നടപ്പു്.

സുധാകരൻ മെത്തയിൽത്തന്നെ ഇരിക്കുകയാണു്. മുമ്പൊരിക്കലും അനുഭവിച്ചിട്ടില്ലാത്ത വേദന ഹൃദയത്തിൽ തങ്ങിനിന്നു. അതിനോടൊപ്പം കടുത്ത പരിഭ്രമം.

'ഇവരംക്കു് എന്തു സംഭവിച്ചു?'—അതു മാത്രമായിരുന്നു ചിന്ത.

രാധ കാപ്പി കൊണ്ടുവന്നു നീട്ടിയപ്പോഴാണു് ചിന്തയിൽനിന്നുണർന്നതു്.

തണുത്ത കാപ്പി. അതിനെക്കുറിച്ചു് ഒരക്ഷരം ഉരിയാടിയില്ല. കാപ്പി വാങ്ങി കുടിച്ചെന്നു വരുത്തി.

അർത്ഥമില്ലാത്തമട്ടിൽ രാധ അവിടെ നില്ക്കുകയാണു്. അവരം എത്രയാണു് ഉലഞ്ഞിട്ടുള്ളതു്!...

''വേഷം മാററൂ!''—കാപ്പിപ്പാത്രം താഴെ വച്ചുകൊണ്ടു് സുധാകരൻ പറഞ്ഞു.

അവരം അതു കേട്ടഭാവം കാട്ടിയില്ല.

ശൂന്യമായ മുഖഭാവത്തോടെ മൂകയായി നില്ക്കുകയാണു്...

''രാധേ! ഡോക്ടറുടെ അടുത്തു പോകണം. എന്താ നീ, ഒന്നും ശ്രദ്ധിക്കാത്തതു്?'' അറിയാതെ ശബ്ദം അല്പം ഉയർന്നുപോയി, അതു പറഞ്ഞപ്പോരം.

അതു കേട്ടു് അവരം പകച്ചു. പൊട്ടിയൊലിക്കുന്നപോലെ കണ്ണുനീർ കവിളിലൂടെ ഒഴുകി...

''ഈ കരച്ചിൽ... ഇതു നിർത്തിയിട്ടു് വേഷം മാററൂ!''—വേദനയോടെയാണു് സുധാകരൻ പറഞ്ഞതു്.

ക്ഷീണിതയായ രാധ അലസമായി ചെസ്റ്റു് ആഫു് ഡ്രായേഴ്സ്സു് തുറന്നു് അലക്കിയ സാരിയെടുത്തു് ഉടുത്തു. ചിന്നിച്ചിതറിക്കിടന്ന മുടി അലക്ഷ്യമായി ഒരുവിധം ഒതുക്കി കെട്ടിവച്ചു. അതു കഴിഞ്ഞു് സുധാകരൻെറ അടുത്തേക്കു നീങ്ങിനിന്നു.

മുമ്പു് വേഷം മാററാനും, ആടയാഭരണങ്ങരം അഴകോടെ അണിയാനും അവരംക്കു് എന്തു താൽപര്യമായിരുന്നു! പ്രത്യേകിച്ചു് പുറത്തെവിടെയെങ്കിലും ഇറങ്ങുമ്പോരം. പൗഡർ പൂശാനും, കുങ്കുമപ്പൊട്ടിടാനും, കണ്ണിൽ മഷി എഴുതാനും അവരം എത്ര സമയമാണെടുക്കാറുള്ളതു്! കേശഭാരം ഓരോ ദിവസവും ഓരോതരത്തിൽ കെട്ടി

വച്ച്, പൂവുചൂടി മന്ദസ്മിതത്തോടെ അവൻെറ മുമ്പിൽ നിന്നുകൊടുക്കുന്ന അവളുടെ പതിവിനു ഭംഗംതട്ടാൻ എന്താണു കാരണം? ഈ നറുമലർ എങ്ങനെ വാടി?

''ബ്ലൗസ് മാറേറണ്ടേ?''—സുധാകരൻ ചോദിച്ചു.

അതു കേട്ടപ്പോഠം അവഠം ഡ്രാ തുറന്ന് അലക്കിവച്ചിരുന്ന ഒരു ബ്ലൗസ് എടുത്തു ധരിച്ചു.

''പോകാം.'' സുധാകരനു ധൃതി തോന്നി.

അയാളെ എന്തെന്നില്ലാതെ അവഠം നോക്കിനിന്നു.

സുധാകരൻ വീടിൻെറ കതകുകഠം അടച്ചു. അവഠം കൂസലില്ലാതെ സ്വീകരണമുറിയിൽ വന്നു നിന്നതേയുള്ളു.

''എന്നാൽ ഇറങ്ങൂ.''—സുധാകരൻ പറഞ്ഞു.

അവഠം മുററത്തിറങ്ങി.

സുധാകരൻ കതകടച്ച് മുററത്തേക്കിറങ്ങിച്ചെന്നു.

''എവിടെ പോകാനാ?''—അവഠം അത്ഥമില്ലാതെ ചോദിച്ചു.

സുധാകരൻ മറുപടി പറഞ്ഞില്ല. മനസ്സിലുയർന്ന വേദന അയാഠം സ്വയം വിഴുങ്ങി.

പടിഞ്ഞാറേ ആകാശം കോളുകൊണ്ട് ഇരുണ്ടിരിക്കുന്നതു നോക്കി രാധ നിന്നു.

''മഴ പെയ്യും!''— ഭയാശങ്കയോടെ രാധ പറഞ്ഞു.

''സാരമില്ല. വരൂ!'' സുധാകരൻ നടന്നു. രാധ ക്ഷീണിതയായി അയാളെ അനുഗമിച്ചു,

നടന്നതു് വളരെ സാവധാനത്തിലായിരുന്നു.

ഡോക്ടറുടെ വീട്ടിലെത്തുവാൻ സാധാരണയിൽക്കൂടുതൽ നേരം എടുത്തു.

ഭാര്യയുമൊത്ത് ഡോക്ടർ പ്രതാപ് മുറ്റത്തിരിക്കുകയായിരുന്നു.

ഗേററ് തുറന്ന് ഭാര്യയുമൊത്തു സുധാകരൻ കയറിവരുന്നതു കണ്ടപ്പോഠം ഡോക്ടറും ഭാര്യയും എഴുന്നേററു.

''വരൂ! വരൂ!'' ഡോക്ടർ പറഞ്ഞു.

മുമ്പ് പലതവണ ഉപചാരസന്ദർശനങ്ങഠംക്കായി അവിടെ അവർ പോയിട്ടുള്ളതാണ്. സുധാകരൻെറ ഒരുററമിത്രമായിരുന്നു ഡോക്ടർ പ്രതാപ്. അവിടത്തെ ആശുപത്രിയിലെ ഒരേയൊരു ഡോക്ടറാണ് അദ്ദേഹം.

ഡോക്ടറുടെ ഭാര്യ രാധയെ നോക്കി നമസ്തേ പറഞ്ഞു. എന്നാൽ സാധാരണ ചെയ്യാറുള്ളതുപോലെ, പ്രതിചേഷ്ടയൊന്നും രാധ താൽപര്യം കാണിച്ചില്ല. ചിരിച്ചുപോലുമില്ല. കണ്ടുമറന്ന ഏതോ ഒരാളെ തിരിച്ചറിയുവാൻ ശ്രമിക്കുന്ന ഭാവമാണ് അവഠം പ്രകടിപ്പിച്ചതു്.

ഡോക്ടറുടെ ഭാര്യ, രാധയെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി.

സുധാകരൻെറ മുഖം മ്ലാനമായിരുന്നു.

''എന്തൊക്കെയാ സുധാകർ, വത്തമാനങ്ങറം?'' ഇരുന്നുകൊണ്ടു് ഡോക്ടർ കുശലം തിരക്കി.

''ക്ഷമിക്കണം ഡോക്ടർ. ഒരു പ്രശ്നവുമായിട്ടാണു് ഞങ്ങളിന്നു വന്നിരിക്കുന്നതു്''—സുധാകരൻ പതുക്കെ പറഞ്ഞു.

''ഓ! എന്താണു്?''— ഡോക്ടർ, സുധാകരനെ നോക്കി.

''ഇങ്ങനെയുള്ള കാര്യങ്ങറം, കാലത്തു് ആശുപത്രിയിൽവച്ചു മാത്രമേ ഡോക്ടർ കേറംക്കാറുള്ളു എന്നറിയാം. എങ്കിലും എൻെറ പ്രയാസം സഹിക്കാനാവാത്തതുകൊണ്ടു് ഇപ്പോറം വന്നതാണു്.''

''അതിനെന്തു്? നമുക്ക തമ്മിൽ ഉപചാരക്രമങ്ങളൊന്നുമില്ല.''— ഡോക്ടർ ചിരിച്ചുകൊണ്ടു പറഞ്ഞു.

''രാധയുടെ കാര്യമാണു്.''

''എന്താ?''— ഡോക്ടർ കസേര നീക്കി സുധാകരൻെറ അടുത്തേക്കിട്ടു് താൽപര്യത്തോടെ ചോദിച്ചു.

സുധാകരൻ വിവരങ്ങറം വിശദമായി വിവരിച്ചുകേറംപ്പിച്ചു. എല്ലാം സശ്രദ്ധം കേട്ടശേഷം അദ്ദേഹം കുറേനേരം മിണ്ടിയില്ല. ആലോചനയിലിരുന്നു.

''അവറംക്കു് എന്തെങ്കിലും അസുഖമുണ്ടെന്നു നിങ്ങറംക്കു വിശ്വാസമുള്ളതായി ഒട്ടും പ്രകടിപ്പിക്കരുതു്. അവരെ ഇങ്ങോട്ടു വിളിക്കാം. ഷീലയുമുണ്ടല്ലോ. ഷീലേ!''— അദ്ദേഹം വിളിച്ചു. ''നിങ്ങറം ഇങ്ങു വരൂ. രണ്ടു കസേരകറംകൂടി കൊണ്ടുവരുവാൻ വേലക്കാരനോടു പറയൂ!''

വേലക്കാരൻ കൈയില്ലാത്ത രണ്ടു സ്റ്റീൽ മടക്കുകസേരകറംകൂടി മുററത്തേക്കു കൊണ്ടുവന്നു.

ഷീലയും രാധയും ഇരുന്നു.

വിനോദം ഏറിനില്ക്കുന്നവിധത്തിലുള്ള ലളിതവിഷയങ്ങളാണു് സംഭാഷണവിഷയമായതു്. ഇടയ്ക്കിടെ ഡോക്ടർ ചില ചോദ്യങ്ങറം രാധയോടു് നയത്തിൽ ചോദിച്ചു. സുഹൃത്തുക്കളുടെകൂടെ നേരമ്പോക്കുപറയുന്ന മട്ടോ ഭാവമോ ഒന്നുംതന്നെ അവറം പ്രകടമാക്കിയില്ല—അവളുടെ മനസ്സും ചിന്തയുമെല്ലാം എവിടൊക്കെയോ അലഞ്ഞുതിരിയുകയാണെന്നേ തോന്നുമായിരുന്നുള്ളു. ആകാംക്ഷാനിർഭരമായ ഭാവപ്രകടനങ്ങളാണു് രാധ പ്രകടമാക്കിയതു്.

അകാലസന്ധ്യപോലെ അന്തരീക്ഷം ഇരുണ്ടിരുന്നു. പടിഞ്ഞാറേ ആകാശത്തിൽ കരിമേഘങ്ങറം തട്ടുത്തുകൂടിനില്ക്കുകയാണു്. മഴ ഏതു നിമിഷവും അടൻവീഴുമെന്നമട്ടിൽ മുകിൽ ശ്വാസമടക്കി നില്ക്കുന്നതുപോലെ തോന്നും. ആൻഡമാനിലെ ഒരു സവിശേഷതയാണിതെന്നതുകൊണ്ടു് ആരും അതു കാര്യമാക്കുക പതിവില്ല. ദീർഘനേരം അങ്ങനെ നില്ക്കുന്ന അന്തരീക്ഷം, അല്പനിമിഷത്തിനുള്ളിൽ തെളിയുന്നതും അപൂർവമല്ല.

രാധയുടെ നോട്ടം മുഴുവൻ ഇരുണ്ടുനില്ക്കുന്ന പടിഞ്ഞാറേ ആകാശത്തിലായിരുന്നു. ഭയാശങ്കമാത്രമാണ് അവളുടെ മുഖത്തു തങ്ങിനില്ക്കുന്നതു്.

''നമുക്കു പോകാം.'' വിവശയായ ഒരു ശിശുവിനെപ്പോലെ രാധ, സുധാകരനെ നോക്കി പതുക്കെ പറഞ്ഞു. ശബ്ദം നന്നേ ക്ഷീണിച്ചതായിരുന്നു. പാരവശ്യം അതിൽ നിറഞ്ഞിരുന്നു.

''പോകാം.''— സുധാകരൻ അവളെ ആശ്വസിപ്പിക്കാൻ പറഞ്ഞിട്ടു് ഡോക്ടറെ നോക്കി.

''വരൂ! അകത്തേക്കു്.'' ഡോക്ടർ എഴുന്നേററു് അകത്തേക്കു നടന്നു.

സുധാകരൻ രാധയേയും വിളിച്ചുകൊണ്ടു് ഡോക്ടറെ അനുഗമിച്ചു.

ശരീരസ്ഥിതിയെക്കുറിച്ചും മററും അറിയുന്നതിനുവേണ്ടിയുള്ള പരിശോധനകൾ ഡോക്ടർ നടത്തി. അതു കഴിഞ്ഞു സ്വീകരണമുറിയിലേക്കു് രാധയെ ആനയിച്ചു.

''ഷീലേ! നിങ്ങൾ രണ്ടുപേരും ഇവിടെ സംസാരിച്ചുകൊണ്ടിരിക്കുക.''— രാധയെ ഭാര്യയുടെ അടുത്താക്കിയശേഷം ഡോക്ടറും സുധാകരനും മുററത്തേക്കിറങ്ങി.

''അച്ഛനമ്മമാർ മിസ്സിസ്സിനില്ലേ?''— ഡോക്ടർ, സുധാകരനോടു പതുക്കെ ചോദിച്ചുകൊണ്ടു കസേരയിൽ ഇരുന്നു.

''ഉണ്ടു്.'' കസേര ഡോക്ടറുടെ അടുത്തേക്കു നീക്കിയിട്ടു് സുധാകരൻ ഇരുന്നു.

''രാധ, ധാരാളം അംഗങ്ങളുള്ള കുടുംബത്തിലെ അംഗമല്ലേ?''

''അതെ.''

''വളരെ ലാളനയും സ്നേഹവും സ്വീകരിച്ചു വളർന്നതാകണം.''

''അതെ.''

''ആദ്യമായിട്ടായിരിക്കും വീടുവിട്ടു താമസിക്കുന്നതു്?''

''അതെ.''

''കടുത്ത ക്ഷോഭം ഉണ്ടാകത്തക്ക വല്ല സംഭവവും ഉണ്ടായിട്ടുണ്ടോ ഈയിടെ?''

സുധാകരൻ അല്പനേരം ആലോചിച്ചശേഷം പറഞ്ഞു: ''അങ്ങനെയൊന്നുമില്ല.''

''വല്ല മരണമോ?... അതുപോലെ അടുത്തുള്ളവക്കു് ആപത്തോ, വല്ലതും?...''

''ഒന്നുമില്ല.''

''വേദനയോ വെറുപ്പോ തോന്നുന്ന സംഭവങ്ങൾ?...''

''എൻെറ അറിവിൽ... ഇല്ല.''

''സ്ഥായിയായ വിഷാദകാരണങ്ങൾ ഉളവാകുന്ന കാര്യങ്ങൾ...?''

''ഇല്ല.''

''മനസ്സിനെ വല്ലാതെ ഇളക്കിയതെന്തോ ഉണ്ടായിട്ടുണ്ട്.'' ഡോക്ടർ ആലോചനാനിമഗ്നനായി കുറേനേരം ഇരുന്നു. ''അസുഖകരങ്ങളായ എന്തോ കാര്യങ്ങളുണ്ടായിരിക്കമെന്നാണ് തോന്നുന്നത്.''— ഡോക്ടർ കുറേക്കഴിഞ്ഞു പറഞ്ഞു: ''അടുത്തുള്ളവക്കൊക്കെ ആപത്തുണ്ടെന്ന ഭീതിയുണ്ട്... അതു മനസ്സിനെ ബാധിച്ചിട്ടുണ്ട്.''

സുധാകരൻ ഒന്നും പറഞ്ഞില്ല.

അല്പനേരം ആലോചിച്ചശേഷം ഡോക്ടർ ഉപദേശരൂപത്തിൽ സുധാകരനോടു പറഞ്ഞു: ''ഭയപ്പെടുത്തുന്നതായി വിചാരിക്കരുത്. കഴിയുന്നതും നേരത്തേ മിസ്സസ്സിനെ ഇവിടെനിന്നു കൊണ്ടുപോയി, വിദഗ്ദ്ധന്മാരെക്കൊണ്ടു പരിശോധിപ്പിക്കുന്നതു കൊള്ളാം. മനസ്സിന്റെ സമനിലയ്ക്കു ഭംഗം സംഭവിച്ചിട്ടുണ്ടെന്നാണ് എനിക്കു സംശയം. ഏകാന്തതയില്ലാത്ത സാഹചര്യത്തിൽ, ബന്ധുക്കളും പ്രിയപ്പെട്ടവരുമുള്ള ചുററുപാടിൽ, വിടുന്നതു കൊള്ളാം. ഇവിടെ ഇതിനുമുമ്പ് ഇത്തരം പാകപ്പിഴകൾ ചിലക്കുണ്ടായിട്ടുള്ളതായി അറിവുണ്ട്. ഇവിടത്തെ ശീലങ്ങൾ മാററത്തക്ക സാഹചര്യത്തിൽ ജീവിച്ചു സുഖപ്പെട്ടിട്ടുമുണ്ട്. ഇതും അത്രേയുള്ളു എന്നാണ് എന്റെ പ്രതീക്ഷ. ഏതായാലും അമാന്തം വേണ്ടാ... ഏകാന്തത അനുഭവിക്കുന്ന ചുററുപാടിൽ അധികം വിടേണ്ടാ. ലീവ് ഇല്ലേ?''

''ഉണ്ട്. എത്രയുമുണ്ട്.''

''എങ്കിൽ നാട്ടിലേക്കു പോകൂ. വിദഗ്ദ്ധന്മാരുമായി ആലോചിച്ചു ചില്ലറ ചികിത്സവല്ലതും നടത്തിയാൽ എല്ലാം മാറുമെന്ന് ഞാൻ ആശിക്കുന്നു. ഇതു പറഞ്ഞില്ലെങ്കിൽ, എന്റെ ധർമ്മം ഞാൻ അനുഷ്ഠിച്ചതായി വരുകയില്ല. രോഗിയാണെന്നോ, ദുഷ്ഘടസന്ധിയിലാണ് മിസ്സസ് എന്നോ, പ്രത്യക്ഷമായോ പരോക്ഷമായോ അവർക്കു തോന്നാനിടവരുത്തുകയുമരുത്. സ്നേഹിതൻ അങ്ങനെയേ പെരുമാറാവൂ.''

ഡോക്ടർ പറഞ്ഞതു് സുധാകരൻ വേദനയനുഭവിച്ച് മിണ്ടാതിരുന്നു കേട്ടു.

ഇരുട്ടു വ്യാപിച്ചുകഴിഞ്ഞു. ആകാശത്തെ കോളു് അതിന്റെ സാന്ദ്രത വർദ്ധിപ്പിച്ചിരിക്കുന്നു.

ഡോക്ടറുടെകൂടെ സുധാകരൻ സ്വീകരണമുറിയിലേക്കു ചെന്നു.

ഷീലയുടെ സമീപം ഉത്സാഹമില്ലാതെ രാധ ഇരിക്കുകയാണ്. അവർ എന്തെങ്കിലും സംസാരിച്ചിരുന്നതിന്റെ ലക്ഷണങ്ങളൊന്നുമുണ്ടായിരുന്നില്ല.

സുധാകരനെ കണ്ടപ്പോൾ രാധ ഭയചകിതയായി ചോദിച്ചു: ''ഇരുട്ടത്തു് എങ്ങനെ പോകും?''

''സാരമില്ല. ഞാനില്ലേ കൂടെ?''

അല്പനേരംകൂടി കുശലംപറഞ്ഞശേഷം സുധാകരൻ യാത്രപറഞ്ഞു പുറത്തിറങ്ങി.

അവർ പോയിക്കഴിഞ്ഞപ്പോരം ഷീല, ഡോക്ടറോടു പതുക്കെ പറഞ്ഞു: ''രാധയ്ക്കു് എന്തു മാററമാണു്! ഒരക്ഷരം എന്നോടു് ഉരിയാടിയില്ല. ഞാൻ ചോദിച്ചതിനുപോലും ഉത്തരംപറയാൻ കൂട്ടാക്കിയില്ല.''

''നീ ചോദിച്ചിട്ടും ഒന്നും പറഞ്ഞില്ലേ?''

''ഇല്ല. എന്നെ പരിചയമുണ്ടെന്ന ഭാവംപോലും അവരംക്കില്ല. ആററക്കുരുവിയെപ്പോലെ, അവിരാമമായി സംസാരിക്കുന്ന രാധയുടെ സ്വഭാവം എങ്ങനെ മാറി?''

''അതിനെപ്പററിയാണു് സുധാകരനും പറഞ്ഞതു്. എന്തോ വലിയ ഉൽക്കണ്ഠയും ആധിയും അവരംക്കുണ്ടു്. തകരാറിലേക്കു നീങ്ങുന്നതിനുമുമ്പു്, വിദഗ്ദ്ധന്മാരെ കാണിക്കണം. അതാണു് ഞാൻ ഉപദേശിച്ചതു്.'' ഷീലയെ നോക്കി ഡോക്ടർ പറഞ്ഞിട്ടു് പുറകിൽ കൈയുംകെട്ടി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. ''സ്കിസോഫ്രീനിയായുടെ ആരംഭമാണു്.'' ഡോക്ടർ പറഞ്ഞതു ഷീല കേട്ടോ എന്നു സംശയമാണു്...

ഷീല എഴുന്നേററു് ഭർത്താവിനോടൊപ്പം നടന്നുതുടങ്ങി.

''ധാരാളം ബന്ധുക്കളുടെയിടയിൽ ജീവിച്ച പരിചയില്ല ശേഷം, ഇവിടെ ഒററപ്പെട്ടു്, ഏകാന്തജീവിതം നയിക്കുവാൻ നിബ്ബന്ധിതരായിത്തീരുന്നവർ, മനഃശക്തിയുള്ളവരല്ലെങ്കിൽ, ക്രമേണ മനോരോഗികളായി മാറുവാൻ എളുപ്പമാണു്. അപ്രതീക്ഷിതങ്ങളായ, അരോചകാനുഭവങ്ങരം അതിനെ വളരെവേഗം വളർത്തുകയും ചെയ്യും. ഏകാന്തതയിൽ ജീവിക്കുന്നവക്കു് ഭാവനകളെ വളർത്താനും, ഊതിപ്പെരുപ്പിക്കുവാനും വാസന വദ്ധിക്കുന്നു. ഉൽക്കണ്ഠയുണ്ടായാൽ, അതിനു പ്രചോദനം സിദ്ധിക്കുകയുംചെയ്യും. ഇങ്ങനെ എത്രപേരെയാണു് ഞാനിവിടെ കണ്ടിട്ടുള്ളതു്! ഇവിടെ ഇന്നു ജീവിക്കുന്നവരിൽ എത്രയോപേരുണ്ടു് മാനസികാരോഗ്യമില്ലാത്തതായി! എന്നാൽ അപകടമേഖലയുടെ അതിത്തി ലംഘിക്കുന്നവർ കുറയും. സുധാകരൻെറ ഭാര്യ ആ മേഖലയുടെ വക്കിൽ നില്ക്കുകയാണെന്നാണു് എൻെറ സംശയം. അപ്പുറത്തു് ആഴത്തിലേക്കു വീണുപോയാൽ, വീണ്ടെടുക്കുവാൻ വളരെ പാടുപെടേണ്ടിവരും! ഇതാണു് എൻെറ ഭയം.'' ഡോക്ടർ പ്രതാപ് ഉലാത്തുന്നതിന്നിടയിൽ പറഞ്ഞ കാര്യങ്ങരം അതീവശ്രദ്ധയോടെ ഷീല കേട്ടുകൊണ്ടിരുന്നു. അവരം ഇടയ്ക്കൊന്നും പറഞ്ഞില്ല.

''ഇതിൽ ചെന്നുപെടാതിരിക്കുവാൻ ഒരേയൊരു വഴിയേയുള്ളു. ആവശ്യമില്ലാതെ, മനോരാജ്യത്തിലിറങ്ങാതെ, ഒന്നും ക്ലേശിക്കാതെ, ആയാസരഹിതമായി ജീവിക്കുക. പറയാൻ എളുപ്പമാണു്. എന്നാൽ പ്രായോഗികമാക്കുവാൻ വല്ലാത്ത വിഷമവും.''

ദൂരെനിന്നു മഴ പെയ്തുവരുന്നതിൻെറ ശബ്ദത്തിൽ അന്തരീക്ഷം മുഖരിതമായിക്കഴിഞ്ഞു. മഴയുടെ ശബ്ദം അടുത്തടുത്തു വരുന്നു.

ചരൽ വലിച്ചെറിയുന്നമാതിരി, മഴത്തുള്ളികഠം വീടിൻെറ
മുരയിൽ വന്നു വീണുതുടങ്ങി. ശക്തിയായ മഴ.

പത്തുപതിനഞ്ചു നിമിഷം പേമാരി ചൊരിഞ്ഞു. വന്നതു
പോലെ അതു പെട്ടെന്നു് അവസാനിക്കുകയുംചെയ്തു. എങ്കിലും
ഒഴുകിയൊലിക്കുന്ന മഴവെള്ളം ഉയർത്തുന്ന ശബ്ദം അന്തരീക്ഷത്തിൽ
നിറഞ്ഞുനിന്നു. മരങ്ങളിൽനിന്നു് ഊറിവീഴുന്ന തുള്ളികളുടെ താള
ക്രമത്തിനുള്ള ശബ്ദം, മഴ പോയെങ്കിലും മഴയുടെ പ്രഭാവത്തിൻെറ
പ്രതിധ്വനിയായി അവശേഷിച്ചു.

മഴയ്ക്കു മുമ്പു് സുധാകരനും രാധയും വീട്ടിലെത്തി. എത്തിയ
പ്പോഠംമുതൽ രാധ ഇടതടവില്ലാതെ കരയാൻ തുടങ്ങി. എന്തെല്ലാം
സമാധാനം പറഞ്ഞിട്ടും അവളുടെ കണ്ണീർ നിന്നില്ല.

''എന്തിനാണു് എന്നെ ഡോക്ടറെക്കൊണ്ടു പരിശോധിപ്പി
ച്ചതു്? എനിക്കു സുഖക്കേടൊന്നുമില്ല.'' വിങ്ങിക്കരയുന്നതിന്നി
ടയിൽ അവഠം പറഞ്ഞു.

''നിനക്കു സുഖക്കേടൊന്നുമില്ല, രാധേ! ആരു പറഞ്ഞു നിന
ക്കു് ദീനമുണ്ടെന്നു്?''

''പിന്നെ എന്തിനു് ഡോക്ടറുടെ അടുത്തു കൊണ്ടുപോയി?''

''ക്ഷീണമുണ്ടോ എന്നറിയാൻ മാത്രം!''—സമാധാനിപ്പിച്ചു
കൊണ്ടു അവളുടെ തലയിൽ തലോടി സുധാകരൻ പറഞ്ഞു.

''എനിക്കു സുഖക്കേടുണ്ടെന്നുവരുത്തി, എന്നെ ഉപേക്ഷിക്കു
വാൻ നോക്കുകയല്ലേ?''

സുധാകരൻ ഞെട്ടിപ്പോയി. അവളുടെ ആകാംക്ഷയെല്ലാം
അയാളെക്കുറിച്ചാണെന്നു ബോധ്യമായി. ഇങ്ങനെ ഒരു പ്രതി
സന്ധി ഒട്ടും പ്രതീക്ഷിച്ചില്ല. രാധയ്ക്കു് ഈ വിചാരം എങ്ങനെ
വന്നു? അവളെ വിട്ടൊഴിയുവാൻ അയാഠം ശ്രമിക്കുകയാണത്രെ!

ഹൃദയം തകരുന്നതുപോലെ തോന്നി. സ്വപ്നത്തിൽപ്പോലും
ഇങ്ങനെയൊരു ചിന്ത അയാഠംക്കുണ്ടായിട്ടില്ല. ഹൃദയവേദന ഒതുക്കു
വാൻ നോക്കി. ഒതുങ്ങുന്നില്ല. ഗദ്ഗദകണ്ഠനായി സുധാകരൻ പറ
ഞ്ഞു: 'രാധേ! എൻെറ രാധേ! നീയെന്തൊക്കെയാണു പറയുന്നതു്?
സ്വബോധം, നഷ്ടപ്പെട്ടോ?'' ആഞ്ഞു് അവളെ കെട്ടിപ്പിടിച്ചുകൊ
ണ്ടു് അവൻ നിന്നു.

കണ്ണിൽനിന്നു ധാരയായി ഒഴുകിയ കണ്ണുനീർ അവളുടെ നെ
റ്റിയിൽ പതിച്ചു.

''എന്താ, കരയുന്നോ? എന്തിനാ കരയുന്നെ?'' സുധാകര
ൻെറ പിടിയിൽ അമർന്നിരുന്ന അവഠം ഒഴിഞ്ഞുമാറുവാൻ ശ്രമിച്ചു
കൊണ്ടു് ചോദിച്ചു. അയാളുടെ മുഖത്തേക്കു് അവഠം ഉററുനോക്കി.
''കരയരുതു്!''

അകലെ മേശപ്പുറത്തു മങ്ങിക്കത്തിക്കൊണ്ടിരുന്ന റാന്തലിൻെറ
വെളിച്ചം വീണു് അവൻെറ നിറഞ്ഞകണ്ണു തിളങ്ങി.

''എന്തിനാ കരയുന്നെ? ങേ?'' അവശ അവൻെറ കണ്ണുനീർ തുടച്ചുകൊണ്ടു ചോദിച്ചു.

''നീ കരയുന്നതുകൊണ്ട്. നിൻെറ കണ്ണീർ കാണാൻ എനിക്കു വയ്യാ!''

''ഞാൻ കരയത്തില്ല.''

''നീ എൻെറ ജീവനാണു രാധേ; ജീവൻ!'' അയാശ അവളെ ആഞ്ഞുപുല്കി. ''നീയില്ലെങ്കിൽ...ഈ നില്ക്കുന്ന ഞാൻ വെറും ജഡം മാത്രമാകും. ജീവനില്ലാത്ത ജഡം!''

''എന്തോ എനിക്കൊന്നുമറിഞ്ഞുകൂടാ. എനിക്ക് എന്തൊക്കെ സംശയങ്ങളാണുണ്ടാകുന്നത്!'' ശക്തിഹീനയായി അവശ പതുക്കെ പറഞ്ഞു.

''അതിനൊന്നും അടിസ്ഥാനമില്ല. ആവശ്യമില്ല.'' പിടിവിട്ടുകൊണ്ട് സുധാകരൻ പറഞ്ഞു.

അകലെനിന്ന് ഇരമ്പിവന്ന മഴ അവിടെ പെയ്തു. ശക്തിയായ മഴ...

സുധാകരൻ കിടപ്പുമുറിയിലേക്കു നടന്നു. അവിടെച്ചെന്ന് കുപ്പായങ്ങശ മാററി.

''നമുക്കു വല്ലതും കഴിക്കാം.'' കുപ്പായം മാററിയശേഷം സൗമ്യമായി രാധയോടു പറഞ്ഞു.

രാധ അടുക്കളയിലേക്കു പോയി.

സുധാകരൻ സ്വീകരണമുറിയിൽ വന്നിരുന്നു.

ചിന്തമുഴുവൻ ഡോക്ടർ പറഞ്ഞ കാര്യങ്ങളെക്കുറിച്ചായിരുന്നു.

കഴിയുന്നതും നേരത്തേ നാട്ടിലേക്കു തിരിക്കണം.

പോർട്ട് ബ്ലയറിൽനിന്ന് അടുത്ത മാസങ്ങളിലുള്ള കപ്പൽസമയവിവരപ്പട്ടിക മേശയിൽനിന്നെടുത്തു പരിശോധിച്ചു. ആഗസ്റ്റ് അവസാനവാരത്തിലാണ് അടുത്തതായി കപ്പൽ മദ്രാസിലേക്കു പോകുന്നത്. ജൂലൈ പതിനഞ്ചേ ആയിട്ടുള്ളു.

'ആ കപ്പലിൽ മദ്രാസിലേക്കു പോകണം.' സുധാകരൻ തീരുമാനിച്ചു. 'നാളെത്തന്നെ അവധിയെടുക്കാനുള്ള കാര്യങ്ങശ ഏർപ്പാടുചെയ്യണം.'

വികാരവിവശനാകാതെ, തികച്ചും വസ്തുനിഷ്ഠമായി കാര്യങ്ങശ പരിശോധിക്കുവാൻ അയാശ വെമ്പി. രാധയ്ക്ക് ഇത്രയും നാളായി യാതൊരുവിധ മാനസികവൈഷമ്യവും ഉണ്ടായിട്ടില്ല. രവീന്ദ്രനെ സംബന്ധിച്ചുള്ള കാര്യങ്ങശ, തികച്ചും വിനോദത്തിനു വേണ്ടി പറയാൻതുടങ്ങിയതും, അവനോടു രാധ പ്രകടിപ്പിച്ച അസാധാരണപെരുമാററത്തെ കേന്ദ്രമാക്കി കളിയാക്കാൻ ശ്രമിച്ചതുംമുതലാണ് മാററത്തിൻെറ ലാഞ്ഛന കാണാനിടവന്നത്. നേരമ്പോക്കെന്നതിൽക്കവിഞ്ഞ്, അവളെ അലട്ടുകയെന്നതിൽക്കവിഞ്ഞ്, മറെറാന്നും ആരോപിച്ചിട്ടില്ല. എന്നാൽ രാധ അതു് ഗൗരവാവഹമായിട്ടാണു സ്വീകരിച്ചതു്. രവീന്ദ്രനെ ചുററിപ്പററി, അവ

ളുടെ നിരപരാധിത്വത്തെയും നിഷ്കളങ്കതയേയും സംശയിക്കുന്നതായി അവരം വ്യാഖ്യാനിച്ചു. ഇതു് അനുക്രമമായി ഒരു ശൃംഖലാ പ്രതിപ്രവത്തനത്തിനുള്ള രംഗം അവളുടെ ഹൃദയത്തിൽ സൃഷ്ടിച്ചിരിക്കും. ഇന്നു പ്രതീക്ഷിക്കാനാവാത്തതരത്തിൽ രൂക്ഷതയിലേക്കു് അതു നീങ്ങിയിരിക്കുന്നു. ആ കേന്ദ്രബിന്ദുവിനെ ഊതിപ്പൊലിപ്പിച്ചു്, വിപൽക്കരമായ ഒരു ഭാവനാപ്രപഞ്ചം അവരം സ്വയം ചമച്ചിരിക്കുന്നു... ഇതല്ലേ യഥാത്ഥവസ്തുതകരം? അല്ലെന്നു് അയാളുടെ മനസ്സാക്ഷി സമ്മതിക്കുന്നില്ല.

അങ്ങനെയായാൽ, അയാരംതന്നെയല്ലേ ഈ കൊടുങ്കാററുയത്തിയതിനു് ഉത്തരവാദി?

സുധാകരൻ സ്വയം പഴിച്ചു... ശപിച്ചു...

''ദാ, ചായ.''—കപ്പു നീട്ടിക്കൊണ്ടു് രാധ അടുത്തു നില്ക്കുന്നു. ചിന്തയിൽനിന്നുണർന്നെങ്കിലും, പ്രജ്ഞയില്ലാതെ കപ്പു വാങ്ങി.

''നീ കുടിച്ചോ?''

''ഇല്ല.''

''എന്നാൽ കൊണ്ടുവന്നു് ഇവിടെയിരി! നമുക്കൊന്നിച്ചു കഴിക്കാം.''

സുധാകരൻ അവളെ സന്തോഷിപ്പിക്കുവാൻ മനഃപൂവ്വം ശ്രമിക്കുകയായിരുന്നു.

അവരം പ്രസന്നയായി അടുക്കളയിലേക്കു പോയി. മറെറാരു കപ്പുമായി മടങ്ങിവന്നു സെററിയിൽ ഇരുന്നു.

''ഇനി കുടിക്കാം!''

അവർ ഒന്നിച്ചിരുന്നു ചായ കഴിച്ചു.

രാധയുടെ മനസ്സു തെളിഞ്ഞു. അവർ കുറേനേരം നർമ്മഭാഷണത്തിൽ ഏർപ്പെട്ടു കഴിഞ്ഞു.

അത്താഴത്തിനുശേഷം ഉറങ്ങാൻ കിടന്നു. രാധ പെട്ടെന്നു് ഉറക്കമായി.

സുധാകരനു് ഉറക്കംവന്നില്ല.

മനസ്സു് സമാധാനമില്ലാതെ കഴിയുകയാണു്. നാട്ടിൽ പോകുന്നതിനെക്കുറിച്ചും, അവിടെ ചെന്നാൽ ചെയ്യേണ്ട കാര്യങ്ങളെപ്പററിയും ചിന്തിക്കുകയാണു്. ഒരു മാസത്തെ അവധിയെടുക്കണം. നല്ല ഡോക്ടറെ കാണണം. അവർ നിർദ്ദേശിക്കുന്ന ചികിത്സകരം നടത്തണം. ഒരുപക്ഷേ, ദീഘമായ ചികിത്സയ്ക്കു നിർദ്ദേശമുണ്ടായാൽ, അവളെ വിട്ടിട്ടു തിരിച്ചുവരികയല്ലാതെ വഴിയില്ല. എന്നാൽ അതു് രാധ എങ്ങനെ സ്വീകരിക്കും?

അതിനെക്കുറിച്ചെല്ലാം എന്തിനു് ഇപ്പോരം ആലോചിക്കണം? മനസ്സിനെ എന്തിനു കാടുകയററണം?

എന്നാൽ അല്പനിമിഷം കഴിഞ്ഞപ്പോരം ചിന്ത വീണ്ടും അതുതന്നെയായി...

നേരത്തേ വിവരങ്ങരം കാണിച്ചു് വീട്ടിലേക്കെഴുതാം. അടുത്തനിമിഷം തോന്നി അതു വേണ്ടെന്നു്. രാധയുടെ അസുഖത്തെപ്പററി പരാമർശിക്കാതെ എഴുതിയാലോ? കല്യാണംകഴിഞ്ഞു് ആദ്യമായിട്ടാണു്, ഇവിടെ വന്നതിനുശേഷം, തിരിച്ചു ചെല്ലുന്നതു്.

ഇവിടെ ഭാരിച്ച ജോലിയുണ്ടു് ചെയ്തുതീർക്കുവാൻ. പുതിയതായി വരാനിരിക്കുന്ന കുടിയേററക്കാരുടെ പരിപാടികളെല്ലാം ശരിപ്പെടുത്തേണ്ടിയിരിക്കുന്നു. അവക്കു വേണ്ട താവളങ്ങരം നിശ്ചയിക്കണം. ജനവാസയോഗ്യങ്ങളായ പ്രദേശങ്ങരം സവേ്ചെയ്തു് തീരുമാനിക്കണം. കുടിയേററത്തെ സംബന്ധിക്കുന്ന നൂറുകൂട്ടം കാര്യങ്ങരം ശരിപ്പെടുത്തണം. സമർപ്പണബുദ്ധിയോടെ ഇന്നുവരെ മുഴുകിയിരുന്ന ഈ പ്രവത്തനത്തിൽ, ഔദ്യോഗികകത്തവ്യങ്ങരം മാത്രമല്ല അന്തർലീനങ്ങളായിട്ടുള്ളതു്. പുതിയ ജനപദങ്ങരം ഉയത്തിക്കൊണ്ടുവരുന്ന പ്രവത്തനത്തിൽ, സമൂഹത്തോടുള്ള മഹത്തായ കടം വീട്ടലിൻെറ സുഖം കണ്ടെത്തുന്നുണ്ടു്. ഇതിൽനിന്നു് എങ്ങനെ ഒഴിഞ്ഞുപോകും?

ഈ പ്രദേശത്തെ വൻകാടുകളിൽ ജീവിക്കുന്ന ജറുവകളെ പരിഷ്കാരത്തിൻെറ വെളിച്ചത്തിലേക്കു കൊണ്ടുവരുവാൻ, അവരുടെ സന്മനോഭാവം സമ്പാദിക്കുവാൻ പദ്ധതികളുണ്ടു്.

അതൊക്കെ ചിന്തിച്ചപ്പോരം, ഏതോ ഒരു പുതിയ ലോകത്തിലേക്കു മനസ്സു കുതിച്ചുപായുകയാണെന്നു തോന്നി. എന്തെല്ലാം നല്ല കാര്യങ്ങരം ചെയ്യുവാൻ സാഹചര്യം തയ്യാറായി വത്തിക്കുന്നു! എന്തെല്ലാം മഹത്തായ സന്ദർഭങ്ങളാണു് മുട്ടിവിളിക്കുന്നതു്! ആ വിളി ശ്രവിക്കാതെ, ശ്രദ്ധിക്കാതെ എങ്ങനെ ഇവിടംവിട്ടു പോകും?...

മുറിയുടെ മൂലയിലിട്ടിട്ടുള്ള ടീപ്പോയിയിൽ വച്ചിരിക്കുന്ന റാന്തൽവിളക്കിലെ താഴ്ത്തിവച്ചിരിക്കുന്ന തിരിയിൽനിന്നു പ്രസരിക്കുന്ന ബലഹീനമായ അരണ്ട പ്രകാശം മാത്രമേ മുറിയിലുള്ളു. ആ വെളിച്ചം നിഴലുകരംക്കു ഭീകരമായ ഒരു ഭാവം നല്കുന്നുണ്ടു്.

ഉറങ്ങിക്കിടന്ന രാധ പിടഞ്ഞെഴുന്നേററു കണ്ണുതിരുമ്മി കിടക്കയിലിരുന്നു. ''വേണ്ടാ! വേണ്ടാ! എവിടെ പോകുന്നു?'' പിച്ചും പേയും പറയുന്നതുപോലെ അസ്പഷ്ടമായി അവരം പറഞ്ഞു. അവളുടെ ഭാവവും പ്രവൃത്തിയും കണ്ടു് സുധാകരനു ഭയം തോന്നി.

''രാധേ! രാധേ!'' പിടഞ്ഞെഴുന്നേററു്, രാധയെ ഉണത്താൻ കുലുക്കിവിളിച്ചു. ''എന്താ? എന്താ?''

പക്ഷേ, അവരം ഒന്നും പറഞ്ഞില്ല. ഒന്നും അറിഞ്ഞില്ലെന്ന ഭാവത്തിൽ വീണ്ടും കിടന്നു.

സുധാകരൻ കുറേനേരം അവളെ നോക്കി ഇരുന്നു. അവരം നല്ല ഉറക്കമായെന്നു ബോദ്ധ്യംവന്നപ്പോരം അവളുടെ അടുത്തു ചേന്നു കിടന്നു.

മഴ കഴിഞ്ഞിട്ടു കുറേനേരമായി. മരക്കൊമ്പുകളെ ഉലച്ചു ചീറിപ്പായുന്ന കാററു്. ക്ഷോഭിച്ച കടൽ ഉഗ്രമായ തിരമാലകളുയത്തി

ഇരമ്പിനില്ക്കുന്നതുപോലെ തോന്നുന്ന ശബ്ദസഞ്ചയം അന്തരീക്ഷത്തിൽ പ്രതിധ്വനിക്കുന്നു. മരക്കൊമ്പുകൾ കാററുമായി മല്ലയുദ്ധത്തിലേർപ്പെട്ടു കഴിയുന്നു. എന്തെല്ലാം ശബ്ദങ്ങളാണ് ഇരുട്ടിൽ നിന്നു പൊങ്ങിവരുന്നതു്. പ്രകൃതിശക്തികൾ ഇരുട്ടിൽ നഗ്നതാണ്ഡവം അരങ്ങേറുകയാണ്...

പുറത്തെ കോലാഹലങ്ങൾ ശ്രദ്ധിച്ചുകൊണ്ടു് അയാൾ വളരെ നേരം കിടന്നു എപ്പോഴാണ് ഉറങ്ങിയതെന്നറിഞ്ഞില്ല.

പിറേറന്നു കാലത്തു് സുധാകരൻ വളരെ നേരത്തേ എഴുനേററു. മെത്തയിൽ രാധ തളർന്നു കിടന്നുറങ്ങുകയാണ്. അവളെ വിളിച്ചില്ല.

പ്രഭാതവെളിച്ചം വീശിത്തുടങ്ങുന്നതേയുള്ളു.

നേരേ അടുക്കളയിലേക്കു പോയി. പാത്രങ്ങൾ അടുക്കും ചിട്ടയുമില്ലാതെയും, ചിലതു കഴുകി വൃത്തിയാക്കാതെയും കിടക്കുന്നു. ഇന്നലെ രാത്രിയിൽ അതിനൊന്നിനും രാധ ശ്രദ്ധിച്ചിട്ടില്ല.

സ്റ്റൗ കത്തിച്ചു് ഒരുചരുവം വെള്ളം വച്ചശേഷം പല്ലു തേക്കാനും മററുമായി പോയി.

തിരിച്ചുവന്നപ്പോൾ അബു കാപ്പിയൊഴിക്കുന്നതാണു കണ്ടതു്. കാലത്തു വരുമ്പോൾ പാലും അയാൾ കൊണ്ടുവരികയാണു പതിവു്.

അബുവിനെ കണ്ടപ്പോൾ പതുക്കെ പറഞ്ഞു: ''ഇന്നു് നീ കച്ചേരിയിൽ വരണ്ട. ഇവിടെ നിന്നാൽ മതി. അമ്മയ്ക്കു നല്ല സുഖമില്ല. എല്ലാം നോക്കിക്കൊള്ളണം.''

സുധാകരൻ സ്വീകരണമുറിയിൽ വന്നു ചില കടലാസുകൾ തിരഞ്ഞുകൊണ്ടിരിക്കുമ്പോൾ അബു കാപ്പി കൊണ്ടുവന്നു മേശമേൽ വച്ചിട്ടു് അടുക്കളയിലേക്കു മടങ്ങി.

നാഴികമണി ഏഴടിച്ചപ്പോൾ, സുധാകരൻ കിടപ്പുമുറിയിലേക്കു ചെന്നു. രാധ ഉറങ്ങുകയാണ്. വിളിച്ചില്ല.

ചെസ്റ്റ് തുറന്നു് എന്തോ തിരയുമ്പോൾ ഒരു പുസ്തകം താഴെ വീണു. ശബ്ദം കേട്ടു് രാധ ഉണർന്നു്, മെത്തയിൽ ഇരുന്നു.

അയാൾ അവളുടെ അടുത്തു ചെന്നു പുറത്തു തലോടിക്കൊണ്ടു് സ്നേഹമസൃണമായ സ്വരത്തിൽ പറഞ്ഞു: ''കുറച്ചുകൂടി കിടന്നു കൊള്ളൂ.''

''നേരം വളരെയായോ?''

''ഇല്ല.''

''പുറത്തൊക്കെ വെയിൽ?...''

''സാരമില്ല. ക്ഷീണം മാറിയിട്ടു് എഴുനേററാൽ മതി.''

''ഇല്ല, ക്ഷീണമില്ല. കച്ചേരിയുള്ള ദിവസമല്ലേ? ഞാനെണീക്കാം.''

''പതുക്കെ മതി. അബു വന്നിട്ടുണ്ടു്. എല്ലാം ചെയ്തോളും.''

എങ്കിലും രാധ എഴുനേററു.

''കാപ്പി ഇപ്പോൾ കൊണ്ടുവരാം.''— കുപ്പായം ശരിപ്പെടുത്തുന്നതിന്നിടയിൽ അവൾ പറഞ്ഞു.

''കാപ്പി കുടിച്ചു.''

''കുടിച്ചോ?''— രാധയുടെ മുഖം മങ്ങി.

കണ്ണാടിക്കു മുമ്പിൽച്ചെന്നു മുടി കോതിയൊതുക്കി കെട്ടി.

''നേരം വളരെയായി.'' തിരിഞ്ഞു സുധാകരനെ നോക്കി അപരാധബോധത്തോടെ അവൾ പറഞ്ഞു.

''സാരമില്ല. ധൃതിയെന്തിരിക്കുന്നു?''— ചെറുതായി ചിരിച്ചുകൊണ്ടു് സുധാകരൻ അവളെ നോക്കി. ''എനിക്കൊന്നിലും നിർബ്ബന്ധമില്ലെന്നു നിനക്കറിയരുതോ?'' അതു കേട്ടഭാവം രാധ കാണിച്ചില്ല. അവൾ അടുക്കളയിലേക്കു പോയി.

കാലത്തെ ആഹാരം കഴിഞ്ഞപ്പോൾ ഏതാണ്ടു പത്തുമണിയോളമായി. കുപ്പായം മാററി, ബാഗും തൂക്കി ആഫീസിലേക്കു പോകുവാൻ തുടങ്ങുമ്പോൾ രാധ സ്വീകരണമുറിയിൽ ഇരിക്കുകയായിരുന്നു.

''എവിടെ പോകുന്നു?'' പൊടുന്നനെ അവൾ ചോദിച്ചു.

കേട്ടപ്പോൾ സുധാകരൻ പകച്ചുനിന്നു.

പെട്ടെന്നുണരുന്നമാതിരി അവൾ പറഞ്ഞു: ''കച്ചേരിയിലേക്കു പോകുകയാണു്!''

അവളുടെ ചോദ്യവും പിന്നെ സ്വയം നല്കിയ മറുപടിയും, ആകപ്പാടെയുള്ള പെരുമാററവും സുധാകരൻെറ ഹൃദയത്തെ ദുസ്സഹമായി സ്പർശിച്ചു. എല്ലാം വിഴുങ്ങി. ഒന്നും പറഞ്ഞില്ല.

''വേഗം വരുമോ?''

''വരും.''

''താമസിക്കുമോ?''

''ഇല്ല.''

''മററവിടെങ്കിലും പോകുമോ?''

''ഇല്ല രാധേ. എവിടെ പോകാൻ?''

''എന്നെ വിട്ടു പോകുമോ?''— വേദന നിറഞ്ഞ ചിരി അവളുടെ ചുണ്ടിൽ വിളറിനിന്നു.

''ഇല്ല രാധേ; ഇല്ല.'' മനസ്സിൽ തോന്നിയ വിമ്മിഷ്ടം അടക്കിയിട്ടും അമർന്നില്ല. അതുകൊണ്ടു് ശബ്ദത്തിൽ വേദനയും പാരുഷ്യവും കലർന്നിരുന്നു.

''ഓ, എന്നോടു ദേഷ്യമാണു്.'' അവൾ മുഖം കുനിച്ചു.

''എന്തിനു ദേഷ്യം രാധേ? എന്തിനു്?'' അവളുടെ താടി പിടിച്ചുയർത്തിക്കൊണ്ടു്, മുഖത്തേക്കു് ഉററുനോക്കി. അവളുടെ കണ്ണുകൾ നിറഞ്ഞിരിക്കുന്നു. അതു കണ്ടപ്പോൾ ദുസ്സഹമായ ദുഃഖം മാത്രമല്ല പരിഭ്രമവും തോന്നി. അയാൾ പതുക്കെ പറഞ്ഞു: ''സന്തോഷമായിട്ടിരിക്കണം. വിഷമിക്കേണ്ടകാര്യമൊന്നുമില്ല. കച്ചേരി കഴിഞ്ഞു നേരേ ഇങ്ങോട്ടു വരും. ഞാൻ പോകട്ടെ, ങേ?''—സ്നേഹാതി

രേകം പ്രസ്പഷ്ടമാക്കുന്ന വിധത്തിലാണ് സുധാകരൻ പെരുമാറിയ ത്. എങ്കിലും അയാളുടെ ഉള്ളിൽ അസ്വാസ്ഥ്യം ഇരമ്പിനില്ക്കു കയായിരുന്നു.

ആഫീസിലേക്കു നടക്കുമ്പോഴും ചിന്ത രാധയെക്കുറിച്ചു മാത്ര മായിരുന്നു.

അവിടെയെത്തിയപ്പോഴ് ആദ്യം ചെയ്തതു് അവധിയെടുക്കുന്ന തിനു വേണ്ട കാര്യങ്ങളാണ്. ഭാര്യയുടെ ചികിത്സ അടിയന്തരമാ യിത്തീർന്നിരിക്കുകയാണെന്ന് അവധിക്കുള്ള അപേക്ഷയിൽ കാ ണിച്ചിരുന്നു. ആഗസ്റ്റ് അവസാനവാരത്തിൽ മദിരാശിയിലേ ക്കുള്ള കപ്പലിൽ യാത്രയ്ക്കുള്ള ഏർപ്പാടുകൾ ഔദ്യോഗികമായി വ്യവ സ്ഥചെയ്യണമെന്നും അതിൽ അപേക്ഷിച്ചു. പോർട്ട്ബ്ലയറിലെ ചില സ്നേഹിതന്മാർക്ക് ഇതു സംബന്ധിച്ച സ്വകാര്യകത്തും എഴു തി തയ്യാറാക്കി.

രങ്കത്തുനിന്ന് അടുത്തദിവസമുള്ള ബോട്ടിൽ കൊടുത്തയയ്ക്കു ണം. ആഫീസ് സംബന്ധിച്ച ചില അടിയന്തരക്കത്തുകൾ കൊടു ത്തയയ്ക്കുന്നതിനു് ഒരാളെ ബോട്ടിൽ പോർട്ട്ബ്ലയറിലേക്ക് അയ യ്ക്കേണ്ടിയിരുന്നതു് സൗകര്യമായി വന്നു. അയാൾവശം അവധിക്കു ള്ള അപേക്ഷയും സ്വകാര്യകത്തുകളും കൊടുത്തയയ്ക്കാം. ഹെഡ് ക്ലാർക്കിനെ വിളിച്ച് എല്ലാം ഏർപ്പാടുചെയ്തു.

മുമ്പ് ഒരവസരത്തിലും ഇതുപോലെ ഒരു നിസ്സഹായതാഭാവം അനുഭവപ്പെട്ടിട്ടില്ല. ഇവിടെ താമസിക്കുന്നവരുടെ ഏററവും വലി യ പരാധീനത, ആപത്തുവരുന്ന അവസരങ്ങളിലാണു വ്യക്തമാകു ന്നതെന്നു് മുമ്പു പലരും പറയുന്നതു കേട്ടിട്ടുണ്ടു്. എന്നാൽ ഈ പ്രശ്നം ഇത്ര ഗാംഭീര്യമുള്ളതാണെന്നു കരുതിയിരുന്നില്ല. തുലോം പരിമിതമായ ജീവിതസൗകര്യങ്ങളുള്ള ഈ ദ്വീപിൽ, അന്യസഹാ യം അടിയന്തരമായി ആവശ്യമായിവരുമ്പോൾ അനുഭവമാകുന്ന നിസ്സഹായതയുടെ രൂക്ഷത സുധാകരൻ നേരിട്ടറിഞ്ഞു.

വിശാലമായ കടലിന്നപ്പുറത്തു്, ബന്ധുജനങ്ങളും സുഹൃത്വൃ ന്ദവും വേണ്ടുവോളമുണ്ടു്. എന്നാൽ അവരെക്കൊണ്ടു് എന്തു ചെയ്യു വാനൊക്കും? മനുഷ്യന്റെ എല്ലാ ആശകളുടെയും പ്രതീക്ഷകളുടെ യും അല്പത്വത്തെ കാട്ടിക്കൊണ്ടു് കടൽ താണ്ഡവനൃത്തം ചെയ്തു മുമ്പിൽ വിരാജിക്കുന്നു. എന്തൊരു നിസ്സഹായതയാണ് ഇവിടെ! താൻ ഒററപ്പെട്ട ഒരു മനുഷ്യനാണെന്ന ബോധം മുമ്പൊരിക്കലും ഉണ്ടായിട്ടില്ല. എന്നാൽ ഇന്നു് അതു നേരിട്ടറിഞ്ഞു. നിസ്സഹായ തയിൽ മുങ്ങിപ്പൊങ്ങി, കൈകാലുകൾ കുഴഞ്ഞു ക്ഷീണിക്കുകയല്ലാ തെ, അഭയമരുളുന്ന സങ്കേതത്തിലേക്കു നീന്തിക്കയറുവാൻ വഴി യില്ല.

രാധയുടെ അസുഖം തുടരുകയാണെങ്കിൽ, അവധിക്കാലത്തിനു ള്ളിൽ ചികിത്സ തീർന്നില്ലെങ്കിൽ, അവളെ വീട്ടിൽ വിട്ടു് ഇങ്ങോട്ടു മടങ്ങിപ്പോരണോ? ആ ചോദ്യം സുധാകരന്റെ മനസ്സിൽ

പൊടുന്നനെ കടന്നുവന്നപ്പോൾ, മുമ്പനുഭവിച്ചിട്ടില്ലാത്ത വികാര വൈവശ്യം അയാളെ ചഞ്ചലപ്പെടുത്തി. ഇന്നുവരെ ഹൃദ്യമായി തോന്നിയിരുന്ന പ്രവൎത്തനരംഗത്തുനിന്നു പിന്മാറുക! അതോർമ്മിച്ചപ്പോൾ ശരീരം തളൎന്നു. അടിമുടി വിയൎത്തുകുളിച്ചു. മേശയിലിരുന്ന ഒരു കടലാസെടുത്തു സ്വയം വീശി.

രാധയ്ക്കുവേണ്ടി ഇതൊക്കെ ഉപേക്ഷിക്കുവാൻ തയ്യാറാണോ? എന്തൊരു പ്രശ്നമാണു്! പരീക്ഷണമാണു്!

ദുസ്സഹമായ ഉഷ്ണം മനസ്സിലും ശരീരത്തിലും വ്യാപിക്കുന്നതുപോലെ തോന്നുന്നു...

ഛെ! ഇതൊക്കെ എന്തിനാണു് ഇപ്പോൾ ചിന്തിക്കുന്നതു്? ചിന്ത കാടുകയറുകയല്ലേ? തീരുമാനമെടുക്കേണ്ട സമയം വരുമ്പോൾ അതു നേരിടുകയല്ലേ ബുദ്ധി? യുക്തിപൂൎവ്വമുള്ള നടപടി?

''അതെ! അതെ!'' അയാൾ പിറുപിറുത്തു. മനസ്സിൽ കടന്നുവന്നു് ആധിപത്യമുറപ്പിച്ചിട്ടുള്ള ആകാംക്ഷ അപ്പാടെ അടിച്ചമൎത്തി...

ആഫീസ് ഫയലുകൾ കുന്നുപോലെ മേശപ്പുറത്തിരിക്കുന്നു. അതിലൊന്നെടുത്തു്, ചുവപ്പുനാട അഴിച്ചു്, അയാൾ വായിച്ചുതുടങ്ങി...

## 22. ദിവാസ്വപ്നങ്ങൾ

കടയുടെ പ്രവൎത്തനപുരോഗതിയിൽ രവീന്ദ്രൻ സന്തുഷ്ടനായിരുന്നു. പ്രതീക്ഷിച്ചതിലധികം വില്പനയുണ്ടു്. രങ്കത്തു് ഇത്രമാത്രം ആവശ്യക്കാരുണ്ടെന്നു കരുതിയതല്ല. കുപ്പിവടക്കോപ്പുകൾ കൂടുതൽ കൂടുതൽ അയയ്ക്കണമെന്നുള്ള കത്തുകൾ ഓരോ ബോട്ടിലും കൊടുത്തയയ്ക്കുന്നതു പതിവായിരുന്നു.

ജോർജ്ജും സാവിത്രിയും പരാതിക്കിടംകൊടുക്കാതെ ജോലി ചെയ്തു. അവിടെനിന്നു് അല്പം അകലെയുള്ള ഒരു പരിചയക്കാരന്റെ കാപ്പിക്കടയിലാണു് ജോർജിന്റെ താവളം. പതിനൊന്നുമണിയാകുമ്പോൾ അവൻ ഉണ്ണാൻ പോകും. പന്ത്രണ്ടരമണിക്കു മുമ്പു് മടങ്ങും. അതു കഴിഞ്ഞാണു് രവീന്ദ്രൻ ഉണ്ണാൻ പോകുക.

ഈ സമയം രവീന്ദ്രനും സാവിത്രിയും മാത്രമേ കടയിലുണ്ടാകുക പതിവുള്ളു. സാമാനങ്ങൾ വാങ്ങാൻ അധികമാരും വരാത്ത സമയം അപ്പോഴാണു്. ആദ്യം കുറേദിവസം സാവിത്രി ഉച്ചയ്ക്കു് ഉണ്ണാൻ വീട്ടിൽ പോയി. എന്നാൽ ആ പതിവു നിൎത്തി കാലത്തു വരുമ്പോൾ ഉച്ചയ്ക്കുള്ള വിഭവംകൂടി കൊണ്ടുവന്നുതുടങ്ങി.

''പോയി ഉണ്ടിട്ടു വരുന്നതല്ലേ നല്ലതു്?'' ഈ പതിവു തുടങ്ങിയപ്പോൾ രവീന്ദ്രൻ ചോദിച്ചു, കുശലംപറയുന്നമട്ടിൽ.

''വെയിലത്തു് വീട്ടുവരെ പോയിട്ടു മടങ്ങുന്നതു വിഷമമെന്നു തോന്നി.'' അവരം നാണം അഭിനയിച്ചു പതുക്കെ പറഞ്ഞു.

''വെയിലിനോടു് ഇത്ര വൈരാഗ്യമാണോ?''

''വൈരാഗ്യമുണ്ടായിട്ടല്ല.''

''പിന്നെ?''

''ക്ഷീണംവരാതിരിക്കാൻ?''—അവരം പുഞ്ചിരിച്ചു മുഖം താഴ്ത്തി.

''ഞങ്ങരം തീയിൽ കുരുത്തവരാണു്.''

''അതുകൊണ്ടു വെയിലത്തു വാട്ടകയില്ല.'' അവരം മണിനാദംപോലെ ചിരിച്ചു.

''പെരുപ്പമല്ലേ?''

''അതെ.''

''കുറച്ചൊക്കെ ക്ഷീണിക്കുന്നതു നല്ലതാ!''

സാവിത്രി മിണ്ടിയില്ല, അല്പനേരത്തേക്കു്. പിന്നെ പതുക്കെ പറഞ്ഞു: ''അച്ഛനും പറഞ്ഞു, 'മോളേ, നീ എന്തിനാ വെയിലുകൊള്ളുന്നെ?'—എന്നു്.'' അവരം ഏറുകണ്ണിട്ടു് രവീന്ദ്രനെ നോക്കി. നമ്രശിരസ്സയായി നിന്നു.

''അച്ഛനാണു് മോളെ ലാളിച്ചു വഷളാക്കുന്നെ.'' രവീന്ദ്രൻ ചിരിച്ചു.

''പിന്നെ!'' അവരം പരിഭവം നടിച്ചു. ''ചേട്ടൻ തനിച്ചല്ലേയുള്ളൂ?'' അവരം ലജ്ജിച്ചു. എങ്കിലും മുഖത്തു മന്ദഹാസം തങ്ങിനിന്നിരുന്നു.

''ഓ! ചേട്ടനു കൂട്ടില്ലെങ്കിൽ പേടിയാകും!''—അവൻ മന്ദമായി ചിരിച്ചു.

''അതെ.''—മധുരമൂറുന്ന മട്ടിൽ പറഞ്ഞിട്ടു് അവരം നിലം നോക്കി ചിരിച്ചു.

''അപ്പോരം എൻെറ സൗഖ്യത്തിൽ താൽപര്യമുണ്ടു്!''

''ഇല്ലെന്നു തോന്നിയോ ഇതുവരെ?''

രവീന്ദ്രനു വാക്കുമുട്ടി.

''എങ്കിലും, ഉച്ചയ്ക്കു വീട്ടിൽ പോയാൽ സുഖമായി ഉണ്ടിട്ടു വരാം. രാവിലെ കൊണ്ടുവരുന്നതൊക്കെ തണുത്തുപോകത്തില്ലേ?''—എന്തെങ്കിലും പറയണമല്ലോ എന്നു വിചാരിച്ചാണു് അയാരം അതു പറഞ്ഞതു്.

''ഓ! അതൊന്നും സാരമില്ല.'' അല്പം പരിഭവം അവളുടെ വാക്കുകളിൽ കലർന്നിരുന്നോ എന്നു രവീന്ദ്രൻ സംശയിച്ചു. ''ഞാൻ ഇവിടെ ഇരിക്കുന്നതുകൊണ്ടു്...'' അവരം അതു പൂർത്തിയാക്കിയില്ല.

''എനിക്കു് ഒരു വിരോധവുമില്ല.'' രവീന്ദ്രൻ അവളെ നോക്കി.

''എപ്പോഴും അച്ഛൻ ചേട്ടൻെറ കാര്യം പറയും.'' അവളുടെ മുഖത്തു ലജ്ജാഭാവം മുന്തിനിന്നു.

''എൻെറ കാര്യമോ?''

''അതെ ''

''എന്നെപ്പററി എന്തു പറയാനിരിക്കുന്നു?'' അവൻ ചിരിച്ചുകൊണ്ടു സാവിത്രിയെ സാകൂതം നോക്കി. അവളുടെ കവിൾ അരുണനിറമാർന്നിരുന്നു. പിറകിൽ പിന്നിയിട്ടിട്ടുള്ള കാർകുന്തലിൽ പുഞ്ചിരിച്ചുകൊണ്ടിരിക്കുന്ന നറുമുല്ലപ്പൂക്കൾ! അവയുടെ സൗരഭ്യം മൂക്കിൽവന്നു് അലതല്ലിയപ്പോഴാണു് ബാലവാതം അവിടെ വിഹരിക്കാൻ വന്ന വിവരം അറിഞ്ഞതു്. തൂവെള്ളനിറത്തിൽ, വലിയ വരയോടുകൂടിയ വക്കുള്ള സാരി ചുററിയിരുന്നെങ്കിലും, അവളുടെ മാറിൻെറ വടിവും വലുപ്പവും വ്യക്തമായി പ്രകടമാകുന്നതു് അവൻ കണ്ടു. ആകർഷകമായ സൗരഭ്യം അവളിൽനിന്നു പ്രസരിക്കുന്നതുപോലെ തോന്നി.

''അച്ഛൻ എന്നെപ്പററി എന്താ പറയുന്നെ?'' ഇങ്ങനെ ഒരു ചോദ്യം വരുമെന്നു് അവൾ പ്രതീക്ഷിച്ചില്ല. മറുപടിയില്ലാതെ പരിഭ്രമത്തിനു വിധേയയായെന്നമട്ടിൽ അവൾ നിന്നു. എങ്കിലും മന്ദഹാസത്തിൻെറ പ്രകാശം മുഖത്തു തെളിച്ചമുളവാക്കി.

''ഇഷ്ടമുള്ളവരെപ്പററി എന്തൊക്കെ പറയുമോ, അതൊക്കെ പറയും.''—അവൾ ധൈര്യം നേടി പതുക്കെ പറഞ്ഞു.

''ഓ! അപ്പോൾ അച്ഛനു് എന്നോടു് ഇഷ്ടമാണു്!'' രവീന്ദ്രൻ ചിരിച്ചു.

''അതെ.''

''അച്ഛനു മാത്രമേയുള്ളോ ഇഷ്ടം?'' അവളെ മനഃപൂർവം അലട്ടാനാണു് അങ്ങനെ ചോദിച്ചതു്.

''ഈ ചേട്ടൻ എന്തൊക്കെയാ ചോദിക്കുന്നെ!'' ആസ്വാദ്യതയുള്ള പരിഭവം അവളുടെ സ്വരത്തിൽ കലർന്നിരുന്നു. മട്ടും പെരുമാററവും കണ്ടു് രവീന്ദ്രൻ ഊറിയൂറി ചിരിച്ചു...

''എന്നെ എന്തിനാ കളിയാക്കുന്നതു്?''—അവൾ തുടർന്നു പറഞ്ഞു.

''ഞാൻ കളിയാക്കുകയല്ല. കള്ളിയെ കാണുകയാണു്.'' രവീന്ദ്രൻ ചിരിച്ചു.

സാവിത്രി നെടുവീർപ്പിട്ടു...

ക്രമേണ രംഗം ശാന്തമായി. അവരുടെ നടുവിൽ നിശ്ശബ്ദത ഉറഞ്ഞുകൂടാൻ തുടങ്ങി.

കുറച്ചുനേരം കഴിഞ്ഞു.

''നീ ആഹാരം കഴിച്ചില്ലല്ലോ.''

''കഴിച്ചോളാം.''

''എന്തിനാ താമസിക്കുന്നതു്? കഴിച്ചോളൂ.''

''കഴിക്കാം.''—എങ്കിലും അവൾ അവിടെ നിന്നതേയുള്ളൂ.

''പിന്നെന്തിനാ താമസിക്കുന്നെ?''

''ചേട്ടൻ കഴിച്ചില്ലല്ലോ. ചേട്ടൻ ഉണ്ണാൻ പോകുമ്പോഠം കഴിച്ചോളാം.''

''എന്താ, ഞാൻ കണ്ടുകൂടേ?''

സാവിത്രി കുണുങ്ങിച്ചിരിച്ചു.

''എന്തൊക്കെ കൊണ്ടുവന്നിട്ടുണ്ട്? മധുരമുള്ളതു വല്ലതുമുണ്ടോ?''

അവഠം ചിരിച്ചുകൊണ്ടു ലജ്ജിച്ചുനിന്നു.

ഈ സമയം ജോർജിൻെറ തല റോഡിൽ അല്പമകലെ കണ്ടു.

''ദാ, ജോർജ് വരുന്നു.''—അവഠം അടക്കിപ്പറഞ്ഞു്, സാവധാനം അവളുടെ സ്ഥാനത്തു ചെന്നിരുന്നു. അവർ എന്തെങ്കിലും പറഞ്ഞിരുന്നതായി തോന്നുന്ന ഭാവമൊന്നും പ്രകടമാക്കിയില്ല.

ജോർജ് കടയിലേക്കു കടന്നുവന്നു.

പണപ്പെട്ടി പൂട്ടി താക്കോൽ കൈയിലെടുത്തുകൊണ്ടു് ജോർജിനെ നോക്കി രവീന്ദ്രൻ പറഞ്ഞു: ''ഞാൻ ഉണ്ടിട്ടു വരാം.''

രവീന്ദ്രൻ വീട്ടിലേക്കു നടന്നു.

സാവിത്രിയുടെ മനസ്സ് അലഞ്ഞുതിരിയുകയായിരുന്നു...

ദിവസങ്ങഠം കഴിഞ്ഞു...

രവീന്ദ്രൻ ഞായറാഴ്ച വരാൻ കാത്തിരിക്കുകയായിരുന്നു.

കാപ്പി കഴിച്ചതു് സർദാർജിയോടൊത്താണ്.

അദ്ദേഹം ഇന്നു് എത്ര മാറിയിരിക്കുന്നു! അദ്ദേഹത്തെ ആദ്യം കണ്ടപ്പോഠം ഉണ്ടായിരുന്ന അസ്വാസ്ഥ്യഭാവം ഇന്നു മിക്കവാറും ഇല്ലാതായിത്തീർന്നിട്ടുണ്ട്. പ്രസന്നതയും ശാന്തതയും മാത്രമല്ല രക്തപ്രസാദവും ആരോഗ്യവും മുഖത്തു് നല്ലതുപോലെ അറിയാം. നേരമ്പോക്കുകഠം പറയാനും, സന്തോഷമുള്ള വിഷയങ്ങളെക്കുറിച്ചു ദീർഘമായി സംസാരിച്ചുകൊണ്ടു കഴിയാനും എന്തു കൗതുകമാണു കാട്ടുന്നതു്! രവീന്ദ്രനുമായി സദാസമയവും ഒന്നിച്ചു കഴിയുന്നതിനു് എന്തു താൽപര്യമാണ്! കടയിൽനിന്നു രാത്രിയാകുമ്പോഠം മടങ്ങിവരുന്നതുകാത്തു് ഇരിക്കും. അവൻ വന്നുകഴിഞ്ഞാൽ അങ്ങോട്ടുമിങ്ങോട്ടും വിടാതെ അവനുമായി വത്തമാനം പറയും. മിക്കപ്പോഴും രാത്രി വളരെ ചെല്ലുന്നതുവരെ അങ്ങനെ കഴിയുകയാണു പതിവ്. അതിൽ രവീന്ദ്രനും വളരെ സന്തോഷം തോന്നാറുണ്ട്. എന്തെല്ലാം കാര്യങ്ങളാണ് പറയുക!

കാപ്പി കഴിഞ്ഞു് രവീന്ദ്രൻ സ്വന്തം മുറിയിൽ ചെന്നു് ഇരുന്നു. കഴിഞ്ഞ ഞായറാഴ്ചത്തെ മധുരിക്കുന്ന ഓർമ്മകഠം മനസ്സിൽ ഊറിവന്നു. ഇന്നും ആ സങ്കേതത്തിലേക്കു പോയാലോ? അവിടെ ആ സുന്ദരിപ്പെണ്ണ് ഇന്നും എത്തുമോ? എത്തിയാൽ അതിനു തക്കതായ കാരണം ഇല്ലാതിരിക്കുമോ? അവളോട് അയാഠംക്കു തോന്നിയ താൽപര്യംപോലെ, അവഠംക്കും ഇങ്ങോട്ടുണ്ടായിക്കൂടെന്നില്ലല്ലോ? ഒന്നു പരീക്ഷിച്ചുനോക്കിയാലോ? അവഠംക്കു തന്നെ കാണുവാൻ,

ആ സമാഗമത്തിൽ സന്തോഷം തോന്നുവാൻ, ഇടവന്നിട്ടുണ്ടെങ്കിൽ ഇന്നും അവിടെ വരാതിരിക്കുമോ?

അങ്ങോട്ടു പോകുവാൻ കടുത്ത ആഗ്രഹം തോന്നി. പോകൂ! പോകൂ!... എന്നു ഹൃദയത്തിൻെറ ആജ്ഞയുണ്ടാകുന്നു. എത്ര ബാലിശമാണു് ഈ വിചാരം! മനസ്സിൻെറ പ്രവൎത്തനങ്ങൾക്കു്, ഉത്തരവുകൾക്കു് യുക്തിയും വിവേകവുമൊന്നുമില്ല. അവളുടെ തിളങ്ങുന്ന നയനങ്ങൾ അയാളെ ക്ഷണിക്കുന്നു. മനോഹരമായ കുറുനിരകൾ ഫാലദേശത്തേക്കു ചിതറിക്കിടക്കുന്നതു കാണുവാൻ കൊതി തോന്നുന്നു. രക്താധരങ്ങളിൽ നൃത്തംവച്ചു നില്ക്കുന്ന മന്ദഹാസം കാണാൻ ആശതോന്നുന്നു. അവളെ തഴുകിവരുന്ന മന്ദമാരുതനേല്ക്കുവാൻ ആവേശം തോന്നുന്നു. അവൾ അവിടെ കാത്തുനില്ക്കുന്നുണ്ടോ?...

മാന്തോപ്പിലേക്കു്, ആത്മാവിൻെറ അത്യുദാരമായ ആജ്ഞാശക്തിക്കു വിധേയനായി അയാൾ നടക്കുകയാണു്. ഹൃദയം തുടിക്കുകയാണു്...

പഴയ ആ മാവിൻചുവട്ടിലെത്തി. പഴയ സ്ഥാനത്തു് അതേ, ഉരുളൻപാറയിൽ ഇരുന്നു. ചുററും കണ്ണോടിച്ചു. പഴയ ആനന്ദത്തിൻെറ അമ്മുത്തുവഹിക്കുന്ന ആ ലതാംഗി എവിടെ? വരൂ, വരൂ!... അയാളുടെ ഹൃദയം ആൎത്തിയോടെ വിളിക്കുകയാണു്.

ആടിൻെറ കരച്ചിൽ...

അതു വെറും തോന്നലാണോ?

ചെവി വട്ടംപിടിച്ചു.

അതെ, ആടിൻെറ ശബ്ദംതന്നെ. അയാൾ പതുക്കെ എഴുനേററു. ഹൃദയത്തുടിപ്പിൻെറ ഭേരീനാദം ചെവിയിൽവന്നലയ്ക്കുന്നു.

സാവധാനത്തിൽ, ശബ്ദം ഒട്ടും ഉണ്ടാക്കാതെ ഇലപ്പടൎപ്പുകൾ കൊണ്ടുളവായിട്ടുള്ള മതിൽക്കെട്ടിൻെറ അടുത്തേക്കു നീങ്ങി.

റോസ്നിറത്തിലുള്ള കുപ്പായത്തിൻെറ ചലനം! വിജയപതാക പാറിപ്പറക്കുന്നമാതിരി അതാ, അവിടെ ആ കുപ്പായം കാണുന്നു!

അവൾ, ആ കുസൃതിപ്പെണ്ണു്, ഇങ്ങോട്ടു നോട്ടമുറപ്പിച്ചു്, ആടിൻെറ കയറിൽ പിടിച്ചുകൊണ്ടു് അവിടെ നില്ക്കുന്നു!

അതിശയിച്ചുപോയി! ഇതു സ്വപ്നമാണോ?... ദിവാസ്വപ്നം?

കാട്ടുചെടിപ്പടൎപ്പു പകുത്തു് പിടിച്ചുമാററി അയാൾ അങ്ങോട്ടു്, അവളിലേക്കു്, ഉററുനോക്കി.

കണ്ണുകൾ കൂട്ടിമുട്ടി.

''ബാ, ബാ!...'' അവൻെറ നോട്ടമേററപ്പോൾ, ഒന്നുമറിഞ്ഞില്ലെന്നമട്ടിൽ, അവൾ ആടിൻെറ കയറു പിടിച്ചു വലിച്ചു.

അവൾ പൊയ്ക്കളയുമോ?...

അതിനുള്ള ഭാവമാണോ? ഒരുക്കമാണോ?...

'പോകരുതേ.' ഉറക്കെ വിളിച്ചുപറയുവാൻ തോന്നി.

ഇത്തവണ പഴയ തെററു് ആവത്തിച്ചുകൂടാ. ആ പൈങ്കിളിയെ വിരട്ടി, പറന്നുപോകുവാൻ ഇടവരുത്തിക്കൂടാ! ...

ആടിൻെറ കയററിൽ പിടിച്ചു വലിക്കുന്നുണ്ടായിരുന്നെങ്കിലും അവഠം അവിടംവിട്ടു മാറുവാൻ താൽപര്യം പ്രദശിപ്പിച്ചില്ല.

അവളെ കുറേനേരം തുറിച്ചുനോക്കി.

''നീ ഏതാ?'' അവൻ പതുക്കെ ചോദിച്ചു.

ലജ്ജാധീനയായി അവഠം മന്ദസ്മിതം തൂകി, പ്രഭാതത്തിൽ വിടന്നുതുടങ്ങുന്ന പനിനീർപ്പൂവുപോലെ അവഠം അവിടെ നിന്നു!

''നീ ഏതാ?'' അവളുടെ ഭാവം പൊതുവേ വിപ്രതിപത്തി പ്രദശിപ്പിക്കുന്നില്ലെന്നു തോന്നിയതുകൊണ്ടു്, ചോദ്യം ആവത്തിച്ചു.

''അറിയാൻ വല്യ ആഗ്രഹമാണോ?'' ആടിനെ പിടിച്ചു വലിച്ചുകൊണ്ടു്, അതിനോടെന്നപോലെ, അവഠം മറുചോദ്യം തൊടുത്തുവിട്ടു.

''അതേ. വലിയ ആശയുണ്ടു്!''

''എന്നിട്ടു് ഇത്ര ദിവസമായിട്ടും തിരക്കിയില്ലേ?'' കുസൃതി ച്ചിരിയോടെ അവഠം നോക്കി.

വാസ്തവമാണു്. ആരെന്നറിയാം. പിന്നെയെന്തിനു് ഈ വിഡ്ഢിച്ചോദ്യം ചോദിച്ചു?

ഇളിഭ്യനായി! ..

''എനിക്കറിയാം.'' പരുങ്ങലിൽനിന്നു രക്ഷപ്രാപിക്കാൻ പറഞ്ഞു.

''പിന്നെന്തിനാ, ആരെന്നു ചോദിക്കുന്നെ?''

രവീന്ദ്രനു മറുപടി പറയുവാൻ വാക്കുകളൊന്നും കൈവന്നില്ല. ഇളിഭ്യച്ചിരിയോടെ അവളെ കണ്ണുകൊണ്ടു നുകന്നു നിന്നതേയുള്ളു.

ഇക്കിളിയേററമാതിരി അവഠം ചിരിച്ചു. ആനന്ദസന്ദായകമായ ചിരി രക്താധരങ്ങളിൽ തത്തിക്കളിച്ചു.

''എന്താ, ഒന്നും പറയാത്തെ?''—അവൻെറ ചുഴിഞ്ഞിറങ്ങുന്ന നോട്ടത്തിൽനിന്നു മുക്തിനേടുവാനാണു് അവഠം ചോദിച്ചതു്.

''എല്ലാം മറന്നു് സ്വപ്നത്തിൽ ലയിച്ചുപോയി.''

''പകൽ ആരെങ്കിലും സ്വപ്നംകാണുമോ?'' മണിനാദം പോലെ അവളുടെ ചിരി...

''ഉണ്ടു്. ഒരുകൂട്ടരുണ്ടു്.''

''കിറുക്കന്മാർ!''—അവഠം ഒട്ടും കൂസലില്ലാതെ പറഞ്ഞു.

എത്ര മനോഹരമാണു് അവളുടെ ചിരി! അതു നോക്കിനിന്നപ്പോഠം രവീന്ദ്രൻ സകലതും മറന്നു.

''അവരുടെ കൂട്ടത്തിൽപ്പെടുന്ന വേറെ രണ്ടു കൂട്ടർകൂടിയുണ്ടു്.''

''അതാരൊക്കെയാ?'' മനഃപൂവ്വം കുസൃതികാണിക്കുവാൻ അവഠം ഒരുങ്ങി.

''കവികളും കാമുകന്മാരും.'' പറഞ്ഞശേഷം അത്യാത്തിയോടെ അവളുടെ മുഖത്തേക്കു നോക്കി.

''അതിൽ നിങ്ങളാരാ? കവിയോ?'' മനോഹരമായ മിഴികഠം രവീന്ദ്രനെനോക്ക നേരിട്ട തിരിഞ്ഞതു് ഇപ്പോഠം മാത്രമാണു്.

''ഞാൻ കവിയല്ല.'' അവളുടെ മുഖത്തുനിന്ന നോട്ടമെടുക്കാതെ, സ്വപ്നഭാഷണംപോലെ, പതിഞ്ഞ സ്വരത്തിൽ രവീന്ദ്രൻ പറഞ്ഞു.

''ബാ! ബാ!...'' ആടിനെ വലിച്ചിഴച്ചുകൊണ്ടു് അവഠം നിന്നു. ആടു് കുടെക്കൂടെ നിലവിളിച്ചു.

അവഠം, താൻ പറഞ്ഞതു കേട്ടില്ലേ?

തങ്കനിറമാർന്ന കവിളിൽ രക്തച്ഛവി ഉദിച്ചുമായുന്നതു് അവൻ കണ്ടു. അവളുടെ മുഖത്തു് വൈവശ്യത്തിൻെറ ലക്ഷണങ്ങളുണ്ടോ?

ആടിനേയും വലിച്ചിഴച്ചു് അവഠം പോകുവാൻ തുനിയുകയാണോ?...

അതെ. അതാ, അവഠം നടന്നുതുടങ്ങി...

നിൽക്കു! നിൽക്കു! എന്നു് ഉറക്കെ വിളിക്കണമെന്നു് ആവേശം തോന്നി. എങ്കിലും ശബ്ദം പുറത്തുവന്നില്ല. തൊണ്ട വരണ്ടിരിക്കുന്നു.

അവഠം നടന്നു് ദൂരത്തിലായിക്കഴിഞ്ഞു.

നിരാശനായി, തളർന്നു വിയർത്തു്, രവീന്ദ്രൻ നിന്നു. കാട്ടുചെടിയുടെ കമ്പിൽ പിടിച്ചുകൊണ്ടു്, അവഠം പോയ വഴിയേ കണ്ണയച്ചു് വിമൂകനായി നിന്നു...

കണ്ണിൽനിന്നു് അവഠം മറഞ്ഞു. എങ്കിലും മനസ്സിൽ അവഠം മാത്രമേയുള്ളു. മനസ്സു നിറഞ്ഞുനില്ക്കുകയാണു് അവളുടെ രൂപം. എത്രനേരം അവഠം പോയ വഴിക്കു നോക്കിക്കൊണ്ടു നിന്നെന്നു രൂപമില്ല.

ദീർഘമായി നിശ്വസിച്ചു...

പതുക്കെപ്പതുക്കെ നടന്നു് പഴയ മാവിൻചുവട്ടിലെത്തി. നിലംപററി കിടക്കുന്ന ശിഖരത്തിലിരുന്നു.

ശരീരം വിയർത്തു കുളിച്ചിരുന്നു...

കാററു കടന്നുപോയപ്പോഠം എന്തൊരാശ്വാസം തോന്നി! അവളുടെ സൗരഭ്യം അതിൽ കലർന്നിട്ടുണ്ടെന്നു തോന്നി. അവഠം പോയെങ്കിലും, അവഠം അടുത്തു നില്ക്കുന്ന പ്രതീതി മനസ്സിൽനിന്നു മാറിയില്ല.

അവഠം എന്തുകൊണ്ടാണു് ഇത്ര പെട്ടെന്നു പൊയ്ക്കളഞ്ഞതു്? പറഞ്ഞതു വല്ലതും ഇഷ്ടപ്പെടാഞ്ഞിട്ടാണോ? തൻെറ ഹൃദയത്തിലെ ചിന്ത ഇതിനു മുമ്പൊരിക്കലും ഇത്ര പെട്ടെന്നു പ്രകടിപ്പിച്ചിട്ടില്ല. എന്നിട്ടും അവഠം പോയതെന്താണു്?

വല്ലാത്ത വിമ്മിഷ്ടം തോന്നുന്നു. സുഖമുള്ള അസ്വാസ്ഥ്യം...

വളരെനേരം അവിടെ അങ്ങനെ ഇരുന്നു. അവിരാമമായി മന്ദമന്ദം കടന്നുപോകുന്ന കാററേററു ശരീരം തണുത്തു. വിയർപ്പടങ്ങി.

ഇവിടെ ഇരുന്നിട്ടെന്തു ഫലം?...

എഴുന്നേററു വീടു ലക്ഷ്യമാക്കി നടന്നു.

വീട്ടിൽ കയറിച്ചെല്ലുമ്പോഠം സർദാർജി സ്വീകരണമുറിയിലിരുന്നു വാക്കിങ്ങ് സ്റ്റിക്ക് തുടച്ചുമിനുക്കുകയാണ്...

''തോട്ടത്തിൻെറ കാര്യത്തിൽ എന്നേക്കാഠം താൽപര്യം നിനക്കുണ്ടെന്നു തോന്നുന്നു.'' രവീന്ദ്രനെ നോക്കി സന്തോഷത്തോടെ സർദാർജി പറഞ്ഞു. ആഴ്ചയിലൊരിക്കൽ എല്ലാ ഞായറാഴ്ചയും, എത്ര കൃത്യമായിട്ടാണ് ചുററിനടന്ന് അതു നോക്കുന്നത്! സർദാർജിയുടെ മുഖം മന്ദസ്മിതംകൊണ്ടു പ്രകാശിച്ചു. ''എന്നും നോട്ടമിരുന്നാൽ നന്നായിരിക്കും. മരങ്ങഠംക്കും സ്നേഹം അനുഭവിച്ചറിയാനുള്ള ശേഷിയുണ്ടെന്നാണ് എൻെറ അനുഭവം.''

മറുപടി പറയുവാനൊന്നും തോന്നിയില്ല. അദ്ദേഹത്തിൻെറ സങ്കല്പമെന്താണ്? അവൻ തോട്ടത്തിൽ പോയതിനെക്കുറിച്ച് അദ്ദേഹത്തിനു തോന്നിയ കാര്യമെന്താണ്? യാഥാത്ഥ്യമെന്താണ്?...

സ്വന്തം മുറിയിൽച്ചെന്നു കുപ്പായം ഊരിയിട്ടു. കുറേനേരം വെറുതെ മെത്തയിൽ മലൻ കിടന്നു. മനസ്സിൽ മധുരം ഊറിവരുന്നു.

''ഉണ്ണാറായോ?'' സർദാർജി വാതില്ക്കൽ വന്നു നിന്നു ചോദിച്ചു. കിടക്കയിൽനിന്നു രവീന്ദ്രൻ പിടഞ്ഞെഴുന്നേററു.

''ഓ! ആയി.'' കപടമൊക്കെ പറഞ്ഞു.

''കിടക്കുകയാണെങ്കിൽ കിടന്നോളൂ. തിരക്കൊന്നുമില്ല.'' സർദാർജി പറഞ്ഞു.

''ദാ, ഞാൻ വരുന്നു.'' കുപ്പായമെടുത്തു വീണ്ടും ഇട്ടുകൊണ്ട് തിരക്കോടെ പുറത്തേക്കു വന്നു.

''ഡേവിഡ് എല്ലാം തയ്യാറാക്കിയിട്ടുണ്ട്. അതുകൊണ്ടു പറഞ്ഞെന്നേയുള്ളു. സമയം ഒരുമണിയോളമായിട്ടുണ്ട്.''

സർദാർജിയും രവീന്ദ്രനും ഉണ്ണാനിരുന്നു.

''എനിക്കു കൂട്ടുകിട്ടിയതിൽപ്പിന്നെ എല്ലാററിനും ഒരു സന്തോഷം കൂടുതലുണ്ട്.'' ഉണ്ടുകൊണ്ടിരിക്കുമ്പോഠം സർദാർജി പറഞ്ഞു. ''ഞാനെന്നും ഏകാകിയായിരുന്നു! എത്രനാളിങ്ങനെ ഒററപ്പെട്ടു ജീവിക്കും? ഏകാന്തതയുടെ ഭാരം, പ്രായം വദ്ധിക്കുന്തോറും വഹിക്കാൻ വയ്യാതെവരുകയാണ്. മുമ്പ് ഇത്ര തോന്നിയിരുന്നില്ല. പിന്നെ ഈ തോട്ടം എന്നെ, എന്നിൽനിന്നു മാററിനിത്തുവാൻ സഹായിച്ചു.'' പുറത്ത് തോട്ടത്തിലേക്കു കണ്ണയച്ചുകൊണ്ടു സർദാർജി ചിന്താമഗ്നനായി പറഞ്ഞു: ''ഈ മരങ്ങഠം എനിക്കു നല്കിയ സന്തോഷം എത്രയാണ്! അവയിൽ തളിരുകളണിയുമ്പോഠം എൻെറ ഹൃദയം തരളിതമാകും. അവ പുഷ്പിക്കുമ്പോഠം, എൻെറ ഹൃദയത്തിലും പൂക്കാലം എത്തും. ഇതായിരുന്നു അടുത്തകാലംവരെയുള്ള അനുഭവം! എന്നാൽ, ശരീരം കാലത്തിൻെറ ഭാരംവഹിച്ചു ക്രമേണ ക്ഷയിക്കുന്നു എന്ന തോന്നൽ. ഈ ശരീരം ഒരിക്കൽ പ്രയോജനരഹിതമാകും. എന്നാൽ, അന്നും ഈ മരങ്ങഠം തളിക്കും. പൂക്കളണിയും!

അതു കാണാനും, ആസ്വദിക്കാനും ഒരാളു വേണ്ടേ? സ്വന്തം ആത്മാവിന്റെ അംശമായ ഒരാൾ. അങ്ങനെ ഒരാളുണ്ടായാൽ, എന്റെ സന്തോഷം അയാളിൽ തുടർന്നുനില്ക്കുകയില്ലേ? അങ്ങനെ എന്റെ ശരീരം നശിച്ചാലും ആത്മാവു തുടരുന്നതിനു വഴിയുണ്ടോ? ഇതാണു് എന്റെ മനസ്സിലുള്ള ചിന്ത. കഴിഞ്ഞ ദീപാവലിക്കു് എനിക്കു് എൺപത്തിയേഴു വയസ്സു തികഞ്ഞു...''

ചിന്താധീനനായി അദ്ദേഹം പറഞ്ഞതു തടസ്സപ്പെടുത്തുവാൻ രവീന്ദ്രൻ ഒരുമ്പെട്ടില്ല. ബഹുമാനാദരപൂർവ്വം കേട്ടുകൊണ്ടിരിക്കുകയല്ലാതെ രവീന്ദ്രൻ മറെറാന്നും ചെയ്യുക പതിവില്ല. ഗുരുസന്നിധിയിൽ ഭയഭക്തിയോടെ ഭവ്യമായി കഴിയുന്ന ഒരു ശിഷ്യോത്തമന്റെ മനോഭാവമാണു് അപ്പോൾ തോന്നുക. അതിശക്തമായ കൊടുങ്കാററുകൾ പലതും ഏൽക്കുവാനിടവന്നിട്ടും കടപുഴകാതെ, പ്രതാപം പ്രഖ്യാപിച്ചുകൊണ്ടു് ഉത്തിഷ്ഠമാനനായി വിരാജിക്കുന്ന മഹാവൃക്ഷം കാണുമ്പോളുളവാകുന്ന അതിശയവും മതിപ്പും സർദാർജിയെ കാണുമ്പോൾ അവനു തോന്നും. ആ മഹാവൃക്ഷത്തിന്റെ ഛായയിൽ കഴിയുമ്പോൾ വാക്കുകൾ വന്നുചേരാറില്ല. ആ സന്നിധിയിൽ അവൻ വെറും വാമനനാണു്...

നേരത്തെ പരിചയമോ മററു വിധത്തിലുള്ള ബന്ധമോ ഒന്നുമില്ലാത്ത ഒരാളോടുകൂടി താമസിക്കുമ്പോൾ, പണമായോ പ്രയത്നമായോ പ്രതിഫലം കൊടുക്കുക പതിവാണു്. എന്നാൽ, രവീന്ദ്രൻ അവിടെ താമസിച്ചതു് അങ്ങനെയൊരു ഏർപ്പാടില്ലാതെയാണു്. അവിടെ താമസിക്കുവാൻ അയവില്ലാത്ത നിർബ്ബന്ധം സർദാർജി പ്രകടിപ്പിച്ചു. അതിനു സമ്മതിച്ചപ്പോൾ എന്തെങ്കിലും ചെയ്യുകയോ കൊടുക്കുകയോ ചെയ്യാമെന്നു രവീന്ദ്രൻ കരുതിയതാണു്. പിന്നീടു പല സന്ദർഭങ്ങളിൽ അതിനെക്കുറിച്ചു സംസാരിച്ചു. എന്നാൽ അതിനെപ്പററി ചർച്ചചെയ്യുവാൻ സർദാർജി അവസരം കൊടുക്കുകയില്ല. ഒഴിവുകഴിവുകൾ പറഞ്ഞു് അതു നിഷേധിച്ചുവന്നു. ഇവിടത്തെ ചുററുപാടിൽ പ്രതിഫലമെന്ന നിലയിൽ ചെയ്യുവാനൊന്നുമില്ല. അവസരവുമില്ല. രവീന്ദ്രനു് ഇതു കടുത്ത വിമ്മിഷ്ടമായി തോന്നിയിരുന്നു...

ഊണു കഴിഞ്ഞു് മെത്തയിൽ ചെന്നു കിടന്നു് വിശ്രമിക്കുമ്പോൾ, രവീന്ദ്രന്റെ മനസ്സിൽ ഈ വിചാരം തികട്ടിവന്നു. വിഭവസമൃദ്ധമായ ആഹാരമാണു് എല്ലാസമയത്തും സിദ്ധിക്കുന്നതു്. സ്വന്തം വീട്ടിൽപ്പോലും ഇത്രയും നല്ല ആഹാരം കഴിക്കുവാൻ ഇടവന്നിട്ടില്ല. എന്നും വിരുന്നിന്റെ പ്രതീതിതന്നെ. സർദാർജി തന്നെ എന്നും കാലത്തു് ഡേവിഡിനു നിർദ്ദേശം നല്കും...

എന്നാൽ എത്രനാൾ അന്യന്റെ ഔദാര്യത്തിനു വിധേയനായി കഴിയാനൊക്കും? മനസ്സിൽ വിഷമമുണ്ടു്. എന്നാൽ അതിൽനിന്നു മോചനത്തിനു വഴിയുമില്ല.

അന്നു മടങ്ങിപ്പോകുന്നതിനു മുമ്പ് ഇതിനെപ്പററി തോമസ്സിനോടു സംസാരിച്ചു. എന്നാൽ ഒരു വഴി നിർദ്ദേശിക്കുവാൻ അയാൾക്കും കഴിഞ്ഞില്ല. .

എന്തുകൊണ്ടാണ് സർദാർജിക്കു തന്നോടു താൽപര്യവും അസാധാരണമായ സ്നേഹവും ഉളവായതു്? പലപ്പോഴും ആലോചിച്ചുനോക്കി. എന്നാൽ തക്കതായ മറുപടി കിട്ടിയില്ല...

സാവിത്രിയുടെ പെരുമാററത്തിൽ ദിവസംചെല്ലുന്തോറും വ്യത്യാസം വരുന്നതായി രവീന്ദ്രനു തോന്നിത്തുടങ്ങി. സ്വാതന്ത്ര്യം കൂടുതൽ പ്രദർശിപ്പിക്കുവാനുള്ള പ്രവണത വളരുകയാണോ? ജോർജ് ഉണ്ണാൻപോകുന്ന വേളകളിൽ, അവർ തനിച്ചാകുന്ന വേളകളിൽ, മേശയ്ക്കടുത്തു വന്നു് അവൾ സംഭാഷണത്തിനൊരുങ്ങും. അവൾ അടുത്തു വരുമ്പോൾ എന്തോ ഒരാനന്ദം അനുഭവപ്പെടാറുണ്ടു്. അതു നിഷേധിക്കുവാൻ വയ്യാ. അക്കാരണത്താൽ അവളെ പ്രോത്സാഹിപ്പിക്കാതിരിക്കുവാൻ മനസ്സുവന്നതുമില്ല. എന്തെങ്കിലും പ്രസക്തമായ കാര്യത്തെപ്പററി തുടങ്ങുന്ന സംഭാഷണം ക്രമേണ സ്വകാര്യങ്ങളിലേക്കാണു് ചെന്നുചേരുക. അവളെ ഇക്കിളിയിടുന്നതരത്തിൽ വർത്തമാനം പറയാതിരിക്കുവാൻ തോന്നുകയുമില്ല.

വിലയേറിയതല്ലെങ്കിലും വിരുതോടെ വേഷമണിഞ്ഞു്, വളരെ ആകർഷകയായിട്ടാണു് അവൾ എന്നും വന്നെത്തുക. അസാധാരണമായ സൗന്ദര്യമൊന്നും പറയാനില്ല. എങ്കിലും ആകപ്പാടെ ആനച്ചന്തമുള്ള ഒരു യുവതിയാണവൾ. യുവസഹജമായ വശ്യത അവൾക്കു നല്ലതുപോലെയുണ്ടു്. അതിനു മാററുവർദ്ധിപ്പിക്കുന്നവിധത്തിലാണു് പെരുമാററവും സംഭാഷണവും.

അവൻെറ മുഖത്തേക്കു് ആശാപൂർവം ഉററുനോക്കുവാൻ അവൾ മടിക്കാറില്ല. എന്തൊക്കെയോ വളരെ പറയാനുണ്ടെന്നു് ഭാവം പ്രഖ്യാപിക്കും. എന്നാൽ അതിനവസരംകൊടുക്കുവാൻ അവൻ മനഃപൂർവം അനുവദിച്ചില്ല.

എന്തൊക്കെയായാലും അവനും ഒരു യുവാവല്ലേ? സുന്ദരിയെന്നു വിശേഷിപ്പിക്കുവാൻ വലിയ കുറവില്ലാത്ത ഒരു യുവതി. ഏകാന്തതയുള്ള ചുററുപാടിൽ, അടുത്തുവന്നു നില്ക്കുമ്പോൾ, മാദകമായ ചലനങ്ങൾ ഹൃദയത്തിൽ ഉണ്ടാകുന്നതു് അസാധാരണമല്ല. ആ അന്തരീക്ഷം അവനു സ്വീകാര്യമാണു്. എന്നാൽ ആ പരിധിയിൽക്കവിഞ്ഞു് അവളെ വേണ്ടാ; അടുക്കുവാൻ പാടില്ല.

ജോർജ് പോയിക്കഴിയുമ്പോൾ, സാവിത്രിയിൽനിന്നു ദീർഘനിശ്വാസങ്ങൾ പുറത്തുവന്നുതുടങ്ങും.

''മധുരപലഹാരം ഇഷ്ടമാണെന്നല്ലേ ചേട്ടൻ പറഞ്ഞതു്?''—ഒരുദിവസം അവൾ പറഞ്ഞു.

''ങാ! മധുരം വേണ്ടാത്ത മനുഷ്യരുണ്ടോ?''

അല്പനേരത്തേക്കു നിശ്ശബ്ദത.

''എന്താ, അങ്ങനെ ചോദിച്ചെ?''—രവീന്ദ്രൻ പറഞ്ഞു.

മറുപടി പറയുന്നതിനുപകരം, അവരം കാലത്തു കൊണ്ടുവന്ന, കൊച്ചു പാത്രം തുറന്നു് അവനു നീട്ടി.

''മധുരം വല്ലതുമുണ്ടോ?''—അവൻ ചിരിച്ചുകൊണ്ടു് അതിൽ നോക്കി.

''ദാ, നോക്കണം.'' തുറന്ന പാത്രം കാട്ടിക്കൊണ്ടു് അവൻെറ അടുത്തേക്കു കുറേക്കൂടി നീങ്ങിനിന്നു് അവരം പുഞ്ചിരിച്ചു.

''ദാ, ഉണ്ണിയപ്പം!'' അതിൽ ഒന്നെടുത്തു വായിലിട്ടു രവീന്ദ്രൻ. ''എത്ര നാളായി ഉണ്ണിയപ്പം കണ്ടിട്ടു്!'' ചിരിച്ചുകൊണ്ടു് അവൻ ചവച്ചു. ''വളരെ നന്നായിട്ടുണ്ടു്.''

ലജ്ജാധീനയായി, അവരം കുനിഞ്ഞുനിന്നു മന്ദഹസിച്ചു.

''മധുരവും മന്ദഹാസവും!'' ചവച്ചുതിറക്കിക്കൊണ്ടു രവീന്ദ്രൻ പറഞ്ഞു. ''എല്ലാം മങ്കയിൽനിന്നു്.'' അല്പം കഴിഞ്ഞു് അവൻ കൂട്ടിച്ചേർത്തു.

അവരം കുണുങ്ങിച്ചിരിച്ചു.

''അമ്മ ഉണ്ടാക്കിയതായിരിക്കും?'' കളിയാക്കുന്നമട്ടിൽ രവീന്ദ്രൻ ചിരിച്ചു.

''മകരംക്ക വിരുതില്ലെന്നായിരിക്കും!'' പരിഭവംകലർന്ന സ്വരത്തിൽ സാവിത്രി പറഞ്ഞു.

''ഇപ്പോഴത്തെ പെമ്പിള്ളാക്കു് തിന്നാനല്ലാതെ, വല്ലതും തയ്യാറാക്കാനറിയാമോ?'' രവീന്ദ്രൻ പൊട്ടിച്ചിരിച്ചു.

''പെമ്പിള്ളാരെ ഒരുപാടു കണ്ടിട്ടുണ്ടെന്നു തോന്നുമല്ലോ ഇതു കേട്ടാൽ!'' സാവിത്രി തോൽവി സമ്മതിച്ചില്ല.

''കുറെയൊക്കെ കണ്ടിട്ടുണ്ടു്.''

''കണ്ടതൊന്നും മിടുക്കികളെയായിരിക്കത്തില്ല.''

''എന്തോ!''

''എന്നാൽ ഇതു ഞാൻതന്നെ ഉണ്ടാക്കിയതാ.''

''കൊള്ളാം! ഇനിയും ഇങ്ങനെ കൊണ്ടുവരണം.''

''എന്നും മധുരം കൊണ്ടുവരണമെങ്കിൽ...''

''എങ്കിൽ?...''

''കൂലി കിട്ടണം!...''

''എന്താ കൂലി?''—അവളെ ചുഴിഞ്ഞുനോക്കി.

സാവിത്രി മിണ്ടിയില്ല.

''മധുരവും വില്പനച്ചരക്കാണോ?''

അവരം മറുപടി പറഞ്ഞില്ല.

''കൂലിയെന്തെന്നറിയാതെ എങ്ങനെയാ തരുന്നെ?''

അവരം നമ്രശിരസ്കയായി നിന്നതേയുള്ളു.

ഈ സമയം ഊണുകഴിഞ്ഞു വരുന്ന ജോർജിൻെറ തല ദൂരെ വഴിയിൽ കണ്ടു.

സാവിത്രി മനസ്സിൽ ജോർജിനെ ശപിച്ചു. അവരം സ്വന്തം സ്ഥാനത്തു ചെന്നിരുന്നു.

ജോർജ് വന്നശേഷം രവീന്ദ്രൻ ഉണ്ണാൻ പോയി.

രവീന്ദ്രൻെറ ചിന്ത സാവിത്രിയെക്കുറിച്ചായിരുന്നു. അവരം അടുക്കുവാൻ മനഃപൂർവ്വം ശ്രമിക്കുകയാണ്. വാസ്തവത്തിൽ വളരെ അടുത്തുകഴിഞ്ഞിട്ടുതന്നെയില്ലേ? എന്നാൽ ഒരു പരിധിയിൽ അവളെ നിർത്തുവാൻ മനസ്സ് പ്രേരിപ്പിക്കുന്നു.

സത്യം അതാണെങ്കിൽ, സാവിത്രിയെ നേരത്തെതന്നെ തടയുന്നതല്ലേ നല്ലതു്? അവളുടെ നെടുവീർപ്പും, ആശനിറഞ്ഞ നോട്ടങ്ങളും സ്നേഹപ്രകടനങ്ങളും എന്തിൻെറ നാന്ദിയാണ്? ഇതിൽനിന്നു് ഒരു പ്രത്യേകസുഖം അനുഭവമാകുന്നുമുണ്ടു്. അവളെ അടുപ്പിക്കരുതെന്നു് വിവേകം അനുശാസിക്കുന്നു. എന്നാൽ മനസ്സ് അതു് അനുസരിക്കുന്നില്ല.

ഈ പരിതഃസ്ഥിതിയിൽ എത്രനാരം കഴിയാനൊക്കും? ഒരു ഘട്ടത്തിൽ എല്ലാം വെട്ടിത്തുറന്നു പറയേണ്ട സാഹചര്യമുളവാകുകയില്ലേ?

അവളെ സംബന്ധിച്ചിടത്തോളം ഈ പെരുമാററങ്ങരം ആത്മാർത്ഥതയുള്ളതായിരിക്കാം. എന്നാൽ അതിൻെറ പൂർത്തീകരണം അസാധ്യമായ ഒന്നാണെന്നു നേരത്തേ ബോധ്യമായാൽ, അവരം തുനിഞ്ഞിറങ്ങുമോ? ഇല്ല. ഇതു സാധ്യമല്ല...

രവീന്ദ്രൻെറ മനസ്സ് ആ വികൃതിപ്പെണ്ണിൻെറ സന്നിധിയിലേക്കാണു പാഞ്ഞതു്. അവളെ കണ്ടമാത്രയിൽത്തന്നെ, അവളോടു് അടുക്കുവാനുള്ള അതിമോഹം ആരംഭിച്ചതാണ്. അവളുമായുണ്ടായ സംവാദം ആ മോഹത്തിനു് തീക്ഷ്ണത പെരുക്കി. അവളുടെ രൂപം മനസ്സിൽനിന്നു മായുന്നില്ല.

എന്തുകൊണ്ടാണ് നബീസയോടു തോന്നുന്ന താൽപര്യം സാവിത്രിയോടു് ഉണ്ടാകാത്തതു്? പലപ്പോഴും രവീന്ദ്രൻ അതിനെക്കുറിച്ചു് ആലോചിച്ചു. സാവിത്രി എപ്പോഴും അവൻെറ അടുത്തു നില്ക്കുന്നു. എങ്കിലും വികാരത്തിൻെറ വേലിക്കപ്പുറത്തു കടന്നു്, അവളുടെ ഹൃദയവുമായി ഒട്ടിച്ചേരുവാൻ അവൻെറ മനസ്സിനു കഴിയുന്നില്ല. നബീസ അപ്രാപ്യമായ സ്ഥാനത്തു വിരാജിക്കുകയാണ്. ഇളംകാററററു് ഇളകുന്ന അവളുടെ കുപ്പായത്തുമ്പുകരം കാണുമ്പോരം ഉളവാകുന്ന വികാരംപോലും, സമീപത്തു വർത്തിക്കുന്ന സാവിത്രിയുടെ രൂപം അവനുളവാക്കാറില്ല. അവനു താൽപര്യമുണ്ടെങ്കിൽ സാവിത്രിയെ സ്വന്തമാക്കുവാൻ വൈഷമ്യമൊന്നുമില്ല. എന്നാൽ നബീസയുടെ കാര്യം അങ്ങനെയല്ല. എന്തെല്ലാം പ്രതിബന്ധങ്ങളുണ്ടു് അവളെ സമ്പാദിക്കുവാൻ! എങ്കിലും ഹൃദയം നബീസയ്ക്കുവേണ്ടി ദാഹിക്കുകയാണ്.

ഹൃദയത്തിൻെറ അടക്കാനാവാത്ത ആശയെക്കുറിച്ചു് അന്യരോടു സംസാരിച്ചിട്ടുപോലുമില്ല. നബീസയോടുപോലും പരോക്ഷമായി, പെരുമാററംമൂലം, അതിനെപ്പററി സൂചിപ്പിച്ചിട്ടേയുള്ളു.

എന്നാൽ ഇതു് എത്രനാരം ഒതുക്കി ഒളിച്ചുവെച്ചുകൊണ്ടു കഴിയുവാനൊക്കും?

നബീസയോടുതന്നെ അതു തുറന്നുപറയുന്നതിനു സാധിച്ചിട്ടില്ല. അതിനു് എപ്പോഠം സംഗതിവരും? ആത്മരഹസ്യം അവളിലേക്കു പകരുവാൻ എന്നു സന്ദർഭം കൈവരും? യുവസഹജമായ ചാപല്യത്തിരിക്കവിഞ്ഞു വല്ലതും അവരംക്കുണ്ടോ? അവളുടെ മനോഭാവം അറിയാതെ ദിവാസ്വപ്നങ്ങരം ചമച്ചു കഴിയുന്നതു് യുക്തിഹീനതയാണു്.

കഴിഞ്ഞകാലത്തുണ്ടായ അനുഭവങ്ങരം ഇനിയും ആവത്തിക്കപ്പെട്ടുകയിില്ലെന്നു് എന്താണു നിശ്ചയം? ഒരു പെണ്ണിനെ കൊതിച്ചതുകാരണം നാടും വീടും വിടുവാൻ നിബ്ബന്ധിതനായി. മധുരോദാത്തമായ മനോവികാരങ്ങളുണത്തിയ മറെറാരു മങ്ക, മാരിവില്ലുപോലെ ഉദിച്ചെങ്കിലും, അസ്തമിച്ചു. അവർ രണ്ടുപേരും ദുഃഖസ്മരണകളുടെ മുറിപ്പാടുകരം അവശേഷിപ്പിച്ചശേഷം അപ്രാപ്യമേഖലകളിലേക്കു് ഒതുങ്ങി. ഇന്നിതാ രണ്ടു യുവതികരം, അയാളുടെ ഹൃദയത്തിലേക്കു കടന്നുവന്നിരിക്കുന്നു. ആക്കാണു് സ്ഥിരപ്രതിഷ്ഠ നൽകേണ്ടതു്? അതോ, കറുത്ത പാദമുദ്രകരം പതിപ്പിച്ചിട്ടു് അവരും അരങ്ങുവിട്ടു പോകുമോ?

ഒന്നും നിശ്ചയമില്ല.

ഒരുപക്ഷേ, സാവിത്രിയുടെ കാര്യത്തിൽ പ്രയാസങ്ങളൊന്നുമുണ്ടാകാനില്ല. എന്നാൽ ആയാസരാഹിത്യംകൊണ്ടു് അവരം അഭികാമ്യയായി തോന്നാതിരിക്കുകയാണോ? നബീസയുടെ കാര്യത്തിൽ സന്ദിഗ്ദ്ധാവസ്ഥയാണു് കൂടുതൽ. പ്രയാസങ്ങളും പ്രതിബന്ധങ്ങളും എത്രയാണു്! അവളെ നേടുന്നതു് ധീരസാഹസികത്വം കലർന്ന കാര്യമത്രേ. അതുകൊണ്ടുതന്നെ അവരംക്കു് കൂടുതൽ ആകഷകത്വവും തോന്നുന്നുണ്ടു്. ധീരസാഹസികത്വത്തിനു വകയുള്ള രംഗത്തേക്കു് മനസ്സു് ഊററത്തോടെ കുതിക്കുന്നു. നബീസയെ നേടിക്കഴിയുമ്പോഠം, കാര്യമായ ഒരു നേട്ടമുണ്ടായെന്ന സംതൃപ്തിക്കു വകയുണ്ടു്. സ്വന്തം ചേതോവികാരങ്ങളുടെ അന്തർദ്ധാര ഈ സാഹസികത്വപ്രതിപത്തിയിൽനിന്നാണോ ഉദ്ഭവിക്കുന്നതു്?

രവീന്ദ്രൻ ചിന്തിച്ചു...

സൗന്ദര്യവും സമ്പത്തും വേണ്ടുവോളമുള്ള ആ മദിരാശിക്കാരിയെ—മാലിനിയെ—അവൻ സ്വീകരിക്കുവാൻ കൂട്ടാക്കിയില്ല. അവളുടെ ആത്മാത്ഥതനിറഞ്ഞ അഭ്യത്ഥനയെ തൃണവൽക്കരിച്ചു നിരസിച്ചു. അതു ചെയ്തതു വിഷമമില്ലാതെ വിധേയയായതുകൊണ്ടല്ലേ? അല്ലെന്നു പറയുവാൻ ആത്മാത്ഥത അനുവദിക്കുന്നില്ല. എന്നാൽ ആ ബർമ്മാക്കാരിയെ—എലാനെ—ഹൃദയത്തിൽവച്ചു പൂജിച്ചപ്പോഠം, അവളെ നേടുന്നതിനു്, ധീരസാഹസികപ്രവത്തനത്തിന്റെ പരിവേഷം ഉണ്ടായതാണു്. അവളെ കിട്ടാതെപോയെങ്കിലും,

ആഗ്രഹം പരാജയത്തിലാണു കലാശിച്ചതെങ്കിലും, ആത്മതൃപ്തിയുടെ ബിന്ദു അവനു കാണാൻ സാധിച്ചു.

ഈ മനോഭാവംതന്നെയാണ്‌ ഇന്നും നിലവിലിരിക്കുന്നതു്. പ്രയാസമില്ലാതെ വിധേയയാകുന്ന ഒരു യുവതിയോടു് അടുക്കുവാനുള്ള ആവേശമില്ല. വൈഷമ്യങ്ങളുടെ കോട്ടയ്ക്കുള്ളു വിരാജിക്കുന്നവളെ നേടണമെന്നുള്ള ആവേശത്തിനു് അതിരുമില്ല.

ഇതു് എന്തു വൈരുദ്ധ്യമാണു്!...

വളരെ ആലോചിച്ചെങ്കിലും മറുപടി കണ്ടെത്തുവാൻ കഴിഞ്ഞില്ല...

സാവിത്രിയെ നിരാകരിക്കുവാൻതന്നെയാണു് നിരന്തരമായ പ്രേരണ മനസ്സിലുളവാകുന്നതു്. ഈ പ്രേരണയ്ക്കു വിധേയനാകുകയല്ലാതെ വഴിയൊന്നുമില്ല.

ക്രമേണ സാവിത്രിയുടെ താൽപര്യത്തിൽ തണുത്തവെള്ളം വീഴ്ത്തുവാൻതന്നെ അവൻ തയ്യാറായി. ആദ്യമാദ്യം അനുവദിച്ചുകൊടുത്ത സ്വാതന്ത്ര്യം ചുരുക്കി. അവരം അടുത്തു വരുമ്പോരം കാര്യമാത്രപ്രസക്തമായിമാത്രം സംസാരിച്ചു. അവളുടെ സ്നേഹപ്രകടനങ്ങളെ അവഗണിച്ചു. അവളെ ശ്രദ്ധിക്കുന്ന മട്ടു് മനഃപൂർവ്വം കുറച്ചു.

ഈ മാററം മനസ്സിലാക്കുവാൻ സാവിത്രിക്കു വിഷമമുണ്ടായിരുന്നില്ല. അവളുടെ ഹൃദയത്തിൽ ശോകച്ഛായ കലരാൻ സമയം വേണ്ടിവന്നില്ല. ആദ്യമാദ്യം നെടുവീർപ്പുവഴി ഉള്ളിലെ വേദനയുടെ ആവി അവരം പുറത്തുവിട്ടു. എന്നാൽ അതുകൊണ്ടു ഫലമൊന്നുമുണ്ടായില്ല. എന്നാൽ അതു രവീന്ദ്രൻ ശ്രദ്ധിച്ചില്ല. മുഖത്തു ശോകച്ഛായ കലർത്തി അവൻെറ മുമ്പിൽ ചെന്നു നിന്നാൽപ്പോലും തിരിഞ്ഞുനോക്കുകയില്ല. അവളുടെ ദുഃഖത്തെക്കുറിച്ചോ അതിന്നാസ്പദമായ കാര്യങ്ങളെപ്പററിയോ ഒരക്ഷരംപോലും അവൻ തിരക്കിയില്ല.

എന്തെങ്കിലും ഒരു വാക്കു് തന്നോടു ചോദിച്ചെങ്കിൽ! സാവിത്രി എത്ര ആശിച്ചു! എന്നാൽ അതുണ്ടായില്ല.

അവർ തനിച്ചാകുന്ന വേളകളിൽ, സാവിത്രി അവളുടെ സ്ഥാനത്തു് ഒതുങ്ങിക്കൂടി, കൈപ്പത്തിയിൽ മുഖവും താങ്ങിയിരുന്നു് കണ്ണുനീർവാർക്കും. അതു കണ്ടിട്ടെങ്കിലും ഒരുവാക്കു രവീന്ദ്രൻ ചോദിക്കുമെന്നു് അവരം പ്രതീക്ഷിച്ചു. എന്നാൽ ഒന്നും ഉണ്ടായില്ല.

'ദുഷ്ടൻ!' സാവിത്രി രവീന്ദ്രനെ ശപിച്ചു.

'എന്താ കാര്യം?'—എന്നു ചോദിക്കുവാൻ ഈ മനുഷ്യനു് എന്തു ചേതമാണുള്ളതു്? ഇയാരം മനുഷ്യനാണോ?—അവളുടെ മനസ്സിൽ കോപവും താപവും വർദ്ധിച്ചു. മനസ്സിൽ തോന്നുന്ന കോപം പുറത്തുകാണിക്കുവാൻപോലും, അവസരമില്ല. അന്യർ അതു കണ്ടില്ലെങ്കിൽ, കോപം കാണിച്ചിട്ടു് എന്തു ഫലം?

നേരത്തെ തോന്നിയ സ്നേഹം, തികഞ്ഞ വൈരാഗ്യമായി അവളിൽ വളരാൻ തുടങ്ങി. തൻെറ ഹൃദയവേദന ആരറിഞ്ഞില്ലെങ്കിലും

പറയാൻ സാധിച്ചെങ്കിൽ, എന്നു് അവരം എത്ര ആഗ്രഹിച്ചു! ഈ മനുഷ്യൻെറ മനുഷ്യത്വമില്ലായ്മയെക്കുറിച്ചു് ഉറക്കെ പറയുവാൻ അവസരം വന്നെങ്കിൽ!...

സാവിത്രിക്കു സഹികെട്ടു. അസ്വാസ്ഥ്യം ഊറിയൂറിക്കൂടി, ഉഗ്രമായ കടലുപോലെ, വരമ്പുപൊട്ടിച്ചു പ്രവഹിക്കുവാൻ അവസരം കാത്തു നിന്നു. സുന്ദരഭാവങ്ങൾ കുറച്ചെങ്കിലുമില്ലാത്ത മനുഷ്യനാണല്ലോ ഇയാൾ! നിർവികാരനായ, ശിലാപ്രതിമപോലെയുള്ള, മനുഷ്യൻ!...

'ഇയാളുടെ തനിരൂപം ഇപ്പോഴെങ്കിലും അറിയാൻ കഴിഞ്ഞതു ഭാഗ്യമായി. ഇയാളുമായി വേഴ്ചയ്ക്കു കൊതിച്ചതുതന്നെ വിഡ്ഢിത്തമായി...'

രവീന്ദ്രനെ കാണുമ്പോൾ, അയാൾ കടയിലെ കാര്യം വല്ലതും ചോദിക്കുമ്പോൾ, താപത്തിൽനിന്നുയരുന്ന കോപംകൊണ്ടു ഹൃദയം ജ്വലിക്കുവാൻ തുടങ്ങും. വെറുപ്പു്, കഠിനമായ വെറുപ്പു തോന്നും. 'കല്ലു്! കല്ലു്!' അവളുടെ ഹൃദയം ഉഗ്രമായി മന്ത്രിക്കും...

പക്ഷേ, ഒന്നും പുറത്തുപറയുവാൻ കരുത്തില്ല.

വീട്ടിൽ മടങ്ങിയെത്തിയാൽ, ഒഴിഞ്ഞ കോണിൽ, ആരും കാണാതെ ഒതുങ്ങിയിരുന്നു കണ്ണീരൊലിപ്പിക്കും...

അയാളുടെ സന്നിധിയിൽവച്ചു് അടക്കാൻവയ്യാത്ത രോഷം തോന്നും. അവിടംവിട്ടു വീട്ടിലെത്തുമ്പോൾ, അതിയായ വേദനയാണു് അനുഭവപ്പെടുന്നതു്. ഒതുങ്ങാത്ത ഹൃദയവേദന. വെറുപ്പും വേദനയും... അവ മാത്രമേ ഹൃദയത്തിൽ അവശേഷിക്കുന്നുള്ളു.

എങ്കിലും, ഏകാന്തതയിൽ, അവളുടെ ഹൃദയം രവീന്ദ്രൻെറ ചിത്രം വിസ്മയകരമായവിധത്തിൽ വർണ്ണപ്പകിട്ടോടെ വിരചിക്കും. അതു ദർശിച്ചു് സ്വപ്നത്തിൽ ലയിച്ചു് കഴിയും... നൈവേദ്യങ്ങളൊന്നും സ്വീകരിക്കാത്ത, പൂജാപുഷ്പങ്ങളുടെ സൗന്ദര്യമോ സൗരഭ്യമോ ആസ്വദിക്കാത്ത, അമ്പലത്തിലെ ശിലാവിഗ്രഹത്തെ കുമ്പിടുന്നതിൽനിന്നു വിരമിക്കാത്ത ഭക്തയെപ്പോലെ, അവളുടെ ഹൃദയം രവീന്ദ്രൻെറ സന്നിധിയിൽ പിന്നെയും പിന്നെയും ചെന്നുചേരുകയാണു്! അപേക്ഷ കൊള്ളാനോ തള്ളാനോ താൽപര്യമില്ലാത്ത ശിലാവിഗ്രഹം!... എങ്കിലും ഹൃദയം അവിടെ കുമ്പിട്ടുനില്ക്കുകയാണു്...

അടുത്തുചെല്ലുന്ന അവസരത്തിൽ അതിയായ വെറുപ്പു്. അകന്നുനില്ക്കുമ്പോൾ അടക്കുവാൻ സാധിക്കുന്നില്ലല്ലോ എന്നുള്ള ആത്മവേദന... ഈ വൈരുദ്ധ്യത്തിൻെറ ചുഴിയിൽക്കിടന്നു് സാവിത്രിയുടെ ഹൃദയം കറങ്ങി...

സാവിത്രിക്കുണ്ടായിരുന്ന പ്രസന്നതയും കടയിലേക്കു പോകുവാനുള്ള താൽപര്യവും, ആദ്യദശയിൽ, കുട്ടൻപിള്ളയ്ക്കും ഭാര്യയ്ക്കും സന്തോഷമുണ്ടാക്കി. അവിടത്തെ പണി ആസ്വാദ്യതയുള്ള ഒന്നായി സ്വീകരിച്ചതു്, രവീന്ദ്രനോടുള്ള താൽപര്യത്താലായിരിക്കുമെ

ന്നതന്നെയാണ് കുട്ടൻപിള്ള വിശ്വസിച്ചതു്. അയാഠ രഹസ്യമായി ഹൃദയത്തിൽ വച്ചിരുന്ന ആഗ്രഹം ഫലവത്തായി ഫലിക്കുമെന്നും കരുതി. ആ കുടുംബത്തിൽ നവചൈതന്യത്തിൻെറ രശ്മികഠ പതിക്കുന്നതിൻെറ ലക്ഷണങ്ങഠ കണ്ടുതുടങ്ങി...

അഴകോടെ ഒരുങ്ങാനും, ഉത്സാഹമായി കടയിലേക്കു പോകാനും സാവിത്രി കാണിച്ച കൗതുകം അവർ പ്രത്യേകം ശ്രദ്ധിച്ചു. മടങ്ങിയെത്തിയാൽ അവസരത്തിലും അനവസരത്തിലും രവീന്ദ്രനെക്കുറിച്ചു സംസാരിക്കുവാൻ സാവിത്രിക്കു് എന്തു സന്തോഷമായിരുന്നു! പുത്തനായി വിദ്യാലയത്തിൽ പോയിത്തുടങ്ങുന്ന കൊച്ചുകുട്ടികഠ, അവക്കു തോന്നുന്ന സന്തോഷം പ്രദർശിപ്പിക്കുവാൻ, അവിടത്തെ കാര്യങ്ങഠ വാചാലതയോടെ വിവരിക്കുന്നതുപോലെ, കടയിലെ കാര്യങ്ങഠ വിവരിക്കുവാൻ സാവിത്രി വ്യഗ്രത പ്രദർശിപ്പിച്ചു. അവ സശ്രദ്ധം കേഠക്കുവാൻ അവരും ഒരുങ്ങി.

എന്നാൽ ഈ ചുററുപാടു് ക്രമേണ ക്ഷയിക്കുന്നതാണ് കുട്ടൻപിള്ള കണ്ടതു്. കാര്യങ്ങഠ അവഠ പറയുന്നതു് അപൂർവ്വമായിത്തുടങ്ങി. എന്തെങ്കിലും ചോദിക്കുമ്പോഠ അതിനു മാത്രം ഉത്തരം പറഞ്ഞെന്നുവരും. കഴിയുന്നതും ഒഴിവുകഴിവുകഠ പറഞ്ഞു്, മാറും. ഒതുങ്ങി എവിടെയെങ്കിലും സ്വപ്നം കണ്ടുകൊണ്ടിരിക്കും. മ്ലാനതയും മൗനവുമാണ് അവളെ ആവരണംചെയ്തിരിക്കുന്നതു്. രവീന്ദ്രനെക്കുറിച്ചു് ആനുഷംഗികമായി എന്തെങ്കിലും ചോദിച്ചാൽ "എനിക്കറിഞ്ഞുകൂടാ,' എന്നു പറഞ്ഞു മുഖം തിരിക്കും.

ഈ മാററം ജാനകിക്കുട്ടിയമ്മയാണ് അറിഞ്ഞുതുടങ്ങിയതു്. എന്താണ് മാററത്തിൻെറ അടിസ്ഥാനം? കടയിലേക്കു പോകുവാൻ കാട്ടിയിരുന്ന താൽപര്യം നന്നേ ക്ഷയിച്ചു.

''എന്താ മോളേ, കടയിലേക്കു പോകേണ്ടേ?''

''പോകാം.'' അന്യക്കുവേണ്ടി ചെയ്യുന്നമട്ടിൽ അവഠ ഒരുങ്ങി ഒരുവിധത്തിൽ വീടുവിട്ടിറങ്ങും.

സാവിത്രിയുടെ ഭാവഭേദം കൂടുതൽ പ്രത്യക്ഷപ്പെട്ടുതുടങ്ങിയപ്പോഠ, രഹസ്യമായി കുട്ടൻപിള്ള പറഞ്ഞു:

''വല്ല സൗന്ദര്യപ്പിണക്കവുമായിരിക്കും. അതൊന്നും സാരമില്ല. അവളെ കടയിൽ പറഞ്ഞയയ്ക്കാൻ മടിക്കേണ്ടാ.'' കുട്ടൻപിള്ള ചിരിച്ചുകൊണ്ടു് ഭാര്യയെ നോക്കി.

''പെണ്ണിനു പോകാൻ തീരെ ഇഷ്ടമില്ല.''

''സാരമില്ല. അതെല്ലാം ക്രമേണ മാറിക്കൊള്ളും.''— അയാളുടെ പ്രതീക്ഷ, മകഠ രവീന്ദ്രനോടു് കൂടുതൽ അടുക്കുകയാണെന്നായിരുന്നു.

അന്നു മടങ്ങിവന്നപ്പോഠ സാവിത്രി ആകപ്പാടെ വിവശയായിരുന്നു. വന്നവഴിക്കുതന്നെ വേഷംപോലും മാററാതെ അവഠ കട്ടിലിൽ ചെന്നു കിടന്നു.

''എന്താ മോളേ?''—അമ്മയുടെ ഒച്ചകേട്ട് സാവിത്രി തിരിഞ്ഞുകിടന്നു.

''ഒന്നുമില്ല.''

''പിന്നെന്താ, വന്നപാടെ കിടന്നെ?''

''ഒന്നുമില്ല.'' സാവിത്രി കട്ടിലിൽ എഴുന്നേററിരുന്നു. കണ്ണു കലങ്ങിയിരുന്നു.

''എന്താ, നീ നേരത്തെ വന്നതു്?''

''വല്ലാത്ത തലവേദന.'' മുഖം കുനിച്ചു സാവിത്രി പറഞ്ഞു. ജാനകിക്കുട്ടിയമ്മ മകളുടെ അടുത്തു ചെന്നിരുന്നു നെററിയിൽ കൈ വച്ചു നോക്കി: ''പനിയുണ്ടോ?''

''ഇല്ല.''— സാവിത്രിയുടെ തൊണ്ടയിടറി.

''പിന്നെ?''

''തലവേദന.''

മകളുടെ മുഖം പിടിച്ചു തിരിച്ച് അമ്മ നോക്കി. ചുവന്നു കലങ്ങിയ കണ്ണു നിറഞ്ഞുനിന്നിരുന്നു.

''എന്താ മോളേ?''— ആകാംക്ഷയോടെ അമ്മ ചോദിച്ചു.

''ഒന്നുമില്ല.''

''എന്താ, നീ ഒന്നുതന്നെ ആവർത്തിക്കുന്നതു്? എന്തുണ്ടായി?'' മകളുടെ പുറം മന്ദമായി തടവിക്കൊണ്ടു വീണ്ടും ചോദിച്ചു. ''എന്താണെങ്കിലും എന്നോടു പറ.''

സാവിത്രി മിണ്ടിയില്ല. അർത്ഥമില്ലാതെ പുറത്തേക്കു നോക്കിയിരുന്നു. നിറഞ്ഞുനിന്നിരുന്ന കണ്ണിൽനിന്നു് ഒന്നുരണ്ടു് അശ്രുകണങ്ങൾ ഊഴ്ന്നുവീണു.

അല്പനേരം ജാനകിക്കുട്ടിയമ്മ അവിടെ ഇരുന്നശേഷം എഴുന്നേററു പോയി.

സാവിത്രി കിടക്കയിൽ കമഴ്ന്നുകിടന്നു.

''ഇന്നാ, ഇതു കുടിക്കു്. ചൂടുകാപ്പിയാ. ഇതു് അകത്തുചെല്ലുമ്പോൾ തലവേദന മാറും.''

അതു കേട്ടിട്ടു് സാവിത്രി അനങ്ങിയില്ല.

''മോളേ!''അമ്മ നിർബ്ബന്ധപൂർവ്വം വിളിച്ചു.

അല്പനേരം കഴിഞ്ഞു് സാവിത്രി എഴുന്നേററു് കാപ്പി കുടിച്ചു.

''എനിക്കിനി അവിടെ പോകാൻ വയ്യാ.'' വാശിപിടിക്കുന്ന കുട്ടിയെപ്പോലെ അവൾ പറഞ്ഞു.

ജാനകിക്കുട്ടിയമ്മ ഞെട്ടി.

''വയ്യാ, എനിക്കു വയ്യാ!'' നിരാശയോടെ സാവിത്രി ആവർത്തിച്ചു. ''എനിക്കു ജോലിയും വേണ്ട, ഒന്നും വേണ്ടാ. മതിയായി.'' കോപവും നൈരാശ്യവും കലർന്ന സ്വരത്തിലാണു് അവൾ പറഞ്ഞതു്.

''എന്തുണ്ടായി മോളേ, ഇങ്ങനെ പറയാൻ?''

''ഒന്നുമുണ്ടായില്ല. എനിക്കിഷ്ടമല്ല പോകാൻ.''

''ഇത്രനാളും ഇഷ്ടമായിരുന്നല്ലോ.''

''ഇനിമേൽ ഇഷ്ടമല്ല.''— മാററാത്ത തീരുമാനമെടുത്തമട്ടിൽ സാവിത്രി പറഞ്ഞു. ''എന്നോടു മറെറാന്നും ചോദിക്കണ്ടാ. ഞാൻ പോകുന്നില്ല; അത്രതന്നെ.''

മകളുടെ നിർബ്ബന്ധശീലത്തെക്കുറിച്ചു നല്ല അറിവുള്ള ജാനകിക്കുട്ടിയമ്മ പിന്നെ ഒന്നും ചോദിച്ചില്ല; പറഞ്ഞുമില്ല. ഒഴിഞ്ഞ ഗ്ലാസ്സും എടുത്തുകൊണ്ടുപോയി.

അടുക്കളപ്പണിയിൽ ഏർപ്പെട്ടിരിക്കുന്ന അവസരത്തിൽ അവരുടെ ചിന്ത മകളുടെ സ്ഥിതിയെക്കുറിച്ചായിരുന്നു.

എന്തു സംഭവിച്ചു?

മകളുടെ നിർബ്ബന്ധം അച്ഛൻ അറിയുമ്പോൾ എന്തായിരിക്കും പറയുക?

ആകപ്പാടെ അവർ വളരെ വിഷമിച്ചു. സന്തോഷത്തിൻെറ വെളിച്ചം വീശിത്തുടങ്ങിയ വീട്ടിൽ അകാലരാത്രി ആവിർഭവിക്കുകയാണോ? എപ്പോഴും പാരാതിയും വെറുപ്പും വേദനയും പ്രകടിപ്പിച്ചു കഴിയുന്ന ഭർത്താവു് അല്പമൊന്നു് അയഞ്ഞുതുടങ്ങിയിട്ടുണ്ടു്. എന്നാൽ സാവിത്രിയുടെ ഈ മനോഭാവം എന്തൊക്കെ പ്രത്യാഘാതങ്ങളാണു സൃഷ്ടിച്ചുകൂടാത്തതു്?

നേരം സന്ധ്യയായിക്കഴിഞ്ഞു.

നിലവിളക്കു് കിഴക്കുവശത്തു കൊളുത്തിവച്ചു് അതിൻെറയടുത്തു് അവർ ഒതുങ്ങിയിരുന്നു. സാധാരണയായി കുറേനേരം അവിടെയിരുന്നു പതിഞ്ഞ സ്വരത്തിൽ സന്ധ്യനാമം ജപിക്കുന്ന പതിവുണ്ടു്. എന്നാൽ ഇന്നു് അതിനു് അല്പംപോലും താൽപര്യം തോന്നിയില്ല. എത്രനാൾ നാമംജപിച്ചു! ഹൃദയംസമർപ്പിച്ചു് അപേക്ഷിച്ചു! വേദനകളും വിമ്മിഷ്ടങ്ങളും വർദ്ധിച്ചതല്ലാതെ കുറഞ്ഞില്ല. എന്തിനു് കാതും കണ്ണുമില്ലാത്ത ദൈവത്തെ വാഴ്ത്തണം? വേണ്ടാ. നാമം ജപിക്കേണ്ടാ.

വിളക്കിൻെറയടുത്തു നൈരാശ്യത്തോടെ മൗനംപൂണ്ടു് അവർ ഇരുന്നു.

ഇരുട്ടാണു ചുററും. വിളക്കിൻെറ തിരിയുതിർക്കുന്ന ശക്തിഹീനമായ പ്രകാശം, ഇരുട്ടിൻെറ സമ്മർദ്ദം സഹിച്ചു് ഏതു നിമിഷവും പൊലിയുമെന്നു തോന്നി.

പടിഞ്ഞാറുനിന്നു കാററു് ആഞ്ഞുവീശുന്നുണ്ടു്. ചൂളംവിളിച്ചുകൊണ്ടു ചീററിപ്പായുകയാണു്. മരക്കൊമ്പിൽ തങ്ങളുടെ പ്രതിഷേധം പ്രകടമാക്കുന്നതു പ്രഖ്യാപിക്കുന്ന ശബ്ദകോലാഹലങ്ങൾകൊണ്ടു് അന്തരീക്ഷം മുഖരിതമാണു്.

ഇരുന്നയിരുപ്പിൽനിന്നു് എഴുന്നേല്ക്കാതെ ജാനകിക്കുട്ടിയമ്മ പുറത്തെ ആകാശത്തേക്കു നോക്കി. എങ്ങും നക്ഷത്രങ്ങൾ കാണാനില്ല. കാററുകൊണ്ടു് എല്ലാടവും കറുത്തിരുണ്ടിരിക്കുകയാണു്. മഴ ഏതു

നിമിഷവും തകന്നു വീഴുവാൻ വഴിയുണ്ടു്. തണുത്ത കാററു് അതി ന്റെ മുന്നോടിയാണു്.

മൂകയായി അവിടെയിരിക്കുമ്പോൾ മുററത്തു കാലൊച്ചരുമാററം കേട്ടു.

കുട്ടൻപിള്ള കയറിവന്നു.

''നീ തനിച്ചേയുള്ളോ?'' കുട്ടൻപിള്ള ചോദിച്ചു. അമ്മയേയും മകളേയും കാണുന്നതാണു പതിവു്. ''സാവിത്രി വന്നില്ലേ?''

''വന്നു.''

''എന്ത്യേ?''—കുപ്പായം ഊരിക്കൊണ്ടു് അയാൾ ചോദിച്ചു.

''അകത്തുണ്ടു്.''

''മഴ വരുന്നതുപോലെ തോന്നുന്നു.'' അയാൾ മുറിക്കകത്തേക്കു നടന്നു. താഴ്ത്തിവച്ചിരുന്ന റാന്തൽവിളക്കു കൈയിലെടുത്തു്, തിരി കൂട്ടി.

സാവിത്രി കിടക്കയിൽ കിടക്കുന്നു.

''എന്താ കിടക്കുന്നെ, മോളേ?''—താൽപര്യത്തോടെ അയാൾ ചോദിച്ചു.

''തലവേദന തോന്നീട്ടു കിടക്കുവാ.'' ജാനകിക്കുട്ടിയാണു് മറുപടി പറഞ്ഞതു്.

''പനിയോ വല്ലതുമുണ്ടോ?'' റാന്തൽവിളക്കു പൊക്കിപ്പി ടിച്ചു് അയാൾ ചോദിച്ചു. അവൾ ഉറക്കത്തിലാണെന്നു തോന്നി.

''ഒന്നുമില്ല. തലവേദനയെന്നു പറഞ്ഞു. നല്ല ഉറക്കമായോ?''

''എന്നാൽ വിളിക്കണ്ടാ. ഉറങ്ങട്ടെ!'' വിളക്കുമായി അയാൾ അടുക്കളവശത്തേക്കു നടന്നു. പടിയിൽ വിളക്കു വച്ചിട്ടു്, മൊന്തയി ലെ വെള്ളമെടുത്തു കൈകാലുകൾ കഴുകി.

''മഴ ഇരച്ചുവരുന്നുണ്ടു്.'' പുറത്തു് അന്ധകാരത്തിലേക്കു നോ ക്കിക്കൊണ്ടു കുട്ടൻപിള്ള പറഞ്ഞു.

''ദാ, തോർത്തു്.'' ജാനകിക്കുട്ടി നീട്ടിയ തോർത്തു വാങ്ങി വെള്ളം തുടച്ചു.

''എന്തൊരു കാററു്!''—അയാൾ ഇരുട്ടിലേക്കുതന്നെ നോ ക്കിക്കൊണ്ടു പറഞ്ഞു. ''അത്താഴം വിളമ്പു്. നല്ല വിശപ്പു്. അവൾ വല്ലതും കഴിച്ചോ?''

''ഇല്ല. കുറച്ചു കാപ്പി കുടിച്ചു.''

''ഓ, സാരമില്ല. ഉറങ്ങുകയാണെങ്കിൽ, ഉറങ്ങട്ടെ. ഉണർത്ത ണ്ടാ.''

അവർ അത്താഴത്തിനിരുന്നു.

മകൾ കാണിച്ച ശാഠ്യത്തെക്കുറിച്ചു പറയണമെന്നു് ജാനകി ക്കുട്ടിയമ്മയ്ക്കു തോന്നി. എന്നാൽ അതു വളരെ കരുതലോടെ ചെയ്യേ ണ്ടതാണെന്നു തോന്നി.

ഒരുപക്ഷേ, പെട്ടെന്നുളവായ വികാരക്ഷോഭം കാരണമായിരി ക്കാം സാവിത്രി ഇന്നു വിപരീതഭാവം പ്രകടിപ്പിച്ചതു്. ശാന്തമാക

മ്പോഗ അതു മാറിയേക്കാം. എന്നത്തേയുംപോലെ നാളെയും അവഗ പൊയ്ക്കൊള്ളും.

ഇക്കാര്യം ഇപ്പോഗ പറഞ്ഞാൽ ഭത്താവു് ഇവിടെ ഒരു ഭൂകമ്പം ഉണ്ടാക്കിയെന്നുവരും. എത്രമാത്രം താൽപര്യത്തോടെയാണു് സാവിത്രിയെ ഈ വേലയ്ക്കു വിട്ടതെന്നു് ജാനകിക്കുട്ടിയമ്മയ്ക്കു് അറിവുണ്ടു്. എന്തെല്ലാം ആശകളാണു് അദ്ദേഹത്തിനുള്ളതു്! ഈ സാഹചര്യത്തിൽ, മകളുടെ വിപരീതപ്രകടനത്തെക്കുറിച്ചു് അറിവുണ്ടായാൽ അതു് അവക്കു ചിന്തിക്കുകപോലും വയ്യാ.

കാരണങ്ങഗ അറിയാൻ ഇന്നു സാവിത്രിയോടു് ചുഴിഞ്ഞു ചോദ്യങ്ങഗ ചോദിക്കുന്നതു്, അവളുടെ ദുഃഖാധിക്യത്തെ മുറുക്കുകയേയുള്ളു.

അച്ഛൻ വന്നതും, അമ്മയുമച്ഛനും തമ്മിൽ സംസാരിച്ചതുമെല്ലാം ഉറക്കംനടിച്ചു കിടന്ന സാവിത്രി ശ്രദ്ധിക്കുന്നുണ്ടായിരുന്നു. എന്തൊക്കെ മടുപ്പുതോന്നിയെങ്കിലും, അവഗക്കു രവീന്ദ്രനെപ്പററിയുള്ള താൽപര്യം ഉപേക്ഷിക്കുവാൻ സാധിച്ചില്ല. കുറേനേരം കിടന്നപ്പോഗ അകത്തെ വിമ്മിഷ്ടമൊന്നു ശമിച്ചു. രവീന്ദ്രനോടു തോന്നിയിരുന്ന ലോലഭാവങ്ങഗ മനസ്സിൽ വീണ്ടും പൊങ്ങിവന്നു. ഹൃദയം അയാളിൽനിന്നു് അകലുന്നില്ല...

കടയിൽ ഇനിമേൽ പോകയില്ലെന്നു പറഞ്ഞെങ്കിലും അവഗക്കു് അതു്, ആ തീരുമാനം, നടപ്പിൽവരുത്തുവാൻ ശക്തിയുണ്ടെന്നു തോന്നിയില്ല. എത്രമാത്രം അറപ്പും വെറുപ്പും തോന്നുന്നുണ്ടെങ്കിലും, രവീന്ദ്രൻെറ സാമീപ്യം അവാച്യമായ ആനന്ദാനുഭൂതി നല്കുന്ന ഒന്നായിട്ടേ അവഗക്കു പരിഗണിക്കുവാൻ സാധിക്കുന്നുള്ളു. വെറുപ്പും വൈരാഗ്യവും വിരോധവുമെല്ലാം തോന്നുന്നതു് അയാളോടുള്ള അടുപ്പംകൊണ്ടല്ലേ? ആഗ്രഹിക്കുന്നവിധത്തിൽ ആ അടുപ്പം വളരാത്തതുകൊണ്ടല്ലേ? താൽപര്യമൊന്നുമില്ലായിരുന്നെങ്കിൽ അങ്ങനെ തോന്നുമായിരുന്നോ? ആശയ്ക്കനുസരണമായി അദ്ദേഹം തനിക്കു വിധേയനായിത്തീരാത്തതിനാലല്ലേ ഈ ധർമ്മസങ്കടം സംജാതമാകുന്നതു്? അവഗ കിടപ്പിൽക്കിടന്നു് അതൊക്കെ ആലോചിക്കുകയായിരുന്നു.

അച്ഛനുമമ്മയും അത്താഴം കഴിഞ്ഞു് അടുത്ത മുറിയിൽ ഇരിക്കുകയാണു്. അവർ അധികമൊന്നും സംസാരിക്കുന്നതു കേട്ടില്ല.

കാററു് ചൂളംവിളിച്ചു വീശിക്കൊണ്ടിരിക്കുന്നു. അകലത്തു മഴ ഇരമ്പിപ്പെയ്യുന്നതും കേഗക്കാനുണ്ടു്. ഇപ്പോഗ ഇരച്ചുവീഴും എന്നമട്ടിൽ ഭീഷണിപ്പെടുത്തി നില്ക്കുന്നതേയുള്ളു. കാറും കോളുമേററു് ആഞ്ഞടിക്കുന്ന തിരമാലകഗ, ക്ഷോഭിച്ചുകഴിയുന്ന സാഗരത്തിൻെറ തീരത്തെവിടെയോ വന്നലയ്ക്കുന്ന പ്രതീതി. തൻെറ ഹൃദയവുമായി പ്രകൃതി സ്വരച്ചേർച്ചയിലെത്തിയിരിക്കുകയാണെന്നു് സാവിത്രിക്കു തോന്നി...




## 23. അന്വേഷണത്തിന്റെ അന്ത്യം

സ്വാതന്ത്ര്യദിനം സംബന്ധിച്ചുള്ള പരിപാടികൾ ഇത്തവണ മോടിയായി രങ്കത്തു് അവതരിപ്പിച്ചു. കാലത്തു് സാധാരണയായുള്ള ഔപചാരികചടങ്ങുകൾ നടന്നു. രങ്കത്തും സമീപപ്രദേശങ്ങളിലുമുള്ള ജനങ്ങളുടെ കലാപ്രകടനങ്ങൾക്കു വ്യവസ്ഥചെയ്തതു് വൈകുന്നേരത്താണു്. ബംഗാളികൾ, മലയാളികൾ, തമിഴർ, തെലുങ്കർ, റാഞ്ചിക്കാർ തുടങ്ങിയ വിവിധഭാഷാവിഭാഗങ്ങളിൽ പെടുന്ന താമസക്കാർ തങ്ങളുടെ കൗതുകമുളവാക്കുന്ന നാടൻകലകൾ അരങ്ങേറി. കലാപരിപാടികൾ കാണുവാനോ അവതരിപ്പിക്കുവാനോ അവസരംവരുന്നതു് ഇവിടെ സാധാരണമായ സംഗതിയല്ല. ഈ പ്രാവശ്യം ഇത്തരം ചിലയിനങ്ങൾ സ്വാതന്ത്ര്യദിനാഘോഷപരിപാടികളിൽ മുഖ്യമായ ഘടകമായിരിക്കണമെന്നു് എല്ലാവരും ചേർന്നു തീരുമാനിച്ചു. ഇതിനു കൂടുതൽ ഉത്തരവാദി സുധാകരനായിരുന്നു. ആളുകളെ ഒന്നിച്ചു് അണിനിരത്താനും, എല്ലാവരും ഒന്നാണെന്നുള്ള ബോധം ഓർമ്മപ്പെടുത്തുവാനും ഇതൊരവസരമായിരിക്കുമെന്നു് അവർ നിശ്ചയിച്ചു. സ്വന്തം പ്രാരബ്ധങ്ങളുടെ ഭാണ്ഡവും പേറി നടക്കുന്നവർ നിത്യജീവിതത്തിലെ വിഷമങ്ങളും വിമ്മിഷ്ടങ്ങളും കുറച്ചുനേരത്തേക്കു വിസ്മരിക്കുവാൻ ഇതു സംഗതിവരുത്തുമെന്നു് എല്ലാവരും കണ്ടു. പൊതുജനങ്ങൾ കാട്ടിയ താൽപര്യം എത്രയാണു്!

മഴയും കാറ്റും സാധാരണയുണ്ടാകാറുള്ള കാലമായിരുന്നെങ്കിലും കാലത്തുമുതൽ പ്രകൃതി പ്രസന്നയായിരുന്നു. ആകാശത്തു് അവിടവിടെ ഇരുണ്ട മേഘങ്ങൾ, സംശയിച്ചുനില്ക്കുന്ന സഞ്ചാരികളെപ്പോലെ കാണാനുണ്ടു്. പ്രഭാതസൂര്യൻ പ്രകാശവുമായി ചക്രവാളത്തിൽ വന്നുചേർന്നതോടെ അവ ക്രമേണ അപ്രത്യക്ഷമായി. നല്ല വെയിൽ. കഴിഞ്ഞരാത്രിയിലെ കഠിനമായ മഴയേററു് കുതിർന്ന മണ്ണും കുളിച്ച മരങ്ങളും ഈർപ്പമേറി നില്ക്കുകയാണു്. വെയിലേററു് സസ്യജാലങ്ങളുടെ ഇലകൾ പൂർവാധികം അഴകുള്ളവയായിരിക്കുന്നു. പുതുമണ്ണിന്റെ ഗന്ധം അന്തരീക്ഷത്തിൽ തങ്ങിനില്ക്കുന്നു.

ഉത്സവത്തിനു കൂടുന്ന ഉത്സാഹത്തോടെ ആളുകൾ തടിച്ചുകൂടി. കലാപരിപാടികളും, മുഖ്യ ഇനമായ നാടകവും കാണുവാൻ ആബാലവൃദ്ധം ജനങ്ങൾ അവിടെയെത്തി. സാമാന്യം വലിയ ഒരു തട്ടുപന്തൽ തയ്യാറാക്കിയിട്ടുണ്ടു്. അതിന്റെ ഒരററത്താണു് സ്റ്റേജ്. പലകകൾ വച്ചു് കെട്ടിയുണ്ടാക്കിയ പ്രാകൃതമായ തട്ടു്. കർട്ടനും മററും പ്രത്യേകമായി പോർട്ട്ബ്ലയറിൽനിന്നു കൊണ്ടുവന്നതാണു്. നാട്ടിൻപുറങ്ങളിൽ ഉണ്ടാകാറുള്ള രംഗമണ്ഡപത്തിന്റെ എല്ലാ കുററങ്ങളും കുറവുകളും പറയാനുണ്ടു്. എങ്കിലും ആളുകൾ അതൊന്നും ഗണ്യമാക്കിയില്ല.

സ്റ്റേജിൽ ഗ്യാസ് ലൈററുകൾ കത്തിച്ചു വച്ചിരിക്കുന്നു. അവയുടെ ചുററും പറന്നുകൂടിയ പൂച്ചികൾക്കു കണക്കില്ല. അവയെ കാണാനും പിടിച്ചു കളിക്കാനും കുട്ടികൾ തടിച്ചുകൂടി. പ്രായംചെന്നവർ സംസാരിക്കാനും പരിചയം പുതുക്കാനുമുള്ള വ്യഗ്രതയിലാണ്. അന്തരീക്ഷം ആകപ്പാടെ ശബ്ദായമാനമായിട്ടുണ്ട്. പൗരപ്രമാണികൾക്കിരിക്കാൻ വീടുകളിൽനിന്നു ശേഖരിച്ചിട്ടുള്ള കസേരകൾ മുൻവരിയിൽ നിരത്തിയിരിക്കുന്നു. അതിനു മുമ്പിൽ ഒഴിച്ചിട്ടിട്ടുള്ള നിലത്തു്, കുട്ടികൾക്കിരിക്കുവാൻ ഏർപ്പാടുണ്ട്. അവിടെ ഇരിപ്പുപിടിച്ച കുട്ടികൾ തമ്മിൽത്തല്ലാനും കുസൃതികാട്ടാനും വർത്തമാനം പറയാനുമാണ് തൽപരരായതു്. ആറുമണിക്ക് ആരംഭിക്കുമെന്നു പറഞ്ഞിരുന്ന പരിപാടികൾ ഏഴുമണിയായിട്ടും തുടങ്ങിയില്ല. കുട്ടികൾക്കു സ്വസ്ഥരായിരിക്കുവാനുള്ള താൽപര്യം ഇല്ലാതായി. അക്ഷമരായി. അവരുടെ വർത്തമാനങ്ങളും വഴക്കുകളും വർദ്ധിച്ചു. അവരെ നിയന്ത്രിക്കുവാൻ, നിയോഗിതരായ ചെറുപ്പക്കാർ ആവുന്നത്ര ശ്രമിക്കുന്നുണ്ട്. ''ഇരിയെടാ അവിടെ!'' അവരുടെ അട്ടഹാസമുയരുമ്പോൾ കുട്ടികൾ കുറച്ചുനേരത്തേക്കു് അടങ്ങിയിരിക്കും. വയസ്സന്മാരോ മററു വല്ലവരുമോ അവിടെ കടന്നുവരുമ്പോൾ, അവർ അതുമിതും പറഞ്ഞു ചിരിക്കും. പുറകിലിരിക്കുന്നവർ മുൻപന്തിയിലുള്ളവരുടെയിടയിലേക്കു കൊച്ചു പാറക്കല്ലുകൾ എടുത്തെറിയും. ആരാണ് എറിഞ്ഞതെന്നറിയുവാൻ ഏറു കൊണ്ടവൻ തിരിഞ്ഞു നോക്കുമ്പോൾ ചിരിയും ബഹളവുമായി. ''മിണ്ടാതിരിയെടാ!'' കുട്ടികളെ നിയന്ത്രിക്കുവാൻ നിയുക്തരായവർ രൗദ്രഭാവം കാണിക്കുമ്പോൾ, അങ്ങുമിങ്ങും, ഇക്കിളിയേററവരെപ്പോലെ, കുട്ടികളുടെ ചിരിയുയരും.

പിൻപന്തിയിലുള്ളവർക്കു് കുട്ടികളുടെ വികൃതിത്തരങ്ങൾ കാൺവാൻ വേണ്ടുവോളം അവസരം കിട്ടി...

''പരിപാടികൾ തുടങ്ങുവാൻപോകുകയാണ്.'' കർട്ടന്റെ മൂല മാററി മുമ്പോട്ടു നീങ്ങി, സ്റ്റേജിലെത്തി, സുധാകരൻ പറഞ്ഞപ്പോൾ അരങ്ങ് അത്യന്തം ശാന്തമായി. ''എല്ലാവരും ശാന്തരായിരിക്കണം. പാകപ്പിഴകൾ പലതുമുണ്ടെങ്കിലും രസിക്കുവാൻ വകയുണ്ട്. സന്തോഷമായി കണ്ടുകൊണ്ടിരിക്കണമെന്നപേക്ഷ.'' സുധാകരൻ ഇത്രയും പറഞ്ഞിട്ട് ഉള്ളിലേക്കു പിൻവലിഞ്ഞു.

പഴയതുപോലെ കുട്ടികളുടെ ബഹളം വീണ്ടും തുടങ്ങി.

അകത്തു വാദ്യഘോഷങ്ങൾ കേട്ടുതുടങ്ങി.

സഭാതലം ശാന്തമായി.

ഒന്നിനു പുറകെ ഒന്നായി നാടൻകലകൾ അരങ്ങേറിത്തുടങ്ങി. സമൂഹനൃത്തം, സംഘഗാനങ്ങൾ വാദ്യമേളം...ഇങ്ങനെ ഓരോന്നായി നടന്നു.

അതു തീർന്നപ്പോൾ എട്ടുമണിയോളമായി.

അടുത്തതു് ഹിന്ദിയിലുള്ള നാടകമായിരുന്നു.

രംഗസജ്ജീകരണത്തിനും മററും കുറേ സമയമെടുത്തു.

കാണികളായി വളരെപ്പേരുണ്ടായിരുന്നു. ഉദ്യോഗസ്ഥപ്രധാനികളും പൗരമുഖ്യരും അവരുടെ കുടുംബങ്ങളും ആണ് മുൻനിരകളിൽ ഉപവിഷ്ടരായതു്. മമ്മതുക്കായും മകളും, കുട്ടൻപിള്ളയും കുടുംബവും അക്കൂട്ടത്തിൽ പെടും. മറെറാരു വരിയിൽ, വെളിയിലേക്കു് ഇറങ്ങുവാൻ സൗകര്യമുള്ള ഒരററത്തു് സർദാർജി ഇരിപ്പുപിടിച്ചു.

വടക്കേ ഇന്ത്യയിലെ സാമൂഹ്യജീവിതത്തെ ചിത്രീകരിക്കുന്ന ഹിന്ദി നാടകമായിരുന്നു അന്നു് അരങ്ങേറുവാൻ നിശ്ചയിച്ചിരുന്നതു്. രങ്കത്തുള്ള രസികന്മാരായ ചെറുപ്പക്കാർ അതു തിരഞ്ഞെടുത്തു പഠിച്ചു. എല്ലാവർക്കും മനസ്സിലാകുന്ന ഭാഷയായതുകൊണ്ടു് ഹിന്ദി നാടകം ഏററവും അധികംപേർക്കു് ആസ്വദിക്കുവാനുള്ള വഴി ഉണ്ടാക്കി.

മുൻവശത്തെ കർട്ടൻ നീങ്ങി.

സഭാതലം ശാന്തമായി.

നാടകത്തെക്കുറിച്ചു് വിശേഷിച്ചു്, അതിൻെറ പശ്ചാത്തലത്തെപ്പററി, സുധാകരൻ മുഖവുരയായി ചില വിവരങ്ങൾ പറഞ്ഞു. അഭിനയിക്കുന്നവരെക്കുറിച്ചും സൂചിപ്പിച്ചു.

നാടകം തുടങ്ങി.

ആളുകൾ ശാന്തരായി. നിശ്ശബ്ദരായി.

രണ്ടാമത്തെ രംഗത്തിലാണു് രവീന്ദ്രൻ ആദ്യമായി പ്രത്യക്ഷപ്പെട്ടതു്. അവനെ കണ്ടപ്പോൾ സർദാർജി പകച്ചുപോയി. സ്ഥലകാലബോധം നഷ്ടപ്പെട്ട ഒരാളെപ്പോലെ, അരങ്ങത്തേക്കു കണ്ണു നട്ടു് അദ്ദേഹം ഇരുന്നു. ചുററിനും നടക്കുന്നതോ, നടന്നതോ ഒന്നും അദ്ദേഹം അറിഞ്ഞില്ല. രവീന്ദ്രനു് നാടകത്തിൽ വേഷമുണ്ടെന്നല്ലാതെ എന്താണതെന്നു് അദ്ദേഹം അറിഞ്ഞിരുന്നില്ല. അവൻ സ്ത്രീവേഷമാണെടുക്കുന്നതെന്നോ, അതു് ഒരു പഞ്ചാബി വനിതയുടെ ഭാഗമാണെന്നോ അറിഞ്ഞതു് ഇപ്പോൾ മാത്രമാണു്. ആളെ തിരിച്ചറിയാൻ സാധിക്കാത്തവണ്ണം അവൻ മാറിയിരിക്കുന്നു. ആകാരസൗഷ്ഠവവും അംഗവിക്ഷേപങ്ങളും സംഭാഷണവും ശബ്ദവുംപോലും എങ്ങനെ മാറിയിരിക്കുന്നു. പഴയ കാലത്തെ യാഥാർത്ഥ്യങ്ങളുടെ പ്രതിച്ഛായയും പ്രതിധ്വനിയും സർദാർജി ദർശിക്കുകയും ശ്രവിക്കുകയുമാണു്. അയാളുടെ മനസ്സു് അതിൽ നിമഗ്നമായി...

രാജീ! രാജീ!...സർദാർജിയുടെ ഹൃദയത്തിൽ മാന്ത്രികശക്തിയുള്ള ആ വാക്കു പ്രതിധ്വനിക്കുന്നു...

പഞ്ചാബിലെ, സ്വന്തം ഗ്രാമത്തിലെ, സുപരിചിതമായ സാഹചര്യം മുമ്പിൽ അനാവരണംചെയ്യപ്പെട്ടിരിക്കുന്നു...

ഭൂതകാലത്തിലേക്കു് ചില്ലുജനാലയിൽക്കൂടി നോക്കിക്കൊണ്ടിരിക്കുന്ന പ്രതീതി... കടന്നുപോയ കാലം മുമ്പിൽ ചലച്ചിത്രംപോലെ കടന്നുപോകുന്നു...

രാജിയെക്കുറിച്ചുള്ള സ്മരണ മനഃപൂർവ്വം ഇത്രയുംകാലം അടിച്ചമർത്തിനിർത്തിയിരുന്നതാണ്. അവളെ സ്പർശിച്ചുള്ള സ്മരണകൾ ഉണരാതിരിക്കുവാൻ, സകലതും മറക്കുവാൻ, ശ്രമിക്കുകയായിരുന്നു. എന്നാൽ ഇന്നിതാ രാജി ഉടലോടെ മുമ്പിൽ വന്നു നില്ക്കുന്നു; ജീവചൈതന്യമാർജ്ജിച്ച് അവൾ തന്റെ സന്നിധിയിലെത്തിയിരിക്കുന്നു. ചിന്തയെ തടഞ്ഞുനിർത്തുവാൻ കഴിയുന്നില്ല. വികാരപ്രവാഹത്തെ നിയന്ത്രിക്കുവാൻ സാധിക്കുന്നില്ല. അപ്രതീക്ഷിതമായുളവായ വികാരാവൈവശ്യം ശരീരത്തിനു താങ്ങുവാൻ ശക്തിയില്ല. കൈകാലുകൾ തളരുന്നു. ശക്തി ക്ഷയിച്ച് ജീവച്ഛവംപോലെ സർദാർജി ഇരുന്നു...

ഒന്നിനു പുറകെ ഒന്നായി നടക്കുന്ന രംഗങ്ങൾ, കാണുവാനോ മനസ്സിലാക്കുവാനോ സാധിക്കുന്നില്ല. സ്വപ്നനാടകം കാണുന്നതുപോലെ നിസ്സഹായനായി അതു നോക്കി ഇരുന്നു. ശരീരമൊക്കെ വിയർത്തു. വിയർപ്പുതുള്ളികൾ നെററിയിൽ പൊടിച്ചു. ദുസ്സഹമായ ഉഷ്ണം തോന്നുന്നു.

തുവാലയെടുത്ത് വിയർപ്പ് ഒപ്പി...

പുറത്തിറങ്ങി നില്ക്കണമെന്നു തോന്നി. തണുത്ത കാറേറല്ക്കണമെന്നു കൊതിച്ചു.

കസേരയിൽനിന്നെഴുന്നേററപ്പോൾ കാല് ശരീരത്തെ താങ്ങി നില്ക്കുമോ എന്നു സംശയിച്ചു. എങ്കിലും ഊന്നുവടി കുത്തി പുറത്തേക്കിറങ്ങി...

പുറത്തെ തണുത്ത കാറേററപ്പോൾ തെല്ല് ആശ്വാസം തോന്നി. എങ്കിലും മനസ്സിൽ ചിന്ത തിളച്ചുപൊങ്ങുന്നു...

രാജീ! രാജീ!... അതു് ആവർത്തിച്ചാവർത്തിച്ച മനസ്സിൽ മുഴങ്ങുന്നു.

'ഇതു് എന്റെ രാജിതന്നെ. എന്റെ രാജി. അതുതന്നെ രൂപം. അതുതന്നെ ഭാവം. അവൾ ഇവൻതന്നെ!... ഇവൻതന്നെ!... അതെ!' അററുപോയ ബന്ധത്തിന്റെ ഊക്ക് കാലംപോലും കുറച്ചില്ല.

അരങ്ങത്തേക്ക് ഓടിക്കയറി രവീന്ദ്രനെ വാരിക്കോരിയെടുത്ത് ആശ്ലേഷിക്കുവാൻ ആവേശമുണ്ടായി...

നിയന്ത്രണത്തിന്നതീതമായ കാരണങ്ങൾകൊണ്ടു ശിഥിലമായ ബന്ധം... സംതൃപ്തിക്കുവേണ്ടി വെമ്പിനിന്നിരുന്ന കാലത്ത് അവസാനിപ്പിക്കുവാൻ നിർബ്ബന്ധിതമായ കുടുംബജീവിതം... തടവുപുള്ളിയുടെ ദുരിതാനുഭവങ്ങൾ... സന്തുലനാവസ്ഥ നഷ്ടപ്പെട്ട മനസ്സിനെ നിയന്ത്രിക്കുവാൻവേണ്ടി നിർബ്ബന്ധപൂർവ്വം നടത്തിയ ശ്രമങ്ങൾ... പിന്നെ ഇന്നുവരെയുണ്ടായ ഏകാന്തവാസം... എല്ലാം ഒന്നിനു പുറകേ ഒന്നായി സർദാർജിയുടെ മനസ്സിലുണർന്നു.

എന്തിനു് ഇതൊക്കെ സംഭവിച്ചു? എന്തുകൊണ്ടു് ഇതെല്ലാം അനുഭവിച്ചു? വിധി എന്തിനു തന്നെ ഇങ്ങനെ പന്താടി?

മറുപടിയില്ല.

യുക്തിക്കോ ബുദ്ധിക്കോ നിരക്കുന്ന സമാധാനമില്ല.

സർദാർജി തിരിച്ചുചെന്നു കസേരയിലിരുന്നു. എന്തൊരു തളർച്ച! ക്ഷീണം!

മനസ്സിൽ ഒന്നും ഉറച്ചുനില്ക്കുന്നില്ല.

രവീന്ദ്രനെന്ന പഞ്ചാബിവനിത രംഗത്തു വരുമ്പോഴാ, രാജീ! രാജീ! എന്നു മാത്രമേ മനസ്സു പറയുന്നുള്ളൂ...മറെറാന്നും അറിയുന്നില്ല. അനുഭവവേദ്യമായിത്തീരുന്നില്ല.

നാടകം കണ്ടു് രസിച്ചു ചിരിച്ചു കഴിയുന്ന ആൾക്കൂട്ടത്തിൽ, അയാൾ ഒററപ്പെട്ടു് ഇരുന്നു. അടുത്തെവിടെയും ആളുകളുണ്ടെന്നറിഞ്ഞില്ല.

ആളുകൾ കൈയടിച്ചു് ആഹ്ലാദപ്രകടനം നടത്തിയപ്പോഴാണു് നാടകം കഴിഞ്ഞു എന്ന വിവരം സർദാർജി അറിഞ്ഞതു്. യഥാർത്ഥത്തിൽ സ്വപ്നത്തിൽനിന്നുണർന്നതു് അപ്പോഴാണു്.

പിരിഞ്ഞുപോകുന്നതിനുവേണ്ടിയുള്ള ബഹളത്തിലാണു് ആളുകൾ.

കസേരയിൽനിന്നെഴുനേല്ക്കുവാൻ അദ്ദേഹത്തിനു് അല്പനേരം ശ്രമിക്കേണ്ടിവന്നു. നാടകം കാണാൻ വരുമ്പോൾ ഇങ്ങനെയൊരനുഭവം നേരിടേണ്ടിവരുമെന്നു് ഒട്ടും പ്രതീക്ഷിച്ചതല്ല.

ചുററുമുള്ള ബഹളമൊന്നും അദ്ദേഹം അറിഞ്ഞതേയില്ല.

സ്റ്റേജിൻെറ അപ്പുറത്തുള്ള ഗ്രീൻറൂമിലേക്കു വേച്ചുവേച്ചു നടന്നു. ശരീരം വിറയ്ക്കുകയാണു്.

അവിടെ ചെല്ലുമ്പോൾ, വേഷം അഴിക്കാനും, തങ്ങളുടെ അഭിനയത്തെക്കുറിച്ചു് അന്യരുടെ അഭിപ്രായം ആരായാനും നടന്മാർ ശ്രമിക്കുകയായിരുന്നു. പലരും അവിടെ തടിച്ചുകൂടിയിരിക്കുന്നു.

ആയാസവും ക്ഷീണവും അടക്കുവാൻ, കാപ്പി കുടിച്ചുകൊണ്ടു്, വേഷമഴിക്കാതെ രവീന്ദ്രൻ നില്ക്കുകയാണു്. സർദാർജി അവിടേക്കു വേച്ചുവേച്ചു കയറിവന്നതു് അവൻ കണ്ടു. അദ്ദേഹത്തിൻെറ അടുത്തേക്കു് അവൻ വേഗം ചെന്നു. സർദാർജി അവിടെ വരുമെന്നു പ്രതീക്ഷിച്ചതല്ല. ആരെയോ തിരക്കുന്നമട്ടിലാണു് അദ്ദേഹം അങ്ങോട്ടു വന്നിരിക്കുന്നതു്.

രവീന്ദ്രനെ കണ്ടപ്പോൾ, അദ്ദേഹം പകച്ചു തുറിച്ചുനോക്കി അല്പനേരം അറച്ചുനിന്നു. അവൻെറ മുഖത്താണു് നോട്ടമുറപ്പിച്ചതെങ്കിലും അതിനപ്പുറത്തു്, അഗാധമേഖലയിലേക്കു ചുഴിഞ്ഞുപോകുന്നതായിരുന്നു അതു്.

നരച്ച താടിമീശ വിറകൊള്ളുന്നു. വായ പകുതി തുറന്നിരിക്കുന്നു. വിവശത പ്രത്യക്ഷമാണു്... പണ്ടു് കണ്ടു മറന്ന ഒരാളെ കാണുമ്പോൾ ഉളവാകുന്ന അത്ഭുതവൈവശ്യം സർദാർജിയെ അടിപ്പെടുത്തിയിരിക്കുന്നു...

സർദാർജിയുടെ നിൽപ്പും ഭാവവും ഒന്നും രവീന്ദ്രന് ഒട്ടും പിടി കിട്ടിയില്ല.

അവൻ പതുക്കെ, മന്ദമന്ദം, അദ്ദേഹത്തോടടുത്തു.

വിവരിക്കാനാവാത്ത വികാരവായ്പു പ്രദർശിപ്പിച്ചു് സർദാർജി അവനെ കെട്ടിപ്പിടിച്ചു. അവൻെറ കണ്ണുത്തിലേക്കു് മുഖമമർത്തി അദ്ദേഹം വിങ്ങിവിങ്ങിക്കരഞ്ഞു...

വൃദ്ധൻെറ ബലമായ പിടിയിൽ അമർന്നുനില്ക്കുകയല്ലാതെ രവീന്ദ്രനു് മററു വഴിയൊന്നുമുണ്ടായിരുന്നില്ല. അനിയന്ത്രിതമായി അദ്ദേഹത്തിൽനിന്നു പുറപ്പെട്ടുകൊണ്ടിരുന്ന ഏങ്ങൽ ചെവിയിൽ അടിച്ചുകയറി. അവൻ രോമാഞ്ചമണിഞ്ഞു.

അവിടെയുണ്ടായിരുന്നവർ ആ രംഗം കണ്ടു് അതിശയിച്ചു.

''എൻെറ സംശയങ്ങളെല്ലാം മാറി...'' സർദാർജി പിറുപിറുത്തു് രവീന്ദ്രൻെറ കാതിൽപ്പെട്ടു. ''എന്റെ... എന്റെ... രാജീ!...'' അദ്ദേഹം തളർന്നു.

അവിടെ കിടന്നിരുന്ന ഒരു സ്ററൂളിൽ അദ്ദേഹത്തെ രവീന്ദ്രൻ താങ്ങിയിരുത്തി.

കണ്ണിൽനിന്നു ധാരയായി കണ്ണീർ ഒഴുകുന്നു.

നാടകത്തിൽ താൻ അവതരിപ്പിച്ച പഞ്ചാബിവനിതയുടെ ഭാഗം അദ്ദേഹത്തിനു് ഹൃദയസ്പൃശിയായിത്തീർന്നിരിക്കും. അതു് ഇത്രമാത്രം വികാരവിധേയനാക്കിയതു് അത്ഭുതകരമായിരിക്കുന്നു— എന്നായിരുന്നു രവീന്ദ്രൻെറ ചിന്ത.

പ്രവർത്തകരിൽ ആരോ ഒരാൾ ഒരുകപ്പു കാപ്പി സർദാർജിക്കു കൊടുത്തു. അതു് അദ്ദേഹം ഇരുന്ന ഇരിപ്പിൽ കുടിച്ചുതീർത്തു.

സർദാർജിയുടെ നോട്ടം രവീന്ദ്രനിൽനിന്നു മാറിയില്ല. അദ്ദേഹം ചിന്താധീനനായി അനങ്ങാതെ ഇരുന്നു.

''നാടകക്കാരൊക്കെ പിന്നെ വരട്ടെ, നമുക്കു പോകാം.'' അവിടേക്കു കടന്നുവന്ന മമ്മത്തുക്കാ ചിരിച്ചുകൊണ്ടു്, സന്തോഷത്തിമർപ്പോടെ പറഞ്ഞു. ''ഒരു പഞ്ചാബിപ്പെണ്ണിൻെറ വേഷം കണ്ടപ്പോ, നോക്കണേ സർദാർജി ഇവിടെയെത്തിയിരിക്കുന്നു!'' മൂകനായി ഇരിക്കുന്ന സർദാർജിയുടെ പുറത്തു തടവികൊണ്ടു് മമ്മത്തുക്കാ ഉറക്കെ ചിരിച്ചു.

എന്നാൽ സർദാർജിയുടെ ഭാവം തീരെ അനുകൂലമായിരുന്നില്ല. എന്തെങ്കിലും ശ്രദ്ധിക്കുന്നുണ്ടെന്നു വ്യക്തമാക്കിയതുമില്ല.

മമ്മത്തുക്കായുടെ ചിരിയുടെ മുഴക്കം നിന്നപ്പോൾ അവിടെ ശാന്തത നിറഞ്ഞതുപോലെ തോന്നി.

അല്പനേരം നിലനിന്ന ശാന്തതയ്ക്കു വിരാമമിട്ടതും മമ്മത്തുക്കാ ആയിരുന്നു.

''വരുന്നില്ലേ?'' സർദാർജിയെ നോക്കി ചോദിച്ചു.

ഉണ്ടെന്നമട്ടിൽ അദ്ദേഹം തലകുലുക്കി.

''വേഷമൊക്കെ മാററിയിട്ട് രവീന്ദ്രൻ പിറകെ, പിന്നെ വരട്ടെ. നേരം അർദ്ധരാത്രിയോളമായിട്ടുണ്ട്.'' സർദാർജിയുടെ പുറത്തു തട്ടിക്കൊണ്ട് മമ്മത്തുക്കാ പറഞ്ഞു.

''പോകാം.'' സർദാർജി എഴുന്നേററു. ശരീരത്തിന്റെ തളർച്ച മാറിയിരുന്നില്ല. ''എനിക്ക് ഇനി സംശയമില്ല. എന്റെ അന്വേഷണം പൂർത്തിയായി.'' ആരോടെന്നില്ലാതെ അദ്ദേഹം പിറുപിറുത്തു. അവിടത്തെ കോലാഹലത്തിന്നിടയിൽ മററാരും അതു കേട്ടു കാണുകയില്ല. ''പുനർജ്ജന്മം മിഥ്യയല്ല.''

ദീർഘമായി നിശ്വസിച്ചശേഷം അദ്ദേഹം മമ്മത്തുക്കായോടു തിരിഞ്ഞു: ''പോകാം.''

വാക്കിങ്ങ്സ്റ്റിക്ക് ഊന്നിയൂന്നി മമ്മത്തുക്കായുടെ കൂടെ പുറത്തേക്കു നടന്നു.

നടന്മാരും മററുള്ളവരും പിരിഞ്ഞപ്പോൾ മണി ഒന്നരയോളമായിരുന്നു.

വീട്ടിലേക്കു കയറിച്ചെല്ലുമ്പോൾ ദൂരെനിന്നുതന്നെ സ്വീകരണമുറിയിലെ വിളക്കു കണ്ടു. മുററത്തു കാൽപ്പെരുമാററം കേട്ടപ്പോൾ, സർദാർജി വന്നു കതകു തുറന്നു. 'അദ്ദേഹമുറങ്ങിയിട്ടില്ല ഇതുവരെ!' രവീന്ദ്രന് മനസ്സിൽ അത്ഭുതം അടക്കാൻ കഴിഞ്ഞില്ല.

സ്വീകരണമുറിയിലെത്തിയപ്പോൾ രവീന്ദ്രനു ലജ്ജ തോന്നാതിരുന്നില്ല. എങ്കിലും മന്ദഹസിച്ചു.

അവന്റെ തോളിൽ തട്ടിക്കൊണ്ട് അദ്ദേഹം മധുരമായി പതുക്കെ പറഞ്ഞു: ''എല്ലാം നന്നായി!... നന്നായി!... എന്റെ സംശയങ്ങളെല്ലാം അതു മാററി!'' വികാരത്തിന്റെ തീക്ഷ്ണത ഒട്ടുമില്ലാതെ, സംതൃപ്തി തുളുമ്പുന്നവിധത്തിലായിരുന്നു ആ വാക്കുകൾ അദ്ദേഹത്തിൽനിന്നു പുറത്തുവന്നതു്.

രവീന്ദ്രൻ അത്ഭുതപ്പെട്ടു. കുറച്ചു മണിക്കൂറുകൾക്കു മുമ്പു കണ്ട സർദാർജിയല്ല ഇപ്പോൾ മുമ്പിൽ നില്ക്കുന്നതു്.

എന്തു സംശയമാണ് അദ്ദേഹം സൂചിപ്പിച്ചതു്? സംശയങ്ങളെല്ലാം തീർന്നെന്നു്! എന്താണതു്?

ചോദിക്കണമെന്നു തോന്നിയെങ്കിലും ചോദിച്ചില്ല.

''നന്നേ ക്ഷീണിച്ചുകാണും. മുറിയിൽ പാൽ വച്ചിട്ടുണ്ട്; കുറേ പലഹാരങ്ങളും. അതു കഴിച്ചിട്ട് ഉറങ്ങൂ.''

ഇത്രയും സ്നേഹമാധുര്യമുള്ള വാക്കുകൾ മുമ്പു കേൾക്കുവാനിട വന്നിട്ടില്ല.

''എന്നെ കാത്തു ബുദ്ധിമുട്ടി.'' എന്തെങ്കിലും പറയണമല്ലോ എന്നു വിചാരിച്ചാണ് രവീന്ദ്രൻ അത്രയും പറഞ്ഞതു്. ''ഉറങ്ങാമായിരുന്നല്ലോ.''

''കാത്തതു വെറുതെയായില്ല. കാത്തുകാത്തു കണ്ടെത്തി... ഇനി ഉറങ്ങാം!''

രവീന്ദ്രന്റെ മുഖത്തേക്കു് ഉററുനോക്കിക്കൊണ്ടു് സർദാർജി നിന്നു. തന്നെയല്ല, തന്റെ അപ്പുറത്തു്, അഗാധതയിൽ നില്ക്കുന്ന ആരെയോ ആണു് അദ്ദേഹം ദർശിക്കുന്നതെന്നു് രവീന്ദ്രനു തോന്നി. ശരീരം കോരിത്തരിച്ചു.

ഒന്നും പറയുവാൻ നാക്കു പൊങ്ങിയില്ല.

സാവധാനമായി സ്വന്തം മുറിയിലേക്കു നടന്നു.

സർദാർജി സ്വീകരണമുറിയിലെ സെററിയിൽ ഇരുന്നു.

സ്വന്തം മുറിയിൽ കയറിയ രവീന്ദ്രൻ, മേശയിൽ താഴ്ത്തിവച്ചിരുന്ന വിളക്കിന്റെ ദീപം കൂട്ടി.

ടീപ്പോയിയിൽ വച്ചിരിക്കുന്ന പാത്രങ്ങളെന്തെന്നറിയാൻ അങ്ങോട്ടു നീങ്ങി...

ഒന്നിൽ നിറച്ചു പാൽ... വേറൊന്നിൽ പലഹാരങ്ങൾ...

വിഭവസമൃദ്ധമായ കാപ്പി കഴിഞ്ഞാണു് ഇങ്ങോട്ടു പോന്നതു്. എങ്കിലും ക്ഷീണമുണ്ടായിരുന്നു. വിശപ്പില്ലെങ്കിലും, കഴിക്കുവാൻ വിസമ്മതം തോന്നിയില്ല. അതുകൊണ്ടു് അവിടെ വെച്ചിരുന്ന പലഹാരങ്ങൾ മുക്കാലും തിന്നു. പാൽ ഒട്ടും മിച്ചംവയ്ക്കാതെ കുടിച്ചു.

കുപ്പായം മാററിയശേഷം, വിളക്കിന്റെ തിരി താഴ്ത്തി.

മെത്തയിൽ ശയിച്ചപ്പോൾ എന്തൊരാശ്വാസമാണു തോന്നിയതു്! എങ്കിലും ഉറക്കമൊട്ടും വന്നില്ല. നാടകത്തെക്കുറിച്ചും അനുബന്ധമായ അനുഭവങ്ങളെപ്പററിയുമായിരുന്നു ചിന്ത.

അഭിനയത്തെസ്സംബന്ധിച്ചു് സർദാർജിക്കു വലിയ സംതൃപ്തി തോന്നിയിട്ടുണ്ടെന്നുള്ളതിന്റെ തെളിവായിട്ടേ അദ്ദേഹത്തിന്റെ അസാധാരണമായ പെരുമാററങ്ങളെക്കുറിച്ചു വ്യാഖ്യാനിക്കുവാനൊക്കൂ. എന്നാൽ അദ്ദേഹം എന്താണു സൂചിപ്പിച്ചതു്?

എത്ര ആലോചിച്ചിട്ടും ഒരു മറുപടിയും കണ്ടെത്താൻ കഴിയുന്നില്ല...

നബീസ നാടകം കാണാനുണ്ടായിരുന്നു. അവൻ രംഗത്തു വരുമ്പോൾ എത്ര ആവേശത്തോടെയാണു് നോക്കിയിരുന്നതു്! എത്ര സന്തോഷമാണു് അവളുടെ നേത്രങ്ങൾ പ്രസരിപ്പിച്ചിരുന്നതു്! അഴകും വിലയുമുള്ള കുപ്പായങ്ങൾ. കാതിലും കഴുത്തിലും നിറച്ചു് ആഭരണങ്ങൾ. സുന്ദരമായി വകുത്തു പിന്നിക്കെട്ടിയ മുടി. അവളിത്ര സുന്ദരിയാണെന്നു് ഒരിക്കലും അറിയാനിടവന്നിട്ടില്ല. ആളുകളുടെയിടയിൽ ഒരു ദേവതയെപ്പോലെ അവൾ ഒററപ്പെട്ടു കാണപ്പെട്ടു. അഭിനയിച്ചുകൊണ്ടിരിക്കുമ്പോൾ അവന്റെ കണ്ണു് അവളെ തിരക്കുകയായിരുന്നു. കണ്ടെത്തിയതിനുശേഷം അവളിൽനിന്നു കണ്ണെടുക്കുവാൻ കഴിഞ്ഞില്ല. നബീസയുടെ അടുത്തുതന്നെയാണു് സാവിത്രിയും ഇരുന്നിരുന്നതു്. രാധയെ അവിടെങ്ങും കണ്ടില്ല. രംഗത്തുള്ള ആളുകളെല്ലാം തടിച്ചുകൂടിയ സ്ഥലത്തു്, രാധ എന്തുകൊണ്ടു വന്നില്ല? സുധാകരനോടു ചോദിക്കണമെന്നു പലതവണ തോന്നി. എന്നാൽ ചോദിക്കുവാനെന്തുകൊണ്ടോ സംഗതിവന്നില്ല. രാധയെ

സംബന്ധിച്ച് സുധാകരനോട് ഇതുവരെ ഒന്നും ചോദിച്ചിട്ടില്ല. മനസ്സ് അതിനു് അനുമതിയേകിയിട്ടില്ല...

മററാരുമില്ലായിരുന്നെങ്കിലും നബീസ ഉണ്ടായിരുന്നതിനാൽ, അരങ്ങു തികഞ്ഞതായി തോന്നുമെന്നു് ഹൃദയം പറഞ്ഞു. എന്തൊരു തൃപ്തിയാണു് അവളെ കണ്ടപ്പോഠം തോന്നിയതു്! വേഷമെടുത്തു് നാടകത്തിൽ പങ്കുചേർന്നതു സഫലമായി... 'ഇനി അവളെ കാണുമ്പോഠം സംഭാഷണത്തിനു് ഒരു വിഷയമായി. ഇന്നു വ്യാഴാഴ്ചയാണു്. അടുത്ത ഞായറാഴ്ച അവളെ കാണാൻ കഴിഞ്ഞെങ്കിൽ!'

'ഞായറാഴ്ച അവളെ സന്ധിക്കുമെന്നു് എന്താ നിശ്ചയം?'

'കഴിഞ്ഞതവണ അവഠം അവിടെ വന്നതു് മനഃപൂർവ്വമല്ലേ?'

'അതെ.'

'എന്നാൽ അവഠം അനുവാദം ചോദിക്കാതെ ഓടിപ്പോയതോ?'

'എന്തിനിങ്ങനെ ചിന്തിക്കുന്നു?'

'അവഠം വരും.'

'വന്നില്ലെങ്കിലോ?'

'എവിടെവച്ചു് ഇനി കാണും?'

'വരുമോ ഇല്ലയോ എന്നു് അറിഞ്ഞിട്ടു പോരേ അക്കാര്യം ആലോചിക്കാൻ?'

'മതി. എങ്കിലും...'

രവീന്ദ്രൻെറ മനസ്സിൽ അങ്ങനെ വിവാദം നടന്നു. എത്രയും നേരത്തേ നബീസയുടെ സന്നിധിയിൽ എത്തിച്ചേരുവാൻ കടുത്ത ആശ തോന്നി. അവസാനമില്ലാതെ അവളുമായി സംസാരിക്കണമെന്നു തോന്നി.

ആരോ മുറിയിൽ നടക്കുന്നതുപോലെ കാൽപ്പെരുമാററം. രവീന്ദ്രൻ എഴുനേല്ക്കാതെ ചെവി വട്ടംപിടിച്ചു ശ്രദ്ധിച്ചു.

വളരെ താഴ്ത്തിവച്ചിരുന്ന വിളക്കിൻെറ തിരി അല്പം ഉയരുന്നു. വെളിച്ചം അല്പം അധികമായിത്തീർന്നിരിക്കുന്നു. എങ്കിലും നല്ലതുപോലെ തെളിച്ചമില്ല...

സർദാർജി!...

ദീപത്തിന്നെതിരേ മറഞ്ഞുനിന്നിരുന്നതിനാൽ, നിഴൽപോലെ മാത്രമേ അദ്ദേഹത്തിൻെറ രൂപം കാണാവൂ.

ടീപ്പോയിയിൽ ഇരുന്ന പാത്രം അദ്ദേഹം പരിശോധിക്കുകയാണോ? ആഹാരം കഴിച്ചോ എന്നു നിശ്ചയംവരുത്തുവാനാണോ അദ്ദേഹം ശ്രമിക്കുന്നതു്?

വിളക്കിൻെറ തിരി അല്പംകൂടി തെളിച്ചു് അദ്ദേഹം തിരിഞ്ഞുനിന്നു് അവൻ കിടക്കുന്നിടത്തേക്കു നോക്കി...

ഗാഢനിദ്രയിലാണെന്നമട്ടിൽ രവീന്ദ്രൻ കിടക്കുകയാണു്. എങ്കിലും അദ്ദേഹത്തിൻെറ ഓരോ ചലനവും, ഓരോ പെരുമാററവും അവൻ ശ്രദ്ധിച്ചു.

കട്ടിലിന്നടുത്തേക്കു വന്നു് മിണ്ടാതെ അവനെ നോക്കി, കുറേ നേരം നിന്നു. അഗാധമായ ചിന്തയിലാണ്ടിരിക്കുന്നതുപോലെ നിന്നു. അത്യന്തം ജാഗ്രതയോടെ മുഖം കുനിച്ചു് അവന്റെ കവിൾത്തടത്തിലേക്കു കൊണ്ടുവന്നു മൃദുവായി ചുംബിച്ചു!... അദ്ദേഹത്തിന്റെ ചുണ്ടും ഊഷ്മളമായ ശ്വാസവും മുഖത്തു തട്ടി!...

ഉറക്കംനടിച്ചു കിടന്ന അവൻ പകച്ചു. ചുംബനമേററു ശരീരമാകെ രോമാഞ്ചമണിഞ്ഞു.

അദ്ദേഹം അല്പനേരം അവിടെ നിശ്ചലനായി നിവർന്നുനിന്നു് അവനെത്തന്നെ നോക്കി...

ശബ്ദമുണ്ടാക്കാതെ വിളക്കിരുന്നിടത്തേക്കു നീങ്ങി, വിളക്കിന്റെ തിരി പഴയതുപോലെ തീരെ താഴ്ത്തി. അതിലോലമായ പ്രകാശം മാത്രമേ അവിടെയുള്ളു...

അദ്ദേഹത്തിന്റെ രൂപം അകന്നകന്നുപോയി... മുറിവിട്ടു സ്വീകരണമുറിയിലേക്കു മറഞ്ഞു.

എന്തൊരനുഭവമാണിതു്!...

രവീന്ദ്രനു വിശ്വസിക്കുവാൻ കഴിയുന്നില്ല, അതു നടന്നതായിട്ടു്.

അദ്ദേഹത്തിന്റെ ചുംബനം, അതിന്റെ ചൂടു് കവിളിൽ ഇപ്പോഴും തങ്ങിനില്ക്കുന്നു!

എന്താണിതിന്റെ അർത്ഥം?

അതു മാത്രമായി അവന്റെ ചിന്ത.

എത്രതന്നെ ആലോചിച്ചിട്ടും അതിനു് ഒരു മറുപടി കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല.

അവൻ ഉറങ്ങി.

പിറേറന്നു് ഉണർന്നതു് അല്പം അമാന്തിച്ചായിരുന്നു. എഴുന്നേററുവന്നപ്പോൾ സർദാർജി സ്വീകരണമുറിയിൽ ഇരിക്കുന്നുണ്ടു്.

അദ്ദേഹം എത്ര മാറിയിരിക്കുന്നു! ശാന്തത നിറഞ്ഞുനില്ക്കുന്ന മുഖം, സൗമ്യതയും സന്തോഷവും പ്രസരിപ്പിക്കുന്ന നേത്രങ്ങൾ...

''ഉറക്കം കഴിഞ്ഞപ്പോൾ ക്ഷീണം മാറിയോ?''— വാത്സല്യത്തോടെ അദ്ദേഹം അവനെ നോക്കി ചോദിച്ചു.

രവീന്ദ്രൻ ചിരിച്ചു.

അവൻ കുളിമുറിയിലേക്കു പോയി.

തിരിച്ചുവരുമ്പോഴും അദ്ദേഹം അവിടെത്തന്നെയിരുപ്പുണ്ടു്. അടുത്തു ടീപ്പോയിയിൽ കാപ്പിയും കപ്പുകളും ഒരുക്കിവച്ചിരിക്കുന്നു.

''വരൂ! കാപ്പി കഴിക്കാം!'' ജഗ്ഗിൽനിന്നു കാപ്പി പകർന്നുകൊണ്ടു് സർദാർജി പറഞ്ഞു. അവൻ വരുവാൻ അദ്ദേഹം കാത്തിരിക്കുകയാണു്.

''ബോട്ടു് നാളെ പോർട്ടു്ബ്ലയറിലേക്കു പോകുന്നുണ്ടു്!'' സ്നേഹത്തോടെ പറഞ്ഞശേഷം അദ്ദേഹം കാപ്പി മോന്തി. ''അതിൽ ഞാൻ പോകുന്നുണ്ടു്. ഒരാഴ്ച കഴിഞ്ഞേ മടങ്ങിവരൂ.''

അത്ഭുതമടക്കി രവീന്ദ്രൻ അദ്ദേഹത്തെ നോക്കി.

''ഇപ്പോഠം അത്യാവശ്യമായി?...''

''അവിടെ പോയി ചില കാര്യങ്ങഠം ചെയ്യതീക്കണം.'' രവീന്ദ്രൻ ചോദ്യം പൂരിപ്പിക്കുന്നതിനു മുമ്പ് സർദാർജി പറഞ്ഞു. ''ഇവിടെ കാര്യങ്ങളെല്ലാം ഡേവിഡ് നോക്കിക്കൊള്ളും. ഒന്നും വിഷമിക്കേണ്ടിവരില്ല.''

''ഓ! അതിനെപ്പററി കണക്കാക്കേണ്ടാ.'' രവീന്ദ്രൻ ചിരിച്ചു.

''എങ്കിലും എല്ലാം പറയണമല്ലോ. നീ ഒരുരന്യനല്ല. ഇതൊക്കെ നിൻേറതാണ്.'' സന്തോഷത്തോടെ സൗമ്യമായി ചിരിച്ച് രവീന്ദ്രനെ നോക്കി. ചിലപ്പോഴൊക്കെ വിനോദമെന്ന മട്ടിൽ അദ്ദേഹം ഇങ്ങനെ പറയാറുണ്ട്. എന്നാൽ ഇന്നു വിനോദത്തിൻെറ ഛായ ഒട്ടുമുണ്ടായിരുന്നില്ല. അതുകൊണ്ട് മറെറന്തെങ്കിലും പറയുവാൻ രവീന്ദ്രനു് ഉത്സാഹമുണ്ടായില്ല.

സർദാർജിയുടെ സന്നിധിയിൽ ഭക്ത്യാദരപൂർവ്വമല്ലാതെ പെരുമാറുവാൻ ഒരിക്കലും തോന്നിയിട്ടില്ല. ഒരു മഹാപുരുഷൻെറ സവിധത്തിലെത്തിനില്ക്കുമ്പോഠം തോന്നുന്ന മനോഭാവമാണ് എപ്പോഴും തോന്നുക. വിശാലമായ നെററിത്തടവും, പ്രകാശമുള്ള നയനങ്ങളും, വിരിമാറിലേക്കു നീണ്ടു വളർന്നുകിടക്കുന്ന നരച്ച താടിയും, ജരാനരകഠം ബാധിച്ചതെങ്കിലും നിറം മങ്ങാത്ത ബാഹുക്കളും, ഒത്ത വലുപ്പമുള്ള ശരീരവും എല്ലാം അദ്ദേഹത്തിനു് ഋഷിപ്രഭാവം പ്രദാനംചെയ്യുന്നുണ്ടെന്നു തോന്നാറുണ്ട്. ഇന്ന് ആ ഭാവം അത്യുജ്ജ്വലമായിട്ടാണ് അനുഭവപ്പെടുന്നതു്. ശാന്തി കണ്ടെത്തിയ മഹർഷിയെപ്പോലെ മുമ്പിൽ ഉപവിഷ്ടനായിരിക്കുന്നു. ആ മഹൽസന്നിധിയിൽ അവൻെറ ഹൃദയം മൗനംപൂണ്ട് ആദരവോടെ കഴിയുകയാണ്.

നിശ്ശബ്ദത കുറേനേരം തങ്ങിനിന്നു.

സാവധാനമായി അവൻ നടന്നു് സ്വന്തം മുറിയിലേക്കു കയറി. കടയിലേക്കു പോകുവാൻ ഒരുങ്ങി.

കടയിലിരിക്കുമ്പോഠം, സുധാകരൻ അവിടേക്കു കയറിവന്നു. പാരവശ്യവും ക്ഷീണവും മുഖത്തുണ്ട്.

നേരം ഏതാണ്ട് പത്തുമണിയോടടുത്തിരിക്കും.

''നാടകം നന്നായി.'' മുഖവുരയെന്നോണം പറഞ്ഞിട്ടു് ചിരിക്കുവാൻ സുധാകരൻ ശ്രമിച്ചു.

''തരക്കേടില്ലാതെ കഴിഞ്ഞതു് ഭാഗ്യമായി.'' രവീന്ദ്രൻ എഴുന്നേററ് കസേര നീക്കിയിട്ടു. ''ഇരുന്നാ!''

''ഇരിക്കാം. എന്നാൽ വേഗം പോകണം.''

''എന്താ തിരക്കു്?''

''വളരെയുണ്ട്. കുറച്ചുനാളത്തേക്കു് അവധിയെടുക്കുകയാണ്.''

''അവധിയോ?''

''അതെ.''—ചിന്താധീനനായി സുധാകരൻ പറഞ്ഞു. സാധാരണമായുള്ള സന്തോഷമൊന്നും അയാഠം പ്രകടിപ്പിച്ചില്ല. ''രാധയെ നാട്ടിലേക്കു കൊണ്ടുപോകണം.''

രവീന്ദ്രൻ മിണ്ടാതെ ചോദ്യരൂപത്തിൽ സുധാകരനെ നോക്കി.

''അവഠംക്കു തീരെ സുഖമില്ല.''

''എന്താ?'' പതിഞ്ഞ സ്വരത്തിൽ രവീന്ദ്രൻ തിരക്കി. മുഖം മങ്ങി.

''എന്തോ! ഒന്നും നിശ്ചയമില്ല. നാട്ടിൽ ചെന്നിട്ടുവേണം എല്ലാം അറിയാൻ. അവളുടെ വീട്ടിലേക്കുതന്നെയാണു് യാത്ര.''

രവീന്ദ്രൻെറ മനസ്സിൽ ഞെട്ടലുണ്ടായി.

''എന്തെന്നില്ലാത്ത അസ്വാസ്ഥ്യം; അവഠംക്കും എനിക്കും''—അല്പനേരം മൗനമായിരുന്നശേഷം സുധാകരൻ തുടന്നു: ''ഇവിടെ ഒററയ്ക്കിരിക്കുന്നതുകൊണ്ടുള്ള തകരാറായിരിക്കാമെന്നാണു് ഡോക്ടറുടെ അഭിപ്രായം. വന്നിട്ടു് ഒന്നൊന്നരക്കൊല്ലത്തോളമായി. ഒരു മാററത്തിനു സമയമായി. അവധി അനുവദിച്ചുവന്നു. അടുത്ത കപ്പലിലാണു് യാത്ര. 20—ാംതീയതി. നാളത്തെ ബോട്ടിൽ പോർട്ട് ബ്ലയറിലേക്കു പോകും. കപ്പലിൽ ബുക്കിങ്ങ് ആയിട്ടുണ്ടു്.'' ഉന്മേഷം തീരെയില്ലാതെയാണു് സുധാകരൻ സംസാരിച്ചതു്. ''ഇവിടെ ചെയ്തുതീക്കുവാൻ വളരെ ജോലിയുണ്ടു്. എങ്കിലും പോകാതെ പററുമോ? ഇനി ഇങ്ങോട്ടു മടങ്ങുമോ എന്നുതന്നെ ആക്കറിയാം!'' കണ്ഠിതം കുമിഞ്ഞുനിന്നിരുന്നു വാക്കുകളിൽ. മനസ്സിലെ വിഷാദം പ്രകടമായേക്കാവുന്നതു മറയ്ക്കുവാൻ മുഖം തിരിച്ചു പുറത്തേക്കു നോക്കിയിരുന്നു.

രവീന്ദ്രനു് പലതും ചോദിക്കണമെന്നുണ്ടു്. എന്നാൽ മനസ്സു് അതു തടുക്കുകയാണു്. ഊഷരപ്രദേശത്തുകൂടി അതിലോലമായി വീശിവരുന്ന ശീതക്കാററുപോലെ, ഹേമന്തനിശീഥിനിപോലെയാണു് രാധ അവൻെറ ഹൃദയത്തിൽ ഇന്നു വികാരമുളവാക്കുന്നതു്! അവളുടെ പേരു കേഠംക്കുമ്പോഠംപ്പോലും കണ്ഠത്തിൽ എന്തോ വന്നു തടയുന്നതുപോലെ തോന്നും.

''എല്ലാം വരുന്നതുപോലെ വരട്ടെ!'' സുധാകരൻ എഴുന്നേററുകൊണ്ടു പറഞ്ഞു. ''നാട്ടിലേക്കു പോകുകയല്ലേ, രവീന്ദ്രനെ അതു് അറിയിക്കാമെന്നു വിചാരിച്ചു.'' അതു കേട്ടപ്പോഠം രവീന്ദ്രനു് വല്ലാത്ത വേദനയാണു് അനുഭവമായതു്.

സുധാകരൻ ഇറങ്ങി നടന്നുകഴിഞ്ഞു. വഴിവക്കുവരെ അനുയാത്രചെയ്തപ്പോഴും രവീന്ദ്രൻ ഒന്നും മിണ്ടിയില്ല.

അയാഠം നടന്നുമറയുന്നതു നോക്കി കുറേനേരം ഗേററിൽ നിന്നു. എന്നെന്നേക്കുമായി യാത്രപറയുന്നതുപോലെ ഒരനുഭവം.

രവീന്ദ്രൻ മടങ്ങി കസേരയിൽ വന്നിരുന്നു. മനസ്സു നിറച്ചു വേദന.

എന്താണ് രാധയ്ക്ക് രോഗം? ഇത്ര പെട്ടെന്ന് പോകാൻ തീരുമാനിച്ചതു് എന്തുകൊണ്ട്? അടക്കാൻ കഴിയാത്ത മനോവിഷമം സുധാകരനുണ്ടെന്നാണ് കണ്ടതു്. എന്താണ് ഇതിന്റെയൊക്കെ അടിസ്ഥാനം?

അവർ നാട്ടിൽ എത്തുമ്പോഴ്, താൻ ആൻഡമാനിലാണെന്ന വിവരം എല്ലാവരും അറിയും. ഇതുവരെ അതൊന്നും ആരും അവിടെ അറിഞ്ഞിട്ടില്ല. അറിയട്ടെ, അറിഞ്ഞാൽ എന്തുവരാനിരിക്കുന്നു ഇനി?

രവീന്ദ്രന്റെ ചിന്ത അമ്മയെക്കുറിച്ചായി. നേരത്തെ തന്നെപ്പററി എന്തെങ്കിലും രാധ എഴുതിയിരുന്നെങ്കിൽ, അമ്മയെങ്കിലും അന്വേഷണാർത്ഥം ഇങ്ങോട്ടു കത്തെഴുതുമായിരുന്നു. അതു സംഭവിച്ചിട്ടില്ല. അതിന്റെ അർത്ഥം രാധ ഒന്നും എഴുതിയിട്ടില്ല എന്നല്ലേ?

അമ്മ എങ്ങനെ കഴിയുന്നു? അതോർമ്മിച്ചപ്പോൾ സഹിക്കാനാവാത്ത വേദന തോന്നി. തന്റെ വേർപാടിനെ, തിരോധാനത്തെ, അമ്മ എപ്രകാരമാണു സ്വീകരിച്ചതു്?

കണ്ണീരൊലിപ്പിച്ചു് ദിനരാത്രങ്ങൾ കഴിക്കുകയാവാം. മകൻ മടങ്ങിവരുന്നതു കാത്തു് കഴിയുകയായിരിക്കും.

അച്ഛനോ?

തന്നിഷ്ടവും തെമ്മാടിത്തങ്ങളും കാണിച്ച്, മദ്യപിച്ചു കഴിയുന്ന അദ്ദേഹത്തിനുണ്ടോ മകനെക്കുറിച്ചു ചിന്തിക്കുവാൻ സമയം?

അമ്മയെപ്പററി കടുത്ത ആകാംക്ഷ തോന്നി. ഇത്രയുംനാൾ, അടങ്ങിനിന്നിരുന്ന സ്നേഹാതിരേകം കരപൊട്ടി പ്രവഹിക്കുവാൻ തുടങ്ങി. അമ്മയുടെ ആധി അവസാനിപ്പിക്കാനെങ്കിലും ഒരു കത്തു് അയയ്ക്കേണ്ടതായിരുന്നില്ലേ? അവിവേകത്തിനു് അതിരില്ല. നന്ദികേടിനു പരിധിയില്ല. കടുത്ത ദ്രോഹമല്ലേ ചെയ്തതു്? താൻ സുഖമായിരിക്കുന്നുണ്ടെന്ന വിവരമെങ്കിലും അറിഞ്ഞാൽ അമ്മയുടെ ആധിക്കു് ഉപശാന്തിയുണ്ടാകുമായിരുന്നില്ലേ?

എന്തുകൊണ്ട് ഇത്രയുംനാൾ ഇതിനെപ്പററി ചിന്തിച്ചില്ല? വിവരക്കേടിനെക്കുറിച്ചു് ഇപ്പോൾ പരിതപിച്ചിട്ടെന്തു ഫലം? സകല ദുഖഃങ്ങളുമുണ്ടാക്കിയിട്ടു് പശ്ചാത്തപിച്ചതുകൊണ്ടു് ആർക്കെന്തു ഗുണം?

അടക്കാൻ വയ്യാത്ത വേദനയും രോഷവും തോന്നി.

അമ്മയെ ഒന്നു കാണുവാൻ എന്തു കൊതി തോന്നുന്നു! നാട്ടിലേക്കു പോയാലോ? ചെയ്ത അപരാധങ്ങൾ ഏററുപറഞ്ഞു്, അമ്മയുടെ പാദം കെട്ടിപ്പിടിച്ചു കരയാൻ ഓടിപ്പോയാലോ? ഒരമ്മയല്ലേ? എല്ലാം പൊറുക്കുന്ന ഒരു ഹൃദയം മററാർക്കുണ്ട്?

നാട്ടിലേക്കു പോകാൻ കടുത്ത ആവേശം! എന്നാൽ ഇപ്പോൾ എങ്ങനെ പോകും?

ഒന്നുമുരിയാടാതെ കടയിൽ, മേശയ്ക്കു പിന്നിൽ ചിന്താധീനനായി രവീന്ദ്രൻ ഇരിക്കുകയാണ്...

''ഞാൻ ഊണു കഴിഞ്ഞു വരാം.'' ജോർജ് അടുത്തുവന്നു പറഞ്ഞപ്പോഴാണ് ചിന്തയിൽനിന്നുണർന്നതു്. സമയം പോയതിനെക്കുറിച്ച് അപ്പോഴാണു ബോധം വന്നതു്. ഉറക്കത്തിൽനിന്നു ഞെട്ടിയുണർന്നവനെപ്പോലെ ജോർജിനെ നോക്കി.

''പോയിട്ടു വാ!''

ജോർജ് കടയിൽനിന്നിറങ്ങി നടന്നുമറഞ്ഞു.

കൈയിൽ തലയും താങ്ങി, എന്തെന്നില്ലാത്ത ചിന്തയോടെ, രവീന്ദ്രൻ സ്ഥലകാലങ്ങളാം വിസ്മരിച്ചിരുന്നു...

അവളുടെ സ്ഥാനത്തിരുന്നു് സാവിത്രി കൂടെക്കൂടെ അവനെ നോക്കിയതൊന്നും അറിഞ്ഞില്ല. ഈയിടെ അവളെക്കുറിച്ച് ഒട്ടും ശ്രദ്ധിക്കാറേയില്ല.

അവജ്ഞയും വെറുപ്പും കോപവും സാവിത്രിയുടെ ഉള്ളിൽ നിറഞ്ഞുനില്ക്കുകയാണെങ്കിലും രവീന്ദ്രനോടുള്ള താൽപര്യം പിഴുതു കളയുവാൻ അവൾക്കു കഴിഞ്ഞിട്ടില്ല.

കുറേനേരം മൗനമായി രവീന്ദ്രനെ നോക്കി അവൾ ഇരുന്നു. ചിന്താവിഷ്ടനായി കുനിഞ്ഞിരിക്കുന്ന, അവന്റെ രൂപം അവളുടെ ഹൃദയത്തിൽ വേദനയുളവാക്കി. അനുകമ്പയോ സ്നേഹമോ എന്താണ് അവൾക്ക് ഇപ്പോൾ തോന്നുന്നതു്?

സാവിത്രി എഴുന്നേററു ശബ്ദമുണ്ടാക്കാതെ അവന്റെ മേശയുടുത്തു ചെന്നു നിന്നു. പത്തുപതിനഞ്ചു ദിവസമായി ഇന്നാദ്യമായിട്ടാണ് അവൾ അങ്ങനെ ചെയ്യുന്നതു്. എന്താണ് അവൾക്ക് അതിനുള്ള പ്രചോദനമരുളിയതു്? അവൾ അവിടെ ചെന്നുനിന്നതു് രവീന്ദ്രൻ അറിഞ്ഞില്ല.

''ചേട്ടാ!''—സാവിത്രിയുടെ മൃദുവായ ശബ്ദം കേട്ടപ്പോൾ പകച്ചു മുഖമുയർത്തി നോക്കി.

''എന്താ, ഇങ്ങനെ ആലോചിക്കുന്നെ?'' കണ്ഠം ഇടറുന്നുണ്ടായിരുന്നു. കണ്ണുകൾ നിറഞ്ഞു നിന്നിരുന്നു.

''ഒന്നുമില്ല.''—അവൻ പെട്ടെന്നു പറഞ്ഞു: ''ഒന്നുമില്ല.''

''ഇങ്ങനെ ചേട്ടനെ ഒരിക്കലും കണ്ടിട്ടില്ലല്ലോ.'' സൗമ്യമായി, സ്നേഹാതിരേകത്തോടെ, മൃദുസ്വരത്തിൽ, സാവിത്രി ചോദിച്ചു.

''ഒന്നുമില്ല.'' രവീന്ദ്രൻ നെടുവീർപ്പിട്ടു. ''ഞാൻ ചിലതെല്ലാം ചിന്തിച്ചുപോയി.''—ഒതുക്കമില്ലാത്ത തലമുടിയിൽ വിരലുകൾ കുത്തിപ്പിടിച്ചുകൊണ്ടു കുനിഞ്ഞിരുന്നു.

''വിഷമിക്കത്തക്കവണ്ണം എന്തുണ്ടായി?''

''ഉണ്ടായതൊക്കെ, ഉണ്ടാക്കിയതൊക്കെ, വിഷമങ്ങളാണ്. എനിക്കും മററുള്ളവർക്കും.''

സംഭാഷണത്തിനു് രവീന്ദ്രൻ വിമുഖനല്ലെന്നുകണ്ടപ്പോൾ സാവിത്രിക്ക് ആത്മവിശ്വാസം വന്നു.

''എന്നോടു പറയാവുന്നതു വല്ലതുമാണോ?''

''അല്ല.''—എടുത്തടിച്ചമാതിരി രവീന്ദ്രൻ പറഞ്ഞു.

സാവിത്രി സ്തംഭിച്ചുപോയി. മനസ്സിൻെറ സമതുലനാവസ്ഥ വീണ്ടെടുക്കുവാൻ അല്പസമയം വേണ്ടിവന്നു. പരാജയം സമ്മതിക്കുന്നില്ലെന്നമട്ടിൽ അവരം അവിടെത്തന്നെ നിന്നു.

''എന്നോടു് ഒന്നും പറയുകയില്ലേ?'' ഗദ്ഗദകണ്ഠയായി അവരം ചോദിച്ചു.

''പറയത്തക്കതായിട്ടൊന്നുമില്ല.'' അയാളുടെ സ്വരത്തിൽ കാരുണ്യമുണ്ടായിരുന്നില്ല.

''എന്നോടു വെറുപ്പാണോ?'' ദയനീയയായി അവരം നിന്നു.

''ഇതൊക്കെ എന്നോടെന്തിനു് ചോദിക്കുന്നു?'' വെറുപ്പോടെ, കഠിനമായി അവളെ നോക്കി. അവരം ചൂളിപ്പോയി.

മിണ്ടാതെ വിമ്മിഷ്ടപ്പെട്ടു് അവരം സ്വസ്ഥാനത്തു ചെന്നിരുന്നു. മുഖം പൊത്തി ഏങ്ങിക്കരഞ്ഞു.

അവളുടെ ഏങ്ങൽ കേട്ടപ്പോഴാണു്, തൻെറ പെരുമാററം നിർദ്ദയമായിരുന്നെന്ന കാര്യം ഓർത്തതു്.

എഴുന്നേററു് അവളുടെ അടുത്തു ചെന്നു നിന്നു.

''സാവിത്രീ!''—പതുക്കെ വിളിച്ചു.

അതു കേട്ടപ്പോരം അവരം വിങ്ങിപ്പൊട്ടി.

''എൻെറ വിഷമംകൊണ്ടു്, വിവരമില്ലാതെ പറഞ്ഞുപോയതാണു്. സാരമാക്കണ്ടാ.''

അവരംക്കു് അതു് ആശ്വാസമരുളിയില്ല.

''സാരമില്ല. വേദനിച്ചെങ്കിൽ, എന്നോടു ക്ഷമിക്കൂ!'' പ്രതിമപോലെ അവളുടെ അടുത്തു നിന്നുകൊണ്ടു പറഞ്ഞു. ''എല്ലാവർക്കും നിയന്ത്രണം വിട്ടുപോകുന്ന നിമിഷങ്ങളുണ്ടാകുമല്ലോ.''

''എന്നോടെന്താ, ചേട്ടൻ ഈ വെറുപ്പു കാണിക്കുന്നെ?''

''എനിക്കു വെറുപ്പൊന്നുമില്ല; ആരോടും! ഞാൻ എന്നെ മാത്രമേ വെറുക്കുന്നുള്ളു.'' അയാരം തിരിച്ചു കസേരയിൽ ചെന്നു് ഇരുന്നു.

ജോർജ്ജ് മടങ്ങിവന്നതുവരെ അവർ ഒന്നും സംസാരിച്ചില്ല. അവൻ വന്നപ്പോരം, പെട്ടിയും പൂട്ടി ഉണ്ണാനായി രവീന്ദ്രൻ വീട്ടിലേക്കു പോയി.

## 24. പ്രേമഭിക്ഷ

ഞായറാഴ്ച വീണ്ടും വന്നു.

രവീന്ദ്രൻ പഴയ സങ്കേതത്തിൽ ആകാംക്ഷാഭരിതനായി കാത്തിരുന്നു.

അവരം ഇന്നും വരികയില്ലേ?

എല്ലാം ഇന്നു ചോദിച്ചറിയണം. എത്രനാരം ഇപ്രകാരം സന്ദിഗ്ദ്ധാവസ്ഥയിൽ കഴിയാനൊക്കും? ചോദിക്കുവാനുള്ള കാര്യ

ങ്ങളെല്ലാം നേരത്തേ ആലോചിച്ചു മനസ്സിൽ തയ്യാറാക്കിവച്ചിട്ടുണ്ട്.

കാററുകൊണ്ട് ഇലകളിളകുമ്പോഴും, ചെടിച്ചില്ലകൾ അനങ്ങുമ്പോഴും, പഴുത്ത ഇലകൾ പതിക്കുമ്പോഴും, തലയുയർത്തി നോക്കും. അവളുടെ കാൽപ്പെരുമാററമാണോ? അവൾ അടുത്തു വരുകയാണോ?

ഹൃദയം പടഹമടിക്കുന്നു...

അവൾ എന്തുകൊണ്ടാണു വരാത്തതു്? ഈ കാത്തിരിപ്പ് ഫലവത്താകുകയില്ലേ?

സർദാർജി ഇന്നലെ പോർട്ട്ബ്ലയറിലേക്കു പോയി. ആരും ഇങ്ങോട്ടു കടന്നുവരാനില്ല. അവരുടെ സമാഗമം അറിയുവാൻ ആരുമില്ല. സ്വസ്ഥമായി, സമാധാനമായി, ദീർഘനേരം സംസാരിക്കുവാൻ ഇങ്ങനെയൊരു സന്ദർഭം ഇനി ഉണ്ടാകുമോ?

എന്തുകൊണ്ട് അവൾ വരുന്നില്ല?

എഴുന്നേററു ചുററും നോക്കി. എങ്ങും മനുഷ്യൻെറ നിഴൽപോലുമില്ല. ചില്ലകളുടെ ലോലമായി വീശുന്ന കാററുളവാക്കുന്ന മർമ്മരധ്വനികളല്ലാതെ മറെറാന്നും കേൾക്കാനില്ല.

ഇത്രയും കൊതിയോടെ മുമ്പൊരിക്കലും ഒരാളെ കാത്തിരുന്നിട്ടില്ല.

പിന്നെയും ഉരുളൻപാറയിൽത്തന്നെ, അസ്വസ്ഥനായിരുന്നു. ശീതളമായ മാവിൻതണൽ. എന്തു സുഖമാണു് ഇവിടെ ഇരിക്കുവാൻ! എന്നാൽ സഹിക്കാൻ സാധിക്കാത്ത അക്ഷമ ഹൃദയത്തെ അള്ളിപ്പിടിക്കുന്നു.

ഹൊ! സമയം എത്രയായി!

അവൾ വരികയില്ലായിരിക്കും.

അയാൾ എഴുന്നേററു. മടങ്ങിയാലോ?

ഒന്നുരണ്ടടി നടന്നു.

എന്താണു കേട്ടതു്? ചെവി വട്ടംപിടിച്ചു.

ആടിൻെറ കരച്ചിലല്ലേ? അതു കേൾക്കുവാൻ എന്തെന്നില്ലാത്ത ആവേശമാണു തോന്നുന്നതു്!

അതെ! അകലെയെവിടെയോ ആടിൻെറ കരച്ചിൽ.

പെരുവിരൽ കുത്തി കാലിലുയർന്നു്, എഴുന്നു ചുററും നോക്കി.

അതാ, അവിടെ കുററിക്കാടുകൾ കൂട്ടതലുള്ള പറമ്പിൻെറ പടിഞ്ഞാറുഭാഗത്തു് അവൾ നില്ക്കുന്നു. നബീസ...

ഹൃദയം ഇതുപോലെ വേഗത്തിൽ തുടിച്ചിട്ടുള്ളതു് അറിഞ്ഞിട്ടില്ല.

ഒന്നും നോക്കാതെ, വേഗം അങ്ങോട്ടു നടന്നു.

വേലിപ്പരുത്തിച്ചെടികൾ വട്ടത്തിൽ പൂത്തു പന്തലിച്ചുനില്ക്കുന്ന വിജനമായ മേഖല. കാട്ടുചെടികളുടെ ഇടയിലൂടെ ഊന്നിനടന്നു് നബീസ നിന്നിരുന്ന സ്ഥലത്തിന്നടുത്തെത്തി. വലിയ ഒരു പൂമരു

തിൻെറ ചുവട്ടിൽ, തളിരണിഞ്ഞു വളരുന്ന കാട്ടുചെടികളുടെ ഇട യിലേക്ക്, ആടിനെ വിട്ട തീററിക്കൊണ്ടു നില്ക്കുയാണ് നബീസ...

അല്പം ഒഴിഞ്ഞ്, സർദാർജിയുടെ പറമ്പിൽ നിലംപററി വളർന്നുനിന്നിരുന്ന മൂവാണ്ടൻമാവിൻെറ മൂട്ടിൽ, അയാരം ചെന്നു നിന്നു. അണയ്ക്കുന്നുണ്ട്. ശരീരം വിയർത്തൊലിക്കുന്നു. എന്തൊരു ഉഷ്ണം!...

നിഴലിലേക്കു നീങ്ങി സ്വല്പനേരം കാറേറററു നിന്നു. നോട്ടം നബീസ നിന്നിടത്തേക്കു മാത്രമാണ്. കണ്ണു പിൻവാങ്ങുന്നില്ല.

അവരം ഇങ്ങോട്ടു നോക്കിയെങ്കിൽ!...

ശ്രദ്ധ ഇങ്ങോട്ടാകർഷിക്കുവാൻ എന്താണു വഴി?

ആട് തളിരുകരം കടിച്ചുകടിച്ച് ഇങ്ങോട്ടു വരികയല്ലേ? എന്തൊരാശ്വാസം! അയാരം നിശ്വസിച്ചു.

നബീസ കൈയിൽ പിടിച്ചിരുന്ന കയർ, വഴുതിവീണപ്പോരം ആട് ഓടിത്തുടങ്ങി. അതിൻെറ പുറകെ അതിനെ പിടിക്കുവാൻ ശ്രമിച്ചുകൊണ്ട് അവരം ഓടി.

ഒട്ടും മടിക്കാതെ രവീന്ദ്രൻ പാഞ്ഞ് അങ്ങോട്ടു ചെന്നു. കുതിച്ചു ചാടിയ ആടിൻെറ കയർ കൈവശമാക്കി.

തികച്ചും അപ്രതീക്ഷിതമായിരുന്നു രവീന്ദ്രൻെറ രംഗപ്രവേശ മെന്ന് അവളുടെ ഭാവം തെളിയിച്ചു. അവരം ലജ്ജിച്ചുനിന്നു. എന്നാൽ അധികനേരം അങ്ങനെ നിന്നില്ല. അവരുടെ നോട്ടം കൂട്ടിമുട്ടി...

''എന്താ താമസിച്ചെ?'' മനസ്സിൻെറ ചഞ്ചലത അമർത്തി രവീന്ദ്രൻ ചോദിച്ചു.

''വരാമെന്ന് ആരെങ്കിലും ഏററിരുന്നോ?'' കൂസലില്ലാതെ അവരം ചോദിച്ചു.

'നേരല്ലേ? അങ്ങനെ അവരം ഏററിട്ടില്ല. ഇങ്ങനെ ചോദി ക്കുവാൻ എങ്ങനെ തോന്നി?' രവീന്ദ്രൻ മനസ്സിൽ വിചാരിച്ചു. ഇളിഭ്യച്ചിരി ചുണ്ടിൽ തളർന്നുനിന്നു.

''നബീസാ!''—അയാളുടെ അധരങ്ങരം അനങ്ങി. ''കളി നിർത്തു ഒരു കാര്യം ചോദിക്കട്ടെ?''

അവരം കുണുങ്ങിച്ചിരിച്ചു: ''ഒരു കാര്യമേ ചോദിക്കാവൂ. അങ്ങനെയുണ്ടെങ്കിൽ ചോദിക്കാം!'' മനഃപൂർവം അവനെ വെകി ളിപിടിപ്പിക്കുകയായിരുന്നു, അവരം. ചിരിയടക്കാൻ വയ്യാതെ അവരം പൊട്ടി.

''വിനോദം നിർത്തിയാൽ ചോദിക്കാം.''

''കൊള്ളാം, വ്യവസ്ഥയുമായോ?'' അവരം വിട്ടില്ല.

''നബീസാ!'' വികാരവിധേയനായി രവീന്ദ്രൻ പതുക്കെ പ റഞ്ഞു: ''ദാ, ഇവിടെ ഈ തണലിൽ ഇരിക്കരുതോ, അല്പസമയം?''

''എന്തിന്?''

''ഒന്നിനുമല്ല. വെറുതെ.''

അവരം മണിനാദംപോലെ ചിരിച്ചു. ''എനിക്കു വീട്ടിൽ പോകണം. അവിടെ ആരുമില്ല.''

''തിരക്കൊണ്ടോ?''

''അതെ.''

''ഈസമയം മമ്മതുക്കാ അവിടെയില്ലല്ലോ.''

''അതെങ്ങനെയറിഞ്ഞു? അന്വേഷിച്ചിട്ടാണോ വന്നതു്?''

''അതേ.''

''കൊള്ളാം!...''

''നിനക്കു നാടകം ഇഷ്ടപ്പെട്ടോ?''

''നാടകം ഇഷ്ടമായി. പക്ഷേ, അതിലെ ഒരു വേഷം വളരെ മോശമായിരുന്നു.'' അവരം ചിരിക്കാൻ തുടങ്ങി.

''ഏതാണു്?''

''ആ പഞ്ചാബിപ്പെണ്ണിന്റെ വേഷം.'' കാട്ടുചെടിയിൽനിന്നിറുത്ത ഇല കടിച്ചുകൊണ്ടു് അവരം ചിരിച്ചു.

''പെണ്ണിനെ പിടിച്ചില്ലെങ്കിൽ, അതെടുത്ത ആണിനെ ഇഷ്ടമാണോ?'' അവളെ ഇക്കിളിപ്പെടുത്തിക്കൊണ്ടു് രവീന്ദ്രൻ ചോദിച്ചു.

''ഇഷ്ടപ്പെടേണ്ട കാര്യമെന്തു്?''

''ഒരാളെ ഇഷ്ടപ്പെടാൻ പല കാരണങ്ങളും കാണും.''

''അങ്ങനെ എന്തിരിക്കുന്നു?''

''ഒന്നുമില്ലേ?''

''ആ! എനിക്കറിഞ്ഞുകൂടാ.''

''നിനക്കു താൽപര്യമുണ്ടോ എന്നു് മനസ്സിനോടു തിരക്കൂ!''

''ആടിന്റെ കയറിങ്ങു തരൂ!'' അവരം അവന്റെ അടുത്തേക്കു കൈ നീട്ടിക്കൊണ്ടു പറഞ്ഞു. കയറു് അങ്ങോട്ടു നീട്ടിയതും, അവളുടെ കൈയിൽ കടന്നുപിടിച്ചതും ഒന്നിച്ചായിരുന്നു.

എന്തൊരു മാർദ്ദവമുള്ള കൈ! എത്ര തണുപ്പു്! സ്പർശിച്ചമാത്രയിൽ ശരീരത്തിലെ സവ് നാഡികളിലുംകൂടി വിദ്യുച്ഛക്തി പായുന്നതായി ഒരനുഭവം!...

കൈ വിടുവിക്കുവാൻ അവരം ഒട്ടും ശ്രമിച്ചില്ല. അതു് അവനു കൂടുതൽ ധൈര്യമരുളി.

അവളെ അടുത്തേക്കു വലിച്ചു. സ്വയം വിധേയയാകുന്നതുപോലെ അവരം അവനോടു് ഒട്ടിനിന്നു.

അനുഭവിച്ചിട്ടില്ലാത്ത സൗരഭ്യം! അറിഞ്ഞിട്ടില്ലാത്ത ആനന്ദം! അവളെ മാറിലേക്കടുപ്പിച്ചു്, ആവേശപൂർവ്വം, തുടുത്ത കവിളിൽ ചുംബിച്ചു.

അവരം പ്രതിഷേധിച്ചില്ല. എങ്കിലും അവളുടെ ശ്വാസോച്ഛ്വാസം അതിവേഗത്തിലായതു് അവൻ അറിഞ്ഞു! ഹൃദയസ്പന്ദനത്തിന്റെ ശബ്ദം താളക്രമത്തിനു് അവനു് അറിയാൻ കഴിഞ്ഞു.

''നബീസാ!'' മൃദുവായി വിളിച്ചു.

''ങ്ും!'' സൗമ്യമായ മൂളൽ.

''എന്നെ ഇഷ്ടമാണോ?''

''ഇനിയും സംശയമാണോ?'' വിറകൊള്ളുന്ന അധരങ്ങളിൽ നിന്നു മധുരമായി വാക്കുകൾ മൊഴിഞ്ഞു.

''സംശയമെല്ലാം തീർന്നു.'' ബാഹുക്കളാൽ, ബലമായി അവളെ ഒതുക്കിപ്പിടിച്ചു്, കവിളിൽ എത്രയാണു ചുംബിച്ചതു്! അവളുടെ ഊഷ്മളമായ നിശ്വാസോഛ്വാസങ്ങൾ, മനോഹരമായ സൗരഭ്യം! ആനന്ദത്തിന്റെ അവാച്യമായ മേഖലകളിൽ പ്രവേശിച്ച പ്രതീതി... ശരീരം രോമാഞ്ചമണിഞ്ഞു.

''നമുക്കു് എന്നും ഇങ്ങനെ കഴിയണം; ഒന്നിച്ചു്.'' വികാരത്തിന്റെ വേലിയേററം നിറഞ്ഞുനിന്നിരുന്ന കണ്ണുകളിലേക്കു് അവൻ ഉററുനോക്കി: അതിർത്തിയില്ലാത്ത, അത്യഗാധത പ്രദർശിപ്പിക്കുന്ന, അനവദ്യമായ ഒരു പ്രപഞ്ചം അതിൽ നിഴലിച്ചുനില്ക്കുകയാണു്. ജീവിതത്തിന്റെ പുതിയ ചക്രവാളങ്ങൾ ദർശിക്കുകയാണു്.

''നബീസാ!'' അവളുടെ അഴകുള്ള തലമുടിയിൽ തടവിക്കൊണ്ടു് അവൻ പതുക്കെ വിളിച്ചു. ആ പേരു് ആവർത്തിച്ചാവർത്തിച്ചു പറയുവാൻ തോന്നി.

മാറിലേക്കു ചാഞ്ഞു്, അനുഭൂതിയിൽ ലയിച്ചു നില്ക്കുകയായിരുന്നു നബീസ.

എന്താണു പറയേണ്ടതെന്നു് ഒരു രൂപവുമില്ല. നേരത്തെ ആലോചിച്ചുറച്ചിരുന്നതെല്ലാം മറന്നു. വാക്കു കിട്ടുന്നില്ല. ഇങ്ങനെ നില്ക്കുവാനല്ലാതെ എന്തു ചെയ്യുവാനൊക്കും?

''എന്നെ എന്നും നീ ഇഷ്ടപ്പെടുമോ?'' അറിയാതെ വാക്കുകൾ ചുണ്ടിൽനിന്നു വീണു.

തലതിരിച്ചു് അവന്റെ മുഖത്തേക്കു് ആർത്തിയോടെ അവൾ നോക്കി. എത്ര വാചാലമായ മൗനമാണു് അവളുടേതു്!

''നമ്മുടെ ഈ സമാഗമത്തെക്കുറിച്ചു് നിന്റെ ബാപ്പ അറിഞ്ഞാൽ?...''

''എനിക്കൊന്നുമറിഞ്ഞുകൂടാ.''

''നിനക്കുവേണ്ടി എന്തു സഹിക്കാനും...''

''എനിക്കൊന്നുമറിഞ്ഞുകൂടാ.'' അവൾ പിടിവിടുത്തി ഒഴിഞ്ഞുമാറി. ''എനിക്കൊന്നുമറിഞ്ഞുകൂടാ!''

''നിന്നെക്കൂടാതെ...''

''എല്ലാം ബാപ്പയോടു പറയണം.''

''പറഞ്ഞാൽ?...''

''എനിക്കറിഞ്ഞുകൂടാ.''

''ഒരഗ്നിപർവ്വതം പൊട്ടിത്തെറിക്കുമായിരിക്കും. ആ അഗ്നിശിലാദ്രവത്തിൽ, ഞാൻ ഭസ്മമായിത്തീർന്നാലും...എന്റെ ജീവിതം സഫലമായെന്നു ഞാൻ കരുതും.''

രവീന്ദ്രൻ ദീർഘമായി നിശ്വസിച്ചു.

''എന്നോടൊപ്പം നീ എന്നും നില്ക്കുമോ? നില്ക്കുമെങ്കിൽ എനിക്കു ഭയപ്പെടാനൊന്നുമില്ല. എന്റെ ഭയം എന്നെപ്പററിയല്ല. നിന്നെപ്പററി മാത്രം!''

''എന്തോ! എനിക്കറിഞ്ഞുകൂടാ!''—ആടിനെയും പിടിച്ചുകൊണ്ടു് അവൾ നടന്നു.

''നബീസാ! നിൽക്കൂ, നിൽക്കൂ!''

അവൾ നിന്നില്ല. നടന്നുനടന്നു് വേഗം അകന്നു...

ഒരു സ്വപ്നം സമാപിച്ചതുപോലെ രവീന്ദ്രനു തോന്നി. നബീസ നടന്നുപോകുന്നതു നോക്കി, നിന്നിമേഷനായി രവീന്ദ്രൻ നിന്നു.

എത്രനേരം അവിടെ നിന്നു?

അവൾ കാഴ്ചയിൽനിന്നു മറഞ്ഞിരിക്കുന്നു...

നടന്നു. തളർന്നു നടന്നു.

തറപററിനിന്നിരുന്ന മാവിൻചുവട്ടിലെത്തി. ശീതളമായ നിഴൽ...മാവിന്റെ തടിചാരി ഇരുന്നു. ദീർഘനേരം ചിന്തയിലാണ്ടു് ഇരുന്നു.

വീട്ടിൽ മടങ്ങിയെത്തി. ആഹാരം കഴിച്ചശേഷം മുറിയിൽ വന്നു കിടന്നു...

ഭാവിയെക്കുറിച്ചുള്ള ചിന്തയാണു് മനസ്സിൽ... നബീസയുടെ മനോഭാവം എന്തായിരിക്കുമെന്നതായിരുന്നു ഏററവുമധികം സന്ദിഗ്ധതയുളവാക്കിയിരുന്നതു്. ഇന്നതു് ഏതാണ്ടു് നിസ്സംശയമായി അറിവായി. തന്നോടു് ഇത്രത്തോളം താൽപര്യമുണ്ടെന്നു കരുതിയതല്ല. ദീർഘനാളത്തെ പരിചയവും പരസ്പരധാരണയുംകൊണ്ടു വളർന്നുവന്ന സ്ഥായിയായ ബന്ധത്തെപ്പോലെ ആഴമുള്ള ഒന്നായിട്ടാണു് ഇന്നതനുഭവമായതു്. അവൾ സകലതും തന്നിൽ സമർപ്പിച്ചിരിക്കുന്ന മട്ടിലല്ലേ പെരുമാറിയതു്? അവളുടെ സുഗന്ധം ഇപ്പോഴും ഹൃദയത്തിൽ നിറഞ്ഞുനില്ക്കുകയാണു്... പനിനീർപ്പൂവിനേക്കാൾ മാർദ്ദവമേറിയ കവിൾത്തടവും, കുളർമ്മ വഹിക്കുന്ന കരവല്ലികളും, സുഗന്ധപൂരിതമായ നിശ്വാസവും എല്ലാം അനുഭവമണ്ഡലത്തിൽ ശക്തി ക്ഷയിക്കാതെ നിലനില്ക്കുകയാണു്...

ഇനി ഒന്നും മനസ്സിൽ വച്ചുകൊണ്ടിരിക്കേണ്ട കാര്യമില്ല. അന്യരെ അറിയിക്കാതെ ആശ കൊണ്ടുനടക്കുന്നതുകൊണ്ടു ഫലമൊന്നുമില്ല...

എന്തുകൊണ്ടു മമ്മതുക്കായെ നേരിട്ടു സമീപിച്ചുകൂടാ? സ്വന്തം ഹൃദയരഹസ്യം അന്യർവഴി അദ്ദേഹത്തെ അറിയിക്കുന്നതിനേക്കാൾ ഉത്തമം നേരിട്ടു പറയുന്നതല്ലേ?

എന്തായാലും നബീസയെക്കൂടാതെ തനിക്കൊരു ജീവിതമില്ല. അതു് എന്നെന്നേക്കുമായി തീരുമാനിച്ചുകഴിഞ്ഞു. ഇനി ആ

തീരുമാനത്തിൻെറ വിജയകരമായ പരിസമാപ്തിക്കായി ശ്രമിക്കുക യല്ലാതെ മററു വഴിയില്ല.

ഇന്നുതന്നെ അദ്ദേഹത്തെ ചെന്നു കണ്ടാലോ?

വേണ്ടാ. പിന്നൊരിക്കലാകാം.

അതിനു് എത്രനാളം കാത്തിരിക്കണം?

പ്രായപൂർത്തിയെത്തിയ ഒരേയൊരു മകളുടെ ഭാവിയെ സംബന്ധിക്കുന്ന തീരുമാനം വല്ലതും അദ്ദേഹം എടുത്തുകഴിഞ്ഞിട്ടുണ്ടോ? ഏതുകൊണ്ടും എത്രയുംനേരത്തേ ഇതറിയുന്നതാണു ബുദ്ധി.

നേരം ഏതാണ്ടു് നാലുമണിയോളമായിരിക്കുന്നു. കിടക്കയിൽ നിന്നെഴുന്നേററു് കുപ്പായമിട്ടു് ഒരുങ്ങി.

ഡേവിഡിനെ വിളിച്ചു് വെളിയിലേക്കു പോകുകയാണെന്നു പറഞ്ഞു. പുറത്തേക്കിറങ്ങി.

നടന്നു, മമ്മതുക്കായുടെ വീട്ടിലേക്കു്.

മുററത്തെത്തിയപ്പോൾ, മമ്മതുക്കാ കോലായിലെ ബഞ്ചിൽ മുറുക്കിക്കൊണ്ടു് ഇരിക്കുന്നു.

''വരു! വരു!''—മമ്മതുക്കാ പറഞ്ഞിട്ടു് ചിരിച്ചുകൊണ്ടു പുറത്തേക്കു നോക്കി സ്വാഗതംപറഞ്ഞു. ''നാടകം കഴിഞ്ഞതിൽപ്പിന്നെ കണ്ടില്ലല്ലോ! വാസ്തവത്തിൽ താൻ ആണാണോ അതോ പെണ്ണോ?''

''അതെന്താ മമ്മതുക്കാ അങ്ങനെ ചോദിക്കുന്നെ?'' ചിരിച്ചുകൊണ്ടു രവീന്ദ്രൻ ഇറയത്തേക്കു കയറി.

''അത്രയ്ക്കു കേമമായിരുന്നു വേഷം. തനി പെണ്ണു്!''

''ഓഹോ!''

''ഇരിക്കിൻ ഈ ബഞ്ചിൽ.''—രവീന്ദ്രനെ പിടിച്ചിരുത്തി.

പുറമെ പ്രകടമാകുവാനിടവരരുതു് അകത്തെ പരിഭ്രമമെന്നു് രവീന്ദ്രൻ ശ്രദ്ധിച്ചിരുന്നു. വല്ലാത്ത പരിഭ്രമം മനസ്സിലുണ്ടു്. എപ്പോഴും കാണുമ്പോഴും സ്നേഹം പ്രകടിപ്പിക്കാറുള്ള മമ്മതുക്കായോടു് ബഹുമാനമേ തോന്നീട്ടുള്ളു.

''സർദാർജിയെയെന്താ കൊണ്ടുവരാഞ്ഞെ?''

''ഇന്നലെ പോർട്ട്ബ്ലയറിലേക്കു പോയി.''

''ഓഹോ! പോയോ? മിനിഞ്ഞാന്നു വഴിയിൽവച്ചു കണ്ടു. പോകാൻ ആലോചിക്കുന്നുണ്ടെന്നു പറഞ്ഞു.''

''ഒരുപക്ഷേ, പത്തുദിവസത്തോളമാകും വരാൻ.''

''അങ്ങനെയാ എന്നോടും പറഞ്ഞെ. വക്കീലിനെ കാണേണ്ട കാര്യമുണ്ടെന്നോമറേറാ സൂചിപ്പിക്കുകയുംചെയ്തു. എന്തൊന്നാണാവോ!''

''എനിക്കറിഞ്ഞുകൂടാ. ഒന്നും പറഞ്ഞില്ല.''

''ഇങ്ങനെ നല്ലൊരു മനുഷ്യനെ കണ്ടിട്ടില്ല. ഒരു കൈതീയായിരുന്ന മനുഷ്യൻ! മനുഷ്യത്വം എവിടെ കിടന്നാലും നശിക്കത്തില്ല. വേദനയുടെ ഭാരം വഹിച്ചിട്ടുള്ളവർ നന്നാകും.''—സ്മരണകൾ

പുതുക്കുന്നമട്ടിൽ മമ്മതുക്കാ പറഞ്ഞു. ''നിങ്ങളുടെ കൺമുമ്പിലുള്ള ആൻഡമാൻ, പുതിയ ആൻഡമാനാ. ഇവിടത്തെ ദുരിതത്തിൻെറ കഥ പറഞ്ഞു കേട്ടാൽ നിങ്ങളാരും വിശ്വസിക്കത്തില്ല.''

''അവിശ്വാസമില്ല. കാലം എല്ലാം മാററിമറിക്കുന്നു.''

''നേരാ! കാലം ആരുടെയും സുഖദുഃഖങ്ങരം കണക്കാക്കാറില്ല. അതു് അങ്ങനെ ഒരു പ്രവാഹമാണു്! അതിൽ പൊങ്ങിയും താണും കാണപ്പെടുന്ന ചില പൊങ്ങുതടികളാ ജീവിതം. ഒരിക്കൽ ഒരിടത്തു പ്രത്യക്ഷപ്പെടും. പിന്നെ കുറേക്കാലത്തേക്കു് എവിടെയെന്നറിയാത്തമട്ടിൽ, അപ്രത്യക്ഷമാകും. പിന്നെയും എവിടെയെങ്കിലും പൊങ്ങും. ഈ പ്രവാഹത്തിൽ ചിലതു കരപററിയെന്നുവരും. മററുള്ളതു പ്രവാഹത്തിനു വിധേയമായി ഒഴുക്കിൽപ്പെട്ടു നിരന്തരം ഒഴുകിക്കൊണ്ടിരിക്കും. ഇതാണു് സത്യം. സുഖദുഃഖങ്ങരംക്കു സ്ഥാനം എവിടെ? മൂല്യവുമില്ല.'' ധാരമുറിയാതെ മമ്മതുക്കാ പറഞ്ഞതു ശ്രദ്ധിച്ചുകൊണ്ടു് രവീന്ദ്രൻ മൗനമായിരുന്നു.

മമ്മതുക്കാ പുറത്തേക്കു നോക്കി കുറച്ചുനിമിഷം മിണ്ടാതിരുന്നു.

''നബീസാ!''—അദ്ദേഹത്തിൻെറ വിളിയാണു് നിശ്ശബ്ദതയ്ക്കു വിരാമമിട്ടതു്. ''മോളേ!''

രവീന്ദ്രൻെറ മനസ്സിൽ ഞെട്ടൽ തോന്നി.

''എന്താ ബാപ്പാ!'' മുറിയുടെ വാതിൽക്കൽ നബീസയുടെ ശബ്ദം.

''നീ ഇവിടെ ഒളിച്ചുനില്ക്കുകയായിരുന്നോ? ഇങ്ങോട്ടു വന്നേ. അന്നത്തെ പഞ്ചാബിപ്പെണ്ണു വന്നിരിക്കുന്നു.'' മമ്മതുക്കാ ചിരിച്ചു. പല്ലില്ലാത്ത വായു് മുഴുവൻ തുറന്നുള്ള ചിരി.

നബീസ നാണിച്ചു മുൻവശത്തേക്കിറങ്ങിനിന്നു.

രവീന്ദ്രൻെറ നെഞ്ചിൽ പെരുമ്പറയടിക്കുന്നു. ഇതുവിധം ജീവിതത്തിലൊരിക്കലും സംഭ്രമം അനുഭവിച്ചിട്ടില്ല.

''അന്നത്തെ പഞ്ചാബിപ്പെണ്ണാ ദാ, ഈ ഇരിക്കുന്നെ.'' രവീന്ദ്രൻെറ തോളിൽ സൗമ്യമായി തട്ടിക്കൊണ്ടു് മമ്മതുക്കാ ചിരിച്ചു.

ആനന്ദമുളവാക്കിയ തളച്ചു ബാധിച്ചു് അവൻ തല കുനിച്ചു് ഇരിക്കുകയാണു്.

''അങ്ങു്, വളരെ ദൂരത്തു്, പഞ്ചാബിൽനിന്നു വിരുന്നുവന്നിരിക്കുകയല്ലേ! കുറച്ചു ചായയെങ്കിലും കൊടുക്കു്.''—മമ്മതുക്കാ മകളെ നോക്കി.

രവീന്ദ്രൻെറ നേക്കു നോക്കുവാൻ നബീസ മുതിർന്നില്ല. ബാപ്പ വിളിച്ചപ്പോരം അവിടെ വരാതിരിക്കുന്നതെങ്ങനെ? അവിടെ വന്നപ്പോരം അവരം അടിമുടി വിയത്തു. തളർന്നു വീഴുമോ എന്നു ഭയന്നു. എങ്ങനെയെങ്കിലും പോയാൽ മതിയായിരുന്നു. ചായയുടെ കാര്യം കേട്ടപ്പോരം അതു വലിയ ആശ്വാസമായി. അക്കാരണം പറഞ്ഞു് അവരം വേഗം അകത്തേക്കു വലിഞ്ഞു.

ഉള്ളിലെ അസ്വാസ്ഥ്യംകാരണം രവീന്ദ്രനു കുറച്ചുനേരത്തേക്കു മിണ്ടുവാൻ കഴിവുണ്ടായില്ല.

''എനിക്കു് ഈ കുട്ടിയേ ഉള്ളൂ എല്ലാംകൂടി.'' മമ്മത്തുക്കാ പറഞ്ഞു. ''കൊള്ളാവുന്ന ഒരുത്തന്റെ കൈയിലേല്പിച്ചാൽ, ഭദ്രമായി കൊടുത്താൽ, ഈ വയസ്സനു സ്വസ്ഥതയോടെ ചാകാം.'' ആരോടെന്നില്ലാതെയാണു് മമ്മത്തുക്കാ പറഞ്ഞതു്.

അസാധാരണമായി ശക്തിയോടെ തുടിച്ചിരുന്ന ഹൃദയം കൂടുതൽ ഉഗ്രമായി സ്പന്ദിക്കുന്നതു നിയന്ത്രിക്കുവാൻ രവീന്ദ്രനു സാധിച്ചില്ല.

''ഇന്നത്തെക്കാലത്തു്, ഏററവും ഭദ്രമായി സൂക്ഷിക്കേണ്ട മുതലാണു് പ്രായമായി നില്ക്കുന്ന പെൺകുട്ടി. എന്താ, താനൊന്നും മിണ്ടാതിരിക്കുന്നെ?'' രവീന്ദ്രന്റെ ഭാവം കണ്ടപ്പോൾ മമ്മത്തുക്കാ ചോദിച്ചു.

''ഒന്നുമില്ല.'' അതുപോലും പറഞ്ഞതു് പകുതി ഇടറിയാണു്.

''എന്താ, ഒരു വല്ലായ്മ?''

''ഒന്നുമില്ല. ചിലതൊക്കെ ആലോചിച്ചിരുന്നുപോയി.'' മുഖമുയർത്തി രവീന്ദ്രൻ മമ്മത്തുക്കായെ നോക്കി. ''മമ്മത്തുക്കാ!''

''എന്താ?''—മമ്മത്തുക്കാ അവനെ സൂക്ഷിച്ചുനോക്കി.

''മമ്മത്തുക്കാ...'' അവന്റെ അധരങ്ങൾ വിറകൊള്ളുന്നുണ്ടായിരുന്നു.

''പറ! എന്താ?'' സംഭ്രമം കണ്ടു്, പുറത്തു കൈ വച്ചുകൊണ്ടു് അയാൾ ചോദിച്ചു.

''ഒരു കാര്യം പറയട്ടെ?... എന്നെ... എന്നെ... തെററിദ്ധരിക്കരുതു്.''

''എന്തുണ്ടായി, തെററിദ്ധരിക്കാൻ?''

''ഒന്നുമില്ല. ഒന്നുമില്ല...''

''പിന്നെ?—പറ.'' മമ്മത്തുക്കാ അവന്റെ പരുങ്ങൽ കണ്ടു മൃദുവായി ചിരിച്ചു.

''എനിക്കു്... എനിക്കു്... പറയാൻ...'' അവൻ അറച്ചറച്ചു നിന്നു.

മമ്മത്തുക്കാ ഉറക്കെ ചിരിച്ചു. ''എന്താ?''

''നബീസയെ എനിക്കു തരണം.''—അവൻ മമ്മത്തുക്കായുടെ കൈയിൽ ബലമായി കടന്നുപിടിച്ചു; വികാരപാരവശ്യത്തോടെ.

ഒരു പ്രതിമപോലെ മമ്മത്തുക്കാ സ്തംഭിച്ചിരുന്നുപോയി. സ്വന്തം കാതുകളെ വിശ്വസിക്കുവാൻ കഴിഞ്ഞില്ല. എന്താണു കേട്ടതു്?

''വെറുതെ പറയുന്നതല്ല.'' മമ്മത്തുക്കായുടെ കൈയിൽ അമർത്തിപ്പിടിച്ചു് രവീന്ദ്രൻ, അയാളുടെ മുഖത്തേക്കു് ഉററുനോക്കി.

ജീവച്ഛവംപോലെ മരവിച്ചു് മമ്മത്തുക്കാ ഇരിക്കുകയാണു്. മുഖത്തെ രക്തപ്രസാദം അപ്രത്യക്ഷമായിരിക്കുന്നു.

''എന്താ ഒന്നും പറയാത്തെ?'' ചോദിക്കുമ്പോഠം രവീന്ദ്രൻ അണെക്കുന്നുണ്ടായിരുന്നു.

മമ്മതുക്കായുടെ കണ്ണുകഠം നിറഞ്ഞൊഴുകി.

''മമ്മതുക്കാ എന്നെ ഒന്നു നോക്കൂ!'' ബെഞ്ചിൽനിന്നു് ഇറങ്ങി മമ്മതുക്കായുടെ പാദത്തിൽ പിടിച്ചുകൊണ്ടു് ഇരുന്നു— ''മമ്മതുക്കാ!''

''എണീക്കു്!''— അവൻെറ ഭുജങ്ങളിൽ പിടിച്ചു പൊക്കി. ''ഇവിടെയിരി. ഈ ബെഞ്ചിൽ.'' മനസ്സിൻെറ നഷ്ടപ്പെട്ട സമതുലനാവസ്ഥ, സകലശക്തിയും സമാഹരിച്ചു വീണ്ടെടുക്കുവാൻ പാടുപെടുകയായിരുന്നു മമ്മതുക്കാ. തോളിൽ കിടന്ന തോർത്തിൻെറ ഒരററമുയർത്തി കണ്ണുകഠം ഒപ്പി...

''ഈ പറഞ്ഞതിൻെറ ഗൗരവം എന്താണെന്നു നിനക്കു ബോദ്ധ്യമുണ്ടോ കുട്ടീ?'' ശക്തിയില്ലാതെ, നിറകണ്ണോടെ, മമ്മതുക്കാ ചോദിച്ചു.

''ഉണ്ടു്. തികഞ്ഞ ഗൗരവത്തോടെയാണു് ഞാൻ പറഞ്ഞതു്.'' രവീന്ദ്രനുണ്ടായ ചഞ്ചലത ക്രമേണ മാറിത്തുടങ്ങി. ''വല്ല കാപട്യവും ഉണ്ടായിരുന്നെങ്കിൽ, ഞാൻ നേരിട്ടു ചോദിക്കുമായിരുന്നോ?''

''ഇങ്ങനെയൊരു ചോദ്യം നിന്നിൽനിന്നു വരുമെന്നു് ഞാൻ പ്രതീക്ഷിച്ചില്ല.'' പുറത്തേക്കു നോക്കിയിരുന്നു് മമ്മതുക്കാ പതുക്കെ പറഞ്ഞു. ''ഈ കേട്ടതു്, ഞാൻ എങ്ങനെ വിശ്വസിക്കും?''

''വിശ്വസിക്കണം. എന്നെ വിശ്വസിക്കണം.''

പുറത്തേക്കുള്ള നോട്ടം മമ്മതുക്കാ പിൻവലിച്ചില്ല. മുഖം തികച്ചും മ്ലാനമായിരുന്നു.

''ജീവിതത്തിൽ പല പ്രതിസന്ധികളും നേരിട്ടിട്ടുള്ളവനാണു ഞാൻ... എന്നാൽ... ഇന്നു്—'' അയാഠം അതു പൂർത്തിയാക്കിയില്ല.

''ഒളിച്ചുവയ്ക്കാനുള്ള കാര്യമല്ല എൻെറ ആശ. ഒളിക്കാൻ എനിക്കൊന്നുമില്ല.''

''നേരാണു്. നീ ഒന്നും ഒളിച്ചിട്ടില്ല. ഒളിവുണ്ടായിരുന്നെങ്കിൽ, എനിക്കു് എത്ര എളുപ്പമായിരുന്നു!'' ആത്മഗതം മാതിരി മമ്മതുക്കാ പറഞ്ഞു.

''ഞാൻ അവളെ കൃഷ്ണമണിപോലെ സൂക്ഷിക്കും. രക്ഷിക്കും.''

''കുട്ടീ! നീ ജീവിതം കണ്ടിട്ടില്ല. എല്ലാടവും നിൻെറ കണ്ണിൽ പച്ചപ്പുൽപ്പരപ്പുകളാണു്.''

''ജീവിതത്തെപ്പററി പറയുവാൻ മമ്മതുക്കായെപ്പോലെ അവകാശം എനിക്കില്ല. എങ്കിലും എൻെറ ജീവിതത്തെക്കുറിച്ചു തീരുമാനമെടുക്കുവാൻ... എനിക്കു് അനുഭവസമ്പത്തുണ്ടു്.''

മമ്മതുക്കാ കുറച്ചുനേരം മിണ്ടിയില്ല.

''ബാപ്പാ!''—നബീസയുടെ മൃദുലമായ ശബ്ദം. വാതിൽക്കൽ വന്നു് അനുവാദം ചോദിക്കുന്നമട്ടിൽ അവഠം വിളിച്ചു. ''ചായ.''

''ഇവിടെ കൊണ്ടുവരു മോളേ!''

ചായപ്പാത്രവും കപ്പുകളും പിഞ്ഞാണത്തിൽ പലഹാരവും ഒരു ട്രേയിൽ വച്ച് നബീസ അവിടേക്കു കൊണ്ടുവന്നു. അവളുടെ മുഖം തീരെ മങ്ങിയിരുന്നു. ആകാംക്ഷയോ, തളച്ചയോ ഏതാണ് അവിടെ പ്രകടമായിരുന്നത്? മുമ്പു നടന്ന സംഭാഷണം അവരം ശ്രദ്ധിച്ചിരുന്നു എന്നു വ്യക്തമാണ്.

നിശ്ശബ്ദത മുററിനിന്നിരുന്ന രംഗത്തേക്കു് അറച്ചറച്ചാണ് അവരം വന്നതു്.

ട്രേ വളരെ പതുക്കെ ബഞ്ചിൽ വച്ചശേഷം വന്നതുപോലെ മുറിയിലേക്കു മടങ്ങി.

മുററിനില്ക്കുന്ന ശാന്തത. നിശ്ശബ്ദത!

കപ്പിൽ നിറച്ചിരുന്ന ചായയിൽനിന്നു നീരാവി ചുരുരം ചുരുളായി അന്തരീക്ഷത്തിൽ ലയിച്ചുകൊണ്ടിരുന്നു.

വെളിയിലേക്കു മൗനമായി നോക്കിയിരുന്ന മമ്മതുക്കാ അതൊന്നുമറിഞ്ഞില്ല. ഗാഢമായ ചിന്തയിൽ ആമഗ്നനായിരുന്ന അയാളെ ഉണർത്തുവാൻ രവീന്ദ്രൻ മുതിർന്നില്ല.

''ചായ കഴിക്കൂ.'' ചായയുടെ മണം ഏററപ്പോരം മമ്മതുക്കാ രവീന്ദ്രനെ നോക്കി പറഞ്ഞു. അയാരം ഒരു കപ്പ് എടുത്തു മോന്തി.

''നിൻെറ ആത്മാർത്ഥതയെ ഞാൻ ചോദ്യംചെയ്യുന്നില്ല. എങ്കിലും...'' മമ്മതുക്കാ അതു പൂർത്തിയാക്കിയില്ല.

''എങ്കിലും എന്നു പറയരുതു്, മമ്മതുക്കാ.'' യാചനാസ്വരത്തിൽ, ഗദ്ഗദകണ്ഠനായി രവീന്ദ്രൻ പറഞ്ഞു.

ചായ കഴിച്ചശേഷം കപ്പ് മമ്മതുക്കാ താഴെ വച്ചു.

''എന്താ പറയേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ. ഒന്നും തോന്നുന്നില്ല.'' മമ്മതുക്കാ പതുക്കെ പറഞ്ഞു.

''ഞാൻ ഇപ്പോരം നിർബ്ബന്ധിക്കുന്നില്ല. എങ്കിലും ആശയ്ക്കു് എന്തെങ്കിലും... ഒരു വാക്കെങ്കിലും...''

''എന്നെ നിർബ്ബന്ധിക്കരുതു്.'' ദുസ്സഹമായി മമ്മതുക്കാ പറഞ്ഞു.

''ഇല്ല. ഞാൻ കാത്തിരിക്കാം. എത്രനാരം വേണമെങ്കിൽ...'' രവീന്ദ്രൻ ശക്തിഹീനനായി ഇരുന്നു.

''ചായ കഴിക്കു്.''

മമ്മതുക്കായുടെ ആജ്ഞ കേട്ടു് രവീന്ദ്രൻ ചായപ്പാത്രമെടുത്തു മോന്തി.

നിശ്ശബ്ദത.

കുടിച്ചശേഷം പാത്രം താഴെ വച്ചു.

ദുസ്സഹമായ നിശ്ശബ്ദത.

രണ്ടുപേരും അവരുടെ ചിന്തയിലാണ്ടിരിക്കുകയാണ്.

സഹിക്കാൻ സാധിക്കാത്ത നിശ്ശബ്ദതയിൽനിന്നു മോചനം കിട്ടുവാൻ, രവീന്ദ്രൻ എഴുന്നേററു.

''അറിയിക്കാനുള്ളതു് ഞാൻ അറിയിച്ചു. മറുപടി കിട്ടുന്നതുവരെ ഞാൻ കാത്തിരിക്കും.'' കണ്ടും ഇടറി, യാത്രപറയുന്ന മട്ടിൽ രവീന്ദ്രൻ സാവധാനത്തിൽ നടന്നു.

മമ്മതുക്കാ അനങ്ങിയില്ല. അനങ്ങുവാനുള്ള ശക്തിയുണ്ടായിരുന്നില്ല.

രവീന്ദ്രൻ മുററത്തിറങ്ങി അല്പനേരം അനങ്ങാതെ നിന്നു.

മമ്മതുക്കാ അവനെ നോക്കിയതേയില്ല.

പതുക്കെപ്പതുക്കെ നടന്നു നടന്നു് രവീന്ദ്രൻ പോയി.

ശിലാവിഗ്രഹംപോലെ ഇറയത്തെ ബഞ്ചിൽ മമ്മതുക്കാ ഇരിക്കുകയാണു്...

## 25. യാഥാർത്ഥ്യങ്ങൾ

കാലത്തു് സർദാർജി കയറിവന്നപ്പോൾ തോമസ് അതിശയിച്ചുപോയി. അത്ഭുതപ്പെട്ടു നോക്കിനിന്നു.

''എന്തായിതു്! ഇന്നു വരുമെന്നു സ്വപ്നേപി വിചാരിച്ചില്ലല്ലോ.''

കലുങ്ങിച്ചിരിച്ചുകൊണ്ടു് സർദാർജി തോമസ്സിനെ കെട്ടിപ്പിടിച്ചു. ''സന്തോഷത്തിന്റെ ആക്കംകൂട്ടാൻ അപ്രതീക്ഷിതമായ വരവല്ലേ നല്ലതു്?'' രഹസ്യംപറയുന്നതുപോലെ അദ്ദേഹം പറഞ്ഞു.

''എന്നാലും വരുന്നുണ്ടെന്ന വിവരം അറിഞ്ഞിരുന്നെങ്കിൽ ഞാൻ ബോട്ടുകടവിൽ വന്നേനേമല്ലോ.''

''എന്തിനു ബദ്ധപ്പെടണം? എനിക്കു് ഇവിടെ വരാൻ വഴിയറിയില്ലേ?''

''എന്നാലും...''

അതു പൂർത്തിയാക്കുവാൻ തോമസ്സിനെ സമ്മതിക്കാതെ സർദാർജി പറഞ്ഞു: ''അതു പോട്ടെ. ചായ കൊണ്ടുവരാൻ പറയൂ. ബോട്ടിൽനിന്നിറങ്ങി വെറുംവയററിൽ ഇത്രയും നടന്നപ്പോൾ ക്ഷീണിച്ചു.''

''ജോണീ!'' തോമസ് വിളിച്ചു. ''ചായ കൊണ്ടുവാടാ.''

കുപ്പായം മാററി അയയിൽ ഇട്ടുകൊണ്ടിരുന്ന സർദാർജിയെ നോക്കി തോമസ് നിന്നു.

''കടയുടെ പുരോഗതി കൊള്ളാം.'' സർദാർജി പറഞ്ഞു. ''ശരിക്കു് ഉറച്ചുകഴിഞ്ഞു.''

തോമസ്സിന്റെ സന്തോഷത്തിനു് അതിരില്ല അതു കേട്ടപ്പോൾ. ''ദൈവസഹായം എന്നുമിരിക്കട്ടെ!'' അല്പം നിർത്തിയശേഷം തുടന്നു: ''അതു രങ്കത്തു തുറക്കുന്നതു നല്ല ബുദ്ധിയല്ലെന്നു് എത്രപേരാ എന്നെ ഉപദേശിച്ചേ! ബിസിനസ്സല്ലേ്യാ; കാച്ചോരു തൻേറടം കാണിക്കാതെ പുതിയതായിട്ടൊന്നും നേടത്തില്ല.''

"നേരാ. ആത്മവിശ്വാസം തോന്നിയാൽ ആഞ്ഞുപ്രവർത്തിക്കണം. കൈ നനയ്ക്കാതെ കരയ്ക്കിരുന്നാൽ നത്തയ്ക്കാ കിട്ടുകില്ല."

ജോണി ട്രേയിൽ ചായ കൊണ്ടുവന്നു മേശപ്പുറത്തു വച്ചു. കപ്പിലേക്കു ചായ പകർന്നു തോമസ്സിനു നീട്ടി. അതു വാങ്ങി സർദാർജിക്കു കൊടുത്തുകൊണ്ടു് തോമസ് പറഞ്ഞു: "ചൂടു ചായയാ."

അദ്ദേഹം ചായ വാങ്ങി കൈയിൽ വച്ചുകൊണ്ടു് കട്ടിലിൽ ഇരുന്നു.

"നല്ല നീലഗിരിച്ചായയുടെ മണം." സർദാർജി പുഞ്ചിരിച്ചുകൊണ്ടു കുടിച്ചു. തോമസ് സ്വന്തം കപ്പ് മോന്തിത്തുടങ്ങി. അയാൾ സർദാർജിയെ സസൂക്ഷ്മം നിരീക്ഷിച്ചു. മുമ്പു കണ്ട സർദാർജി തന്നെയാണോ മുമ്പിലുപവിഷ്ടനായിട്ടുള്ളതെന്നു സംശയിക്കത്തക്കവണ്ണം അദ്ദേഹത്തിന്റെ ഭാവവും മട്ടും മാറിയിരിക്കുന്നു. രക്തപ്രസാദമുള്ള മുഖം. മുമ്പുണ്ടായിരുന്ന സന്ദിഗ്ദ്ധഭാവം തീരെയില്ല. ശാന്തി കളിയാടുന്നു. ഇരുത്തംനേടിയ മട്ടു്. നേരമ്പോക്കും ചടുലതയുമെല്ലാം മുമ്പു കൂടുതലും പുറംപൂച്ചായിരുന്നു. ഇന്നു് അതു് അവിഭാജ്യമായ അംശമായിത്തീർന്നിരിക്കുന്നു.

"സർദാർജിയുടെ ആരോഗ്യം മെച്ചപ്പെട്ടിട്ടുണ്ടു്." തോമസ് പറഞ്ഞു. അദ്ദേഹം അതു സന്തോഷത്തോടെ അംഗീകരിച്ചു.

"ശരിയാണു്. ഇന്നു് എനിക്കു മനസ്സിനു സമാധാനം വന്നിട്ടുണ്ടു്. ഭാരം വഹിച്ചതു് നിരർത്ഥകമായില്ലെന്നു വിശ്വാസമുണ്ടായിട്ടുണ്ടു്."

വാക്കുകളിൽ ഒതുങ്ങാത്തത്ര അർത്ഥം അതിലുണ്ടായിരുന്നെന്നു തോമസ്സിനു തോന്നി.

"ഇപ്രാവശ്യം ഞാൻ വന്നിരിക്കുന്നതു് ഒരു തീർത്ഥാടകനായിട്ടാണു്."—സർദാർജി പതുക്കെ പറഞ്ഞു. "പോകുന്നതിനു മുമ്പു് എനിക്കു പഴയ സ്ഥലങ്ങളെല്ലാം ഒന്നുകൂടി കാണണം. എന്റെ ജീവിതം വളർന്നതു് ഇവിടത്തെ കാറ്റേറ്റാണു്." സ്മരണകളുടെ ചുരുൾ അഴിക്കുന്നമട്ടിൽ അദ്ദേഹം പറഞ്ഞു. "മടങ്ങുന്നതിനു മുമ്പു് ചില കാര്യങ്ങളെല്ലാം വക്കീലുമായി സംസാരിച്ചു വ്യവസ്ഥചെയ്യണം. രങ്കത്തെ തോട്ടത്തിന്റെ കാര്യങ്ങൾ ഇനി ശരിപ്പെടുത്തണം."

"എല്ലായിടത്തും പോകാം."

"അതു കഴിഞ്ഞാൽ മറ്റൊന്നും ചെയ്തുതീർക്കാനില്ല. കുറച്ചു നാൾകൊണ്ടു വിചാരിക്കുന്നതാണു്. ഇനിയും നീക്കിവയ്ക്കരുതെന്നു് ഒരു തോന്നൽ. അധികം സമയമില്ലെന്നൊരു വിചാരം മനസ്സിൽ കൂടെക്കൂടെ കയറിവരുന്നു. ചെയ്യാനുള്ളതൊക്കെ തീർക്കണം. കടിശ്ശികളെന്തിനാണിടുന്നതു്?" തികഞ്ഞ ശാന്തതയോടെ ഗൗരവപൂർവമാണു് അദ്ദേഹം സംസാരിച്ചതു്. നിരാശയുടെയോ അസംതൃപ്തിയുടെയോ നിഴൽ അതിലെങ്ങും കലർന്നിരുന്നില്ല. ശാന്തി, ശാന്തിയാണു് അതിൽ കവിഞ്ഞൊഴുകിയതു്. എങ്കിലും അതു

കേട്ടപ്പോഠം തോമസ്സിൻെറ മനസ്സിൽ ശോകഭാവമാണുളവായതു്. വ്യവച്ഛേദിക്കവാനോ വിശദീകരിക്കവാനോ വയ്യാത്ത ശോകമുദ്ര...

''വേദനകളിൽ തൊകച്ചെടുത്തു് എൻെറ മനസ്സ മിതപ്പെടുത്തിയ വലിയ മൂശയാണു് സെല്ലലാർജയിൽ. എന്നെ സംബന്ധിച്ചിടത്തോളം അതു് ഒരു യാഗശാലയാണു്.''—സർദാർജിയുടെ ചിന്ത പഴയ അനുഭവങ്ങളെപ്പററിയായിരുന്നു. അദ്ദേഹത്തിൻെറ ചിന്തയെ ഇടയ്ക്കുകയറി തടസ്സപ്പെടുത്താൻ തോമസ്സിനു തോന്നിയില്ല. ''അദ്ധ്വാനത്തിൻെറ ബാലപാഠങ്ങഠം ഞാൻ എഴുതിയതു് റോസിലും, കോർബിൻസ്ലോവിലും, വൈപ്പറിലും, ബംബൂഫ്ളാററിലുമാണു്. അവിടമൊക്കെ ഒന്നുകൂടി സന്ദർശിക്കണം.''

''പോകാം. എല്ലായിടത്തും പോകാം.''

''അതൊക്കെക്കഴിഞ്ഞു് എൻെറ പർണ്ണശാലയിലേക്ക പിൻവാങ്ങണം. സംതൃപ്തിയോടെ തല ചായ്ക്കണം.''

തോമസ്സിനു സഹിക്കാൻ സാധിച്ചില്ല. ''സർദാർജീ! എന്തൊക്കെയാ പറയുന്നെ?''

സർദാർജി ഒട്ടും ചഞ്ചലത പ്രദശിപ്പിച്ചില്ല: ''ഒന്നുമില്ല. സ്നേഹിതന്മാരോടു് പറയാനുള്ളതൊക്കെ പറഞ്ഞു വിടവാങ്ങേണ്ട സമയം സമീപിക്കുമ്പോഠം, ഒരുങ്ങുന്നതു തെററല്ല.''

''ഇതൊന്നും പറയാതിരിക്കു.''—തോമസ് എഴുന്നേററു് അസ്വസ്ഥനായി അങ്ങോട്ടുമിങ്ങോട്ടും നടന്നു. ''എന്തൊക്കെയാ പറയുന്നെ!''

''നിങ്ങഠംക്ക വേദന തോന്നും. ഇതൊക്കെ സത്യമാണു്. അടുത്ത ദീപാവലിക്കു് എനിക്കു് എൺപത്തിയെട്ടു വയസ്സു തികയും.''

''തികയട്ടെ. അതു കഴിഞ്ഞും ഓരോന്നു തികയട്ടെ.''

''നിങ്ങഠംക്ക ദുഃഖം തോന്നുന്നെങ്കിൽ ഒന്നും പറയുന്നില്ല. എങ്കിലും ആരോടെങ്കിലും ഒന്നു പറയണ്ടേ? മനസ്സിൽ ഇതൊക്കെ എങ്ങനെ അമർത്തിവച്ചുകൊണ്ടിരിക്കും.'' സർദാർജി മൃദുവായി ചിരിച്ചു. കൈ പുറകിൽ കെട്ടി ജനാലയ്ക്കടുത്തു പുറത്തേക്ക നോക്കിക്കൊണ്ടു നിന്ന തോമസ്സിൻെറ തോളിൽ തട്ടിക്കൊണ്ടു് സർദാർജി സംതൃപ്തിയോടെ പറഞ്ഞു: ''ഇന്നു ഞാൻ ശാന്തിപർവ്വത്തിലാണു്.''

അവർ പിന്നെ ഒന്നും സംസാരിച്ചില്ല. സർദാർജിയോടു് എന്തെങ്കിലും പറയുന്നതിനു് ഇതു പററിയ സന്ദർഭമല്ലെന്നു തോമസ്സിനു തോന്നി.

സർദാർജിയും മിണ്ടാതെ കട്ടിലിൽ വന്നിരുന്നു; ധ്യാനനിരതനെപ്പോലെ.

സ്നാനാദികർമ്മങ്ങഠം കഴിഞ്ഞു് അവരൊന്നിച്ചു് കാപ്പി കടിക്കവാൻ അടുക്കളവശത്തേക്ക പോയി.

''രങ്കൂണിൽനിന്നു താസീൽദാരും ഭാര്യയും എൻെറകൂടെ ബോട്ടിലുണ്ടായിരുന്നു. അവധിയെടുത്തു നാട്ടിലേക്കാണു്.''

''സുധാകരനും ഭാര്യയുമോ?''

''അതെ. ഭാര്യക്കു നല്ല സുഖമില്ലെന്നാ പറഞ്ഞെ. ആശുപത്രിയിൽ ഇന്നു പോയി ഡോക്ടറെ കാണും. അടുത്ത കപ്പലിൽ പോകുന്നെന്നാ പറഞ്ഞതു്.''

''എന്താ, ഇത്ര തിടുക്കത്തിൽ?''

''എന്തോ! ആരും ആകപ്പാടെ വല്ലാതെ ഉലഞ്ഞിട്ടുണ്ടു്.''

''ങാ! ഇവിടെ വരാതെ പോകുമോ?''

നാട്ടുവർത്തമാനങ്ങൾ പറഞ്ഞു് അവർ കാലത്തെ കാപ്പി കഴിച്ചശേഷം മുകളിലെ മുറിയിലെത്തി. സമയം ഒൻപതരമണിയോളമായിട്ടുണ്ടു്.

സർദാർജി കുപ്പായം മാററിത്തുടങ്ങി. ''ഞാൻ വക്കീലിനെ കാണാൻ പോകുകയാണു്. അവിടെ വളരെ താമസംവരും. അതുകൊണ്ടു് തോമസ്സിനെ അങ്ങോട്ടു കൂടെ വരാൻ നിർബ്ബന്ധിക്കുന്നില്ല.''

''എനിക്കു് അസൗകര്യങ്ങളൊന്നുമില്ല.''

''എത്ര സമയമെടുക്കുമെന്നു നിശ്ചയമില്ല. അതുകൊണ്ടു് സ്നേഹിതൻ ബദ്ധപ്പെടണമെന്നില്ല. ഉണ്ണാൻ ഞാൻ മടങ്ങിവരുമെന്നും നിശ്ചയമില്ല.''

വേഷം മാററി, കൈയിൽ തോൽബാഗും തൂക്കി സർദാർജി തയ്യാറായി.

''ഞാൻ പോയിട്ടു വരാം.'' യാത്രചോദിച്ചു് അദ്ദേഹം താഴത്തേക്കു നടന്നു. തോമസ് അദ്ദേഹത്തെ അനുഗമിച്ചു.

ഇടത്തുകൈയിൽ തോൽബാഗും വലത്തുകൈയിൽ വാക്കിങ്ങ് സ്റ്റിക്കുമായി നടന്നുമറയുന്ന സർദാർജിയെ നോക്കി തോമസ് കടയുടെ മുമ്പിൽ നിന്നു.

കുറേക്കഴിഞ്ഞു് തോമസ് മുകളിലത്തെ നിലയിലെ സ്വന്തം മുറിയിലേക്കു പോയി. അവിടെ കസേരയിലിരുന്നു. ചിന്ത ഹൃദയത്തിൽ നിറഞ്ഞുനില്ക്കുന്നു. അയാൾ സ്വയം ആത്മപരിശോധന നടത്തുകയായിരുന്നു.

ഭാര്യയും രണ്ടു പെൺമക്കളും ഉള്ള ഒരു കൊച്ചുകുടുംബമാണു് അയാളുടേതു്. അവർ നാട്ടിലുണ്ടു്. അയാൾ എത്ര നാളായി ഒരു ഏകാന്തപഥികനെപ്പോലെ അലഞ്ഞുതിരിയുന്നു! ലക്ഷ്യമില്ലാത്ത അലച്ചിൽ! നല്ലുരമുണ്ടെങ്കിലും അതു താഴ്ത്തി എവിടെയെങ്കിലും സുസ്ഥിരമായി ജീവിക്കുവാൻ ഇന്നുവരെ സാധിച്ചിട്ടില്ല. സുഖത്തിനും സന്തുഷ്ടിക്കുമുള്ള വിഭവങ്ങൾ വേണ്ടുവോളമുണ്ടു്. എന്നാൽ അനുഭവിക്കുവാനുള്ള യോഗമില്ല. അസ്വാസ്ഥ്യത്തിൽനിന്നുററ വേദന ഇറക്കിയല്ലേ ഇത്രകാലവും ജീവിച്ചതു്? എല്ലാമുണ്ടെങ്കിലും ഒന്നുമില്ലാത്ത ഒരു മനുഷ്യൻ!

എന്നാൽ ഇപ്പോഴും ഇറങ്ങിപ്പോയ മനുഷ്യനോ? സർദാർജിക്ക ജീവിതത്തിൽ എല്ലാം നഷ്ടപ്പെട്ടു. ചുററും മുററിയ ഇരുട്ട്. എന്നാൽ അദ്ദേഹം ആ ഇരുട്ടിനെ തോല്പിച്ചില്ലേ? ചുററും ഇരുട്ടായിരുന്നെങ്കിലും സ്വന്തം ആത്മാവിൻെറ ദീപനാളം കെടാതെ സൂക്ഷിക്കുകമാത്രമല്ല അതിനെ അത്യുജ്ജ്വലമാക്കി ചുററും പ്രകാശം പ്രസരിപ്പിക്കുന്ന ദീപസ്തംഭമായിത്തീർന്ന മനുഷ്യൻ.

എന്തുകൊണ്ട് തനിക്കിതൊന്നും സാധിച്ചില്ല?

തോമസ് സ്വന്തം ജീവിതത്തിലെ ജയാപജയങ്ങളെക്കുറിച്ചു ചിന്തിച്ചു...

പേരും പെരുമയും നേടിയ ഒരു കുടുംബത്തിലെ അംഗമായി ജനിച്ചു. സഹോദരികളല്ലാതെ സഹോദരന്മാരാരുമില്ല. പഠിക്കുവാൻ വിമുഖത തോന്നിയിട്ടില്ല. താൽപര്യമായിരുന്നു. എങ്കിലും ക്ലാസ്സുകളിൽ ഏററവും പിറകിൽ കിടക്കുവാനേ കഴിഞ്ഞിട്ടുള്ളു. പരിശ്രമക്കുറവല്ല കാരണം. കഴിവില്ലായ്മ മാത്രം. സ്കൂൾഫൈനൽ വരെ ഒരുവിധം തപ്പിത്തടവി എത്തി. മൂന്നുവട്ടം പരീക്ഷയെഴുതി. ജയിച്ചില്ല. പഠിത്തം നിർത്തി. പിതാവിൻെറകൂടെ ബിസിനസ്സ് ചെയ്തു. അതും വിജയിച്ചില്ല. സഹോദരിമാരെല്ലാം നല്ലയിടങ്ങളിൽ വിവാഹിതരായി. പിതാവിന് തോമസ്സിനെപ്പററിയായിരുന്നു ആശങ്കമുഴുവൻ എന്നറിയാൻ വിഷമമുണ്ടായില്ല. വീട്ടുകാരെ സ്നേഹിച്ച്, അവരുടെ ഇഷ്ടത്തിനൊത്തു ജീവിച്ചു. എങ്കിലും എങ്ങുമെത്തിയില്ല. 'ഇവൻ എങ്ങനെ ജീവിക്കും?' പിതാവു പലപ്പോഴും പരിതപിക്കുന്നതു കേട്ട് തോമസ് എത്രയാണ് വിമ്മിഷ്ടപ്പെട്ടത്!

പണവും പ്രതാപവും ഉള്ള ബിസിനസ്സുകാരുടെ കുടുംബത്തിലാണ് പെണ്ണുകെട്ടിയത്. മേരിയുടെ വീട്ടുകാർ, അവനെയല്ല, അവൻെറ പണത്തെ, സ്വത്തിനെ, മാത്രമേ കണക്കാക്കിയുള്ളു. നല്ല ബന്ധം എന്നു പിതാവിനും തോന്നി. പിന്നെ ഒന്നും നോക്കിയില്ല. പിതാവു പറഞ്ഞു: 'തോമ്മാ! നീ അവളെ കെട്ടിക്കോ.' അങ്ങനെ മേരിയെ കെട്ടി. നല്ല കഴിവും പിടിപ്പുമുള്ള പെണ്ണിനെ വേണം എന്ന് അദ്ദേഹം ആശിച്ചതുപോലെ നടന്നു. പിടിപ്പില്ലാത്ത മകനു സാമർത്ഥ്യമുള്ള ഭാര്യയാണുള്ളതെങ്കിൽ ഭാവി സുരക്ഷിതമാണെന്ന് പിതാവു കണ്ടു. 'പുതിയ സമ്പാദ്യമുണ്ടാക്കിയില്ലെങ്കിലും, ഉള്ളതു നഷ്ടമാകാതെ അവളു നോക്കും. രണ്ടു തലമുറയ്ക്കു വേണ്ടതു് ഞാൻ കൂട്ടിക്കൊടുത്തിട്ടുണ്ട്.' പിതാവ് ഒരിക്കൽ ഒരിഷ്ടനോടു പറഞ്ഞതു" തോമസ് കേട്ടതാണ്. അന്നു വേദന എത്രയാണു തോന്നിയതു്. എങ്കിലും ഒന്നും പുറത്തു പ്രകടിപ്പിച്ചില്ല.

മേരിയെ കെട്ടി വീട്ടിൽ കൊണ്ടുവന്നു താമസം തുടങ്ങി. സാമർത്ഥ്യവും കഴിവും വേണ്ടുവോളമുള്ള വനിത. തോമസ്സിനെ സ്വന്തം സ്വാധീനവലയത്തിൽ ഒതുക്കിനിർത്തുവാൻ അവൾക്കു വിഷമമുണ്ടായില്ല. പിതാവു സന്തോഷിച്ചു: 'ഒന്നുമില്ലെങ്കിൽ അവൻെറ മുതലു മുടിയുകയില്ലല്ലോ.'

എങ്കിലും തോമസ്സിൻെറ ഹൃദയത്തിൽ എതിർപ്പു തലപൊക്കാതിരുന്നില്ല. പിതാവുള്ളകാലത്തു്, അകത്തു തോന്നിയ അമർഷം അമർത്തിവച്ചു. പിതാവിനെ വേദനിപ്പിക്കുന്നതൊന്നും ചെയ്യരുതെന്നു നിർബ്ബന്ധമുണ്ടായിരുന്നു. അങ്ങനെ ശ്വാസംമുട്ടിയാണു് അന്നു കഴിച്ചുകൂട്ടിയതു്.

പിതാവിൻെറ മരണത്തെത്തുടൎന്നു് തോമസ് തൻെറ വ്യക്തിത്വത്തെ അമർച്ചചെയ്യുന്നതു് പ്രതിഷേധമില്ലാതെ അംഗീകരിച്ചില്ല. ഭൂസ്വത്തുക്കളുടെയും മററും ഭരണം ഭാര്യ അധീനത്തിൽ അമർത്തിവച്ചു. അയാൾ എത്ര ശ്രമിച്ചിട്ടും അതിനൊരു വ്യത്യാസംവരുത്തുവാൻ സാധിച്ചില്ല. ഭാര്യയോടു സ്വരച്ചേർച്ചയോടെ കഴിയാനാവാത്ത സാഹചര്യത്തിലേക്കു നീങ്ങുകയായിരുന്നു.

ഇക്കാലത്താണു് തോമസ് പോലീസിൽ ചേർന്നതു്. ഭാര്യയോടുള്ള പ്രതിഷേധമെന്ന നിലയിലാണു് അതു ചെയ്തതും. പേരും പെരുമയുമുള്ള കുടുംബത്തിലെ അംഗം പോലീസിൽ ചേർന്നപ്പോൾ ബന്ധുക്കൾ വെറുപ്പു പ്രകടിപ്പിച്ചു. അതൊന്നും കൂട്ടാക്കിയില്ല. വീട്ടുകാര്യങ്ങൾ ശ്രദ്ധിക്കുവാനും തയ്യാറായില്ല. വീട്ടിൽ പ്രദർശിപ്പിക്കുവാൻ സാധിക്കാതെവന്ന തന്നിഷ്ടം, പുറത്തു നടത്തി ആത്മതൃപ്തി അനുഭവിച്ചു. അഹങ്കാരവും മുട്ടാളത്തവും പെരുമാററത്തിൻെറ അംശമായിത്തീൎന്നു. ഉദ്യോഗംനോക്കാൻ, വീടുവിട്ടു പോകാൻ സംഗതിവന്നു. ചട്ടമ്പികളുമായും, നിയമവിധേയരായി ജീവിക്കുവാൻ വിസമ്മതിക്കുന്നവരുമായുമുള്ള സമ്പർക്കം, ജീവിതമൂല്യങ്ങളെക്കുറിച്ചു മുമ്പുണ്ടായിരുന്ന വിശ്വാസങ്ങളെല്ലാം മാററിയെഴുതുവാൻ ഇടവരുത്തി. അച്ചടക്കത്തിനു വിധേയനായിക്കഴിയുന്നതിലേറെ, തന്നിഷ്ടം നടത്താനാണു് താൽപര്യമേറിവന്നതു്. മാസത്തിൽ ഒന്നോ രണ്ടോ തവണ വീട്ടിൽ ചെല്ലും. എന്നാൽ പുറത്തുള്ള തോമസ്സല്ല ഭാര്യയുടെ മുമ്പിലുള്ള തോമസ്. അവളുടെ സന്നിധിയിൽ അവൻ പഴയ ദുർബ്ബലൻതന്നെ. മേരിയെ കാണുമ്പോൾ നിരായുധനായിത്തീൎന്നുപോകും. മേരിക്കു് അറപ്പും വെറുപ്പുമുണ്ടായിരുന്നെങ്കിലും തോമസ്സിനോടു സ്നേഹമില്ലാതിരുന്നിട്ടില്ല. അയാളെ കാണുമ്പോൾ അവജ്ഞയാണധികം. അയാൾ വിട്ടുപോകുമ്പോൾ സൗമ്യഭാവങ്ങൾ ഹൃദയത്തിൽ ഏറിവരും. ഇതായിരുന്നു അവർ തമ്മിലുള്ള ബന്ധത്തിലെ വൈരുദ്ധ്യം. അതിലോലമായ ചില മാനസികഭാവങ്ങൾ അവരുടെ ദാമ്പത്യത്തെ നിലനിർത്തി. ഈ വൈരുദ്ധ്യം തോമസ്സിനു് നല്ലതുപോലെ അറിയാമായിരുന്നു.

പോലീസിൽനിന്നു രാജിവച്ചശേഷം, കൂടുതൽ സമയം വീട്ടിൽ കഴിച്ചുകൂട്ടുവാൻ നിർബ്ബന്ധിതനായപ്പോൾ, കുടുംബജീവിതത്തിൽ താളപ്പിഴകൾ പലതും പ്രകടമായിത്തുടങ്ങി. നിസ്സാരകാര്യങ്ങൾ മതി ഭാര്യയ്ക്കും ഭർത്താവിനും ശണ്ഠകൂടുവാൻ. കലഹത്തിൽ വിജയം മേരിക്കുതന്നെ. എത്രയൊക്കെ ശ്രമിച്ചിട്ടും വീട്ടിൽ ആധിപത്യം സ്ഥാപിക്കുവാൻ തോമസ്സിനു സാധിച്ചില്ല. വീട്ടുകാര്യങ്ങൾ നട

കന്നുണ്ട്. സ്വത്തുകളുടെ ഭരണത്തിൽ കുററമില്ല. ഇതൊക്കെ നല്ല കാര്യമല്ലേ?

എന്നിരുന്നാലും തോമസ്സിൻെറ മനസ്സിൽ കടുത്ത അതൃപ്തി അവശേഷിച്ചു. വിവാഹബന്ധം ശിഥിലമാകാതിരിക്കുവാൻ ഒരേ ഒരു വഴിയേയുള്ളു. കഴിയുന്നതും ഒഴിഞ്ഞു് മറെറവിടെയെങ്കിലും ജീവിക്കുക.

ബിസിനസ്സിൻെറ പേരിൽ തോമസ് മദിരാശിയിലേക്കു പ്രവത്തനരംഗം മാററി. നാട്ടിലെ ചില ഉൽപ്പന്നങ്ങൾ മദ്രാസിലെയും അടുത്തുള്ള മററു സ്ഥലങ്ങളിലെയും വ്യാപാരികൾക്കു് എത്തിച്ചുകൊടുക്കുന്നതിനുള്ള കോൺട്രാക്ട് പിടിച്ചു. ആളുകളെ പരിചയപ്പെടാനും സൗഹൃദം സ്ഥാപിക്കാനും ഇതു വളരെ സഹായിച്ചു. ചെറിയ കോൺട്രാക്ടിൽ തുടങ്ങിയ ബിസിനസ്സ് പ്രതീക്ഷിച്ചതിൽ കൂടുതൽ വിജയിച്ചു. എന്നാൽ ഇതിനേക്കാൾ മറെറാരു വിജയമാണു് സ്വാഗതാർഹമായതു്. ഭാര്യയിൽനിന്നകന്നു ജീവിക്കുവാനുള്ള ചുററുപാടു് അയാളുടെ കുടുംബബന്ധത്തിനു കൂടുതൽ ഉറപ്പു വരുത്തി! അതൊരു വൈരുദ്ധ്യമാണു്; മററുള്ളവരുടെ കാര്യത്തിൽ. എന്നാൽ തോമസ്സിനു് അതാണനുഭവം. ഭാര്യയുമൊത്തു് ദീർഘനാൾ ജീവിച്ചിരുന്നെങ്കിൽ, അതു് അവരുടെ ബന്ധമോചനത്തിലേ ചെന്നവസാനിക്കുമായിരുന്നുള്ളു. ആ അത്യാഹിതമുണ്ടായില്ല. പ്രത്യേകിച്ചു രണ്ടു് സന്താനങ്ങളുള്ള അവർക്കു്. ഒന്നിച്ചുകൂടുമ്പോൾ കലഹവും ഒഴിഞ്ഞുകഴിയുമ്പോൾ സ്നേഹത്തിനു സ്ഥായിയും! ഭാര്യയും സന്താനങ്ങളുമുള്ള അയാൾക്കു് ഒററയ്ക്കു് അലഞ്ഞുതിരിഞ്ഞുള്ള ജീവിതമാണു വിധി!...

മൂത്ത മകളുടെ, റോസിയുടെ, വിവാഹം നിശ്ചയിച്ച കാര്യം അതു നടന്നശേഷമാണു് തോമസ് അറിഞ്ഞതു്. വരനെ കണ്ടുപിടിച്ചതും, വിവാഹസംബന്ധമായ ഇതരസംഗതികൾ തീരുമാനിച്ചതും എല്ലാം മേരിയായിരുന്നു. വിവാഹം ഔപചാരികമായി നിശ്ചയിക്കുന്ന ദിവസം മദ്രാസിൽനിന്നു വീട്ടിലെത്തി. അതു കഴിഞ്ഞു് അടുത്തദിവസം മടങ്ങി.

'കാര്യങ്ങൾ നോക്കാൻ മേരിക്കു പ്രാപ്തിയുണ്ടു്. മദ്രാസിൽ ഞാനില്ലെങ്കിൽ, കാര്യം കുഴപ്പത്തിലാകും.' സ്നേഹിതരോടു പറഞ്ഞ സമാധാനം അതാണു്.

പിന്നെ കല്യാണത്തിനു നാലഞ്ചുദിവസം മുമ്പേ തിരിച്ചുവന്നുള്ളു. ക്ഷണക്കത്തുകൾ വേണ്ടപ്പെട്ടവക്കു് അയച്ചുകഴിഞ്ഞിരുന്നു. അയാൾക്കു ചെയ്യുവാൻ വിശേഷിച്ചൊന്നുമുണ്ടായിരുന്നില്ല.

റോസിയുടെ വിവാഹം കഴിഞ്ഞു മദ്രാസിലെത്തിയ കാലത്താണു് ആൻഡമാനിലേക്കു പ്രവത്തനം വിപുലമാക്കിയതു്. പോർട്ട് ബ്ലയറിൽ ഒരു കട തുടങ്ങി. ക്രമേണ കോൺട്രാക്ടുകൾ ഏറെറടുത്തു. ബിസിനസ്സ് വളർന്നു. തൊട്ടതൊക്കെ വിജയത്തിലാണു് എത്തിയതു്!

വിജയം ഒരുവിധത്തിലുള്ള സന്തോഷമുളവാക്കിയെങ്കിലും, ഹൃദയത്തിൽ തൃപ്തിയുണ്ടായില്ല. അവിടെ ഏറിയ ഭാഗങ്ങൾ ഒഴിഞ്ഞു കിടന്നു. ഒരപൂർണ്ണത! അസന്തുഷ്ടി! അതു് ഒരിക്കലും വിട്ടുമാറിയില്ല. ശോകഭാവം നിത്യസന്ധ്യപോലെ മനസ്സിൽ നിലനിന്നു. ഇതു് ഹൃദയത്തെ തളർത്താനും തകർക്കാനും ഇടവരുത്താതിരിക്കുവാൻ, പുതിയ പുതിയ കാര്യങ്ങളിലേക്കു ശ്രദ്ധചെലുത്തുവാൻ വ്യഗ്രതകാട്ടി. ഈ നിലയിലാണു് ആൻഡമാനിലെ ജീവിതം സ്വീകരിച്ചതു്. ബന്ധുജനങ്ങൾ ധാരാളമുണ്ടു്. സമ്പത്തു വേണ്ടുവോളം. എങ്കിലും ജീവിതത്തിലെ ഒഴിഞ്ഞുകിടക്കുന്ന മേഖലകളിൽ പച്ചപിടിച്ചില്ല. അതിരൂക്ഷമായ ഏകാന്തത അയാൾ അനുഭവിച്ചു. അതിന്റെ ഭാരം അറിയാതിരിക്കുവാൻ മദ്യപിക്കാനും മററുള്ളവരുമായി സല്ലപിച്ചു സമയം കളയാനും ഒരുങ്ങി. വിപുലമായ സുഹൃദ്‌വലയം സൃഷ്ടിച്ചു.

സർദാർജിയെ യാത്രയാക്കിയശേഷം മുറിയിൽ വന്നിരുന്നു ചിന്തിച്ച തോമസ്, ഹൃദയത്തിലെ അസംതൃപ്തിയുടെ രൂക്ഷത അനുഭവിച്ചു. സ്വന്തം ജീവിതത്തിലെ വിപുലമായ വിടവു വരുത്തുന്ന വേദനയെപ്പററി ആരോടും അയാൾ പറഞ്ഞിട്ടില്ല. ദാമ്പത്യജീവിതംമൂലം ഒരു സന്തതസഖാവിനെ സിദ്ധിക്കുമ്പോൾ, ഹൃദയത്തിന്റെ എല്ലാ വാതിലും ജനാലകളും തുറന്നുവച്ചു് ആയാസരഹിതമായി ചില നിമിഷങ്ങളെങ്കിലും കഴിയുവാൻ സംഗതിവരുന്നതാണു്. അതു് തനിക്കുണ്ടായില്ല. ഹൃദയത്തിലേക്കു കാററും വെളിച്ചവും കടത്തിവിടുവാനുള്ള ഭാഗ്യം കൈവന്നില്ല. ഹൃദയം എന്നും അടച്ചിടാനേ ഇടയായിട്ടുള്ളു. അവിടത്തെ ഇരുണ്ട മേഖലകൾ കൂടുതൽ കൂടുതൽ മുററിയതല്ലാതെ അയഞ്ഞില്ല. വർത്തകപ്രവർത്തനങ്ങൾക്കുവേണ്ടി, പണം സമ്പാദിക്കുവാനായി, ജീവിതവ്യഗ്രതയിൽ മുഴുകി, വീടും കുടുംബവും ശ്രദ്ധിക്കാതെ നാടുചുററുകയാണെന്നാണു് ലോകർ അയാളെക്കുറിച്ചു ധരിച്ചിട്ടുള്ളതു്. എന്നാൽ സത്യം എവിടെ? യാഥാർത്ഥ്യം എവിടെ?

ദീർഘസമയം ഈഷ്യാകുലനായി അയാൾ ഇരുന്നു. ഈ ചിന്ത തന്നെ അടിപ്പെടുത്തുമെന്നു് തോമസ് ഭയപ്പെട്ടു. എന്തൊക്കെ വേദനയുണ്ടെങ്കിലും, ഏകാന്തത സഹിക്കേണ്ടതുണ്ടെങ്കിലും, ജീവിതം വച്ചൊഴിയാനുള്ളതല്ല. വന്നതൊക്കെ വന്നു. പരാധീനതകൾ സഹിച്ചുകൊണ്ടു് ഏററവുമധികം സന്തോഷമനുഭവിക്കുവാൻ ശ്രമിക്കുക. അതാണു് ഇത്രയും കാലമായി അനുവർത്തിച്ച നയം.

'മതി. ചിന്ത മതി.' അയാളുടെ മനസ്സിന്റെ ആജ്ഞ അതായിരുന്നു. വിമ്മിഷ്ടങ്ങൾ നീക്കാൻ എന്നും അയാൾ ആശ്രയിച്ചിട്ടുള്ളതു് മദ്യത്തെയാണു്.

എഴുന്നേററു് അലമാരിയുടെ കതകു തുറന്നു്, അവിടെയിരുന്ന വിസ്കിക്കുപ്പി കൈയിലെടുത്തു.

## 26. സുഖം എവിടെ?

പോർട്ട്ബ്ലയറിൽ പോയി മടങ്ങിവന്നശേഷം സർദാർജിയെ ഇതുവരെ കാണാൻ സാധിച്ചില്ല. കുശലം അന്വേഷിക്കാൻ പോകാമെന്നു കരുതി മമ്മതുക്കാ പുറത്ത്, മുററത്തേക്കിറങ്ങിയപ്പോഴും, കുട്ടൻപിള്ള വഴിയിൽനിന്നു് അഭിമുഖമായി നടന്നുവരുന്നു.

''ഓല്ലേ! നിങ്ങളു് എവിടേക്കാ?'' ചിരിച്ചുകൊണ്ടു് മമ്മതുക്കാ ചോദിച്ചു.

''ഇങ്ങോട്ടുതന്നെ! എവിടേക്കെങ്കിലും ഇറങ്ങുകയാണോ?''

''വൈകുന്നേരമല്ലേ, വെറുതെ ഇറങ്ങി നടക്കാമെന്നു വിചാരിച്ചു. കൂട്ടത്തിൽ സർദാർജിയെ കാണാം. പത്തുപന്ത്രണ്ടുദിവസം പോർട്ട്ബ്ലയറിൽ താമസിച്ചിട്ടു വന്നതാ അങ്ങോരു്. വർത്തമാനങ്ങളറിയാമല്ലോ എന്നു കരുതി.''

''എന്നാലു് ഞാൻ പിന്നൊരിക്കൽ വരാം.''

''അതെന്തിനാ? പോയിട്ടു് എനിക്കത്യാവശ്യമൊന്നുമില്ല.''

''എന്നാലും യാത്രതിരച്ചതല്ലേ, മുടക്കണ്ടാ.''

''ഓ! അതു സാരമില്ല.'' മമ്മതുക്കാ വീട്ടിലേക്കു തിരിച്ചു കയറി. ''വന്നേ. ആരോടെങ്കിലും കുറച്ചുനേരം സൊള്ളണം. കുട്ടൻപിള്ളയെ കിട്ടിയല്ലോ. ഇന്നതു മതി.''

''അങ്ങനെയാണെങ്കിൽ...''

''അതേ. വരൂ.''

കുട്ടൻപിള്ളയും വരാന്തയിലേക്കു കയറി.

''നമ്മുടെ താസീൽദാരു് എന്നത്തേക്കു മടങ്ങിവരും?''

''എങ്ങനെയായാലും ഒരു മാസം കഴിയും. അഞ്ചാഴ്ചത്തേക്കു് അവധിയെടുത്തിട്ടുണ്ടു്.''

''മൂപ്പരു പെരുത്തു വെഷമിക്കുന്നുണ്ടു്.''

''എന്തു പറയാനാ? മനുഷ്യനെ കുരുക്കിലാക്കാൻ വിഷമങ്ങളാലാക്കംനോക്കി എപ്പോഴും പിന്നാലേ കാണും!''

''നേരാ.'' മമ്മതുക്കാ പതിഞ്ഞ സ്വരത്തിൽ പറഞ്ഞു.

''പ്രതീക്ഷിക്കാത്തിടങ്ങളിലാണു് അതു കുരുക്കുവെക്കുക.''

''ആ പെൺകുട്ടിക്കു് ഇപ്പോഴിങ്ങനെ വരേണ്ട കാര്യമൊന്നുമില്ല.''

''കാര്യമില്ലാത്തതു് എന്തൊക്കെ നടക്കുന്നു!''

''ദീനം ഭേദമായി മടങ്ങിയാൽ മതി.''

''എല്ലാരും അതുതന്നെയാ ആശിക്കുന്നതു്.''

നല്ല ഉഷ്ണം തോന്നി. കാററു് പിണങ്ങിയിരിക്കുന്നമാതിരി നില്ക്കുകയാണു്.

''ബഞ്ചെടുത്തു പുറത്തിടാം. അവിടെയിരുന്നാൽ ഇത്ര വേവു തോന്നുകയില്ല.''— മമ്മതുക്കാ ബഞ്ച് പൊക്കാൻ തുനിഞ്ഞു. ''പണ്ടൊക്കെ തുരുമ്പുപോലെ ഇതൊക്കെ എടുക്കുമായിരുന്നു.''

കുട്ടൻപിള്ള ബെഞ്ചിൻെറ ഒരററത്തു പിടിച്ചുകൊണ്ടു പറഞ്ഞു: ''ഇനി അങ്ങനെയുള്ള സാഹസത്തിനൊന്നും ഒരുങ്ങരുത്.''

''നേരാ. ശരീരത്തിനു വയസ്സായി. മനസ്സ് ഇപ്പോഴും ചെറുപ്പംതന്നെ.'' മമ്മതുക്കാ ചിരിച്ചു.

''മനസ്സു പറയുന്നതൊക്കെ ശരീരത്തിന് അനുസരിക്കാൻ വയ്യാതായിട്ടുണ്ടെന്നു മറക്കരുത്.''

''ഇനി എത്ര നാളത്തേക്കാ?''—മമ്മതുക്കാ വിനോദംപറയുകയായിരുന്നു. ''എപ്പോഴും വേണമെങ്കിൽ സ്ഥലമൊഴിഞ്ഞുകൊടുക്കാൻ തയ്യാർ!''

ബെഞ്ച് മുററത്തിട്ട് അവർ അതിലിരുന്നു.

''ഇതു പറയുവാൻ, ഭാഗ്യംചെയ്തവർക്കേ കഴിയൂ.'' കുട്ടൻപിള്ള നെടുവീർപ്പിട്ടു.

മമ്മതുക്കാ കുലുങ്ങിച്ചിരിച്ചു.

''ഞാൻ ഭാഗ്യവാനാണെന്നു പറയുന്ന ഒരാളെങ്കിലുമുണ്ടല്ലോ. എൻെറ ഭാഗ്യം!''—പറഞ്ഞിട്ട് മമ്മതുക്കാ കുട്ടൻപിള്ളയെ നോക്കി.

''എൻെറ ഉള്ളിലെ ഉമിത്തീ കെടുകയില്ല. അതു നീറി നീറി ഒടുവിൽ എന്നെ മുഴുവൻ കരിയാക്കും!'' ആരോടെന്നില്ലാതെ കുട്ടൻപിള്ള പറഞ്ഞു.

മമ്മതുക്കായിൽനിന്നു മറുപടിയൊന്നും പുറത്തുവന്നില്ല.

രംഗം നിശ്ശബ്ദമായി.

നിമിഷങ്ങൾ ഇഴഞ്ഞുനീങ്ങിക്കൊണ്ടിരുന്നു.

''ഞാൻ ഒരു സഹായംതേടി വന്നതാണ്, മമ്മതുക്കാ!''—ഒടുവിൽ കുട്ടൻപിള്ള പറഞ്ഞു.

ചോദ്യരൂപത്തിൽ മമ്മതുക്കാ അയാളുടെ മുഖത്തേക്കു നോക്കി.

''എന്നെ രക്ഷപ്പെടുത്തണം!''

''എന്താ?''

''എൻെറ മകളുടെ കാര്യമാ!''

''മകളുടെയോ?''

''അതെ.''

''നിങ്ങൾ പിന്നെയും പോർട്ട്ബ്ലയറിൽ പോയോ?''

''രത്നമ്മയുടെ കാര്യമല്ല, സാവിത്രിയുടെ.''

''ങേ?''

''അവൾ കരഞ്ഞുകരഞ്ഞ്...''

''കരയാൻ കാര്യം?...''

''ഉണ്ടാകരുതെന്നു കരുതിയാ ഞാൻ പരക്കംപാഞ്ഞു നടക്കുന്നത്.''

''എന്തുണ്ടായി?''—മമ്മതുക്കാ അക്ഷമയോടെ ചോദിച്ചു.

''എന്തോ എനിക്കൊന്നുമറിഞ്ഞുകൂടാ.''—ശോകരസത്തോടെ കുട്ടൻപിള്ള പതുക്കെ പറഞ്ഞു.

''പിന്നെന്തിനാ നിങ്ങളു വിഷമിക്കുന്നെ?''

''ഇനിയും എനിക്കു് ഒന്നേയുള്ളൂ. അവളുടെ കണ്ണീരു കാണുമ്പോ, ഞാൻ തളരുന്നു.''

''നിങ്ങളു് അതുമിതും വിചാരിച്ചു് എന്തിനാ വിഷമിക്കുന്നെ?''

''ഞാൻ ഉണ്ടാക്കുന്നതല്ല. ആരെങ്കിലും ദുഃഖിക്കുവാൻ ഇഷ്ടപ്പെടുമോ?''

''ഇല്ല. പക്ഷേ, അതാ നിങ്ങളു ചെയ്യുന്നെ. വന്നതൊക്കെ വന്നു. എന്തുവേണമെങ്കിൽ ഇനി വന്നോട്ടെ! ശക്തിക്കനുസരിച്ചു നേരിടും. ഇങ്ങനെ ഉറപ്പായി നിശ്ചയിച്ചു തുടങ്ങു!''—ഉപദേശിക്കുന്നമട്ടിലാണു് മമ്മതുക്കാ അത്രയും പറഞ്ഞതു്.

''അങ്ങനെ ചെയ്യാൻ ആശയുണ്ടു്. പക്ഷേ, സാധിക്കുന്നില്ല.''

''സാധിക്കണം. അതാ ആണത്തം!''

''പറയാൻ വളരെ എളുപ്പമാണു്, മമ്മതുക്കാ!''

''അങ്ങനെ ചെയ്യാനും സാധിക്കും, കുട്ടൻപിള്ളേ! ജീവിതത്തിൽ ഭയങ്കരങ്ങളായ ദുഃഖങ്ങൾ പലതും മുഖത്തോടുമുഖം കണ്ടവനാ ഇപ്പറയുന്നെ!'' മമ്മതുക്കായുടെ സ്വരം ദൃഢതയുള്ളതായിരുന്നു. ആത്മവിശ്വാസത്തിന്റെ ഉരുക്കിൽ വാർത്ത വാക്കുകളായിരുന്നു അവയെന്നു കുട്ടൻപിള്ളയ്ക്കും തോന്നി. കുട്ടൻപിള്ള കുറേനേരം മിണ്ടിയില്ല.

നീണ്ട നിശ്ശബ്ദതയ്ക്കുശേഷം അയാൾ പറഞ്ഞു: ''നിങ്ങളുടെയടുത്തു് വർത്തമാനം പറയുമ്പോൾ മനസ്സിനു് ഉന്മേഷം തോന്നും. എന്റെ വീട്ടിൽ ചെല്ലുമ്പോൾ പിന്നെയും അതു പഴയതുപോലെ നിഴലിലേക്കു നീങ്ങും. എന്തു ചെയ്യാം!''

''ഉപദേശിക്കാൻ ഞാനാരാ? അനുഭവം പറയുന്നതല്ലാതെ മറെറാന്നുമില്ല.''

''കുറേദിവസമായി ഒരു കാര്യം ഇവിടെ വന്നു പറയണമെന്നു വിചാരിക്കുന്നതാ.''

''ഓഹോ!''

''ഇന്നേ സാധിച്ചുള്ളു!''

''പറയൂ!''

''രവീന്ദ്രനില്ലേ?...''

''ങ്ങ!''

''അവനെ...''

മമ്മതുക്കാ ആകാംക്ഷയോടെ കുട്ടൻപിള്ളയുടെ മുഖത്തേക്കു് ഉററുനോക്കി. കുറേദിവസം മുമ്പു് രവീന്ദ്രൻ ഇവിടെ വന്നു പറഞ്ഞ കാര്യമാണോ കുട്ടൻപിള്ള പറയുവാൻ തുടങ്ങുന്നതു്? അവന്റെ ശുപാർശ്ശയായി, ദൂതനായി വന്നിരിക്കുകയാണോ? ആശങ്ക! അങ്ങനെയായാൽ രവീന്ദ്രനു നബീസയെക്കുറിച്ചുള്ള ആശയുടെ കാര്യം നാടു മുഴുവൻ പാട്ടാകും!...

''സാവിത്രിക്ക്... ആലോചിച്ച നിശ്ചയിച്ചാൽ...'' കുട്ടൻ പിള്ള ഇറച്ചറച്ചാണു് ഇത്രയും പറഞ്ഞത്. കേട്ടപ്പോറം മമ്മതുക്കാ ദീർഘമായി നിശ്വസിച്ചു. അല്പനിമിഷം മമ്മതുക്കാ മിണ്ടിയില്ല. എഴുന്നേററു മുററത്തു ചിന്തിച്ചുകൊണ്ടു നടന്നു. കുട്ടൻപിള്ള അയാളെ അനുഗമിച്ചു. ''അക്കാര്യം മമ്മതുക്കാ അയാളോട്, രവീന്ദ്രനോട്, കാര്യമായി ഒന്നു പറഞ്ഞാൽ...''

മമ്മതുക്കാ ശ്രദ്ധിച്ചു കേട്ടുകൊണ്ടാണു് നടന്നത്. എന്നാൽ ഒന്നും പറഞ്ഞില്ല.

''സ്നേഹമായി ഒന്നു നിർബ്ബന്ധിച്ചാൽ... അവൻ സമ്മതിക്കും.''—കുട്ടൻപിള്ള തുടന്നു പറഞ്ഞു.

മമ്മതുക്കായ്ക്കു് ആശ്വാസം തോന്നാതിരുന്നില്ല. അയാറം കരുതിയ കാര്യത്തിനല്ല കുട്ടൻപിള്ള വന്നിരിക്കുന്നത്. എങ്കിലും സന്തോഷം തോന്നിയില്ല. തലകുനിച്ചു നിലത്തുനോക്കി നിന്നു.

''ഇതു സാധിച്ചാൽ എൻെറ അകത്തെ ഇരുട്ട് അല്പമൊന്നു കുറയും. അവളുടെ കണ്ണീരും നില്ക്കും.''

മമ്മതുക്കാ ഒന്നും പറഞ്ഞില്ല.

''ഇതുവരെ എൻെറ ഭാര്യയോടുപോലും പറഞ്ഞിട്ടില്ലാത്ത ഒരു സത്യം മമ്മതുക്കായോടു പറയട്ടെ?''

അവർ വീണ്ടും ബഞ്ചിൽ ഇരുന്നു. മമ്മതുക്കാ സമ്മതം മൂളിയില്ല. എങ്കിലും കുട്ടൻപിള്ളയുടെ മുഖത്തേക്കു തുറിച്ചുനോക്കി.

''സാവിത്രിയെ കടയിലെ ജോലിക്കു വിട്ടതുതന്നെ ഈ ആഗ്രഹംകൊണ്ടാണ്.''—കുററം ഏററുപറയുന്ന ഒരു പ്രതിയെപ്പോലെയാണു് കുട്ടൻപിള്ള സംസാരിച്ചത്. ''അവർ പരിചയിക്കുവാനും ഇഷ്ടപ്പെടാനും സംഗതിവരുമെങ്കിൽ, അതു ഭാഗ്യമായിരിക്കുമെന്നു കരുതി. ഞാൻ ഒന്നും മറയ്ക്കുന്നില്ല. രവീന്ദ്രൻ ഇവിടെ വന്നെത്തിയപ്പോറംമുതൽ ഈ ആശ എനിക്കുണ്ടായതാണു്. അതു സാധിച്ചാൽ, എൻെറ മമ്മതുക്കാ, എൻെറ വിഷമങ്ങളൊതുങ്ങും. ഇതിനു സഹായിക്കണം.'' വികാരം വിമ്മിനില്ക്കുന്നമട്ടിലാണു് അയാറം അത്രയും പറഞ്ഞത്.

''എന്തു സഹായമാണു് എനിക്കു ചെയ്യാൻകഴിയുന്നത്?'' നിസ്സഹായതയോടെ മമ്മതുക്കാ പതുക്കെ പറഞ്ഞു.

''മമ്മതുക്കായും സർദാർജിയുംകൂടി രവീന്ദ്രനോട് നിർബ്ബന്ധപൂർവ്വം പറഞ്ഞാൽ ഇതു നടക്കും.''

''ഇതു പറയുവാൻ എനിക്കു് എന്തവകാശമുണ്ട്?''

''ഉണ്ടു്.''

''എന്തു സ്വാധീനമുണ്ട്?''

''നിങ്ങളുടെ ഉപദേശം, അഭിപ്രായം, രവീന്ദ്രൻ നിരസിക്കുകയില്ല.''

''ഇതു ഞാൻ എങ്ങനെ പറയും?'' മമ്മതുക്കാ പിറുപിറുത്തു. ''പറയാൻ എനിക്കു് എന്തവകാശം?''

"ഉണ്ട്. അവകാശമുണ്ട്. എല്ലാവരും ബഹുമാനിക്കുന്ന, സ്നേഹിക്കുന്ന, മനുഷ്യൻെറ വാക്കിനു വിലയുണ്ട്."

"പക്ഷേ..."

"ഒരു പക്ഷേയുമില്ല, മമ്മതുക്കാ."

"നിങ്ങൾക്ക് അങ്ങനെ തോന്നുന്നതല്ലേ?" രവീന്ദ്രനുമായി മുമ്പു നടന്ന സംഭാഷണത്തിൻെറ ഓർമ്മയാണ് മമ്മതുക്കായുടെ മനസ്സിൽ തെളിഞ്ഞുനിന്നിരുന്നതു്. രവീന്ദ്രൻെറ ഇംഗിതം എന്താണെന്നു നിശ്ചയമുണ്ട്. അക്കാര്യം എങ്ങനെ പറയും, കുട്ടൻപിള്ളയോട്?

ദുർഘടസന്ധിയിലകപ്പെട്ടമാതിരി മമ്മതുക്കാ വലഞ്ഞു. നബീസയെക്കൂടാതെ ജീവിതമില്ലെന്നു പറഞ്ഞ രവീന്ദ്രനോട് അയാൾ മറെറാരു പെൺകുട്ടിയെ വിവാഹംകഴിക്കണമെന്നു ശുപാർശചെയ്യണം! നബീസയുടെ കാര്യത്തെക്കുറിച്ചു ചിന്തിച്ചുചിന്തിച്ച് വിമ്മിഷ്ടപ്പെട്ടു നടക്കുകയായിരുന്നു കുറേ ദിവസങ്ങളായിട്ട്. ഇപ്പോൾ ഇതാ സങ്കീർണ്ണത വർദ്ധിപ്പിക്കുവാൻ മറെറാന്നുകൂടി ഉണ്ടായിരിക്കുന്നു.

"ഇത്രയധികം ആലോചിക്കാൻ എന്തിരിക്കുന്നു? സർദാർജിയും മമ്മതുക്കായുംകൂടി..."

"അതെങ്ങനെ ചെയ്യും?" മമ്മതുക്കാ ശബ്ദമുയർത്തിയാണ്, ദുസ്സഹത പ്രകടിപ്പിച്ചാണ്, ചോദിച്ചതു്. "നിങ്ങൾക്ക് അയാളോടു നേരിട്ടു പറഞ്ഞുകൂടേ?"

"പറയാം. പക്ഷേ,... ഞാൻ പറയുന്നതുപോലെയാണോ നിങ്ങൾ പറയുന്നതു്?"

മമ്മതുക്കാ മിണ്ടാതിരുന്നു...

"എന്നെയും എൻെറ കുടുംബത്തെയും രക്ഷിക്കുവാൻ, മോചിപ്പിക്കുവാൻ ...മമ്മതുക്കായ്ക്കു കഴിയും."

സായാഹ്നസൂര്യൻെറ ബലഹീനമായ വെയിൽ യാത്രാനുമതി കാത്തു നിന്നു. സന്ധ്യാവെളിച്ചം പ്രവേശനത്തിനു വെമ്പുകയാണ്. പ്രകൃതി ശ്വാസമടക്കിനില്ക്കുന്നു. ഒരു കൊച്ചുകാററുപോലും വീശിയില്ല. മരങ്ങളും ചെടികളും ധ്യാനനിമഗ്നരായിക്കഴിയുന്ന നിസ്സംഗന്മാരെപ്പോലെ സ്ഥിതിചെയ്യുന്നു.

തോളിൽക്കിടന്ന തോർത്തിൻെറ അററമെടുത്തു വീശിക്കൊണ്ട് മമ്മതുക്കാ മിണ്ടാതിരുന്നു. എന്തൊരുഷ്ണം!

ആശ്രയിച്ചിട്ടുള്ള ആരേയും കൈവെടിഞ്ഞിട്ടില്ല. തന്നെ ധർമ്മസങ്കടത്തിലാക്കിയിരിക്കുന്ന ഈ മനുഷ്യനോട് എന്തു പറയും? വിവരിക്കാനാവാത്ത വെറുപ്പ് അയാളോടു തോന്നി. ഇയാൾ തന്നോട് എന്തിന് ഇക്കാര്യം വന്നു പറഞ്ഞു? ആകപ്പാടെ അസ്വസ്ഥമായ മനസ്സിനെ കൂടുതൽ കലക്കുവാൻ ഇയാളെന്തിനു വന്നു? മുമ്പായിരുന്നെങ്കിൽ രവീന്ദ്രനോട് എന്തും പറയുവാൻ വിഷമം തോന്നുമായിരുന്നില്ല. എന്നാൽ ഇന്ന് അതിനു വിഷമം തോന്നുന്നു. അയാൾ തന്നോടു നേരത്തെ പറഞ്ഞ കാര്യം ഹൃദയത്തിൽ പ്രതി

ധ്വനിക്കുകയാണു്. ഇങ്ങനെയൊരു വിഷമസന്ധിയുണ്ടോ? തോർത്തുകൊണ്ടു സ്വയം വീശിക്കൊണ്ടിരുന്ന മമ്മതുക്കായുടെ മനസ്സിൽ ഇതായിരുന്നു ചിന്ത!...

''എന്താ ഒന്നും മിണ്ടാത്തെ?—'' കുട്ടൻപിള്ള നിർബ്ബന്ധം വിട്ടില്ല.

''ഞാനെന്തു മിണ്ടാനാണു്?'' ദുസ്സഹമായി, പരുഷമായി, ചോദിച്ചു.

''എന്നെ സഹായിക്കാമെന്നു സമ്മതിക്കൂ!'' മമ്മതുക്കായുടെ കൈയിൽ പിടിച്ചു കുലുക്കി.

റാന്തൽവിളക്കു കൊളുത്തി നബീസ ഇറയത്തു് സ്റ്റൂളിൽ കൊണ്ടു വച്ചു. മമ്മതുക്കാ മകളെ നോക്കിയപ്പോൾ ചഞ്ചലചിത്തനായി, മൂകനായി.

''പറയൂ മമ്മതുക്കാ!'' വേദനയോടെ കുട്ടൻപിള്ള യാചിച്ചു.

ഇരുട്ടു വ്യാപിച്ചിരുന്നെങ്കിലും, ദൂരെയിരിക്കുന്ന റാന്തൽ വിളക്കിന്റെ മങ്ങിയ വെളിച്ചത്തിൽ കുട്ടൻപിള്ളയുടെ ദീനമായ രൂപം കാണാം. അനുകമ്പകൊണ്ടു് മമ്മതുക്കായുടെ ഹൃദയം അലിഞ്ഞു.

''ചോദിക്കാം.''— നിസ്സഹായതയും വെറുപ്പും കലർന്ന സ്വരത്തിൽ മമ്മതുക്കാ വിഷമിച്ചു പറഞ്ഞു. ''ഞാൻ ചോദിക്കാം. എന്നെക്കൊണ്ടു തീ വാരിക്കണമെന്നു നിർബ്ബന്ധമാണെങ്കിൽ, ഞാൻ അതും ചെയ്യാം.''

''നിർബ്ബന്ധമാണു്; എനിക്കു നിർബ്ബന്ധമാണു്.'' ആശയോടെ കുട്ടൻപിള്ള പറഞ്ഞു. ''എന്നെ രക്ഷിക്കാൻ, എന്റെ നെയ്‌വിളക്കു കൊളുത്താൻ, സ്വല്പം തീ തരൂ!''

മമ്മതുക്കാ ഒന്നും മിണ്ടിയില്ല.

നിമിഷങ്ങൾ പലതു കടന്നുപോയി.

നിശ്ശബ്ദത അവിടെ ഉറഞ്ഞുകൂടി.

എത്രനേരം അവർ അവിടെ അങ്ങനെയിരുന്നു!...

''എനിക്കിനി സമാധാനമായി പോകാം.'' കുട്ടൻപിള്ള എഴുന്നേററു. ''ഞാൻ നാളെ എപ്പോഴെങ്കിലും വന്നു കണ്ടുകൊള്ളാം.'' അയാൾ യാത്രപറയുന്നമട്ടിൽ എഴുന്നേററു. ''ഞാൻ പോകുന്നു. പിന്നെ വരുമ്പോൾ, നല്ലതു കേൾക്കാമെന്നുള്ള ആശയോടെ പോകുന്നു.''

കുട്ടൻപിള്ള പിന്നെ നിന്നില്ല. വേഗം നടന്നു് അന്ധകാരത്തിൽ അപ്രത്യക്ഷനായി.

അയാൾ പോയിക്കഴിഞ്ഞപ്പോഴാണു്, താൻ പറഞ്ഞ കാര്യത്തിന്റെ ഗൗരവം മമ്മതുക്കായ്ക്കു ബോദ്ധ്യമായതു്. അയാളോടു് എന്തു ശരിയായോ?

മമ്മതുക്കാ മൂകനായി ബഞ്ചിലിരുന്നു... കുട്ടൻപിള്ള പോയിടത്തേക്കു്, അന്ധകാരത്തിലേക്കു്, നോട്ടമുറപ്പിച്ചിരിക്കുകയാണു്.

കുറേനേരം കഴിഞ്ഞു.

ഇവിടെ ഇങ്ങനെ എത്രനേരമിരിക്കും?

അയാരം ഇറയത്തേക്കു കയറി. അവിടെ വച്ചിരുന്ന റാന്തൽ എടുത്തു തിരി കൂട്ടി. അതും തൂക്കി മുറിയിലേക്കു പോയി.

''മോളേ!'' അയാരം പതുക്കെ വിളിച്ചു.

കൈയിന്നിടയിൽ തലയുംവച്ച്, ചുരുട്ടിവച്ചിരുന്ന മെത്തയിൽ ചാരി കമിഴ്ന്നുകിടന്നിരുന്ന നബീസ, ബാപ്പയുടെ വിളി കേട്ട് എഴുന്നേററു. ഉത്തരീയംകൊണ്ടു മുഖം തുടച്ചു.

''മോളേ!'' റാന്തൽവിളക്കു പൊക്കിപ്പിടിച്ച് അവളുടെ മുഖത്തേക്കു നോക്കി.

''എന്താ, നീ കരയുകയായിരുന്നോ?'' തുടുത്ത മുഖം കണ്ടു് മമ്മതുക്കാ ചോദിച്ചു. അവരം മുഖംതിരിച്ചു നിന്നു.

''മോളേ!'' മമ്മതുക്കാ വിളിച്ചു.

നബീസ വിളി കേട്ടില്ല.

''എന്താ മോളേ?'' മമ്മതുക്കാ സ്നേഹപൂർവം ചോദിച്ച് വിളക്കു പൊക്കിപ്പിടിച്ചു.

''ഒന്നുമില്ല ബാപ്പാ.'' അവരം ഇടറിക്കൊണ്ടു പറഞ്ഞു.

''നീ ഇങ്ങോട്ടു വാ!'' അടുക്കളഭാഗത്തേക്ക് അയാരം പതുക്കെ നടന്നു.

''അത്താഴമെല്ലാമൊരുക്കിയോ മോളേ?''

''ഉം.''

''ബാപ്പയ്ക്കു നല്ല വിശപ്പു തോന്നുന്നില്ല.'' വിളക്ക് കതകിൻെറ പടിയിൽ വച്ചുകൊണ്ടു് മമ്മതുക്കാ പറഞ്ഞു.

''തെരക്കൊന്നുമില്ല ബാപ്പാ.'' അവളുടെ സ്വരം ഒട്ടും സന്തോഷപ്രദമായിരുന്നില്ല.

''എന്താ മോളേ, നിനക്കൊരു വല്ലായ്മ?''

''ഒന്നുമില്ല ബാപ്പാ!''

''നിൻെറ ഒച്ചയടഞ്ഞിരിക്കുന്നതെന്താ?''

അവരം മിണ്ടിയില്ല.

''അല്ല, എന്താ ദീനംവല്ലതുമുണ്ടോ?''

ഇരുട്ടുവശത്തേക്കു മുഖംതിരിച്ചുനിന്നതല്ലാതെ മറുപടി പറഞ്ഞില്ല.

''എന്താ, വല്ലതുമുണ്ടെങ്കിൽ പറ.'' ആകാംക്ഷയോടെ മമ്മതുക്കാ ചോദിച്ചു.

''ഒന്നുമില്ല.'' വളരെ പതിഞ്ഞസ്വരത്തിലായിരുന്നു മറുപടി.

''പിന്നെ?''

അവരം മുഖം തിരിച്ചില്ല.

''ഇത്രയുംനേരം ഇങ്ങോട്ടു വരാഞ്ഞിട്ട് നീ പിണങ്ങിയതാണോ?''

''അല്ല ബാപ്പാ.''

''പിന്നെന്താ മോളേ?'' സ്നേഹാതിരേകത്തോടെയാണ്' ചോദിച്ചതെങ്കിലും സംശയം മമ്മതുക്കായുടെ മനസ്സിൽ തങ്ങിനിന്നിരുന്നു. ''എന്നാൽ ബാപ്പ ഒരു കാര്യം ചോദിക്കട്ടെ?''

മറുപടി പറയുവാൻ അവരം കൂട്ടാക്കിയില്ല.

''ബാപ്പ ഒന്നു നടന്നിട്ടു വരട്ടേ?''

''ഈ ഇരുട്ടത്തോ?''

''രാത്രി അത്രയ്ക്കൊന്നുമായില്ലല്ലോ. എളുപ്പം വരാം.''

''എവിടെ പോകാനാ?''

''ഞാനു' സർദാർജിയുടെ വീട്ടിൽവരെ പോയിട്ടു വരാം.''

''എന്തിനാ ബാപ്പാ?'' പരിഭ്രമത്തിൻെറ ഛായ അവളുടെ ശബ്ദത്തിൽ കലർന്നിരുന്നു.

''ചില കാര്യങ്ങരം അവരോടു' ബാപ്പയ്ക്കു ചോദിക്കാനും പറയാനുമുണ്ടു'.''

നബീസ മിണ്ടാതെ നിന്നു.

''എന്താ മോളേ, പോയിട്ടു വരട്ടെ?''

നബീസ മൂകയായിരുന്നു.

''ങേ? പോകട്ടെ?''

''കുട്ടൻപിള്ള പറഞ്ഞതിനാണോ ബാപ്പാ?'' ആകാംക്ഷയും വേദനയും അവളുടെ സ്വരത്തിലുണ്ടായിരുന്നു.

''ഞങ്ങരം സംസാരിച്ചതെല്ലാം നീ കേട്ടോ മോളേ?'' പരിഭ്രമവും അത്ഭുതവും മമ്മതുക്കായുടെ വാക്കിലുണ്ടായിരുന്നു.

''കേട്ടു.'' അവളുടെ തൊണ്ടയിടറി.

''കള്ളി! എല്ലാം നീ ഒളിഞ്ഞുനിന്നു കേട്ടു, അല്ലേ?'' നേരമ്പോക്കിൻെറ ഛായ കലർത്തുവാൻ മമ്മതുക്കാ വൃഥാശ്രമം നടത്തി.

''കേട്ടു ബാപ്പാ.''

''എന്നാൽ അതിനുതന്നെയാ ബാപ്പ പോകുന്നെ!'' വിനോദത്തിനുള്ള വിഫലശ്രമം മമ്മതുക്കാ പരിത്യജിച്ചില്ല.

''അതിനു ബാപ്പ പോകണ്ടാ!'' ദൃഢമായ സ്വരത്തിൽ നബീസ പറഞ്ഞു.

മമ്മതുക്കാ സ്തംഭിച്ചു.

അല്പനിമിഷത്തേക്കു' അയാരക്കു' ഒന്നും പറയാൻവയ്യാതായി.

പകച്ചു' അയാരം മകളെ നോക്കി.

അവരം തിരിഞ്ഞുനിന്നു. അവർ മുഖത്തോടുമുഖം നോക്കി.

''പോകണ്ടാ ബാപ്പാ. അതു ചോദിക്കാൻ, ബാപ്പ പോകണ്ടാ.''—അവരം ഒട്ടും ശങ്കയില്ലാതെ പറഞ്ഞു.

''മോളേ!''—മമ്മതുക്കായുടെ അധരങ്ങരം അനങ്ങി.

''വേണ്ടാ. ഈ ദൂതിനു' ബാപ്പ പോകരുതു'!''

''നീ എന്തായിപ്പറയുന്നെ?''

''സത്യമാണ ബാപ്പാ! സത്യമാണ്!''—അവാ വിമ്മിക്കൊണ്ട് മുറിയിലേക്ക് ഓടി. കട്ടിലിൽ ചെന്നിരുന്ന്, ചുരുട്ടി വച്ചിരുന്ന മെത്തയിൽ മുഖമമർത്തി വിങ്ങിപ്പൊട്ടി...

അവളുടെ പെരുമാററം കണ്ട് മമ്മതുക്കാ അത്ഭുതസ്തബ്ധനായി. റാന്തൽവിളക്കുമായി, ക്ഷീണിതനായി നടന്ന് അവളുടെ മുറിവാതില്ക്കലെത്തി. ഹൃദയം പൊട്ടുന്നവിധത്തിൽ നബീസ, നിയന്ത്രണമില്ലാതെ ഏങ്ങിക്കരയുകയാണ്...

മകളെ നോക്കി അയാഠ നിന്നു.

''എന്താ മോളേ, നീയിക്കാണിക്കുന്നെ?''

അവളുടെ ഏങ്ങൽ വദ്ധിച്ചതേയുള്ളു.

സാവധാനത്തിൽ നടന്ന്, കട്ടിലിൽ, അവളുടെയടുത്തു ചെന്നിരുന്നു.

''മോളേ!'' ഇടറിയ സ്വരത്തിൽ, സൗമ്യമായി അയാഠ വിളിച്ചു.

നബീസ ഒന്നും കൂട്ടാക്കിയില്ല.

''മോളേ!'' അവളുടെ പുറം തലോടി.

വിമ്മിഷ്ടം അടക്കുവാൻ അവാക്കു കഴിഞ്ഞില്ല.

''മോളേ! നീയിങ്ങനെ കരയുന്നതു് ഞാനിന്നുവരെ കണ്ടിട്ടില്ല.'' വിവശനായി അയാഠ പതുക്കെ പറഞ്ഞു.

''ഞാൻ കരഞ്ഞുകരഞ്ഞു ജീവിക്കുന്നതു കാണാൻ ബാപ്പാ ഇടവരുത്തരുതു്!'' ഏങ്ങലിന്നിടയിൽ അവാ ഒരുവിധത്തിൽ പറഞ്ഞൊപ്പിച്ചു.

''എൻെറ മോളേ! നീ എന്തായിപ്പറയുന്നെ?'' അയാളുടെ തൊണ്ടയിടറി.

''കുട്ടൻപിള്ള പറഞ്ഞതിനുവേണ്ടി ബാപ്പ പോയാൽ...'' അവാക്കു് അതു പൂത്തിയാക്കാൻ കഴിഞ്ഞില്ല. അതിനുമുമ്പു വിങ്ങിക്കരഞ്ഞുപോയി. ''അയാഠ പറഞ്ഞപോലെ കാര്യങ്ങാ നടന്നാൽ... ബാപ്പാ... എൻെറ ബാപ്പാ...''

മമ്മതുക്കാക്കു് കാര്യങ്ങാ കുറേ മനസ്സിലായിത്തുടങ്ങി. അവാ ഉന്നംവയ്ക്കുന്നതു് എന്താണെന്നു കാണാൻ കഴിഞ്ഞു. രവീന്ദ്രൻ വന്നു പറഞ്ഞ കാര്യം... അന്നതൊക്കെ അവാ ശ്രദ്ധിച്ചിരിക്കുമോ?... ശ്രദ്ധിച്ചിരിക്കും...രവീന്ദ്രനോടു് അവാക്കു താൽപര്യമാണെന്നല്ലേ സൂചന?...

മമ്മതുക്കാ വിവശനായി.

ഇതു് ഒട്ടും പ്രതീക്ഷിച്ചതല്ല. സ്വപ്നത്തിൽപ്പോലും കരുതിയതല്ല...

''മോളേ!''—ദീഘനേരത്തെ നിശ്ശബ്ദത അവസാനിപ്പിച്ചു് മമ്മതുക്കാ വിളിച്ചു. അവളുടെ പുറം തലോടിക്കൊണ്ടു ചോദിച്ചു: ''രവീന്ദ്രൻ എന്നോടു വന്നു പറഞ്ഞതു്... അന്നു്... നീ... കേട്ടോ മോളേ?''

ചോദിച്ചുകൂടാത്തതാണെന്നു തോന്നിയെങ്കിലും, ചോദിക്കാതിരിക്കുവാൻ വയ്യാതെവന്നു.

''കേട്ടു ബാപ്പാ!''—കൂസലില്ലാതെ അവരം പറഞ്ഞു.

അയാളുടെ ഊഹം ശരിയായി. രവീന്ദ്രന്റെ ആഗ്രഹത്തെക്കുറിച്ച് ഇവരംക്കറിവുണ്ട്. അവരംക്കതു സ്വീകാര്യമാണെന്നും, അങ്ങനെ നടക്കണമെന്ന് ആഗ്രഹമുണ്ടെന്നുമല്ലേ തെളിയിക്കുന്നതു്? രവീന്ദ്രനെ അന്യക്ഷേപകാശപ്പെടാൻ ഇടവരുത്തരുതെന്നല്ലേ അവരം ശാസിക്കുന്നതു്?

അവരുടെ സമാഗമങ്ങളോ, പരസ്പരം ദൃഢമൂലമായിത്തീർന്നിരുന്ന സ്നേഹബന്ധത്തെപ്പററിയോ മമ്മതുക്കാ അറിഞ്ഞിട്ടേയില്ല. രഹസ്യമായ വേഴ്ചയെക്കുറിച്ച് ശുദ്ധനായ അയാരം എങ്ങനെ അറിയും?

മകളുടെ ഇംഗിതത്തെക്കുറിച്ച് ഇനി സംശയിക്കാനില്ല. അവളെ അതിൽ അയാരം കുററപ്പെടുത്തുവാൻ തുനിഞ്ഞില്ല. സുന്ദരനായ യുവാവാണു് രവീന്ദ്രൻ. ആരെയും ആകർഷിക്കുന്ന സ്വഭാവം. നല്ല തറവാടിത്തമുള്ള പെരുമാററം. വളഞ്ഞ വഴിക്കാരനോ ആത്മാർത്ഥതയില്ലാത്തവനോ സൂത്രശാലിയോ ആയി തോന്നിയിട്ടില്ല. അങ്ങനെയുള്ള ആളായിരുന്നെങ്കിൽ മനസ്സിലെ ആശ നേരിട്ടുവന്നു പറയുമായിരുന്നോ? അവനു് എന്താണൊരു കുറവു്?

'ഇല്ല! ഇല്ല!' മമ്മതുക്കായുടെ ഹൃദയം മന്ത്രിച്ചു. എങ്കിലും അന്നു് അവൻ വന്നു പറഞ്ഞ കാര്യങ്ങരം ഇവരം അറിഞ്ഞതു്, കേട്ടതു്, നന്നായില്ല.

മകരം രവീന്ദ്രനോടു തൽപരയായതു തെററല്ലെന്നു് മമ്മതുക്കായ്ക്കു തോന്നി. അവളെ കുററപ്പെടുത്താൻ എന്തിരിക്കുന്നു?

എങ്കിലും മമ്മതുക്കാ അവളുടെ പുറം തലോടിക്കൊണ്ടു പതുക്കെ ചോദിച്ചു: ''മോളേ! നീ ഇതിന്റെ ഗൗരവം മനസ്സിലാക്കിയിട്ടുണ്ടോ?''—ശാസനയുടെ സ്വരം അയാരം അറിയാതെ വാക്കുകളിൽ കലർന്നിരുന്നു.

നബീസയുടെ എങ്ങൽ നിലച്ചു.

''ഉണ്ടു ബാപ്പാ.''— ഒട്ടും കൂസലില്ലാതെ അവരം ദൃഢമായി പറഞ്ഞു.

''നീ അറിവില്ലാത്ത ഒരു കൊച്ചുകുട്ടിയാണു്.''

''ബാപ്പയുടെ മുമ്പിൽ എന്നും ഞാൻ കൊച്ചുകുട്ടിതന്നെ. എന്നാൽ...'' —അവരം അതു പൂർത്തിയാക്കിയില്ല.

മമ്മതുക്കാ പിന്നെയും നിശ്ശബ്ദനായി. ദീർഘനേരം ചിന്തിച്ചുകൊണ്ടിരുന്നു. ഇവരംക്കു് ഈ തന്റേടം, ആത്മവിശ്വാസം, എങ്ങനെയുണ്ടായി? അയാരം അത്ഭുതപ്പെട്ടു. തലോടിക്കൊണ്ടിരുന്ന കൈ അയാരം പിൻവലിച്ചു.

''നിനക്കവനെ ഇഷ്ടമാണോ?'' അതു് അത്രയും പ്രത്യക്ഷമായി ചോദിക്കുവാൻ മമ്മതുക്കാ വളരെ പാടുപെട്ടു. എങ്കിലും ചോദിച്ചു.

നബീസ മിണ്ടിയില്ല.

അല്പനിമിഷം നിശ്ശബ്ദത.

''എന്താ മോളേ? എന്താ, മറുപടി പറയാത്തെ?''— അയാറം ആവത്തിച്ചു. സംശയരഹിതമായി വസ്തുതകറം അറിയാൻ മമ്മതുക്കായ്ക്കു താൽപര്യം തോന്നി.

അവറം മിണ്ടിയില്ല.

''ഏ?'' അയാറം ചോദിച്ചു.

''ഇഷ്ടമാണു്.'' നിബ്ബന്ധം ഏറിവന്നപ്പോറം നബീസ പറഞ്ഞു. തൻേറടത്തോടെ, ദൃഢമായി, അവറം പറഞ്ഞു.

മമ്മതുക്കാ പുറത്തെ അന്ധകാരത്തിലേക്കു നോക്കി നിശ്ശബ്ദനായി ചിന്തിച്ചുകൊണ്ടു്, ദീഘനേരം ഇരുന്നു. അയാളുടെ ആകപ്പാടെയുള്ള സംഭ്രമം വളരെ കുറഞ്ഞു.

''പക്ഷേ, മോളേ!...'' അറച്ചറച്ചു മമ്മതുക്കാ പറയാൻതുടങ്ങി. അയാറം പറയുന്നതു കേറംക്കുവാൻ അക്ഷമയായി നബീസ ഇരിക്കുകയാണു്.

''മോളേ... പക്ഷേ,...'' —മമ്മതുക്കായ്ക്കു വാക്കുകറം വരുന്നില്ല. എങ്ങനെ അതു പൂരിപ്പിക്കണമെന്നറിയാതെ അയാറം വിഷമിച്ചു.

നബീസ ബാപ്പയുടെ മുഖത്തു നോട്ടമുറപ്പിച്ചു് ഇരുന്നു. എന്താണു പറയാൻപോകുന്നതു്?...

''എന്നാൽ... എന്നാൽ... അയാറം അന്യജാതിക്കാരനല്ലേ?'' ഒരുവിധത്തിൽ മമ്മതുക്കാ പൂത്തിയാക്കി. സമരരംഗത്തു വിജയം പ്രഖ്യാപിച്ചു് തൻേറടത്തോടെ നില്ക്കുന്ന ഒരു യോദ്ധാവിൻെറ അഹങ്കാരം മമ്മതുക്കായുടെ ഭാവത്തിൽ പ്രകടമായിരുന്നു.

നബീസയുടെ മുഖം മങ്ങിയില്ല. തൻേറടത്തിൻെറ പ്രകാശം അവളുടെ മുഖം തെളിച്ചു. കീഴടങ്ങുവാൻ വിസമ്മതിക്കുന്ന ഭാവമാണു് അവറം പ്രകടിപ്പിച്ചതു്.

''അന്യജാതിക്കാരനെ...'' —മമ്മതുക്കാ തുടരുവാൻ ശ്രമിച്ചു.

''ബാപ്പാ!'' അവറം ഇടയ്ക്കുകയറി പതുക്കെ പറഞ്ഞു: ''എൻെറ ഉമ്മയെ സ്വീകരിച്ചപ്പോറം, ബാപ്പ ജാതി നോക്കിയോ?''

വെള്ളിടിയേററവനെപ്പോലെ മമ്മതുക്കാ തകർന്നിരുന്നുപോയി. സകലനാഡികളും ശക്തിഹീനമായി. ലക്കുകെട്ടു താഴെ വീഴുമെന്നു തോന്നി. കട്ടിലിൻെറ പടിയിൽ ബലമായി പിടിച്ചു്, പ്രജ്ഞ തിരിച്ചുകിട്ടുവാൻ ശ്രമിച്ചു ക്ഷീണിച്ചിരുന്നു...

അല്പനേരം കഴിഞ്ഞു മമ്മതുക്കാ പതുക്കെ എഴുന്നേററു. കാലുകറം തളർന്നിരുന്നതിനാൽ വിറയ്ക്കുന്നുണ്ടു്. അവ ശരീരം താങ്ങുമോയെന്നു സംശയിച്ചു. എങ്കിലും ഉള്ള ശക്തിയെല്ലാം സമാഹരിച്ചു നടന്നു് ഇറയത്തേക്കിറങ്ങി...

നബീസ ബാപ്പയെ നോക്കി മിണ്ടാതെ കട്ടിലിലിരുന്നു.

## 27. പഴയ ബന്ധങ്ങൾ

മദിരാശിയിൽ കപ്പലിറങ്ങിയപ്പോൾ, നേരത്തെ എഴുതിയറിയിച്ചിരുന്ന സുഹൃത്തു് ജെട്ടിയിൽ അവരെ സ്വീകരിക്കുവാൻ എത്തിയിട്ടുണ്ടായിരുന്നു. അദ്ദേഹം അവരെ താംബരത്തേക്കു കൂട്ടിക്കൊണ്ടുപോയി. യാത്രകൊണ്ടു് രാധയ്ക്കു വ്യത്യാസമൊന്നും വന്നിരുന്നില്ല. പോർട്ട് ബ്ലയറിലെ ഡോക്ടറന്മാരുടെ ശുപാർശക്കത്തുമായി മദ്രാസിലെ ചില വിദഗ്ധന്മാരെ കണ്ടു. അവർ രാധയെ പരിശോധിച്ചു. പരിശോധനയും നിരീക്ഷണങ്ങളും പൂർത്തിയായപ്പോൾ കുറേദിവസം കഴിഞ്ഞു. മാതാപിതാക്കളോടൊത്തു്, ആയാസമില്ലാതെ, സന്തോഷവും ഭദ്രതയും ഉളവാക്കുന്ന സാഹചര്യത്തിൽ കുറേനാൾ താമസിക്കണം. അക്കാലത്തു് അവർ നിർദ്ദേശിച്ച മരുന്നുകൾ കഴിക്കണം. ആകാംക്ഷയ്ക്കു വകയില്ലെന്നും, ക്രമേണ രോഗി പൂർവാരോഗ്യത്തിലേക്കു മടങ്ങിവരുമെന്നും, വിദഗ്ധന്മാർ വിധിച്ചു.

ആശുപത്രിയിലേക്കു പോകുവാനും പരിശോധനകൾക്കും നിരീക്ഷണങ്ങൾക്കും വിധേയയാകുവാനും രാധ ആദ്യം കടുത്ത പ്രതിഷേധമാണു കാട്ടിയതു്. എന്നാൽ ശക്തിയായ നിർബ്ബന്ധത്തിനു വിധേയയായി അതൊക്കെ പൂർത്തിയാക്കി.

മദിരാശിയിലെത്തിയശേഷം രാധയുടെ സ്ഥിതിയെക്കുറിച്ചും മറ്റും യഥാർത്ഥവിവരങ്ങൾ സുധാകരൻ വീട്ടിലേക്കെഴുതി. വിദഗ്ധന്മാരുടെ പരിശോധനകൾ കഴിഞ്ഞും വീട്ടിലേക്കു വീണ്ടും എഴുതി. അവരുടെ വരവു വീട്ടിലുള്ളവർ ആകാംക്ഷാപൂർവം കാത്തിരുന്നു. എത്തുമെന്നറിയിച്ച ദിവസം അവർ പുനലൂരേക്കു പോയി. തീവണ്ടിയെത്തുന്നതു് അച്ഛനമ്മമാർ കാത്തുനിന്നു.

മകൾ തീവണ്ടിയിൽനിന്നിറങ്ങിയപ്പോൾ, വേലായുധൻ നായർ, അവളുടെ പുറത്തു മൃദുവായി തട്ടിക്കൊണ്ടു പിറുപിറുത്തു: ''എന്റെ മകളേ!''

ദേവകിയമ്മയുടെ കണ്ണുകൾ നിറഞ്ഞൊഴുകി.

വികാരത്തിന്റെ ഊക്കൻതിരമാലകൾ ചുററിലും വന്നലച്ചുകൊണ്ടിരുന്നെങ്കിലും, ആകാംക്ഷാഭരിതരായ ബന്ധുജനങ്ങളെ ദീർഘനാളത്തെ വേർപാടിനുശേഷമാണു് കണ്ടുമുട്ടിയതെങ്കിലും, രാധ ഭാവപ്രകടനങ്ങളൊന്നും കാട്ടിയില്ല. അവളുടെ മുഖം ശൂന്യമായിരുന്നു. വളരെയൊന്നും മനസ്സിലാകുന്നില്ല എന്ന രൂപത്തിലായിരുന്നു പെരുമാററം. ഈവിധത്തിൽ മകൾ മടങ്ങിവരുമെന്നു് മാതാപിതാക്കന്മാർ എങ്ങനെ പ്രതീക്ഷിക്കും?

തീവണ്ടിയാപ്പീസിൽ അവർ അധികനേരം തങ്ങിയില്ല. ദേവകിയമ്മ കൊണ്ടുവന്നിരുന്ന പാലും പലഹാരങ്ങളും കഴിച്ചശേഷം അവർ ടാക്സിയിൽ നേരേ നാട്ടിലേക്കു പോയി.

വീട്ടിലെ അന്തരീക്ഷം തികച്ചും മ്ലാനമായിരുന്നു. അനിയനേയും അനിയത്തിമാരേയും കണ്ടിട്ടും വലിയ താൽപര്യം രാധ പ്രദ

ശിപ്പിച്ചില്ല. സഹോദരങ്ങളോട്ട് രാധയ്ക്ക് എന്തു സ്നേഹമായിരുന്നു; അടുപ്പമായിരുന്നു! എന്നാൽ ഇന്നു് അതിൻെറ ലക്ഷണങ്ങളൊന്നുമില്ല. അവളിൽ വന്നുകൂടിയ മാററത്തിൻെറ ആഴം ആക്കും വിശ്വസിക്കാൻതന്നെ കഴിഞ്ഞില്ല.

പുതിയ സാഹചര്യത്തിൽ കുറേദിവസം കഴിഞ്ഞപ്പോൾ രാധയുടെ സ്വഭാവത്തിൽ ചെറിയ മാററം വന്നുതുടങ്ങി. മൂകയും വികാരരഹിതയും ആയി കാണപ്പെട്ടിരുന്ന അവൾ ചിലപ്പോഴൊക്കെ ചിരിക്കാനും വിനോദങ്ങളിൽ പങ്കുചേരാനും തത്പരയായി. സകല സമയവും സുധാകരൻ സമീപത്തുണ്ടായിരിക്കണമെന്നതായിരുന്നു നിർബ്ബന്ധം. അവളുടെ വികാരത്തെ ഒരുമട്ടിലും ക്ഷതപ്പെടുത്തരുതെന്നു് അയാൾക്കു പ്രത്യേകമായി ശ്രദ്ധയുണ്ടായിരുന്നു. സ്വന്തം വീട്ടിലേക്കു പോകുവാൻപോലും അയാൾ തയ്യാറായില്ല. പുറത്തെവിടെയും ഇറങ്ങിയതുമില്ല.

രാധയുടെ നില ഭേദപ്പെട്ടപ്പോൾ, അവർ ചില ബന്ധുക്കളേയും സുഹൃത്തുക്കളേയും സന്ദർശിച്ചു. ആൻഡമാനിലെ വസ്തുതകൾ അറിയാൻ ആളുകൾക്കു താൽപര്യം എത്രയാണു്! ആൻഡമാൻ പ്രദേശത്തെപ്പററിയുള്ള സങ്കല്പങ്ങൾ എന്തൊക്കെയാണു്! യഥാർത്ഥ വിവരങ്ങൾ അറിയിക്കുവാൻ അയാൾ വിമുഖത പ്രദർശിപ്പിച്ചില്ല. എവിടെയും ഒരേരങ്ങു കിട്ടും. മിത്രങ്ങളും അല്ലാത്തവരും അയാളുടെ ചുററും കൂടി നർമ്മസല്ലാപത്തിനൊരുങ്ങും. പലതും പറഞ്ഞകൂട്ടത്തിൽ രവീന്ദ്രനെക്കുറിച്ചു ചിലരോടൊക്കെ പറഞ്ഞു. നാട്ടിൽനിന്നു സ്വമേധയാ അവിടെ ചെന്നു ജീവിച്ചു തൊഴിൽചെയ്യുന്നതിൻെറ ഉദാഹരണമായിട്ടാണു് രവീന്ദ്രൻെറ കാര്യം പരാമർശിച്ചതു്. പരിചയക്കാരുടെ പരാമർശനങ്ങളിൽനിന്നു്, രവീന്ദ്രൻ നാട്ടിൽനിന്നു് ഒളിച്ചോടിയതാണെന്ന കാര്യം അറിയാനിടവന്നു. എന്നാൽ എന്തു കാരണംകൊണ്ടാണു് രവീന്ദ്രൻ അങ്ങനെ ചെയ്തതെന്നറിയാൻ താൽപര്യമുണ്ടായില്ല. ആരോടും ചോദിച്ചതുമില്ല.

രാധയുടെ പുരോഗതി പ്രതീക്ഷിച്ചതിലധികം തൃപ്തികരമായിരുന്നു. അതുകൊണ്ടു് മടക്കയാത്രയെക്കുറിച്ചു സുധാകരൻ ആലോചിച്ചു. ചികിത്സ ദീർഘിച്ചാൽ എങ്ങനെ തിരിച്ചുപോകാനൊക്കും എന്നതായിരുന്നു ഭയം. ആൻഡമാനിലേക്കു്, രങ്കത്തേക്കു്, പോകുവാൻ ആശയെത്രയാണു്! ആ ആഗ്രഹം വിട്ടുമാറുന്നില്ല. എന്നാൽ രാധയുമായി ഒന്നിച്ചു് അങ്ങോട്ടു് ഇപ്പോൾ പോകുവാൻ വയ്യാത്ത സ്ഥിതിയാണു്. അച്ഛനമ്മമാരോടൊത്തു്, സഹോദരീസഹോദരന്മാരോടുകൂടി ബന്ധുജനങ്ങളുടെ ശുശ്രൂഷയ്ക്കു വിധേയയായി അവൾ കുറച്ചുനാൾ കഴിയേണ്ടതു് ഒഴിച്ചുകൂടുവാൻ വയ്യാത്ത ആവശ്യമാണു്. കുറച്ചുനാൾ അവളെ ഇവിടെ വിട്ടിട്ടു പോകുന്നതിനു തീരുമാനിച്ചാൽ രാധ അതു് എപ്രകാരമായിരിക്കും സ്വീകരിക്കുക എന്നുള്ളതായിരുന്നു ആകാംക്ഷ. അയാൾ പോയാൽ രാധയുടെ പ്രതികരണമെന്തായിരിക്കും?

എന്തായാലും വിവരങ്ങറം തിരക്കി യാത്രയെ സംബന്ധിച്ച് ആലോചിക്കാമെന്നു കരുതി.

മദ്രാസിൽനിന്നു് പോർട്ട്ബ്ലയറിലേക്കുള്ള കപ്പലിൻെറ തീയതി ഏകദേശം എന്നായിരിക്കുമെന്നറിയിക്കാൻ, സ്നേഹിതനു് കമ്പിയടിച്ചു നാലഞ്ചുദിവസം കഴിഞ്ഞു് മറുപടി വന്നു. ഇപ്പോറം ഇരുപത്തിയാറുദിവസത്തെ അവധി കഴിഞ്ഞിട്ടുണ്ടു്. ഇനി ഇരുപത്തിനാലുദിവസം കഴിഞ്ഞാണു് മദ്രാസിൽനിന്നുള്ള കപ്പൽ. അതിൽ തനിക്കുള്ള യാത്രാസൗകര്യങ്ങറം ഏർപ്പാടുചെയ്യണമെന്നു് അധികാരികളെ അറിയിച്ചു. ആൻഡമാനിൽ എത്തുന്നതുവരെയുള്ള കാലം അവധിയായി പരിഗണിക്കണമെന്നും അപേക്ഷിച്ചു. അടിയന്തരമായ ആവശ്യം നേരിട്ടാൽ ഏർപ്പാടുകറം റദ്ദുചെയ്യാമെന്നു കരുതി. നേരത്തേ നടപടികളെടുത്തില്ലെങ്കിൽ കപ്പലിൽ പോകുവാൻ സാധിക്കുകയില്ല.

രാധയുടെ മുഖത്തു് പുഞ്ചിരിയുടെ പ്രകാശം പരന്നുതുടങ്ങിയപ്പോറം, പ്രഭാതസൂര്യൻെറ കിരണങ്ങളേററു മൂടൽമഞ്ഞു് അപ്രത്യക്ഷമാകുന്നതുപോലെ, അയാളുടെ ആശങ്കകളുടെ നിഴൽ മാറിവന്നു.

സുധാകരനും രാധയും വീടിൻെറ പൂമുഖത്തു സംസാരിച്ചുകൊണ്ടിരിക്കുമ്പോറം, ഒരാറം പടിതുറന്നു മുററത്തേക്കു കയറിവന്നു. ആജാനുബാഹുവായ ഒരു മനുഷ്യൻ. വെളുത്ത നിറം. വലുപ്പം തോന്നിക്കുന്ന ശിരസ്സു്. വിശാലമായ നെററിത്തടം. ചന്ദ്രക്കലമാതിരി കഷണ്ടി. മുടി മുററിവളന്നു കെട്ടിക്കൂടിയിട്ടുണ്ടു് മററു ഭാഗങ്ങളിൽ. അതിൽ അവിടവിടെ വെള്ളരേഖകറംപോലെ നര കാണാം. മുടി വെട്ടിയിട്ടു് നാളുകളല്ല മാസങ്ങറംതന്നെ വളരെയായിട്ടുണ്ടു്. നീണ്ട നാസിക. രക്തനിറം ഏറിനില്ക്കുന്ന കണ്ണുകറം. ക്ഷൗരംചെയ്യാതെ മുററിവളർന്നിട്ടുള്ള മീശ താടിയും കവിളും പൊതിഞ്ഞു് അർദ്ധഗോളാകൃതി പ്രാപിച്ചിരിക്കുന്നു. താടിയിൽ കറുപ്പില്ലാതെ നരയുടെ മട്ടുപോലുമില്ല. അല്പം കൂനി, മുമ്പോട്ടു് ആയംവച്ചുനടക്കുന്ന അയാളുടെ ശരീരത്തിൻെറ ഉയരം വളരെ പ്രകടമാണു്.

മുററം കയറി പൂമുഖത്തേക്കു നോക്കി, അവിടെ സംസാരിച്ചുകൊണ്ടിരുന്ന സുധാകരനോടായി പതുക്കെ ചോദിച്ചു: ''വേലായുധൻനായരദ്ദേഹമില്ലേ?''

''ഉണ്ടു്!'' സുധാകരൻ എഴുനേററു പറഞ്ഞു. രൂപം കണ്ടാൽ ആരും ആദരവുനല്കും ആ മനുഷ്യനു്. അദ്ദേഹം പൂമുഖത്തേക്കു കയറി. രാധ എഴുനേററു് അകത്തേക്കു പോയി.

''അച്ഛനെ കാണാൻ ഒരാളു വന്നിരിക്കുന്നെന്നു പറയൂ രാധേ!'' അവളെ നോക്കി സുധാകരൻ പറഞ്ഞു.

''ഇരുന്നാട്ടെ.''—കസേര ചൂണ്ടി സുധാകരൻ അതിഥിയോടു പറഞ്ഞു.

''ഇരിക്കാം.'' കാര്യമാത്രപ്രസക്തമായ വിധത്തിൽ പറഞ്ഞശേഷം അയാറം ആസനസ്ഥനായി.

സുധാകരനും ഇരുന്നു.

''സുധാകരൻ എന്നല്ലേ പേരു്?'' അയാരം ചോദിച്ചു.

''അതെ.'' ആദരവോടെ സുധാകരൻ പറഞ്ഞു.

''ഞാൻ ഒരിക്കലേ കണ്ടിട്ടുള്ളൂ. അതുകൊണ്ടു് ചോദിച്ചതാ.'' സുധാകരൻ ചിരിച്ചു.

''ആൻഡമാനിലല്ലേ?''

''അതെ.''

''എൻെറ... രവീന്ദ്രൻ... അവിടെയുണ്ടോ?''

സുധാകരൻ അത്ഭുതപ്പെട്ടു.

''ഞാൻ അവൻെറ അച്ഛനാ. അവൻ അവിടെയുണ്ടോ?''—ഉൽക്കണ്ഠ അടക്കാൻവയ്യാത്തതരത്തിലാണു് അദ്ദേഹം ചോദിച്ചതു്.

''ഉണ്ടു്. ഇവിടത്തുകാരൻ ഒരു രവീന്ദ്രനുണ്ടു്...അവൻ...'' സുധാകരൻ സംശയത്തോടെ പറഞ്ഞു.

''എൻെറ മോനാ.''—വികാരവിധേയനായിട്ടാണു് അയാരം അതു പറഞ്ഞതു്. ''അച്ചുതക്കുറുപ്പെന്നാ എൻെറ പേരു്.''

''രവീന്ദ്രനെ എനിക്കു നല്ല പരിചയമുണ്ടു്. ഇവിടത്തുകാരനാണെന്നല്ലാതെ മററൊന്നും എനിക്കറിഞ്ഞുകൂടാ.''

''അവൻ ആരോടും ഇവിടത്തെ കാര്യങ്ങരം പറഞ്ഞുകാണത്തില്ല. ഇവിടം വിട്ടിട്ടു് രണ്ടരക്കൊല്ലമായി. എവിടെ പോകുന്നെന്നോ, പോകുകയാണെന്നുപോലുമോ ആരോടും ഉരിയാടാതെ പോയതാ. അവൻ ജീവനോടെ എവിടെങ്കിലുമുണ്ടെന്നുപോലും അറിയിച്ചിട്ടില്ല.''—ആ വലിയ മനുഷ്യൻെറ കണ്ണമിടറി.

സുധാകരൻ മിണ്ടാതിരുന്നു കേട്ടു.

''അവൻ സുഖമായിട്ടിരിക്കുന്നോ?'' ഗദ്ഗദത്തോടെ അയാരം ചോദിച്ചു.

''വളരെ സുഖമായി കഴിയുന്നു.''—ആശ്വസിപ്പിക്കുന്ന വിധത്തിൽ സുധാകരൻ പറഞ്ഞു.

''അതു മതി. ഇനി അതു മതി. എന്നും സുഖമായിട്ടിരിക്കട്ടെ.'' അച്ചുതക്കുറുപ്പു് പുറത്തേക്കു നോക്കി വിഷാദത്തോടെ പറഞ്ഞു.

വേലായുധൻനായർ അവിടേക്കു കടന്നുവന്നതു് അയാരം അറിഞ്ഞില്ല. സുധാകരൻ എഴുനേററു.

''എന്തൊക്കെയാ കുറുപ്പേ?'' വേലായുധൻനായരുടെ ശബ്ദം കേട്ടു് കുറുപ്പുണർന്നു. എഴുനേററു തൊഴുതു.

''ഇരുന്നേ!''—വേലായുധൻനായർ പറഞ്ഞശേഷം അടുത്തുണ്ടായിരുന്ന ഒരു കസേരയിൽ ഇരുന്നു. ''നീയും ഇരിക്കു്.'' സുധാകരനെ നോക്കി പറഞ്ഞു.

''ഇന്നു കാലത്തു്, കുറച്ചു മുമ്പാ ഞാനറിഞ്ഞെ, എൻെറ മോൻ ആൻഡമാനിലാണെന്നു്!''—കുറുപ്പു് ഗദ്ഗദകണ്ഠനായി, വികാരം അമർത്തുന്നതിനു ശ്രമിച്ചുകൊണ്ടു് പറഞ്ഞു.

''എന്തു്? രവീന്ദ്രനോ?''

''അതെ.''—കുറുപ്പു് പതുക്കെ പറഞ്ഞു. ''സുധാകരൻ ആരോടോ ഇവിടത്തുകാരൻ രവീന്ദ്രൻ അവിടെയുണ്ടെന്നു പറഞ്ഞെന്നും, മററും ഞാൻ അറിഞ്ഞു. അതു് എന്റെ മോനല്ലാതെ ആരാണു ? സത്യം നേരിട്ടു തിരക്കാമെന്നു കരുതിയാ ഞാൻ വന്നതു്.''

''മററാരും ആയിരിക്കുകയില്ല.''—വേലായുധൻനായർ താൽപര്യമില്ലാതെ പറഞ്ഞു. രവീന്ദ്രനെക്കുറിച്ചു് എന്തെങ്കിലും പറയുവാൻ അദ്ദേഹത്തിനു സന്തോഷമില്ലായിരുന്നു. എങ്കിലും അതു് മനസ്സിൽ ഒതുക്കിനിർത്തി.

''രണ്ടുരണ്ടരക്കൊല്ലമായി അവനെ തിരക്കുകയാ! ഇതുവരെ ഒരെത്തുംപിടിയും കിട്ടിയില്ല.'' വേദനിച്ചുകൊണ്ടു കുറുപ്പു പറഞ്ഞു. ''അവനല്ലാതെ മററാരാ ഇവിടത്തുകാരൻ രവീന്ദ്രൻ?''

വേലായുധൻനായർ മറുപടി പറഞ്ഞില്ല. മനഃപൂർവമാണു്. രണ്ടുരണ്ടരക്കൊല്ലം മുമ്പു് ഇവിടെയുണ്ടായ സംഭവം അഹിതമായ ഒരനുഭവമായി ഇന്നും അവശേഷിക്കുന്നതേയുള്ളു. അതുമായി വിദൂരബന്ധമെന്തെങ്കിലുമുള്ളതുപോലും ചർച്ചചെയ്യുവാനോ പറയുവാനോ സാന്തോഷമില്ല. സുധാകരൻ അതു് അറിയാൻ ഇടവരരുതെന്നു നിർബ്ബന്ധമുണ്ടുതാനും. രവീന്ദ്രന്റെ അവിവേകത്തെത്തുടർന്നു് രാധയുടെ പഠിത്തം നിർത്തി നേരത്തെ വിവാഹിതയാക്കണമെന്നു തീരുമാനിച്ചു സുധാകരൻ വിവാഹാലോചനയുമായി വന്നപ്പോൾ മറെറാന്നും തിരക്കാതെ വേഗം വിവാഹം നടത്തി. അതിനു മുമ്പും പിമ്പും സുധാകരൻ പഴയ കാര്യങ്ങൾ അറിയരുതെന്നു ശ്രദ്ധിച്ചു. രാധയും ഭർത്താവും ആൻഡമാനിലേക്കു യാത്രയായപ്പോൾ എല്ലാം ഭദ്രമായെന്നു് വേലായുധൻനായർ വിശ്വസിച്ചു.

പഴയ സംഭവങ്ങളുടെ പശ്ചാത്തലം മനസ്സിൽ നില്ക്കുമ്പോൾ കുറുപ്പിനോടു ഹൃദയം തുറന്നു സംഭാഷണം നടത്തുവാൻ വേലായുധൻനായർക്കു് ആർജ്ജവമുണ്ടായില്ല. കുറുപ്പിന്റെ വായിൽനിന്നു് അനുചിതമായ വാക്കുകളൊന്നും പുറത്തു വരരുതേ എന്നു മാത്രമായിരുന്നു പ്രാർത്ഥന.

''ഇത്രനാളായിട്ടും ഒരു കത്തുപോലും ഇങ്ങോട്ടു് അയച്ചിട്ടില്ല.''—കുറുപ്പു് ദുഃഖിച്ചു.

''പിന്നെ ഒരു കാര്യമുണ്ടു്. ആ രവീന്ദ്രൻതന്നെയാ കുറുപ്പിന്റെ മകനെന്നു് എന്താ നിശ്ചയം?'' നായർ പറഞ്ഞു.

''അതും നേരാ... എന്നാലും അവൻതന്നെയായിരിക്കും. ആയിരിക്കട്ടെ. സുധാകരൻ അവനെ ഇവിടെവച്ചു കണ്ടിട്ടില്ലേ?''—കുറുപ്പു ചോദിച്ചു.

''ഇല്ല.''—വേലായുധൻനായരാണു് മറുപടി പറഞ്ഞതു്. പ്രതീക്ഷിച്ച ആപത്തിന്റെ വക്കിൽ എത്തിയിരിക്കുന്നതായി അയാൾക്കു തോന്നി.

''നമ്മുടെ കുഞ്ഞിനു്, രാധയ്ക്കു്, അവനെ അറിയത്തില്ലേ? രാധ അവനെ അവിടെവച്ചു കണ്ടിട്ടുണ്ടോ?''

വേലായുധൻനായരുടെ പരിഭ്രമം ആളിക്കത്തി.

''രവീന്ദ്രൻ ഞങ്ങളുടെ വീട്ടിൽ വന്നിട്ടുണ്ടു്.'' സുധാകരൻ നിരപരാധിതത്തോടെ പറഞ്ഞു. എങ്കിലും അതു കേട്ടപ്പോൾ വേലായുധൻനായർ ഞെട്ടി.

''കണ്ടിട്ടു രാധ തിരിച്ചറിഞ്ഞോ?'' ആവേശത്തോടെ കുറുപ്പു് എഴുന്നേററു.

''അറിഞ്ഞു.''

''എന്റെ ശബരിഗിരിവാസാ! എനിക്കിനി ഒന്നും വേണ്ടാ!'' ആ മനുഷ്യന്റെ കണ്ണു നിറഞ്ഞൊഴുകി. ആജാനുബാഹുവായ കുറുപ്പു് ഒരു കൊച്ചുകുഞ്ഞിനെപ്പോലെ കണ്ണീരൊഴുക്കുകയാണു്. അയാളുടെ ദീനഭാവം സുധാകരന്റെ ഹൃദയത്തെ സ്പർശിച്ചു.

''രാധയോടു ഞാനൊന്നു ചോദിക്കട്ടെ, അവനെന്റെ മോൻ തന്നെയാണോന്നു്?''—കുറുപ്പു് മുഖമുയർത്തി ഒഴുകുന്ന കണ്ണീരിലൂടെ വേലായുധൻനായരെ നോക്കി.

''വേണ്ടാ.''—പരുഷമായി വേലായുധൻനായർ പറഞ്ഞു. ''സുധാകരൻ പറഞ്ഞതു വിശ്വസിച്ചുകൂടേ?'' കോപവും താപവും തന്നെയല്ല ആശങ്കയും വെറുപ്പും അയാളുടെ സ്വരത്തിൽ കലർന്നിരുന്നു.

''ഒരച്ഛന്റെ വേദനകൊണ്ടു പറഞ്ഞുപോകുന്നതാ.''—ക്ഷമാപണസ്വരത്തിൽ കുറുപ്പു പറഞ്ഞു. അയാളുടെ കണ്ണുകൾ തോർന്നില്ല.

''രാധയ്ക്കു നല്ല സുഖമില്ല.''—സുധാകരൻ ഭയത്തിൽ പറഞ്ഞു.

രവീന്ദ്രനെക്കുറിച്ചു് എന്തെങ്കിലും കേൾക്കുന്നതോ പറയുന്നതോ രാധയ്ക്കു കഠിനമായ വെറുപ്പും കോപവും വളർത്തുവാനിടയാക്കുമെന്നാണു് അനുഭവം. അതുകൊണ്ടു രവീന്ദ്രനെപ്പററി ഒരു പരാമർശവും അവളുടെ മുമ്പിൽവച്ചു നടത്താറുമില്ല. ഇന്നു് അവൾ ആരോഗ്യത്തിന്റെ വെളിച്ചത്തിലേക്കു വന്നുകൊണ്ടിരിക്കുകയാണു്. ഈ സന്ദർഭത്തിൽ ചഞ്ചലചിത്തയാകുന്നതു് വിപരീതമായ ഭവിഷ്യത്തുകൾ വരുത്തിയേക്കുമെന്നു സുധാകരൻ ഭയന്നു.

''വേണ്ടാ. എനിക്കു വിശ്വാസമാ. എന്റെ രവീന്ദ്രൻതന്നെ.'' കണ്ണു തുടച്ചുകൊണ്ടു് കുറുപ്പു പറഞ്ഞു. ''എനിക്കവനെ കണ്ടാലേ സമാധാനമാകൂ.''

''ഇങ്ങോട്ടു വന്നിട്ടു പോകണമെന്നു് എഴുതിയല്ലാൽ...'' സുധാകരൻ പറഞ്ഞുതുടങ്ങി. എന്നാൽ അതു മുഴമിപ്പിക്കുന്നതിനു മുമ്പു് കുറുപ്പു പറഞ്ഞു: ''രണ്ടരക്കൊല്ലമായി ഒരെഴുത്തുപോലും അയയ്ക്കാൻ കൂട്ടാക്കാത്ത അവൻ, വരണമെന്നെഴുതിയയല്ലാൽ...വരുമോ? ഇല്ല, വരത്തില്ല.''

അയാൾ അല്പനിമിഷം മൂകനായി ഇരുന്നു.

''അച്ഛനെ പേടിച്ചാണു് അവൻ ഒളിച്ചോടിയതു്. ഞാൻ എഴുതിയാൽ അവൻ വരത്തില്ല. ഞാനെഴുതുന്നതൊന്നും വിശ്വസിക്കത്തില്ല.''

അയാരം വീണ്ടും മൂകനായി.

''ഞാൻ അങ്ങോട്ടു പോകാം.''—അല്പനിമിഷം കഴിഞ്ഞു് കുറുപ്പു് ആത്മഗതംപോലെ ആശയം പ്രകടമാക്കി. ''നിങ്ങരം ഇനി എന്നാ പോകുന്നെ?''

''അധികം താമസിയാതെ പോകും.''

''ഞാൻകൂടെ വരട്ടോ?''

''ഓ! വന്നോളൂ.'' സുധാകരൻ പറഞ്ഞു.

''എൻെറ മോനെ കാണണം... വരാം!...'' കുറുപ്പു് ശാന്തനായി. നിശ്ശബ്ദനായിരുന്നു.

വേലായുധൻനായർ അവിടെ നടന്ന സംഭാഷണങ്ങരം ശ്രദ്ധിച്ചു് ഇതികർത്തവ്യതാമൂഢനായി ഇരിക്കുകയായിരുന്നു. സുധാകരനോടൊത്തു് ഈ മനുഷ്യൻ പോയാൽ, രാധയെ സംബന്ധിക്കുന്ന പഴയ കാര്യങ്ങരം, കുറുപ്പു സൂചിപ്പിച്ചെന്നുവരാം. വളരെ ഗൗരവമേറിയ അപരാധങ്ങളൊന്നും ചെയ്തിട്ടില്ലെങ്കിലും, രാധയെക്കുറിച്ചു് ദുരന്തമായ ദുശ്ശങ്കയുളവാക്കുവാൻ, അത്തരം വിവരങ്ങരം വഴിയുണ്ടാക്കിയെന്നുവരും. ഇന്നത്തെ കുഴപ്പങ്ങളുടെ കൂടെ അതുകൂടി കലർന്നാൽ എന്തെല്ലാം വിഷമങ്ങളാണു് ഉണ്ടായിക്കൂടാത്തതു്! ഇതായിരുന്നു വേലായുധൻനായരുടെ ചിന്ത.

''ഞാൻ രണ്ടുമൂന്നു ദിവസം കഴിഞ്ഞു് ഒന്നുകൂടി വരാം. യാത്രാകാര്യങ്ങരം അന്നു നിശ്ചയിക്കാം. എങ്ങനെയായാലും ഞാൻകൂടി വരുന്നുണ്ടു്.'' കുറുപ്പു് എഴുന്നേററു ''എൻെറ മകനെ കണ്ടെത്തിയതു് ഇവർ ആൻഡമാനിലായിരുന്നതുകൊണ്ടല്ലേ? അല്ലായിരുന്നെങ്കിൽ, എന്നും നിത്യദുഃഖത്തിൽ നീറിനീറി ഞാൻ നശിക്കുമായിരുന്നു.'' കുറുപ്പു് തൊഴുതുകൊണ്ടു തുടർന്നു: ''ഞാൻ ഇപ്പോരം ഇറങ്ങട്ടെ!''

സാവധാനമായി അച്യുതക്കുറുപ്പു് പൂമുഖത്തുനിന്നു മുററത്തേക്കിറങ്ങി.

''ഞാൻകൂടി പടികൽവരെ വരാം.''— വേലായുധൻനായർ കുറുപ്പിനെ അനുഗമിച്ചു.

അവർ സാവകാശമാണു് നടന്നതു്. ഒന്നും വിശേഷിച്ചു പറഞ്ഞുമില്ല. അവർ പടിക്കലെത്തി.

''കുറുപ്പേ!''— വേലായുധൻനായർ വിളിച്ചു.

കുറുപ്പു് നായരുടെ മുഖത്തേക്കു നോക്കി.

''ഒരു കാര്യം രഹസ്യമായി പറയാനുണ്ടു്.''

''പറഞ്ഞാട്ടെ!''

''നിങ്ങരം ആൻഡമാനിലേക്കു പോകാൻതന്നെ തീരുമാനിച്ചോ?''

''തീരുമാനിച്ചു!'' ദൃഢമായി കുറുപ്പു പറഞ്ഞു. ''എന്റെ മോനെ ഒരുനോക്കു കാണണം. അവനെ എങ്ങനെയെങ്കിലും തിരിച്ചു കൊണ്ടുവരണം. എന്റെ വീടു് ഇന്നനാഥമാണു്. അവൻ പോയതുതൊട്ടു് അവിടെ മൂശേട്ട കുടിയിരിപ്പു തുടങ്ങി. അവൻ വന്നില്ലെങ്കിൽ...''

''എന്നാൽ ഒരു കാര്യം നിങ്ങൾ എന്നോടേല്ക്കണം.'' വികാരഭരിതനായി വേലായുധൻനായർ, കുറുപ്പിന്റെ കൈയിൽപിടിച്ചു.

''എന്താ?''

''രവീന്ദ്രൻ ഇവിടം വിടാനുണ്ടായ കാര്യം എന്താണെന്നു് ഒരിക്കലും സുധാകരനോടു പറയരുതു്. ഒരു കാരണവശാലും സുധാകരൻ അതറിയരുതു്.''

അതു കേട്ടു് കുറുപ്പു പകച്ചുനിന്നു.

''നിങ്ങൾക്കു് പഴയ സംഭവങ്ങളൊക്കെ അറിയാമല്ലോ?''

''അറിയാം.''

''അതൊന്നും സുധാകരൻ അറിഞ്ഞിട്ടില്ല. ഇനിയും അറിയാതിരിക്കണം.''

കുറുപ്പു് ചിന്താമഗ്നനായി മിണ്ടാതെ നിന്നു.

''നിങ്ങൾ അക്കാര്യം ഏല്ക്കണം.''

''അവൻ കാണിച്ച അവിവേകമാണു് പിന്നീടുണ്ടായ കാര്യങ്ങൾക്കെല്ലാം തുടക്കമിട്ടതു്.''

''കഴിഞ്ഞതെല്ലാം കഴിഞ്ഞു. ഇനിയും പുതിയതായി കുഴപ്പമൊന്നും വരാതിരിക്കാൻ നോക്കണം.''

കുറുപ്പു് ആലോചനയിലാണ്ടു നിന്നതല്ലാതെ മിണ്ടിയില്ല.

''ഇല്ല. ഒന്നും അറിഞ്ഞും അറിയാതെയും ഞാൻ സുധാകരനോടു പറയുകയില്ല.'' കുറുപ്പു് ആത്മവിശ്വാസത്തോടെ പറഞ്ഞു. ''കഴിഞ്ഞ കാര്യങ്ങളിൽനിന്നു് അവരുടെ ജീവിതത്തിൽ നിഴൽപ്പാടു വീഴരുതു്!''

''അതുതന്നെയാ എന്റെ ആശങ്കയും. ഒരുപക്ഷേ, ഒന്നും ഉണ്ടാകുകയില്ല. എങ്കിലും ഉണ്ടായിക്കൂടായ്കയില്ല. നിസ്സാരമായ കാര്യമാണു്. എന്നാൽ കാര്യമില്ലാഞ്ഞാൽപ്പോലും കുഴപ്പങ്ങളുണ്ടാകുന്നതു കാണാറില്ലേ? ആശങ്കകൊണ്ടു പറയുന്നതാണു്. ഒരു മകൻ നഷ്ടമായാലുള്ള വേദനയെന്തെന്നു നിങ്ങൾ അറിഞ്ഞു. ഒരു മകളുടെ ദാമ്പത്യജീവിതം പാഴാകുകയാണെങ്കിൽ, അവളുടെ പിതാവിനുണ്ടാകാവുന്ന വേദന എത്രയായിരിക്കുമെന്നു് നിങ്ങൾക്കു് ഊഹിക്കാം. എന്റെ ആശങ്കകൊണ്ടു പറയുന്നതാണ കുറുപ്പേ!''

''ഞാൻ ഏററു. ഒന്നും എന്റെ നാക്കിൽനിന്നു വീഴത്തില്ല. സത്യം!''— കുറുപ്പു് വികാരാധീനനായിരുന്നു. ''എന്നെ വിശ്വസിക്കൂ!''

''വിശ്വസിക്കുന്നു.'' വേലായുധൻനായർ കുറുപ്പിൻെറ പുറത്തു സൗമ്യമായി തട്ടിക്കൊണ്ടു പറഞ്ഞു. ''എനിക്കു നിങ്ങളെ വിശ്വാസമാണു്.''

കുറുപ്പു് പടി തുറന്നു് വഴിയിലേക്കിറങ്ങി. അയാൾ പോകുന്നതു നോക്കി വേലായുധൻനായർ കുറേനേരം നിന്നു.

തിരിച്ചുവന്നപ്പോൾ സുധാകരൻ പൂമുഖത്തുതന്നെ ഉണ്ടായിരുന്നു.

''മകനെ തേടി അലയേണ്ടിവന്ന ഒരച്ഛൻ!'' സുധാകരൻ പതുക്കെ പറഞ്ഞു.

''ഓരോ മനുഷ്യനും ഓരോ കരിശു കൊടുത്തിട്ടുണ്ടു്. അതില്ലാത്തവരാരുമില്ല.'' വേലായുധൻനായർ ആത്മഗതത്തിൻെറ രൂപത്തിലാണു പറഞ്ഞതു്. ''ആരെയും വെറുതെ വിടുകയില്ല; വിട്ടിട്ടുമില്ല. ദൈവത്തിനും ഒരു വിനോദം വേണ്ടേ?''— കൈയും പുറകിൽ കെട്ടി പൂമുഖത്തു് അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്ന വേലായുധൻനായരുടെ മുഖത്തു് വെറുപ്പും വേദനയും പ്രകടമായിരുന്നു.

## 28. ശാന്തിപർവ്വം

പോർട്ട്ബ്ലയറിൽനിന്നു് മടങ്ങിവന്നിട്ടു് രണ്ടാഴ്ചയിലധികമായി. സർദാർജി പുറത്തെവിടെയുമിറങ്ങാൻ താൽപര്യം തീരെ കാണിച്ചില്ല. മുഖത്തു പ്രസന്നതയുടെ പ്രകാശമുണ്ടു്. എങ്കിലും കടുത്ത ക്ഷീണം ശരീരത്തെ ബാധിച്ചിട്ടുണ്ടെന്നു തോന്നും പെരുമാററങ്ങൾ കാണുമ്പോൾ. കാലത്തു കടയിൽ പോകുന്നതുവരെ രവീന്ദ്രനെ ഇടംവലം വിടാറില്ല. ഉല്ലാസമുളവാക്കുന്ന ഹൃദ്യമായ സംഭാഷണംചെയ്തു് അവർ കഴിയും. പൊട്ടിച്ചിരിപ്പിക്കുന്ന നേരമ്പോക്കുകൾ പറയുവാൻ പ്രത്യേകം ചാതുര്യം നേടിയിട്ടുണ്ടു് അദ്ദേഹം. അടക്കാനാവാതെ രവീന്ദ്രൻ ചിരിക്കുമ്പോൾ അവനോടൊത്തു് അദ്ദേഹവും ദീർഘനേരം ചിരിച്ചുകൊണ്ടിരിക്കും. കട പൂട്ടി മടങ്ങി വരുമ്പോൾ, അവനെ കാത്തു് സർദാർജി ഇരിക്കുകയായിരിക്കും. ധാരമുറിയാതെയുള്ള സംഭാഷണമായി. അത്താഴത്തിന്നിരുന്നാൽ, കഴിക്കാൻ ഇടം കിട്ടാത്തവണ്ണം നേരമ്പോക്കുകൾ പൊട്ടിച്ചുകൊണ്ടിരിക്കും. എത്ര ഹൃദയസ്പർശിയായ അനുഭവങ്ങൾ! മുമ്പൊരിക്കലും രവീന്ദ്രനു് അവിസ്മരണീയങ്ങളായ ഇത്രയധികം അനുഭവങ്ങൾ ഉണ്ടായിട്ടില്ല.

സർദാർജിയെക്കുറിച്ചുള്ള അവൻെറ ധാരണയും സ്നേഹവും പുതിയ ചക്രവാളങ്ങൾ സൃഷ്ടിച്ചു. അനുഭവസമ്പത്തുള്ള ജീവിതം. സ്നേഹവർഷം ചെയ്യുന്ന ഹൃദയം. ബഹുമാനാദരങ്ങൾ അവകാശപ്പെടുന്ന പെരുമാററങ്ങൾ. ഇങ്ങനെ ഒരതികായനുമായി ബന്ധപ്പെട്ട

വാൻ സംഗതിവന്നതു് ഏററവും വലിയ ഭാഗ്യമായി രവീന്ദ്രൻ കരുതി. ഓരോ ദിവസവും കഴിയുമ്പോഠം, ഇനിയും മതിവന്നില്ല എന്നൊരു തോന്നലാണു് അവശേഷിക്കുന്നതു്.

വയോവൃദ്ധനായ അദ്ദേഹത്തിൽ ഒതുങ്ങി ഒളിഞ്ഞു നില്ക്കുന്ന അനന്തമായ വിഭവങ്ങളെക്കുറിച്ചു് രവീന്ദ്രൻ വിസ്മയിക്കാറുണ്ടു്. മനുഷ്യത്വത്തിൻെറ എല്ലാ സൽഭാവങ്ങളും അദ്ദേഹത്തിൽ നിറഞ്ഞു നില്ക്കുകയാണു്. മുററത്തിൻെറ അതിരിന്നടുത്തു വളൎന്നുനില്ക്കുന്ന പൂച്ചെടികഠം, അദ്ദേഹം അടുത്തെത്തുമ്പോഠം അത്രേ മനസ്സിലാക്കാറുണ്ടെന്നു തോന്നും, ഇലകളും പൂക്കളും ചലിക്കുന്നതു കാണുമ്പോഠം. മാന്തോപ്പിൽ ഉലാത്താനിറങ്ങുമ്പോഠം, ഇല നിറഞ്ഞ കൊമ്പുകഠം അദ്ദേഹത്തിൻെറ അടുത്തേക്കു വരുവാൻ ആഞ്ഞുനില്ക്കുകയാണെന്നു തോന്നും. അദ്ദേഹത്തിൻെറ കരപരിലാളനങ്ങഠംക്കു വിധേയമായി വളൎന്നിട്ടുള്ള ആ ചെടികഠംപോലും, അദ്ദേഹത്തിൻെറ ഹൃദയത്തിലെ അന്തർദ്ധാരയായ സ്നേഹം അനുഭവിച്ചറിയുന്നുണ്ടെന്നു തോന്നും. തോട്ടത്തിൽ അദ്ദേഹം ഇറങ്ങുമ്പോഠം അദ്ദേഹത്തെ ശ്രദ്ധിച്ചു സസ്യജാലങ്ങളെല്ലാം ശ്വാസമടക്കി നില്ക്കുകയാണെന്നേ തോന്നൂ...

അന്നു് വ്യാഴാഴ്ചദിവസമായിരുന്നു.

കട പൂട്ടുവാൻ സാധാരണയിൽ കൂടുതൽ അമാന്തിച്ചു. രാത്രി ഒൻപതുമണിയോളമായിട്ടുണ്ടു്.

രവീന്ദ്രനെ കാത്തു് സർദാർജി സ്വീകരണമുറിയിൽ ഇരുപ്പുണ്ടായിരുന്നു, അവൻ അങ്ങോട്ടു വരുമ്പോഠം. മുറിയുടെ മൂലയിൽ കിടന്ന ടീപ്പോയിയിൽ റാന്തൽവിളക്കു കത്തിച്ചു വച്ചിട്ടുണ്ടു്. പ്രകാശം മതിയായിരുന്നു എന്നു രവീന്ദ്രനു തോന്നിയില്ല. വന്നവഴിയേ അവൻ നടന്നു വിളക്കിൻെറ അടുത്തെത്തി തിരി ഉയൎത്തി.

സർദാർജിയുടെ മുഖം നന്നായി കാണാം. അദ്ദേഹം അവനെ നോക്കി പുഞ്ചിരിക്കുകയാണു്...

''നീ വരുമ്പോഠം വെളിച്ചവും വരും!'' രവീന്ദ്രൻെറ പെരുമാററം വീക്ഷിച്ചുകൊണ്ടു് സർദാർജി സന്തോഷത്തോടെ പറഞ്ഞു. എന്നാൽ സ്വരം വളരെ ക്ഷീണിച്ചിരിക്കുന്നതായി രവീന്ദ്രനു തോന്നി. തൻെറ അടുത്തിരുന്നു സംഭാഷണത്തിലേർപ്പെടുന്നതിനുള്ള ക്ഷണമായിട്ടാണു് രവീന്ദ്രൻ സർദാർജിയുടെ അഭിപ്രായപ്രകടനത്തെ മനസ്സിൽ വ്യാഖ്യാനിച്ചതു്.

അതുകൊണ്ടു് മുറിയിൽ ചെന്നു കുപ്പായം മാററി വേഗം സ്വീകരണമുറിയിൽ സർദാർജിയുടെ സന്നിധിയിലെത്തി. അദ്ദേഹത്തിൻെറ മുഖത്തു് അസാധാരണമായ പ്രകാശം തോന്നി. എന്നാൽ കടുത്ത ക്ഷീണത്തിൻെറ ലക്ഷണവും സ്പഷ്ടമായിരുന്നു.

രവീന്ദ്രൻ സ്വീകരണമുറിയിലെ കസേരയിൽ ഇരുന്നു.

ദീൎഘമായ നിശ്ശബ്ദത...

ഈയിടെയായി സർദാർജിയെ മൂകനായി കാണുന്ന പതി

വില്ല. എന്തെങ്കിലും വിഷയം കാണും ചർച്ചചെയ്യുവാൻ. കൂടുതലും നേരമ്പോക്കുകളായിരിക്കും.

എന്നാൽ ഇന്നു മുഖം പ്രസന്നമാണ്. എങ്കിലും ക്ഷീണഭാവം ഏറിനില്ക്കുന്നു. സംഭാഷണത്തിനു താൽപര്യമില്ല. എന്തോ മനഃപൂർവം അമർത്തുന്നുണ്ടെന്നു ഭാവം പ്രകടമാക്കുന്നു.

രവീന്ദ്രനു ഭയാശങ്കതോന്നി. എങ്കിലും അതു പ്രകടമാക്കിയില്ല.

അത്താഴം കഴിക്കാൻ ഡേവിഡ് വന്നു വിളിച്ചപ്പോഴും അവർ എഴുനേററു. മുഖത്തെ ക്ഷീണം സർദാർജിയുടെ നടപ്പിലും രവീന്ദ്രൻ കണ്ടു.

അത്താഴത്തിന് ഒന്നിച്ചാണിരുന്നത്. എന്നാൽ അദ്ദേഹം ഒന്നും കഴിക്കാൻ താൽപര്യം പ്രദർശിപ്പിച്ചില്ല. രവീന്ദ്രനു കുട്ടിരിക്കുകയായിരുന്നു പ്രധാനമായിട്ട്.

''സർദാർജി ഒന്നും കഴിച്ചില്ല; എന്താ?'' രവീന്ദ്രൻ ചോദിച്ചു.

''ഓ!'' എന്തെങ്കിലും പറയുവാൻ വിമുഖതയാണ് അദ്ദേഹം കാട്ടിയത്.

''എങ്കിലും?...''

''നല്ല വിശപ്പു തോന്നുന്നില്ല.'' അത്രയുംതന്നെ പറയുന്നത് വളരെ വിമ്മിഷ്ടപ്പെട്ടാണ്. ഇത്രയുംനാൾ ഒന്നിച്ചു ജീവിച്ചിട്ടും ഒരവസരത്തിൽപ്പോലും ആഹാരത്തിനു് ആശയില്ലെന്നോ രുചിയില്ലെന്നോ വിശപ്പില്ലെന്നോ അദ്ദേഹം പറഞ്ഞതു് കേൾക്കാൻ ഇടവന്നിട്ടില്ല.

ഇതു് രവീന്ദ്രൻെറ ആശങ്ക വർദ്ധിപ്പിച്ചു.

ഉണ്ടുകൊണ്ടിരിക്കുമ്പോൾ ഇന്നു നേരമ്പോക്കൊന്നും കേൾക്കാനിടവന്നില്ല.

''എന്താ, സുഖമില്ലേ?''

''യേയ്! നീ അത്താഴം കഴിക്കു്. എനിക്കു് ഒന്നു കിടക്കണമെന്നു തോന്നുന്നു.''—സർദാർജിയുടെ ശബ്ദം നന്നേ ക്ഷീണിച്ചിരുന്നു. സഹായത്തിനു കാത്തുനില്ക്കാതെ നേരേ കിടപ്പുമുറിയിലേക്കു പോയി.

രവീന്ദ്രൻ ഊണു മതിയാക്കി കൈ കഴുകിയശേഷം വേഗം സർദാർജിയുടെ മുറിയിലെത്തി.

അദ്ദേഹം മെത്തയിൽ നിവർന്നു കിടക്കുന്നു.

''എനിക്കൊന്നുമില്ല.''—മന്ദസ്മിതം പ്രസരിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടു് സർദാർജി ക്ഷീണിതനായി പറഞ്ഞു.

''വല്ലായ്മ വല്ലതുമുണ്ടോ സർദാർജീ? ഒന്നും മനഃപൂർവം മറയ്ക്കാൻ ശ്രമിക്കല്ലേ!''—രവീന്ദ്രൻ യാചനാസ്വരത്തിലാണു സംസാരിച്ചതു്. കാരണമില്ലാത്ത ഒരു പരിഭ്രമം രവീന്ദ്രൻെറ മനസ്സു ചഞ്ചലപ്പെടുത്തുന്നുണ്ടു്.

മെത്തയിൽ നീണ്ടുനിവന്നു്, നെഞ്ചിൽ കൈ മടക്കിവച്ചു്, കണ്ണുമടച്ചു് സർദാർജി കിടക്കുന്നു. ഇങ്ങനെ അദ്ദേഹം കിടക്കുന്നതു് മുമ്പൊരിക്കലും കണ്ടിട്ടില്ല. ആശങ്ക വളർന്നു സംഭ്രമമായിത്തീർന്നു.

ഒട്ടും അമാന്തം കാണിക്കാതെ നേരേ അടുക്കളവശത്തേക്കു രവീന്ദ്രൻ പാഞ്ഞു.

ഡേവിഡ് പാത്രങ്ങൾ കഴുകിക്കൊണ്ടിരിക്കുകയാണു്.

''വേഗം പോയി, ഡോക്ടറെ വിളിച്ചോണ്ടു വരണം. സർദാർജിക്കു സുഖമില്ല എന്നു പറഞ്ഞാൽ അദ്ദേഹം നിൻെറകൂടെത്തന്നെ വരും. ഇതാ, ടോർച്ച്. പാത്രങ്ങളൊക്കെ കിടക്കട്ടെ.'' വളരെ സംഭ്രമം തോന്നിക്കുന്നമട്ടിലായിരുന്നു രവീന്ദ്രൻ അത്രയും പറഞ്ഞതു്. അതു കഴിഞ്ഞു് സർദാർജിയുടെ മുറിയിലേക്കു പോയി.

ഡേവിഡ് അടുക്കളയുടെ കതകടച്ചു. മുൻവശത്തേക്കു വന്നു.

''ഡേവിഡ്!''—മുററത്തിറങ്ങിയ ഡേവിഡിനെ രവീന്ദ്രൻ വിളിച്ചുനിർത്തി, ഓടി അങ്ങോട്ടു ചെന്നു. സംഭ്രമത്തിൻെറ സകല ലക്ഷണങ്ങളും രവീന്ദ്രൻെറ പെരുമാററത്തിൽ പ്രകടമായിരുന്നു.

''പോകുന്നവഴി, മമ്മതുക്കായുടെ വീട്ടിൽ കയറി, മമ്മതുക്കാ വേഗം ഇത്രടം വരണമെന്നു പറയണം. സർദാർജിക്കു സുഖമില്ല എന്നു പറഞ്ഞാൽ മതി.''

ഡേവിഡ് ഓടി...

രവീന്ദ്രൻ സർദാർജിയുടെ കിടക്കയ്ക്കു സമീപം എത്തി. നെഞ്ചിൽ കൈയും വച്ചു് ശാന്തനായി അദ്ദേഹം ശയിക്കുന്നതു നോക്കിനിന്നു. വിളക്കിൻെറ തിരി ആവുന്നത്ര ഉയർത്തിവച്ചു.

കിടക്കയിൽ അദ്ദേഹത്തിൻെറ സമീപം ചെന്നിരുന്നു. കടുത്ത ശക്തി പ്രയോഗിച്ചു് എന്തൊക്കെയോ മനഃപൂർവം അടക്കിയൊതുക്കുവാൻ ശ്രമിക്കുന്ന ഭാവം അദ്ദേഹത്തിൻെറ മുഖത്തുണ്ടു്.

''സർദാർജീ?'' രവീന്ദ്രൻ വിളിച്ചു.

അദ്ദേഹം കണ്ണു തുറന്നു് മന്ദഹസിക്കുവാൻ ശ്രമിക്കുകയാണു്...

രവീന്ദ്രനു സംഭ്രമം, ഭയം, സഹിക്കാൻ വയ്യാതായി. എന്തു ചെയ്യണം? എന്താണു് അദ്ദേഹത്തിനു്?

കൈപ്പടം സർദാർജിയുടെ നെററിയിൽ വച്ചു. വിയർപ്പിൻെറ നനവു്...ഇപ്പോൾ എങ്ങനെ വിയർപ്പുണ്ടായി? അന്തരീക്ഷം സുഖശീതളമായ നിലയിൽ സ്ഥിതിചെയ്യുമ്പോൾ, അമിതമായ ആയാസം തോന്നാതെ ആരെങ്കിലും വിയർക്കുമോ?

''നെററിയിൽ തടവൂ.'' ക്ഷീണിതനായി അദ്ദേഹം പറഞ്ഞു. ''നിൻെറ കൈ തൊടുമ്പോൾ ആശ്വാസം തോന്നുന്നു.''

''സർദാർജീ, എന്താ അസുഖം?''—പരിഭ്രമം അടക്കാനാവാതെ രവീന്ദ്രൻ ചോദിച്ചു.

''ഒന്നുമില്ല. പരിഭ്രമിക്കരുതു്.'' രവീന്ദ്രൻെറ മടിയിലേക്കു കൈ മാററിവച്ചുകൊണ്ടു്, അവൻെറ മുഖത്തേക്കു കണ്ണിമയ്ക്കാതെ നോക്കി കിടന്നു. ''എനിക്കു വേദനയില്ല. വേദനിക്കേണ്ട കാര്യമി

ല്ല.''—പതിഞ്ഞ സ്വരത്തിൽ അദ്ദേഹം പറഞ്ഞു. അപ്പോഴം അദ്ദേഹം വേദന സഹിക്കുകയാണ്. മനഃപൂർവ്വം അടക്കുകയാണ്.

''എവിടെയാണു വേദന?''

''വേദനയ്ക്കു കാര്യമൊന്നുമില്ല.''

''കാര്യമുണ്ടോ എന്നല്ല, എവിടെയാണെന്നാണു ചോദിച്ചതു്.''—നെററിയിൽ തലോടിക്കൊണ്ടിരുന്ന രവീന്ദ്രൻ അദ്ദേഹത്തിൻെറ മുഖത്തേക്കു കുനിഞ്ഞു സൂക്ഷിച്ചുനോക്കി. അവൻെറ നിറഞ്ഞു നിന്ന കണ്ണിൽനിന്നു് ഒന്നുരണ്ടു തുള്ളികൾ, നെഞ്ചിൽ വച്ചിരുന്ന സർദാർജിയുടെ ഇടത്തുകൈയിൽ വീണു.

''നീ...നീ...'' —അദ്ദേഹത്തിനു ശ്വാസംമുട്ടുന്നുണ്ടു്. ''കരയുന്നോ?'' കൈയുയർത്തി രവീന്ദ്രൻെറ മുഖത്തേക്കു കൊണ്ടുപോകുവാൻ അദ്ദേഹം ശ്രമിച്ചു. എന്നാൽ അതു തളർന്നു തിരിച്ചു നെഞ്ചിലേക്കു പതിച്ചു...

''കരയരുതു്.'' സർവ്വശക്തികളും സമാഹരിച്ചു് അദ്ദേഹം പറഞ്ഞു. എങ്കിലും എത്ര ശക്തിഹീനമായിരിക്കുന്നു ആ ശബ്ദം!...

കുറേനേരം കണ്ണടച്ചു് അദ്ദേഹം കിടന്നു...

വല്ലാത്ത വേദന അനുഭവിക്കുന്നു എന്നു പ്രകടമാക്കുന്നവിധത്തിൽ പുളഞ്ഞുകൊണ്ടു് സർദാർജി കണ്ണു തുറന്നു.

''നെഞ്ചിൽ... വല്ലാത്ത... വേദന.'' ഒരുവിധത്തിൽ അദ്ദേഹം പറഞ്ഞൊപ്പിച്ചു.

രവീന്ദ്രൻ അദ്ദേഹത്തിൻെറ നെഞ്ചിൽ മൃദുവായി തടവി.

ആശങ്കയും പരിഭ്രമവും മാത്രമല്ല ദുസ്സഹമായ ഭയവും രവീന്ദ്രനെ ഗ്രസിച്ചുകഴിഞ്ഞു.

മുററത്തു കാല്പെരുമാററം.

രവീന്ദ്രൻ അങ്ങോട്ടു ശ്രദ്ധിച്ചു് ഇരുന്നു.

മമ്മതുക്കാ സംഭ്രമിച്ചു് അകത്തെ മുറിയിലേക്കു വേഗം വന്നു.

''എന്താ? എന്താ വിശേഷം സർദാർജീ?''

അദ്ദേഹം കണ്ണുമടച്ചു കിടക്കുകയാണ്.

''സർദാർജീ!'' കട്ടിലിൽ വന്നിരുന്ന മമ്മതുക്കാ വിളിച്ചുകൊണ്ടു് നെററിയിൽ കൈ വച്ചു.

സർദാർജി കണ്ണു തുറന്നു്, തെല്ലു പകച്ചമട്ടിൽ, അവശനെപ്പോലെ നോക്കി— ''മമ്മതുക്കാ!'' ആ വാക്കു പ്രകടമാകാത്തവണ്ണം അവ്യക്തമായിരുന്നു.

''അതേ! ഞാൻതന്നെ. മമ്മതുക്കാ. എന്താ വല്ലായ്മ?'' മമ്മതുക്കായുടെ പരിഭ്രമം പ്രകടമായിരുന്നു.

''ഒന്നുമില്ല, ഒന്നുമില്ല.'' വളരെ ക്ഷീണിതമായ ശബ്ദം, അദ്ദേഹം വേദനകൊണ്ടു പുളയുകയാണ്. നെഞ്ചിൽ ഇടത്തുകൈ മുറുകെപ്പിടിച്ചു. വേദനയടക്കുവാൻ വൃഥാ ശ്രമം നടത്തുകയാണ്.

''എനി... ക്ക്... അസു... ഖ... മൊന്നു... മി... ല്ല.'' എത്ര ഇടറി, അവ്യക്തമായിട്ടാണു് സർദാർജി അത്രയും പ്രകടമാക്കിയതു്.

മമ്മതുക്കാ സർദാർജിയെ തടവി.

''എന്തിനു വന്നു?'' സർദാർജി വളരെ ക്ഷീണിച്ചു ചോദിച്ചു.

''രവീന്ദ്രൻ വിവരം പറഞ്ഞയച്ചു!'' സർദാർജിയുടെ മുഖത്തേക്കു മുഖം താഴ്ത്തിക്കൊണ്ടു് മമ്മതുക്കാ പറഞ്ഞു.

''രവീന്ദ്രനോ?...'' അദ്ദേഹത്തിനു മുഴമിപ്പിക്കുവാൻ ശക്തിയുണ്ടായിരുന്നില്ല.

''ഡോക്ടർ ഇപ്പോഴം എത്തും.'' രവീന്ദ്രൻ മമ്മതുക്കായോടായി പറഞ്ഞു.

കൺപോളകഠം തുറന്നുപിടിക്കാൻ സർദാർജി വിഷമിക്കുന്നു. അത്രയ്ക്കു ശക്തിഹീനനായിത്തീർന്നിരിക്കുകയാണു്.

''എനിക്കു ദുഃഖമില്ല... സന്തോഷമേയുള്ളു.'' വളരെ സ്പഷ്ടമായിട്ടാണു് സർദാർജി അതു പറഞ്ഞതു്. തുടന്നു് ചുമച്ചു. ചുമ... അതു് അടങ്ങാൻ അല്പസമയമെടുത്തു.

മമ്മതുക്കായും രവീന്ദ്രനും മൃദുവായി തടവി.

''എവിടെ അദ്ദേഹം?'' എന്നു ചോദിച്ചുകൊണ്ടു് ഡോക്ടർ മുറിയിലേക്കു കയറിവന്നു.

ഉപചാരത്തിനൊന്നും തുനിയാതെ അദ്ദേഹം സർദാർജിയെ പരിശോധിക്കാൻതുടങ്ങി.

അല്പം കഴിഞ്ഞപ്പോഠം കണ്ണു തുറന്നു. ആളെ മനസ്സിലായില്ലെന്നമട്ടിൽ, പരിശോധിച്ചുകൊണ്ടിരുന്ന ഡോക്ടറെ നോക്കി കിടന്നു.

''ഡോക്ടറോ?'' വളരെ ക്ഷീണിച്ച സ്വരത്തിൽ സർദാർജി ചോദിച്ചു.

രവീന്ദ്രനും മമ്മതുക്കായും ശ്വാസമടക്കി നില്ക്കുകയായിരുന്നു.

ഡോക്ടർ ഒന്നും പറഞ്ഞില്ല. മെഡിസിൻ ബാഗു് തുറന്നു് മരുന്നെടുത്തു് സിറിഞ്ചിൽ നിറച്ചു.

''കൈയൊന്നു പിടിച്ചുതരൂ.'' രവീന്ദ്രനെ നോക്കി ഡോക്ടർ പറഞ്ഞു.

സർദാർജിയുടെ കണ്ണു വീണ്ടും കൂമ്പി.

സുഖമായി, ശാന്തമായി, നിദ്രയിലാണ്ടിരിക്കുന്നതുപോലെ ശയിച്ചിരുന്നു സർദാർജി.

കുത്തിവയ്ക്കുവാൻ കൈയിൽ പിടിച്ചപ്പോഠം, ചൂടു ക്ഷയിച്ചിരിക്കുന്നതായി രവീന്ദ്രനു തോന്നി. വികാരം നിയന്ത്രിക്കുവാൻ അവനു കഴിഞ്ഞില്ല, തലകുനിച്ചു വിമ്മി...

ഡോക്ടർ കുത്തിവയ്പു പൂർത്തിയാക്കി, ഏകാഗ്രനായി നോക്കി നിന്നു. ഒന്നും പറഞ്ഞില്ല.

കുറേനേരം കഴിഞ്ഞു് ഡോക്ടർ അവരോടു തിരിഞ്ഞു ചോദിച്ചു: ''എപ്പോഠം തുടങ്ങി?''

''ഒരു മണിക്കൂറായിക്കാണും. ഉണ്ടുകൊണ്ടിരിക്കുമ്പോഠം കിടക്കണമെന്നു തോന്നുന്നതായി പറഞ്ഞു.'' രവീന്ദ്രൻ മറുപടി നല്കി.

''ഉം!'' ഡോക്ടർ നീട്ടി മൂളി. ''നാലഞ്ചുമണിക്കൂറിൽ കൂടുതലായിരിക്കുമെന്നു തീർച്ച.''

''കടയും പൂട്ടി ഇവിടെ വരുമ്പോഴ് അദ്ദേഹം സ്വീകരണമുറിയിലിരിപ്പുണ്ട്. കുറച്ചു വർത്തമാനം പറഞ്ഞു. പിന്നെ അത്താഴം കഴിക്കാൻ പോയി.''

''അസ്വാസ്ഥ്യം കാണിച്ചില്ലേ?''

''ക്ഷീണമുണ്ടെന്നു തോന്നി. എങ്കിലും പതിഞ്ഞ ശബ്ദത്തിൽ വർത്തമാനം പറഞ്ഞു. ആഹാരം കഴിച്ചില്ലെന്നുപറയാനില്ല. അത്ര കുറച്ചേ കഴിച്ചുള്ളു.''

''എന്താ, ഇതൊക്കെ ചോദിക്കുന്നേ?'' ആശങ്കയോടെ മമ്മതുക്കാ ചോദിച്ചു.

ഡോക്ടർ മറുപടി പറഞ്ഞില്ല. അദ്ദേഹം സർദാർജിയുടെ നാഡി പരിശോധിച്ചു.

''ഇററ് ഈസ് ഓൺലി എ ക്വസ്റ്റ്യൻ ഓഫ് ഹവേഴ്സ്.'' ഡോക്ടർ പിറുപിറുത്തതു് അവർ കേട്ടില്ല.

മമ്മതുക്കാ സർദാർജിയുടെ പാദത്തിൽ സ്പർശിച്ചു. തണുത്തിരിക്കുന്നു. ''എന്റെ അള്ളാ!'' മമ്മതുക്കാ അറിയാതെ വിളിച്ചുപോയി.

സർദാർജി ഉറക്കമുണർന്നപോലെ കണ്ണുകഠം തുറന്നു് അവിടെ നിന്നിരുന്നവരെ മാറി മാറി നോക്കി. രവീന്ദ്രൻ കാല്ക്കലിരുന്നു തലോടുകയാണു്.

''രാജീ!...'' ശക്തിഹീനമായി ശബ്ദം പുറത്തുവന്നു. ''എന്റെ കൈ...പിടിക്കൂ!...'' രവീന്ദ്രനെ നോക്കി പറഞ്ഞു. കൈ അനക്കാൻ ശ്രമിച്ചെങ്കിലും സർദാർജിക്കു് അതിനു കഴിഞ്ഞില്ല.

രവീന്ദ്രൻ സർദാർജിയുടെ കരങ്ങഠം കൈയിലെടുത്തു മുറുകെ പിടിച്ചു.

''രാജീ...രാജീ...'' നിദ്രയിലേക്കു വഴുതിവീഴുന്നതുപോലെ അദ്ദേഹം ശക്തിഹീനനായി. കണ്ണുകഠം കൂമ്പി...

അദ്ദേഹത്തെ ഏകാഗ്രമായി നോക്കിനിന്നിരുന്നു ഡോക്ടർ.

''സർദാർജീ! സർദാർജീ!...''—രവീന്ദ്രൻ കുലുക്കിവിളിച്ചു. പരിഭ്രമത്തോടെ വിളിച്ചു. എന്നാൽ പ്രതികരണമൊന്നുമുണ്ടായില്ല.

''വിളിക്കണ്ടാ. ഇനി വിളികേഠക്കുകയില്ല.'' ഡോക്ടറുടെ കണ്ഠം ഇടറുന്നുണ്ടായിരുന്നു. അദ്ദേഹം മുറി വിട്ടു് സ്വീകരണമുറിയിലേക്കു നടന്നു. അവിടെയുണ്ടായിരുന്ന കസേരയിൽ മൗനമായി ഇരുന്നു.

സർദാർജിയുടെ മുഖം ക്രമേണ മങ്ങി...പത്തുപതിനഞ്ചു മിനിറ്റ് കഴിഞ്ഞപ്പോഠം ശുദ്ധമായ വെണ്ണക്കല്ലുപോലെ വെളുത്തിരുന്നു...

അദ്ദേഹത്തിന്റെ പാദത്തിലേക്കു തലചേർത്തു്, കട്ടിലിന്നു താഴെ നിലത്തിരുന്നു് രവീന്ദ്രൻ ദീർഘനേരം ഏങ്ങിയേങ്ങി കരഞ്ഞു.

മമ്മതുക്കാ ശോകമൂകനായി ഇരുന്നു.

ഡേവിഡിൻെറ നിയന്ത്രണംവിട്ടുള്ള നിലവിളി നിശാന്തരീക്ഷത്തിൽ ദീർഘനേരം പ്രതിധ്വനിച്ചു.

രങ്കൂത്തു് സർദാർജിയുടെ സുഹൃത്തുക്കളും പരിചയക്കാരുമായുള്ളവരെയെല്ലാം സംഭവത്തെക്കുറിച്ചു് അറിയിക്കാൻ രവീന്ദ്രൻ ഏർപ്പാടുചെയ്തു. പ്രഭാതമാകുന്നതിനു മുമ്പുതന്നെ അതു ചെയ്തു കഴിഞ്ഞു.

ആളുകൾ ഓരോരുത്തരായി സർദാർജിയുടെ മൃതദേഹത്തിൽ അന്ത്യോപചാരങ്ങളർപ്പിച്ചു.

മുമ്പു് പല സന്ദർഭങ്ങളിൽ സർദാർജി പ്രദർശിപ്പിച്ചിട്ടുള്ള ആഗ്രഹമനുസരിച്ചു്, നിശ്ചിതസ്ഥാനത്തു് അദ്ദേഹത്തിൻെറ ജഡം, മതപരമായ യാതൊരു ചടങ്ങുമില്ലാതെ സംസ്കരിച്ചു. തദവസരത്തിൽ രങ്കൂത്തെ പ്രമുഖരായ എല്ലാ പൗരന്മാരും സന്നിഹിതരായിരുന്നു. ഇത്രയധികം ആളുകൾ ഇങ്ങനെയൊരു ചടങ്ങിൽ മുമ്പു് ഇവിടെ സംബന്ധിക്കുകയുണ്ടായിട്ടില്ല.

മമ്മതുക്കായുടെ നിർദ്ദേശവും നേതൃത്വവുമാണു് രവീന്ദ്രൻ അംഗീകരിച്ചതു്.

ഉച്ചയായപ്പോഴേക്കു് എല്ലാവരും പിരിഞ്ഞു.

വീട്ടിൽ ഡേവിഡും രവീന്ദ്രനും മാത്രമായി.

വീട്ടിൽ എത്ര വലിയ ശൂന്യതയാണു് അനുഭവപ്പെട്ടതു്!

എന്താണു ചെയ്യേണ്ടതെന്നു് രവീന്ദ്രനു് ഒരു വിവരവുമില്ല. സർദാർജിയുടെ നിര്യാണവിവരം, ഒരു പ്രത്യേകതയെന്നനിലയിൽ, പോലീസ് റേഡിയോവഴി പോർട്ട്ബ്ലയറിൽ തോമസ്സിനെ അറിയിച്ചു. തോമസ് വന്നിട്ടു മററു കാര്യങ്ങൾ ചെയ്യാമെന്നു നിശ്ചയിച്ചു് രവീന്ദ്രൻ കഴിഞ്ഞുകൂടി.

മരണവിവരം അറിഞ്ഞപ്പോൾത്തന്നെ സർദാർജിയുടെ മററു സുഹൃത്തുക്കളെ വിവരം തോമസ് അറിയിച്ചു. സർദാർജിയുടെ വക്കീലിനെ നേരിൽപ്പോയാണു ധരിപ്പിച്ചതു്. അപ്പോഴാണു് സർദാർജി വിൽപ്പത്രം, എഴുതിവച്ചിട്ടുണ്ടെന്ന സംഗതി അറിയാനിടയായതു്. കഴിഞ്ഞതവണ അദ്ദേഹം വന്നപ്പോൾ, വക്കീലിനെ കണ്ടതുംമററും അതിനുവേണ്ടിയായിരുന്നുതാനും. തോമസ്സിനോടുപോലും അദ്ദേഹം ഇതിൻെറ സൂചന നല്കിയിരുന്നില്ല!

അടുത്ത ബുധനാഴ്ച മാത്രമേ രങ്കത്തേക്കു് ഇനി ബോട്ടുള്ളു. അന്നു തോമസ് അങ്ങോട്ടു പോകാൻ തീരുമാനിച്ചു. ഈ വിവരം വക്കീലിനെ അറിയിക്കുകയുംചെയ്തു.

രങ്കത്തേക്കു തിരിക്കുന്ന ദിവസം കാലത്തു് സർദാർജിയുടെ വിൽപ്പത്രം പൊട്ടിക്കണമെന്നു നിശ്ചയിച്ചിട്ടുള്ള വിവരം തോമസ്സിനെ വക്കീൽ ധരിപ്പിച്ചു. പത്രത്തിൽ സാക്ഷികളായി ഒപ്പുവച്ചിട്ടുള്ളവരെല്ലാം അടുത്തുതന്നെയുണ്ടു്. അവരുടെ സാന്നിദ്ധ്യത്തിൽ അതു തുറക്കുന്നതു് ഉചിതമായിരിക്കുമെന്നു വക്കീൽ കരുതി.

തോമസ്സിനു് ഇതിനൊന്നും താൽപര്യം തോന്നിയില്ല. സർദാർ ജിയെപ്പോലെയുള്ള ഒരു സുഹൃത്തിനെ അയാൾക്കു് ഇനി കിട്ടുവാൻ കഴിയുന്നതല്ല. അദ്ദേഹത്തിൻെറ വേർപാടുളവാക്കിയ വിടവു് എന്നും ഒഴിഞ്ഞുകിടക്കുകയേയുള്ളു.

വക്കീലിൻെറ കൈവശമായിരുന്നു വിൽപ്പത്രം. അതു പൊട്ടി ച്ചുനോക്കുന്നതിൽ പങ്കുചേരുവാൻ സർദാർജിയുടെ മിത്രങ്ങളിൽ ചിലരും, വിൽപ്പത്രത്തിൽ സാക്ഷികളായി ഒപ്പുവച്ചിരുന്നവരു മുണ്ടായിരുന്നു. തോമസ് നേരത്തെ ഹാജരായി.

വിൽപ്പത്രം തയ്യാറാക്കുന്ന അവസരത്തിൽ, 25,673ക. പോർട്ടു് ബ്ലയറിലെ ബാങ്കിൽ നിക്ഷേപമായിട്ടുണ്ടു്. രങ്കത്തെ പത്തു് ഏക്ക റുള്ള ഭൂസ്വത്തും, രണ്ടു കെട്ടിടങ്ങളുമാണു് മററു സ്വത്തുക്കൾ.

രങ്കത്തു താമസമായ കാലംതൊട്ടു് വിശ്വസ്തതയോടും സ്നേഹ ത്തോടുംകൂടി തന്നെ പരിചരിക്കുകയും സേവിക്കുകയുംചെയ്ത ഡേ വിഡിനു് ഇഷ്ടാനുസരണം ഉപയോഗിക്കുവാൻ ബാങ്കു്നിക്ഷേപ മായി അവൻെറ പേരിൽ രണ്ടായിരം ഉറുപ്പിക നിക്ഷേപിച്ചിട്ടു ണ്ടെന്നും, രങ്കത്തെ തോട്ടത്തിൻെറ തെക്കേയററത്തു് ഒരേക്കർ സ്ഥലം അവനായി നല്ലേണ്ടതാണെന്നും, വിൽപ്പത്രത്തിൽ രേഖപ്പെടുത്തി യിരുന്നു. ബാക്കിയുള്ള എല്ലാ സ്വത്തുക്കളും രവീന്ദ്രനു സ്വമനസ്സാ ലെ നീക്കിവച്ചിരിക്കുന്നതായിട്ടാണു് വിൽപ്പത്രത്തിൽ കാണിച്ചി രുന്നതു്.

വിൽപ്പത്രത്തിലെ നിർദ്ദേശങ്ങൾ യഥാവിധി നടത്തുവാൻ വക്കീലിനെത്തന്നെയാണു് നാമനിർദ്ദേശംചെയ്തിരുന്നതു്.

വിവരങ്ങൾ അറിഞ്ഞശേഷം ഉച്ചയോടുകൂടി തോമസ് വീ ട്ടിൽ മടങ്ങിയെത്തി. മൂന്നുമണിക്കാണു് ബോട്ടു് വടക്കോട്ടു യാത്ര ചെയ്യുന്നതു്. അതിൽ പോകാൻ നേരത്തെ തീരുമാനിച്ചിരുന്നതി നാൽ, ഏർപ്പാടുകൾ പൂർത്തിയാക്കിയിട്ടുണ്ടു്.

ബോട്ടിൽ കയറിയപ്പോൾ, ഹൃദയത്തിലെ വേദന അനുഭവമാ കാൻ തുടങ്ങി. ബോട്ടു് വടക്കോട്ടു് തിരമാലകൾ ഛേദിച്ചു പാ ഞ്ഞുകൊണ്ടിരിക്കുമ്പോൾ, വേദന സഹിക്കവയ്യാതെ വർദ്ധിച്ചു. ഇളകിമറിയുന്ന കടലിലൂടെ, താളക്രമത്തിനുള്ള ശബ്ദം പുറപ്പെടുവി ച്ചുകൊണ്ടു് ബോട്ടു് ചീറിപ്പായുകയാണു്...

സർദാർജിയെ സംബന്ധിച്ച സ്മരണകൾ ഒന്നിനുപുറകെ ഒന്നാ യി തോമസ്സിൻെറ മനോമുകുരത്തിൽ പ്രതിബിംബിച്ചുകൊണ്ടി രുന്നു...

ഇത്തവണത്തെ ബോട്ടിൽ തോമസ് വരുമെന്നു നിശ്ചയമുണ്ടാ യിരുന്നു. അതുകൊണ്ടു് രവീന്ദ്രൻ ബോട്ടുകടവിൽ പോകാൻ തയ്യാ റായി. കാര്യം മമ്മതുക്കായേയും അറിയിച്ചു. സർദാർജി അന്തരിച്ച ശേഷം എന്തു കാര്യവും മമ്മതുക്കായോടു് ആലോചിച്ചശേഷമേ ചെയ്തിരുന്നുള്ളു.

രക്തബന്ധമൊന്നും ഇല്ലെങ്കിലും അതുളവാക്കുന്നതിലധികം ശക്തിമത്തായ ബന്ധം സർദാർജിയും രവീന്ദ്രനും തമ്മിൽ കുറഞ്ഞ കാലയളവിൽ സ്ഥാപിതമായിരുന്നു. അതിൻെറ ഭാവം ഇത്ര ബൃഹത്താണെന്നു് അദ്ദേഹം ജീവിച്ചിരുന്നകാലത്തു് അറിഞ്ഞിരുന്നില്ല. ഇതു സംജാതമായതു് എങ്ങനെയാണെന്നതു് അവനൊരത്ഭുതമായിരുന്നു! മനുഷ്യബന്ധങ്ങളുടെ മായാജാലങ്ങൾ മനസ്സു് നെയ്തുണ്ടാക്കുന്നതു് എത്ര വിചിത്രമായ വിധങ്ങളിലാണു്! ശൂന്യതയിൽ നിന്നു് അതുല്യമായ ശക്തിയെ രൂപംകൊള്ളിക്കുവാൻ മനുഷ്യത്വത്തിനുള്ള അത്ഭുതകരമായ കഴിവു് എത്രയാണെന്നു ചിന്തിച്ചു് അവനതിശയിച്ചു!

ബോട്ടിൽനിന്നു തോമസ് ഇറങ്ങിവരുമ്പോൾ മമ്മതുക്കായും രവീന്ദ്രനും കാത്തുനിന്നിരുന്നു. പരസ്പരം നോക്കിയെങ്കിലും അവരാരും മിണ്ടിയില്ല.

വീട്ടിലേക്കു നടക്കുമ്പോൾ, നേരത്തേ നടന്ന കാര്യങ്ങൾ മമ്മതുക്കാ തോമസ്സിനെ വിവരിച്ചുകേൾപ്പിച്ചു. തോമസ് കേട്ടുകൊണ്ടു നടന്നതല്ലാതെ ഒന്നും പറയാൻ തുനിഞ്ഞില്ല.

''കഴിഞ്ഞ കാലത്തിൻെറ പ്രതിനിധിയായി ഇനി ഞാനേയുള്ളു ഇവിടെ.'' മമ്മതുക്കാ പറഞ്ഞുതീർക്കുകയായിരുന്നു. ''ഇനി ഇവിടെ ഞാൻ ഏകാകിയാണു്.''

''കഴിഞ്ഞതവണ പോർട്ട്ബ്ലയറിൽ വന്നപ്പോൾ പഴയ സങ്കേതങ്ങളിലെല്ലാം അദ്ദേഹം പോയി. ഞാനും കൂടെയുണ്ടായിരുന്നു. അവയോടു യാത്രചോദിക്കുവാനാണു് പോയതെന്നു് ഇന്നെനിക്കു തോന്നുന്നു. അദ്ദേഹം എല്ലാം നേരത്തെ കണ്ടിരുന്നോ? ആവോ! എനിക്കറിഞ്ഞുകൂടാ!''

അവരുടെകൂടെ ഒരു നിഴൽപോലെ രവീന്ദ്രൻ നടന്നു.

''കഴിഞ്ഞതൊക്കെ കഴിഞ്ഞു. നടക്കാത്തതൊന്നുമല്ല നടന്നതു്.'' —മമ്മതുക്കാ പറഞ്ഞു. ''എങ്കിലും എന്തൊരു ദുഃഖമാണു്!''

''ഏർപ്പാടുകളെല്ലാം പൂർത്തിയാക്കിയിട്ടാണു് അദ്ദേഹം പിരിഞ്ഞതു്.'' തോമസ് പറഞ്ഞു.

വഴിവക്കിലെ വലിയ പഡാക്കുമരത്തിൻെറ തണലിൽ അവർ നിന്നു. ആകാശത്തു മുട്ടുന്നതുപോലെ വളർന്നുനില്ക്കുന്ന ആ മഹാവൃക്ഷത്തിൻെറ ചുവട്ടിൽ നിന്നപ്പോൾ നടന്നതിൻെറ ക്ഷീണം ക്ഷയിച്ചു.

''വിൽപ്പത്രവും എഴുതിവെച്ചിരുന്നു. ഇന്നു കാലത്താണു് വക്കീൽ അതു പൊട്ടിച്ചതു്.'' —വികാരവിഹീനനായി തോമസ് പറഞ്ഞു. അതിനെക്കുറിച്ചറിയാൻ മമ്മതുക്കായോ രവീന്ദ്രനോ ആവേശമോ താൽപര്യമോ പ്രകടിപ്പിച്ചില്ല.

''രവീന്ദ്രനാണു് എല്ലാററിൻെറയും അവകാശി.''

രവീന്ദ്രൻ അതു കേട്ടു പകച്ചുനിന്നു. കേട്ട കാര്യം വിശ്വസിക്കുവാൻ സാധിച്ചില്ല.

മമ്മതുക്കാ തോമസ്സിനെ താൽപര്യത്തോടെ നോക്കി.

''എല്ലാ സ്വത്തും അവനാണ് അദ്ദേഹം എഴുതിവച്ചിട്ടുള്ളതു്!'' തോമസ് രവീന്ദ്രൻെറ തോളിൽ മൃദുവായി പിടിച്ചു.

രവീന്ദ്രൻെറ കണ്ണുകൾ നിറഞ്ഞിരിക്കുന്നു. വികാരാവേശത്താൽ മുഖം തുടുത്തു. അടക്കാനാവാതെ അവൻ വിങ്ങിപ്പൊട്ടി...

മന്ദമന്ദം പുറത്തു തടവിക്കൊണ്ടു് അവനെ ആശ്വസിപ്പിക്കുവാൻ തോമസ് ശ്രമിച്ചു.

ആത്മനിയന്ത്രണം വീണ്ടെടുക്കുവാൻ രവീന്ദ്രനു കുറേനേരം വേണ്ടിവന്നു.

''ഇതിനുതക്കവണ്ണം ഞാനെന്തു ചെയ്തു?'' നീണ്ട നിശ്ശബ്ദത അവസാനിപ്പിച്ചുകൊണ്ടു് രവീന്ദ്രൻ പതുക്കെ പറഞ്ഞു.

അവൻെറ ചോദ്യത്തിനു് എങ്ങുനിന്നും മറുപടിയുണ്ടായില്ല.

പടിഞ്ഞാറുനിന്നു വീശുന്ന കടൽക്കാററു് പഡാക്കിൻെറ ശാഖോപശാഖകളെ ഇളക്കിക്കൊണ്ടിരുന്നു. ദലമർമ്മരത്തിൻെറ പ്രതിധ്വനി മാത്രമേ അന്തരീക്ഷത്തിൽ ഉണ്ടായിരുന്നുള്ളു.

## 29. താൽപര്യങ്ങൾ

കാലത്തു് കുട്ടൻപിള്ള മുററത്തേക്കു കയറിവന്നപ്പോൾ മമ്മതുക്കാ പറമ്പിൽ എന്തൊക്കെയോ ചെയ്തുകൊണ്ടു നില്ക്കുകയായിരുന്നു. അയാളെ കണ്ടപ്പോൾ മമ്മതുക്കായ്ക്കു മനസ്സിൽ വല്ലായ്മയാണുളവായതു്. അനുകമ്പ അവകാശപ്പെടാവുന്ന ഒരാളാണു്. എന്നാൽ അതു് അന്യരിൽനിന്നു സമ്പാദിക്കുവാനുള്ള പ്രാഗല്ഭ്യമില്ല. ആത്മാർത്ഥതയോടെ ആരും അയാളോടടുക്കുന്നില്ല. അയാളുടെ ഭാരം ലോകം മുഴുവൻ അംഗീകരിച്ചുകൊടുക്കുവാൻ ബാദ്ധ്യസ്ഥമാണെന്ന മനോഭാവമാണു് കുട്ടൻപിള്ളയ്ക്കുള്ളതു്. മുമ്പുണ്ടായിരുന്നതിനേക്കാളധികം മടുപ്പു്, മമ്മതുക്കായ്ക്കു് അയാളെ കാണുമ്പോൾ തോന്നാറുണ്ടു്.

സർദാർജി അന്തരിച്ചിട്ടു് ഒരാഴ്ചയോളമായിട്ടുണ്ടു്. മൃതദേഹം സംസ്കരിച്ച ദിവസം മററു പലരേയുംപോലെ കുട്ടൻപിള്ളയും അവിടെയുണ്ടായിരുന്നു. ഉപചാരത്തിനുവേണ്ടി അവിടെ വന്നു എന്നതിൽക്കവിഞ്ഞു് മറെറാന്നും അയാൾ അവിടെ ചെയ്തതുമില്ല.

പ്രായാധിക്യംകൊണ്ടുള്ള പരാധീനതകൾ വകവയ്ക്കാതെ, മനോവിഷമം വഹിച്ചു്, അന്നു കാര്യങ്ങളിൽ ഏർപ്പെട്ടിരിക്കുമ്പോൾ, കുട്ടൻപിള്ള തന്നെ ഒഴിഞ്ഞ കോണിലേക്കു വിളിച്ചു്, രഹസ്യമായി, ചോദിച്ച കാര്യം മമ്മതുക്കാ ഇപ്പോഴും ഓർമ്മിച്ചു:

'മമ്മതുക്കാ! രവീന്ദ്രനോടു്...പിന്നെ പറഞ്ഞോ?'

ഒരിക്കലും ക്ഷോഭിക്കാത്ത മമ്മതുക്കായ്ക്കു് അതു കേട്ടപ്പോൾ കലികയറി. ഉഗ്രമായി, ജ്വലിച്ചു് നോക്കിയ നോട്ടമേററു് ചൂളിയ

ആ മനുഷ്യൻ ഇളിച്ചുകൊണ്ടു മുമ്പിൽ നിന്ന ചിത്രം മമ്മതുക്കാ ഓർമ്മിച്ചു.

'ഇത്ര വിവേകമില്ലാത്തവനാണോ നിങ്ങാം? ഈ അവസരത്തിൽ ഇതു ചോദിക്കുവാൻ മുതിരുന്ന നിങ്ങാം മനുഷ്യനാണോ?' കുട്ടൻപിള്ളയുടെ മറുപടിക്കു കാത്തുനില്ക്കാതെ കോപാവേശത്തോടെ മമ്മതുക്കാ പോയി.

പിന്നെ, ഇതാ ഇന്നാണു്, ഒരാഴ്ച കഴിഞ്ഞാണു്, അയാളെ കുട്ടി മുട്ടുന്നതു്. എന്തോ, അയാളെ നേരിടുവാൻ മമ്മതുക്കാക്കു സങ്കോചം തോന്നി. മടുപ്പു തോന്നി.

എന്നാൽ അയാാം ഇതാ, ഇങ്ങോട്ടു കയറിവന്നിരിക്കുന്നു.

വീട്ടിൽ വരുന്ന ഒരാളെ ആവുന്നത്ര മര്യാദയോടെ സ്വീകരിക്കാതിരിക്കുന്നതെങ്ങനെ? ഹൃദയത്തിൽ നീരസം നിറഞ്ഞുനില്ക്കുമ്പോാം, എത്രനേരം ഉപചാരവാക്കുകാം പറയുവാനൊക്കും?

കുട്ടൻപിള്ള മുററത്തു വന്നുനിന്നു.

പറമ്പിൽ വാഴയുടെ മുട്ടിലേക്കും നാരകത്തിൻെറ കമ്പുകളിലേക്കും, മററും അലക്ഷ്യമായി, നോക്കി സമയം ചെലവാക്കി മമ്മതുക്കാ അതു മനഃപൂർവ്വമായിരുന്നു. മുററത്തേക്കു വരുവാൻ താമസമുണ്ടായേക്കുമെന്നു തോന്നിയപ്പോാം, കുട്ടൻപിള്ള മമ്മതുക്കായുടെ അടുത്തു്, പറമ്പിലേക്കു് ചെല്ലാമെന്നു കരുതി നടക്കാൻതുടങ്ങി.

''എന്താ, പറമ്പിലൊക്കെ പണി?'' കുട്ടൻപിള്ള കുശലംചോദിച്ചു.

''ഒന്നുമില്ല. വാഴയിലും നാരകത്തിലുമെല്ലാം വയറ പടന്നു കയറിക്കിടക്കുന്നു. ഇറയത്തു് വെറുതെ എത്രനേരം ഇരിക്കും? പടർന്നിട്ടുള്ള വയറവള്ളി അറുത്തുകളഞ്ഞാൽ, ചെടി നല്ലതുപോലെ വളരും. വയറവള്ളി ആടിനു തിന്നാനും കൊടുക്കാം.'' മമ്മതുക്കാ പറഞ്ഞു. ''വരൂ! നമുക്കു് ഇറയത്തേക്കു പോകാം.''

''ഞാൻ വെറുതെ ഇങ്ങോട്ടു കയറിയെന്നേയുള്ളു.'' കുട്ടൻപിള്ള പറഞ്ഞു.

''വരൂ!''—കൈയിൽ പററിയിരുന്ന പൊടിയും മണ്ണും തട്ടിക്കളഞ്ഞുകൊണ്ടു് മമ്മതുക്കാ നടന്നു.

''ദാ ഇരിക്കൂ.''—ഇറയത്തു ചെന്നപ്പോാം ബഞ്ചു് ചൂണ്ടിക്കാണിച്ചു് മമ്മതുക്കാ കുട്ടൻപിള്ളയെ നോക്കി. ''കച്ചേരിയിലെങ്ങും ഇന്നു പോയില്ലേ?''

''ഇല്ല. അവധിയെടുത്തു.'' കുട്ടൻപിള്ള ബഞ്ചിൽ ഇരുന്നുകൊണ്ടു പറഞ്ഞു.

''താസീൽദാരദ്ദേഹത്തിൻെറ വർത്തമാനം എന്തുണ്ടു്?''

''മദ്രാസിൽനിന്നുള്ള ഇനിയത്തെ കപ്പലിൽ ബുക്കുചെയ്യുവാൻ എഴുതിയിട്ടുണ്ടു്.''

''ഓഹോ!''

''കച്ചേരിയിൽനിന്നു് എഴുതിയിട്ടുള്ളതു് അങ്ങനെയാണു്.''

''ദീനക്കാര്യം വല്ലതുമറിയിച്ചിട്ടുണ്ടോ?''

''ഇല്ല.''

''ക്ഷേമം കാണും. ഇല്ലെങ്കിൽ ഇപ്പോഴം വരുമോ?''

''അദ്ദേഹം തനിച്ചേ വരുന്നുള്ളു.''

''അതെങ്ങനെയറിയാം?''

''കപ്പലിൽ ഒരാളിനേ ബുക്കുചെയ്യുന്നുള്ളു.''

''ഓഹോ! അപ്പോഴം ഭാര്യയെ നാട്ടിൽ വിട്ടിട്ടു വരുകയാ!''

''അതെ! പിന്നെ കൊണ്ടുവരാമെന്നായിരിക്കും.''

''അതൊരു കഷ്ടപ്പാടുതന്നെ. വീടും കുടിയുമായി താമസിച്ചിട്ട്, ഇനി ഒററയ്ക്കിരിക്കാൻ തുടങ്ങുമ്പോഴം വിഷമം തോന്നും.''

''ശരിയാ. എന്തു ചെയ്യാനൊക്കും?''—കുട്ടൻപിള്ള ഒന്നുരണ്ടു നിമിഷം മിണ്ടാതിരുന്നു. പെട്ടെന്ന് എന്തോ ഓർമ്മിച്ചതുപോലെ തുടന്നു: ''പോർട്ട്ബ്ലയറിൽനിന്നു തോമസ് വന്നിട്ടുണ്ടെന്ന് സാവിത്രി പറഞ്ഞു.''

''നേരാ. മിനിഞ്ഞാന്നു വന്നു. മരണമന്വേഷിച്ച് എത്തിയതാ.''

''എന്തൊക്കെയായാലും വലിയ നഷ്ടംതന്നെയാ, സർദാർജിയുടെ മരണം.'' സഹതാപസ്വരത്തിൽ കുട്ടൻപിള്ള പറഞ്ഞു. ''പിന്നെ ഒരു സമാധാനമേയുള്ളു; പ്രായമായല്ലോ എന്ന്!''

''പ്രായമായാൽ എല്ലാവരും മരിക്കും. അതിൽനിന്ന് ഒഴിവ് ആർക്കും കിട്ടത്തില്ല.''

''തോമസ്സിനും വലിയ മനോവിഷമം കാണും.''—കുട്ടൻപിള്ള പറഞ്ഞു.

''അദ്ദേഹവുമായി ബന്ധമുണ്ടായിട്ടുള്ള ആർക്കും വേദനതോന്നാതിരിക്കുകയില്ല.''

''തോമസ് എത്ര ദിവസം ഇവിടെ കാണും?''

''നിശ്ചയമില്ല. ചോദിച്ചുമില്ല... അതിനുള്ള സാവകാശം കിട്ടിയില്ല.''

''അദ്ദേഹം ഇവിടെയുള്ളപ്പോഴം,... ഞാൻ മുമ്പു പറഞ്ഞ കാര്യം...'' അത്രയും പറഞ്ഞതു കേട്ടപ്പോഴം, അവജ്ഞ പ്രകടിപ്പിക്കുന്നവിധത്തിൽ മമ്മതുക്കാ ബെഞ്ചിൽനിന്ന് എഴുന്നേററു.

''നിങ്ങളുടെ കാര്യമല്ലാതെ, ലോകത്തിൽ മറെറാന്നുമില്ലേ കുട്ടൻപിള്ളേ?'' നീരസം നിറഞ്ഞമട്ടിൽ ദുസ്സഹഭാവം മമ്മതുക്കായുടെ മുഖത്തു പ്രകടമായിരുന്നു.

''രവീന്ദ്രനോടു കാര്യം പറയുന്നതിനു മുമ്പ് തോമസ്സിനോടു പറയുന്നതായാൽ... നന്നായിരിക്കുമല്ലോ. സൗകര്യത്തിനു തോമസ്സിനെ ഇവിടെ കിട്ടുകയുംചെയ്തു. അതുകൊണ്ട്...'' കുട്ടൻപിള്ള തുടന്നു. താൻ പ്രകടിപ്പിച്ച നീരസം മനസ്സിലാക്കാഞ്ഞതു മനഃപൂർവ്വമാണെന്നു മമ്മതുക്കാ കരുതി. അതു കൂടുതൽ അസ്വാസ്ഥ്യം വരുത്തി.

''നിങ്ങൾക്ക വല്ല കാര്യവുമുണ്ടെങ്കിൽ...അതു വേണ്ടവരോട്' നേരിട്ടു പറയൂ.'' മമ്മതുക്കാ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. ''എന്നെ അതിൽ വലിച്ചിഴച്ചിടണ്ടാ!''

കുട്ടൻപിള്ള പകച്ച്, മമ്മതുക്കായുടെ മുഖത്തേക്ക നോക്കി.

''സത്യമാ ഞാൻ പറയുന്നെ. എനിക്ക നിങ്ങടെ കാര്യത്തിൽ...'' മമ്മതുക്കാ അതു പൂരിപ്പിച്ചില്ല. കോപംകൊണ്ടു വിറയ്ക്കുന്നുണ്ട്.

കുട്ടൻപിള്ളയുടെ മുഖം കുനിഞ്ഞു. കുറേനേരം ചിന്താമഗ്നനായി അയാൾ മിണ്ടാതെയിരുന്നു. മമ്മതുക്കായുടെ ഈ വിപരീതമായ പെരുമാററത്തിന്' അടിസ്ഥാനമെന്തെന്ന്' അയാൾക്ക പിടികിട്ടിയില്ല

''എന്തു കാര്യത്തിനുമുണ്ട്' സമയവും സന്ദർഭവും.'' ആരോടെന്നില്ലാതെ മമ്മതുക്കാ പറഞ്ഞു. ''മനുഷ്യരായാൽ മററുള്ളവരോട്' കുറച്ചൊക്കെ കരുണ വേണം. സ്വാർത്ഥമാത്രം മതിയോ?'' കുട്ടൻപിള്ളയെ ലക്ഷ്യമാക്കിയാണ്' അത്രയും പറഞ്ഞതെങ്കിലും അയാളുടെ മുഖത്തേക്ക നോക്കുവാൻ കൂട്ടാക്കിയില്ല.

ഈ സമയമത്രയും മിണ്ടാതെ ചിന്താഗ്രസ്തനായി ബഞ്ചിലിരിക്കുകയായിരുന്നു കുട്ടൻപിള്ള.

അയാൾ പെട്ടെന്ന്' എഴുനേററു. ഒരക്ഷരമുരിയാടാതെ മുററത്തേക്കിറങ്ങി വഴി ലാക്കാക്കി വേഗം നടന്നു...

''വിവേകമില്ലാത്ത മനുഷ്യൻ!'' അയാൾ നടന്നുപോകുന്നതു നോക്കിനിന്ന മമ്മതുക്കാ പിറുപിറുത്തു.

അസ്വാസ്ഥ്യം മനസ്സിൽ ദീർഘനേരം തുടർന്നുനിന്നു. കുട്ടൻപിള്ളയുടെ പെരുമാററം മാത്രമായിരുന്നില്ല അതു വരുത്തിയതു്. ആ മനുഷ്യനോടു സ്നേഹമില്ലാതെ പെരുമാറേണ്ടിവന്നല്ലോ എന്നുള്ള ചിന്തയാണ്' കൂടുതൽ വേദനയുണ്ടാക്കിയതു്. മുഖം കറുപ്പിച്ച്' ആരോടും ഒന്നും പറയാറില്ല. അതിന്' അവസരം വരുത്താറുമില്ല. മനുഷ്യരുടെ എല്ലാവിധത്തിലുമുള്ള ദുരിതങ്ങളും കണ്ടിട്ടുണ്ട്. ചിലതെല്ലാം അങ്ങേയററം അനുഭവിച്ചിട്ടുമുണ്ട്. അപരനു വിമ്മിഷ്ടമുളവാക്കുന്നതു ചെയ്യുന്നതു്' മൃഗീയമായ മനോഭാവത്തിൻെറ ലക്ഷണമാണെന്നു മമ്മതുക്കാ വിശ്വസിച്ചു. അതുകൊണ്ട്' വേദന തനിക്കും മററുള്ളവക്കും വരുത്താതിരിക്കുവാൻ മനഃപൂർവ്വം ശ്രദ്ധിച്ചുവന്നു.

എന്നാൽ ഈ മനുഷ്യൻ അദ്ദേഹത്തിൻെറ ക്ഷമയെ ക്ഷയിപ്പിച്ചു. എന്നിരുന്നാലും ഇങ്ങനെ പെരുമാറിയതു തെററായിപ്പോയി.

എത്ര ശ്രമിച്ചിട്ടും ഈ അപരാധബോധം മനസ്സിൽനിന്നു നീങ്ങുന്നില്ല. ഇനി അയാളെ കാണുമ്പോൾ ക്ഷമായാചനംചെയ്യണം. വിഷമങ്ങൾ ദുസ്സഹമായിത്തീർന്നുകൊണ്ട്' മുക്തിക്കുള്ള വഴി തേടി പരക്കംപാഞ്ഞു നടക്കുകയല്ലേ അയാൾ? അതിന്' അയാളെ എങ്ങനെ കുററപ്പെടുത്താനൊക്കും? സഹാനുഭൂതിയും സഹായവും

സ്നേഹവും തേടിയല്ലേ അയാരം ഇങ്ങോട്ടു വന്നതു്? പുറങ്കാലുകൊണ്ടു് അയാളെ ചവിട്ടിപ്പുറത്തിട്ടതു തെററായിപ്പോയി.

ഉണ്ണാൻ നബീസ വന്നു വിളിക്കുന്നതുവരെ മമ്മതുക്കായുടെ ചിന്ത ഇതുതന്നെയായിരുന്നു.

ഊണുകഴിഞ്ഞു്, നടവു നിവത്തി കുറേനേരം കിടക്കുന്നതു പതിവാണു്. കിടന്നു കുറച്ചുകഴിഞ്ഞപ്പോരം ഉറങ്ങി.

ഉണർന്നപ്പോരം മണി മൂന്നോളമായി. വൈകുന്നേരം തോമസ്സിനെ കണ്ടു് ചില കാര്യങ്ങരം സംസാരിക്കാമെന്നേററിട്ടുണ്ടു്. നാളെ അയാരം പോർട്ടു്ബ്ലയറിലേക്കു പോകും. അതിനു മുമ്പു് എല്ലാം ശരിപ്പെടുത്തണം. ഉണർന്നപ്പോരം അതായിരുന്നു വിചാരം.

നേരേ കുളിപ്പുരയിലേക്കു പോയി കൈയും മുഖവും കഴുകി മുറിയിൽ വന്നപ്പോരം, പതിവുപോലെ ചായയും തയ്യാറാക്കി നബീസ കാത്തുനില്ക്കുകയായിരുന്നു.

ഈയിടെയായി അവളുടെ മുഖത്തെ പ്രസന്നത മങ്ങിയിട്ടുണ്ടു്. എപ്പോഴും എന്തൊക്കെയോ വിചാരിച്ചുകൊണ്ടു കഴിയുന്ന ഭാവമാണു്. അവളുടെ മനസ്സിൽ ബാധിച്ചിട്ടുള്ള ചിന്ത എന്താണെന്നു് മമ്മതുക്കായ്ക്കു് ഊഹിക്കാനും വിഷമമുണ്ടായില്ല.

നബീസ കൊടുത്ത ചായ വാങ്ങി കുടിച്ചുകൊണ്ടിരിക്കുമ്പോരം, മകളുടെ മുഖത്തുതന്നെയായിരുന്നു നോട്ടം. അപ്രസന്നയായി മുഖംകുനിച്ചു നിന്നിരുന്ന മകളെക്കുറിച്ചു് ആകാംക്ഷയൊന്നും മമ്മതുക്കായ്ക്കു തോന്നിയില്ല.

കുപ്പായം മാററി, വടിയും കൈയിലെടുത്തു്, പുറത്തേക്കിറങ്ങാൻ തിരിച്ചപ്പോരം നബീസ മുൻവശത്തു്, ഇറയത്തു നില്പുണ്ടായിരുന്നു.

''മോളേ! ഞാൻ സർദാർജിയുടെ വീട്ടിലേക്കു പോയിട്ടു വരാം.''—മമ്മതുക്കാ പറഞ്ഞു.

നബീസ ഒന്നും മിണ്ടിയില്ല. മമ്മതുക്കാ നടന്നുമറയുന്നതു നോക്കി അവളവിടെ നിന്നു.

തന്നോടു സംസാരിക്കുവാൻ കുട്ടൻപിള്ള വീട്ടിൽ കയറിവരുമ്പോരം, സംഭാഷണം എന്തെന്നറിയുവാൻ നബീസ താൽപര്യം കാണിക്കുന്നുണ്ടെന്നു മനസ്സിലാക്കുവാൻ മമ്മതുക്കായ്ക്കു വിഷമമുണ്ടായില്ല. കുട്ടൻപിള്ള അവിടെ വരുന്നതു് അവരം വെറുത്തു. കുട്ടൻപിള്ളയോടു് അവരംക്കുള്ള വെറുപ്പിൻെറ അടിസ്ഥാനം, രവീന്ദ്രനോടുള്ള താൽപര്യക്കുറവല്ലേ? ഇനി അതിനെക്കുറിച്ചു സംശയിക്കേണ്ടതായിട്ടില്ലെന്നു മമ്മതുക്കായ്ക്കു തോന്നി.

രവീന്ദ്രനും നബീസയും തമ്മിൽ ബന്ധപ്പെടുന്നതുകൊണ്ടു് എന്താണു തകരാറു്? അതിനു് എന്താണു പോരായ്മ?

മമ്മതുക്കാ ആരോടും ഇക്കാര്യം തുറന്നുപറഞ്ഞിട്ടില്ല. മകളേപ്പോലും മനസ്സു തുറന്നു കാണിച്ചിട്ടില്ല. ഇതു് എത്രനാരം ഇങ്ങനെ രഹസ്യമായി വച്ചുകൊണ്ടിരിക്കും? രഹസ്യമായി സൂക്ഷിക്കു

വാൻ താൻ ആഗ്രഹിച്ചാലും, അതു പുറത്തു വരുകയില്ലെന്നു് എന്താണു നിശ്ചയം? അവരുടെ വേഴ്ചയ്ക്കു വിഘാതം സൃഷ്ടിച്ചാൽ, അവരുടെ ബന്ധത്തിനു വിരാമം വരുത്തുവാൻ സാധിക്കുമോ? കാഠിന്യാധികം വേദനയും വിമ്മിഷ്ടവും വിരോധവും സൃഷ്ടിക്കാമെന്നല്ലാതെ, അവരുടെ ബന്ധം എന്നെന്നേക്കുമായി തടയുവാൻ തനിക്കു കഴിയുമോ? ഇതിൽ തടയത്തക്ക കാര്യമെന്തു്? ഒന്നുമില്ല. യുക്തിയും വിവേകവും ചൂണ്ടുന്ന വഴി അതാണു്. പിന്നെ എന്തിനു വിപരീത സ്ഥാനത്തു നിലയുറപ്പിക്കണം? അവിവേകമായി പെരുമാറിയതിന്റെ ഫലമല്ലേ കുട്ടൻപിള്ള നേരിടേണ്ടിവന്നതു്? അച്ഛനമ്മമാരുടെ അറിവും സമ്മതവും അവളുടെ ആഗ്രഹം സാധിക്കുവാൻ സിദ്ധിക്കുകയില്ലെന്നുവന്നപ്പോഴ് രത്നമ്മ കാമുകന്റെകൂടെ ഒളിച്ചോടി.

ഇതുപോലൊരു പ്രതിസന്ധി താനും അഭിമുഖീകരിക്കേണ്ടിവരുമോ?

വേണ്ടപ്പെട്ടവർ അനുകൂലിക്കുമെന്നുള്ള ആത്മവിശ്വാസംകൊണ്ടല്ലേ, രവീന്ദ്രൻ നേരിട്ടു കാര്യങ്ങൾ തുറന്നുപറഞ്ഞതു്? അവന്റെ പക്ഷത്തു തെററുകളൊന്നുമില്ല.

പിന്നെ എന്തിനു സംശയിക്കുന്നു? അവർതമ്മിലുള്ള ബന്ധം ന്യായീകരിക്കുന്നതിൽ എന്തു സംശയിക്കണം?

'ഇല്ല. സംശയമൊന്നുമില്ല. അവർ ഒന്നിക്കുന്നതു തെററല്ല.' മമ്മതുക്കായുടെ മനസ്സിലെ വാദപ്രതിവാദം അവസാനിച്ചു. എങ്കിലും ശാന്തതയോ സമാധാനമോ കളിയാടിയില്ല.

മമ്മതുക്കാ നടന്നതു് അറിഞ്ഞില്ല. എത്രയെളുപ്പമാണു് സർദാർജിയുടെ വീട്ടിലെത്തിയതു്!

മുററത്തേക്കു ചെല്ലുമ്പോഴ്, തോമസ് ഇറങ്ങിവന്നു് മമ്മതുക്കായെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി.

രവീന്ദ്രൻ അവിടെ ഉണ്ടായിരുന്നില്ല.

''അടുത്ത ബോട്ടിൽ, നാളെ എനിക്കു പോർട്ട്ബ്ലയറിലേക്കു പോകണം.''—തോമസ് പറഞ്ഞുകൊണ്ടു കസേരയിലിരുന്നു.

മമ്മതുക്കാ സെററിയിൽ ഉപവിഷ്ടനായി.

''എനിക്കും നാട്ടിൽ ഒന്നു പോകണം. കുറച്ചുനാളായി പോയിട്ടു്. മദ്രാസിൽനിന്നു മടങ്ങിവരുന്ന കപ്പൽ ഇനി പോകുമ്പോഴ് അതിൽ പോകാമെന്നാണു വിചാരം.''—തോമസ് സന്തോഷമില്ലാതെ പറഞ്ഞു.

മമ്മതുക്കാ തോമസ്സിനെ നോക്കി മിണ്ടാതെയിരുന്നു.

''വളരെ അടുപ്പമുള്ള രണ്ടുപേർ എന്നന്നേക്കുമായി പിരിഞ്ഞു. മനസ്സിനെ വല്ലാതെ ബാധിച്ച വേർപാടുകൾ! കുറച്ചുനാഴ് ഇവിടംവിട്ടു നില്ക്കുവാനുള്ള മോഹം ചെറുതല്ല.''—ആത്മഗതംമാതിരിയാണു് തോമസ് സംസാരിച്ചതു്.

''വീട്ടിൽ ചെന്നു് കുറച്ചുനാറം ഒതുങ്ങി വിശ്രമിക്കുമ്പോറം മനസ്സിലെ നിഴൽ നീങ്ങും.''—മമ്മതുക്കാ അനുകൂലിച്ചു.

''പഴയ ചുററുപാട്ട മാറിയല്ലോ. രവീന്ദ്രനു പുതിയ ചുമതലകറം വരുന്നു. അതുകൊണ്ടു കടയുടെ കാര്യങ്ങറം പഴയതുപോലെ ശ്രദ്ധിക്കുവാൻ സാധിച്ചെന്നു വരുകയില്ല.''

''അതിനെപ്പററി സംസാരിച്ചോ രവീന്ദ്രനോട്ട്?''

''ഉം! എന്നാൽ എന്തെങ്കിലും മാററത്തിനു് അവൻ അനുകൂലിയല്ല'' അല്പനേരം മൗനമായിരുന്നശേഷം തോമസ് തുടന്നു: ''ചെറുപ്പമാണെങ്കിലും വിവേകവും പക്വതയും ഉള്ളയാളാണു് രവീന്ദ്രൻ!''

മമ്മതുക്കാ അതു കേട്ടതല്ലാതെ അഭിപ്രായമൊന്നും പറഞ്ഞില്ല.

ഇങ്ങോട്ടു വരുന്ന അവസരത്തിൽ മനസ്സിലുണ്ടായിരുന്ന വിചാരം വീണ്ടും തെളിഞ്ഞു. അക്കാര്യം തോമസ്സിനോടു സൂചിപ്പിച്ചാലെന്തു്? ഉത്തമസുഹൃത്തായ അയാളുടെ അഭിപ്രായമറിയുന്നതു് എന്തുകൊണ്ടും നന്നായിരിക്കും. തോമസ് മടങ്ങിപ്പോയാൽ, ഇനി തമ്മിൽ കാണുവാൻ വളരെനാറം വേണ്ടിവന്നേക്കുമെന്നല്ലേ മുമ്പു് തോമസ്തന്നെ പറഞ്ഞതു്.

രവീന്ദ്രനെപ്പററിയുള്ള പരാമശം വന്ന സ്ഥിതിക്കു് ഇക്കാര്യം പറയുന്നതു് അസംഗതമായിരിക്കയില്ലെന്നു തോന്നി.

''കുറച്ചുദിവസം മുമ്പു് രവീന്ദ്രൻ എന്നോടു് ഒരു കാര്യം ചോദിച്ചു.'' മമ്മതുക്കാ പറഞ്ഞു.

തോമസ് മമ്മതുക്കായുടെ മുഖത്തേക്കു നോക്കി.

''ഇപ്പോറം അതിനെപ്പററി പറയുന്നതു് ഉചിതമല്ല.''

''എന്താ മമ്മതുക്കാ?''

''തോമസ് പോയാൽ, ഇനി തമ്മിൽ കാണാൻ ഇടവരുന്നതു് എപ്പോഴാണു്? അതുകൊണ്ടു് ഇപ്പോറം പറയാതിരിക്കുവാനും വയ്യാ.''

''പറയൂ മമ്മതുക്കാ.''

''രവീന്ദ്രനെ സംബന്ധിച്ച കാര്യമാണു്.'' മമ്മതുക്കാ അല്പനിമിഷം മിണ്ടാതിരുന്നശേഷം തുടന്നു: ''ഒരാത്മസുഹൃത്തു് എന്ന നിലയിൽ, അഭിപ്രായം പറയണം.''

''പറയാം.''

''ഒരു പെൺകുട്ടിയിൽ രവീന്ദ്രനു കുറച്ചധികം താൽപര്യമുണ്ടു്.''

തോമസ്സിൻെറ കൗതുകം വദ്ധിച്ചു.

''അവളെ കല്യാണംകഴിക്കാൻ മോഹമുണ്ടു്.''

''ആരാണു്?'' തോമസ്സിൻെറ ചിന്ത സാവിത്രിയെക്കുറിച്ചായിരുന്നു.

''അതിനെപ്പററി അവൻ എന്നോടു നേരിട്ടു പറഞ്ഞു.''

''എന്നിട്ടു്?''

''ഒന്നും പറഞ്ഞില്ല. ഒരു തീരുമാനം പറയുവാൻ സാധിച്ചില്ല. തോമസ്സിൻെറ അഭിപ്രായം തിരക്കാമെന്നു കരുതിയതു് അതുകൊണ്ടാണു്. അവൻ എന്തെങ്കിലും പറഞ്ഞിട്ടുണ്ടോ?''

''ഇല്ല.''

''അതിനു സന്ദർഭം വന്നിട്ടില്ല.''

''ആരാണു പെൺകുട്ടി?'' അങ്ങനെ ചോദിച്ചെങ്കിലും സാവിത്രിയായിരിക്കും പെൺകുട്ടിയെന്നു് തോമസ് നിശ്ചയിച്ചിരുന്നു.

''നബീസ! എൻെറ മോൾ!'' നിർവ്വികാരനായി മമ്മതുക്കാ ഇരുന്നു.

''നബീസയോ?'' അത്ഭുതം അടക്കുവാൻ തോമസ്സിനു സാധിച്ചില്ല.

''അതെ.'' മുഖം കുനിച്ചുകൊണ്ടു് മമ്മതുക്കാ സൗമ്യമായി പറഞ്ഞു.

എന്തു പറയണമെന്നറിയാതെ തോമസ് പരുങ്ങി.

നിശ്ശബ്ദത.

''മമ്മതുക്കാ!'' ഒടുവിൽ തോമസ് സാവധാനമായി വിളിച്ചു. ''ഇതിൽ ഞാൻ എന്തഭിപ്രായം പറയാൻ?''

''എൻെറ മകളുടെ കാര്യത്തിൽ, എൻെറ സ്നേഹിതനും ഒരഭിപ്രായം പറയാവുന്നതല്ലേ?''

''അതെ.''

''അതു പറഞ്ഞാൽ മതി.''

''ഒരഭിപ്രായം...'' തോമസ് വല്ലാതെ പരുങ്ങി. മമ്മതുക്കായെ നോക്കി.

അയാൾ പുറത്തേക്കു്, അർത്ഥമില്ലാതെ, നോക്കിയിരിക്കുകയാണു്.

''വിഷമമുള്ള കാര്യമാണു്.''

''എന്തുകൊണ്ടു വിഷമമുണ്ടു്?'' മമ്മതുക്കാ ചോദിച്ചു.

''മമ്മതുക്കാ! അവർ എങ്ങനെ വിവാഹം ചെയ്യും? രണ്ടു സമുദായക്കാരല്ലേ?''

''അതെ.'' സമതുലനാവസ്ഥ ഒട്ടും നഷ്ടപ്പെടാത്ത ഒരാളുടെ മട്ടിൽ, കാര്യമാത്രപ്രസക്തതയോടെ മമ്മതുക്കാ പറഞ്ഞു. ''അവർക്കു തമ്മിൽ ഒന്നിക്കുവാനുള്ള തടസ്സം രണ്ടു സമുദായക്കാരാണെന്നുള്ളതു മാത്രമാണോ?''

''അതേയുള്ളു! മറെറന്തയോഗ്യതയാണുള്ളതു്?''

''ഒന്നുമില്ല.'' ചിന്തയിലാണ്ടു് മമ്മതുക്കാ ഇരുന്നു.

തോമസ് ഒന്നും പറഞ്ഞില്ല.

ഇങ്ങനെ ഒരു കാര്യം വന്നുചേരുമെന്നു കരുതിയതല്ല.

''ഇതിനെക്കുറിച്ചു ഞാൻ വളരെ ആലോചിച്ചു. രവീന്ദ്രൻ ഇക്കാര്യം എന്നോടു പറഞ്ഞതിൽപ്പിന്നെ മറെറാന്നും എൻെറ മനസ്സിലില്ല.'' മമ്മതുക്കാ പറഞ്ഞു.

മമ്മതുക്കാ ആലോചനാധീനനായി ദീർഘനേരമിരുന്നു. തോമസ്സും ഒന്നും പറഞ്ഞില്ല.

''മതം മനുഷ്യരെ തമ്മിൽ അകററാനുള്ളതാണെന്നു് ആരെങ്കിലും എവിടെയെങ്കിലും പറഞ്ഞിട്ടുണ്ടോ?'' മമ്മതുക്കായുടെ നോട്ടം തോമസ്സിൻെറ മുഖത്തു നട്ടു. എന്നാൽ ചോദ്യത്തിനു് തോമസ് ഉത്തരം പറഞ്ഞില്ല.

''അതൊരു മതിൽക്കെട്ടാണെന്നു നമ്മാം കരുതുന്നതെന്താണു്?'' മമ്മതുക്കാ ഉറക്കെ ചിന്തിച്ചു. ''അർത്ഥമില്ലാത്തതാണെങ്കിൽ, അമിതപ്രാധാന്യം കൊടുക്കുന്നതു വിവേകമാണോ?''

''അല്ല.'' തോമസ് പതുക്കെ പറഞ്ഞു.

''നബീസയെ ഞാൻ, സന്തോഷത്തോടെ രവീന്ദ്രനു കൊടുക്കും.'' തികഞ്ഞ ഗൗരവത്തോടെ മമ്മതുക്കാ പറഞ്ഞു. ''സ്നേഹിതനെ സാക്ഷിയാക്കിയാണു് ഞാനിതു പറയുന്നതു്.''

ആ മനുഷ്യനെ നോക്കി തോമസ് മിണ്ടാതെയിരുന്നു. ബഹുമാനമോ സ്നേഹമോ എന്താണു് മനസ്സിൽ മുന്തിനിന്നിരുന്നതെന്നു തിരിച്ചറിയുവാൻ കഴിഞ്ഞില്ല.

## 30. കർമ്മഭൂമിയിൽ

നാട്ടിൽ എത്തിയതിനുശേഷം രാധയുടെ സ്ഥിതി വളരെ ഭേദപ്പെട്ടു. ഇതുപോലെ തുടർന്നാൽ പൂർവ്വസ്ഥിതിയിൽ ആരോഗ്യം നേടുവാൻ കാലതാമസമുണ്ടാകുകയില്ല എന്നു് എല്ലാവരും ആശംസിച്ചു.

സുധാകരൻെറ അവധി തീരാറായി. അവളെക്കുറിച്ചു് ആകാംക്ഷയ്ക്കു് അധികം വകയില്ലെന്നുവന്നപ്പോൾ, കർത്തവ്യസ്ഥാനത്തേക്കു മടങ്ങുന്നതു സംബന്ധിച്ച ചിന്ത ശക്തിപ്പെട്ടു. അവളെ വീട്ടിൽ വിട്ടിട്ടു്, അയാൾ ആൻഡമാനിലേക്കു പോകുന്നതുകൊണ്ടു് അപാകതയില്ലെന്നു് രാധയുടെ മാതാപിതാക്കന്മാരും കരുതി. വിദഗ്ധന്മാരുടെ നിർദ്ദേശപ്രകാരമുള്ള മരുന്നുകൾ ക്രമമായി സേവിക്കാനും മററു കാര്യങ്ങൾ വേണ്ടപോലെ നടത്തുവാനും ശ്രദ്ധിക്കുന്നതിൽ, മാതാപിതാക്കന്മാർ നിഷ്കർഷിച്ചുകൊള്ളും. പൂർണ്ണാരോഗ്യം തിരിച്ചുകിട്ടുമ്പോൾ അവളെ ആൻഡമാനിലേക്കു കൊണ്ടുപോകാമെന്നു് സുധാകരൻ കരുതി.

യാത്രപറയുവാൻ സമയമാകുന്നതുവരെ രാധ ധൈര്യത്തോടെ കഴിഞ്ഞു. എന്നാൽ സുധാകരൻ പോകുന്നതിനൊരുങ്ങിയപ്പോൾ മുതൽ അവളുടെ കണ്ണു നിറഞ്ഞൊഴുകുവാൻ തുടങ്ങി.

''പോയിട്ടു വേഗം വരണം.''—അവൾ ഇടയ്ക്കിടെ സുധാകരൻെറ തോളിൽ പിടിച്ചുകൊണ്ടു പറഞ്ഞു.

''വരാം രാധേ! വേഗം വരും. എന്നിട്ടു നമുക്കു് സുഖമായി ഒന്നിച്ചു പോകണം.''—ആശ്വസിപ്പിക്കുന്നവിധത്തിലാണു് സുധാകരൻ സംസാരിച്ചതു്.

ഇത്രയും ഹൃദയസ്പർശിയായ ഒരു വിടവാങ്ങൽ ഇതിനുമുമ്പു് സുധാകരൻ നടത്തിയിട്ടില്ല. കണ്ഠം ഇടറി. കണ്ണു നിറഞ്ഞു. അശ്രുക്കൾ പുറത്തുവരാതിരിക്കുവാൻ വളരെ പാടുപെട്ടു.

ബസ്സ്റ്റാൻഡിൽവച്ചു് അച്ചുതക്കുറുപ്പു് സുധാകരന്റെ കൂടെ കൂടി.

മദിരാശിയിൽനിന്നു കപ്പൽകയറിയപ്പോൾ സുധാകരന്റെ വിമ്മിഷ്ടം അത്യുച്ചത്തിലെത്തി. ആകാംക്ഷയും ആശങ്കയുംകൊണ്ടു ഹൃദയം തകരുമെന്നു തോന്നി.

യാത്രചെയ്യുന്നതു് ആനന്ദസന്ദായകമായ ഒരു കാര്യമായിട്ടേ ഇതിനു മുമ്പു് അറിഞ്ഞിട്ടുള്ളു. ഇന്നു് അതു ദുസ്സഹമായ ഒരനുഭവമായിത്തീർന്നിരിക്കുന്നു. അയാൾ യാത്രയായാൽ, രാധയുടെ സ്ഥിതി വഷളായിത്തീരുമോ? ഈ വേർപാടു് അവൾ എപ്രകാരം സ്വീകരിക്കും? ഇത്രമാത്രമായിരുന്നു സുധാകരന്റെ ചിന്ത.

കുറുപ്പു ചോദിച്ച ചോദ്യങ്ങൾക്കു മറുപടിപറഞ്ഞു്, ആൻഡമാൻ പ്രദേശത്തെപ്പററി വിവരണം നല്കിക്കൊണ്ടു് കപ്പൽത്തട്ടിൽ കഴിയുവാനാണു് സുധാകരൻ താൽപര്യംകാണിച്ചതു്. എങ്കിലും ഇടകിട്ടുമ്പോൾ ഹൃദയം രാധയുടെ അടുത്തേക്കു പറന്നുപോകും.

യാത്രയായശേഷം, അവളുടെ സ്ഥിതിയെന്താണു്?

ചാത്തം ജെട്ടിയിൽ കപ്പൽ നങ്കൂരമടിച്ചു. നേരത്തെ കമ്പികൊടുത്തിരുന്നതിനാൽ സ്നേഹിതന്മാർ അവരെ കാത്തു് കപ്പൽക്കടവിൽ എത്തിയിരുന്നു.

സാമാനങ്ങളും മററും ഇറക്കാൻ ഇല്ലാതിരുന്നതുകൊണ്ടു്, താമസംനേരിടാതെ കപ്പലിൽനിന്നിറങ്ങി. സുധാകരനും കുറുപ്പും നേരേ സുഹൃത്തിന്റെ വീട്ടിലേക്കാണു പോയതു്.

അന്നു് ശനിയാഴ്ചയായിരുന്നു. കുളിയും മററും കഴിഞ്ഞു് രാവിലത്തെ ആഹാരം കഴിച്ചശേഷം സുധാകരൻ സെക്രട്ടറിയേററിലേക്കു പോയി. മേലുദ്യോഗസ്ഥന്മാരുമായി സ്ഥിതിവിവരങ്ങൾ ആലോചിക്കാനും മററുമാണു പോയതു്. അവധിക്കാലത്തു്, തൽസ്ഥാനത്തു മറെറാരാളെ നിയമിച്ചിരുന്നില്ലെന്ന വസ്തുത അപ്പോഴാണു് അറിഞ്ഞതു്. പ്രധാനപ്പെട്ട ഔദ്യോഗികകൃത്യങ്ങൾ പലതും അയാളുടെ മടക്കം പ്രതീക്ഷിച്ചു കെട്ടിക്കിടക്കുകയാണു്.

പോർട്ട്ബ്ലയറിൽനിന്നു് അടുത്ത യാത്രാബോട്ടു് ഒരാഴ്ചയോളം കഴിഞ്ഞേ ഉള്ളു. അത്രയും ദിവസം പോർട്ട്ബ്ലയറിൽ തങ്ങേണ്ടതില്ലെന്നും, ഞായറാഴ്ച വടക്കോട്ടു പോലീസ്ബോട്ടു് പെട്രോൾഡ്യൂട്ടിയിൽ പോകുന്നുണ്ടെന്നും, അതിൽ സുധാകരൻ രങ്കത്തു പോകേണ്ടതാവശ്യമാണെന്നും, മേലുദ്യോഗസ്ഥൻ സുധാകരനെ അറിയിച്ചു. എത്രയും നേരത്തെ രങ്കത്തു ചെന്നു് ജോലിയിൽ ചേരണമെ

ന്നുള്ളതു് അടിയന്തരമായ ആവശ്യമായതിനാലാണു് ഇങ്ങനെ ഏർപ്പാടുചെയ്തതു്. ഔദ്യോഗികകാര്യങ്ങൾ ചർച്ചചെയ്തു തീരുമാനിക്കുന്നതിനു് രാത്രി എട്ടുമണിവരെ സെക്രട്ടറിയേററിൽ കഴിയേണ്ടിവന്നു.

സ്നേഹിതൻെറ വീട്ടിൽ മടങ്ങിയെത്തിയപ്പോൾ സുധാകരൻ ക്ഷീണിച്ചു തളർന്നിരുന്നു. ദുസ്സഹമായ കപ്പൽയാത്രയും, കപ്പലിറങ്ങിയശേഷം ചെയ്ത പണികളും അയാളുടെ ശരീരക്ഷീണം പെരുക്കിയതേയുള്ളു. ഇടയ്ക്കിടെ മനസ്സിലെ ചിന്ത രാധയെക്കുറിച്ചായിരുന്നുതാനും. അവളുടെ സ്ഥിതി എന്തായിരിക്കും?

അത്താഴം ഒരുവിധത്തിൽ കഴിച്ചശേഷം, അടങ്ങിയൊതുങ്ങി എവിടെയെങ്കിലും കിടക്കണമെന്നല്ലാതെ മറെറാന്നിനും തോന്നിയില്ല. അസ്വസ്ഥമായ ചിന്തയും ക്ഷീണത്തിനൊപ്പം വർദ്ധിച്ചിരുന്നു. സ്നേഹിതന്മാരുമായി സൊള്ളിക്കഴിയാൻപോലും സമയമെടുക്കാതെ അയാൾ കിടക്കയെ അഭയംപ്രാപിച്ചു.

നേരം വെളുക്കുന്നതിനു വളരെ മുമ്പു് സുധാകരനും അച്ചുതക്കുറുപ്പും ചാത്തം ജെട്ടിയിൽ എത്തി. അവരെ കാത്തു് പോലീസ്ബോട്ടു് അവിടെ കിടപ്പുണ്ടു്. സാധാരണ ഇതിലും നേരത്തെയാണു് ബോട്ടു് യാത്രയാകുക പതിവു്.

ബോട്ടിലുണ്ടായിരുന്ന പോലീസ് ഉദ്യോഗസ്ഥന്മാർ സുധാകരൻെറ പരിചയക്കാരായിരുന്നു. അവർ സുധാകരനെയും കുറുപ്പിനെയും സന്തോഷത്തോടെ സ്വാഗതംചെയ്തു. പിന്നെ താമസമുണ്ടായില്ല. നങ്കൂരമെടുത്തു് ബോട്ടു് ചാത്തം ജെട്ടി വിട്ടു. ഇന്നലെ അവർ മദ്രാസിൽനിന്നു വന്നെത്തിയ കപ്പൽ, നിദ്രയിൽ ലയിച്ചുകഴിയുന്ന വൃദ്ധനെപ്പോലെ ജെട്ടിയിൽ കിടപ്പുണ്ടു്.

തിരമാലകൾ ഭേദിച്ചു ബോട്ടു് മുമ്പോട്ടു ചീറിപ്പാഞ്ഞുകൊണ്ടിരുന്നു. ചിലപ്പോൾ തീരം പിടിച്ചും, മററുചിലപ്പോൾ ആഴക്കടലിലേക്കു നീങ്ങിയും ആണു് അതു സഞ്ചരിച്ചതു്. പെട്രോൾ ഡ്യൂട്ടിയിലുള്ള ബോട്ടായതിനാൽ നിശ്ചിതമായ താരയൊന്നും അതിനില്ല. ലക്ഷ്യം ഉല്ലാസയാത്രയോ, സഞ്ചാരികളെ യഥാസ്ഥാനങ്ങളിൽ ഇറക്കുകയോ അല്ല. കടലിലും ദ്വീപുകളുടെ തീരങ്ങളിലും നിരീക്ഷണം നിർവ്വഹിക്കുകയെന്നതാണു്. അതിന്നനുസരണമായി യാത്ര നിർവ്വഹിക്കുകയാണു് അതു ചെയ്യാറുള്ളതു്.

പത്തുപതിനഞ്ചു നാഴിക താണ്ടിയപ്പോഴാണു് പ്രഭാതസൂര്യൻ ചക്രവാളത്തിൽ പ്രത്യക്ഷനായതു്. മനോഹരമായ സൂര്യോദയം. അതു വീക്ഷിച്ചു് കുറുപ്പും സുധാകരനും ബോട്ടിൻെറ തട്ടിൽ നിന്നു.

പോർട്ടു്ബ്ലയറിൽനിന്നു് വടക്കുള്ള പ്രദേശങ്ങളിൽ, വിശാലമായ സാഗരമേഖലകളിൽ സ്ഥിതിചെയ്യുന്ന ചെറുതും വലുതുമായ എത്രയെത്ര ദ്വീപുകളാണു് അവർ കണ്ടതു്! ആൻഡമാനിലെ ദ്വീപസമൂഹങ്ങളുടെ ഏകദേശരൂപം മനസ്സിലാക്കുവാൻ ഇതു കുറുപ്പിനു് അവസരമുണ്ടാക്കി. കപ്പൽയാത്രയിൽ ഇതൊന്നും കാണു

വാൻ കഴിഞ്ഞില്ല. കടലിൻെറ സൗന്ദര്യവും, കടലിൽ സ്ഥിതി ചെയ്യുന്ന ദ്വീപസമൂഹത്തിൻെറ പ്രകൃതിലാവണ്യവും, നേരിൽ കണ്ടതു് ഇന്നാദ്യമായാണു്. അവിസ്മരണീയമായ അനുഭവം!...

സുഹൃത്തുക്കളായ ബോട്ടിലെ ഉദ്യോഗസ്ഥന്മാരോടുപോലും എത്രയും കുറച്ചേ സുധാകരൻ സംസാരിച്ചുള്ളു. നമ്മ സംഭാഷണത്തിലേർപ്പെടുവാനുള്ള മനസ്സുണ്ടായിരുന്നില്ല. ബോട്ടിൽ കയറിയപ്പോഠംമുതൽ ചിന്ത രാധയെക്കുറിച്ചായി. അവളുടെ സ്ഥിതി എന്താണു്?— ആ ഒരു ചോദ്യം കടലിലെ തിരമാലകഠംപോലെ ആവത്തിച്ചാവത്തിച്ചു മനസ്സിൽ അടിച്ചുവരുകയാണു്...

മദ്ധ്യാഹ്നമടുക്കാറായപ്പോഠം വടക്കുനിന്നു് ഒരു വലിയ ബോട്ടു് തെക്കോട്ടു യാത്രചെയ്യുന്നതു വിദൂരചക്രവാളത്തിൽ ദൃശ്യമായി. അതു ചൂണ്ടിക്കാണിച്ചുകൊണ്ടു് സുധാകരൻ കുറുപ്പിനോടു പറഞ്ഞു:

''രങ്കത്തുനിന്നു് പോർട്ടു്ബ്ലയറിലേക്കു പോകുന്ന യാത്രാബോട്ടാണതു്. ആളുകഠം സാധാരണയായി അതിലാണു് അങ്ങോട്ടുമിങ്ങോട്ടും യാത്രചെയ്യുന്നതു്. ആഴ്ചയിലൊരിക്കലോ പത്തു ദിവസം കൂടുമ്പോഴോ മാത്രമേ ഇതു കിട്ടൂ. ഈ പോലീസ് ബോട്ടിൽ പോകാൻ നമുക്കു പററിയിരുന്നില്ലെങ്കിൽ, ആ ബോട്ടു് പോർട്ട്ബ്ലയറിൽ ചെന്നു്, പിന്നെ രങ്കത്തേക്കു യാത്രചെയ്യുമ്പോഴേ അങ്ങോട്ടു പോകുവാൻ സാധിക്കുമായിരുന്നുള്ളു.''

അതു കേട്ടുകൊണ്ടു്, ചക്രവാളരേഖയിൽ, പൊട്ടുപോലെ കണ്ട യാനപാത്രത്തിൻെറ നിഴൽ നോക്കി കുറുപ്പു് നിന്നു.

''പോലീസ് ബോട്ടിൽ അന്യയാത്രക്കാരെ സാധാരണയായി കയററുകയില്ല. അടിയന്തരമായി രങ്കത്തു ചെന്നുചേരുവാൻ നിർദ്ദേശമുണ്ടായതുകൊണ്ടാണു് നമുക്കു് ഈ സൗകര്യം കിട്ടിയതു്.''

കടലിൽനിന്നു് ഊക്കോടെ അടിച്ചുകൊണ്ടിരുന്ന കാററു് അവർ ഡക്കിൽ നിന്നു.

ഒരുമണിയോടടുത്തപ്പോഠം രങ്കത്തെത്തി ബോട്ടു് നങ്കൂരമിട്ടു. സ്നേഹിതന്മാരോടു വിടവാങ്ങി സുധാകരനും കുറുപ്പും കരയ്ക്കിറങ്ങി. ജെട്ടിയിൽ വിശേഷിച്ചു് ആരുമുണ്ടായിരുന്നില്ല. പോലീസ് ബോട്ടിൻെറ വരവും പോക്കും നേരത്തെ അറിയാവുന്ന കാര്യമല്ല.

ജെട്ടിയിലെ ഒരുദ്യോഗസ്ഥനെ വിളിച്ചു്, സ്വന്തം സൂട്ടു്കേസുകഠം സുധാകരൻ ഏല്പിച്ചു. ആളെ അയച്ചു് അതു പിന്നീടു് എടുപ്പിച്ചുകൊള്ളാമെന്നു പറഞ്ഞിട്ടു് അവർ യാത്രയായി.

''ഇനി ഒന്നൊന്നര നാഴിക നടക്കണം നമുക്കു വീട്ടിലെത്തുവാൻ.'' സുധാകരൻ കുറുപ്പിനോടു പറഞ്ഞു.

അവർ നടന്നു...

താമസസ്ഥലം സമീപിക്കാറായപ്പോഠം സുധാകരൻ കുറുപ്പിനോടു ചോദിച്ചു: ''ഇപ്പോഠംതന്നെ രവീന്ദ്രൻെറ വീട്ടിലേക്കു പോകണോ, അതോ എൻെറ വീട്ടിൽ ചെന്നു് കുളിയുമൊക്കെ കഴിഞ്ഞു് വൈകുന്നേരം പോയാൽ മതിയോ?''

മറുപടിപറയുവാൻ കുറുപ്പു വിമ്മിഷ്ടപ്പെടുന്നതു് സുധാകരൻ കണ്ടു.

''അവൻെറ താമസസ്ഥലം അടുത്തോ?''— കണ്ഠമിടറിക്കൊണ്ടു് കുറുപ്പു ചോദിച്ചു.

''ദാ, ആ കാണുന്ന കൊച്ചുകെട്ടിടമാണു് കട. ഇന്നു ഞായറാഴ്ചയായതിനാൽ കട അടച്ചിരിക്കും. അതിൻെറ പിന്നിൽ, പടിഞ്ഞാറു മാറി, അതാ, ആ തോട്ടത്തിൻെറ നടുക്കു കാണുന്ന വീട്ടിലാണു് രവീന്ദ്രൻെറ താമസം. അതാണു് ഞാൻ പറഞ്ഞ സർദാർജിയുടെ വീടു്. ഇവിടവുംകഴിഞ്ഞു് കുറച്ചുകൂടി പോയാലേ എൻെറ താമസസ്ഥലത്തെത്തു.. നമുക്കു് ഇവിടെ ആദ്യം കയറാം.''

''അതാ കുഞ്ഞേ നല്ലതു്.'' വികാരം അടക്കാനാവാതെ അച്ചുതക്കുറുപ്പു് വിഷമിക്കുകയായിരുന്നു. ''കടലു താണ്ടി ഞാൻ വന്നതു് അവൻെറ മുഖമൊന്നു കാണാനല്ലേ?''— കൂടുതൽ പറയുവാൻ കുറുപ്പിനു കഴിഞ്ഞില്ല.

''ശരി. നമുക്കു് അങ്ങോട്ടു പോകാം.''— സുധാകരൻ പറഞ്ഞു. അവർ സർദാർജിയുടെ വീട്ടിലേക്കുള്ള വഴിയിൽക്കൂടി നടന്നു.

കുറുപ്പു് പിന്നെ ഒന്നും മിണ്ടിയില്ല. നടന്നു.

മുററത്തെത്തിയപ്പോഠം, വീടിൻെറ വരാന്തയിലെ കതകു് അടച്ചിരിക്കുന്നതു കണ്ടു. ആരെയും കാണാനില്ല.

''ഊണു കഴിഞ്ഞു് എല്ലാവരും വിശ്രമിക്കുകയായിരിക്കും. ഉറക്കമായിരിക്കും.''— സുധാകരൻ വീട്ടിന്നകത്തേക്കു നോക്കിക്കൊണ്ടു പറഞ്ഞു.

കുറുപ്പിൻെറ ഹൃദയം അതിവേഗത്തിൽ തുടിച്ചു. അയാളുടെ ശരീരം വിയത്തു, വിറച്ചു.

''സർദാർജീ! സർദാർജീ!'' സുധാകരൻ കതകിൽ മുട്ടിക്കൊണ്ടു വിളിച്ചു— ''സർദാർജീ!''

ഉച്ചയ്ക്കു് ഊണുകഴിഞ്ഞു് വെറുതെ കട്ടിലിൽ കിടക്കുകയായിരുന്നു രവീന്ദ്രൻ കാലത്തു് തോമസ്സിനെ യാത്രയാക്കുവാൻ ജെട്ടിയിൽ പോയി മടങ്ങിവന്നപ്പോഠം ക്ഷീണം തോന്നി. ഊണു കഴിഞ്ഞപ്പോഠം വിശ്രമിക്കണമെന്നു് ആഗ്രഹം തോന്നി.

കതകിൽ മുട്ടിക്കൊണ്ടു് സർദാർജിയെ വിളിക്കുന്നതു്, അർദ്ധനിദ്രയിൽ കിടന്നിരുന്ന രവീന്ദ്രൻ കേട്ടു.

''ആരാണു് ഇത്ര അവിവേകം കാണിക്കുന്നതു്?''

അതു കേട്ടപ്പോഠം സുധാകരൻെറ മനസ്സിൽ അല്പം നീരസം തോന്നി.

കിടക്കയിൽനിന്നു് എഴുന്നേററു മുൻവശത്തേക്കു ചെന്നപ്പോഠം ഡേവിഡു് കതകു തുറക്കുന്നതാണു കണ്ടതു്.

സുധാകരൻ അകത്തേക്കു കയറിവരുന്നു.

''സർദാർജി എവിടെ?'' സുധാകരൻ ഉത്സാഹം പ്രകടിപ്പിച്ചു ചോദിച്ചു. ''ഉറക്കമാണെങ്കിൽ വിളിക്കണ്ട.''

രവീന്ദ്രൻെറ നേരേ നടന്നടുത്തു്, അവൻെറ കൈയിൽ പിടിച്ചുകൊണ്ടു് സുധാകരൻ പറഞ്ഞു: ''ദാ, ഒരു വിരുന്നുകാരൻ!''

കുറുപ്പു് മുററത്തു് അറച്ചുനില്ക്കുന്നു.

കുറുപ്പു് സ്തബ്ധനായി ശിലാപ്രതിമപോലെ അവിടെ നില്ക്കുകയാണു്.

അദ്ദേഹത്തിൻെറ മുഖത്തു നോട്ടംനട്ടു് വാ പൊളിച്ചു് രവീന്ദ്രൻ പകച്ചുനിന്നു.

''അച്ഛൻ!'' അവൻെറ അധരങ്ങൾ അനങ്ങി.

''അതേ മോനേ! നിൻെറ അച്ഛൻതന്നെ!'' കുറുപ്പിൻെറ കണ്ഠമിടറി. അയാൾ അകത്തേക്കു കയറിയതും, രവീന്ദ്രനെ ആഞ്ഞു കെട്ടിപ്പിടിച്ചതും ഒപ്പമായിരുന്നു.

ഒരു കൊച്ചുകുഞ്ഞിനെപ്പോലെ കുറുപ്പു് വിങ്ങിവിങ്ങി കരഞ്ഞു.

നിമിഷങ്ങൾ ഇഴഞ്ഞു നീങ്ങി.

''നീ ജീവിച്ചിരിപ്പുണ്ടെന്നു് എപ്പോഴെങ്കിലും ഒന്നറിയിക്കാമായിരുന്നില്ലേ?'' ഏങ്ങിക്കരയുന്നതിന്നിടയിൽ, അവൻെറ ശരീരം അമർത്തിക്കൊണ്ടു് കുറുപ്പു് പിറുപിറുത്തു.

ആ രംഗം സുധാകരനെ ചഞ്ചലപ്പെടുത്തി. അതിലിടപെടുവാൻ തനിക്കവകാശമില്ലെന്നമട്ടിൽ, അയാൾ സ്വീകരണമുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

പിതാവിൻെറ ആലിംഗനത്തിൽനിന്നു മോചിതനാകുവാൻ രവീന്ദ്രനു കുറെ നിമിഷങ്ങൾ കഴിഞ്ഞേ സാധിച്ചുള്ളു. വികാരത്തെ നിയന്ത്രിക്കുവാനും, മനസ്സിൻെറ സമതുലനാവസ്ഥ വീണ്ടെടുക്കുവാനും വേഗം കഴിഞ്ഞില്ല. നിറകണ്ണോടെ പിതാവിനെ സ്വീകരണമുറിയിലേക്കു് ആനയിച്ചു.

നടക്കുവാൻ വയ്യാത്തവണ്ണം കുറുപ്പു് ക്ഷീണിച്ചിരുന്നു. കസേരയിൽ അദ്ദേഹത്തെ രവീന്ദ്രൻ പിടിച്ചിരുത്തി.

കുറുപ്പു് രവീന്ദ്രനിൽനിന്നു കണ്ണെടുക്കാതെ നോക്കിയിരുന്നു് കണ്ണീരൊഴുക്കി.

ആ സമാഗമത്തിൻെറ ഉഗ്രത കുറച്ചൊന്നു ശമിപ്പിക്കാമെന്നു കരുതി, രവീന്ദ്രനെ നോക്കി സുധാകരൻ പതുക്കെ ചോദിച്ചു: ''സർദാർജി ഉറക്കമാണോ?''

എന്താണു പറയേണ്ടതെന്നറിയാതെ രവീന്ദ്രൻ സുധാകരനെ പകച്ചുനോക്കി.

''അതേ! അദ്ദേഹം ഉണരാത്ത നിദ്രയിലാണു്.''

''എന്തു്?''

''അദ്ദേഹം അന്തരിച്ചു!''

സുധാകരൻ നടുങ്ങി. ശിലാവിഗ്രഹംപോലെ ഇരുന്നു—''അന്തരിച്ചു?''

''ആരും ഇതു പറഞ്ഞില്ലേ?'' ഗദ്ഗദകണ്ഠനായി രവീന്ദ്രൻ ചോദിച്ചു.

''ഇല്ല.'' തല കൈയിൽ താങ്ങി സുധാകരൻ കുനിഞ്ഞിരുന്നു.

''ഞാനറിഞ്ഞില്ല.''

അവരുടെ സംഭാഷണം കുറുപ്പു കേട്ടതേയില്ല. അയാരം മകനെ കണ്ണിമയ്ക്കാതെ നോക്കിയിരുന്നു.

രവീന്ദ്രനും ഒന്നും പറയുവാൻ തോന്നിയിരുന്നില്ല.

നിശ്ശബ്ദത.

''മകനേ!'' കുറുപ്പിന്റെ ശബ്ദം. ''എനിക്കു സമാധാനമായി. ജീവനോടെ നിന്നെ കാണാൻ സാധിച്ചല്ലോ! ഈ ജന്മം ഇതു സാധിക്കുമെന്നു വിചാരിച്ചതല്ല. ആ... ആ കുഞ്ഞാണ്... എന്നെ രക്ഷിച്ചതു്. അതു നാട്ടിൽ ഇപ്പോരം വന്നില്ലായിരുന്നെങ്കിൽ... ഞാനെങ്ങനെ നിന്റെ കാര്യം അറിയുമായിരുന്നു?'' പതിഞ്ഞ സ്വരത്തിൽ ഇടയ്ക്കിടെ ഇടറിക്കൊണ്ടു് കുറുപ്പു് അത്രയും പറഞ്ഞുതീർത്തു.

ഇതിനുമുമ്പു് അവന്റെ അച്ഛൻ സ്നേഹപൂർവം 'മകനേ' എന്നു വിളിച്ചിട്ടുള്ളതായി ഓർമ്മയില്ല. 'എടാ,' എന്നോ 'എടാ ചെറുക്കാ' എന്നോ വിളിക്കുന്ന ശീലം അദ്ദേഹം എങ്ങനെ പരിത്യജിച്ചു? ഈ ഭാവഭേദം ആത്മാർത്ഥമായിട്ടുളവായിട്ടുള്ളതാണെന്നതിൽ രവീന്ദ്രനു ശങ്കയില്ല. അത്രയ്ക്കു സ്നേഹം കലർന്നവിധത്തിലായിരുന്നു കുറുപ്പിന്റെ സംസാരം.

''മോനേ!'' കുറുപ്പു വീണ്ടും വിളിച്ചു. ''നിന്നെ തിരക്കിപ്പിടിക്കുവാൻ എവിടെല്ലാമാണു് ആളെ അയച്ചതു്! നിന്റെ ഒരു കാർഡു് കിട്ടിയിരുന്നെങ്കിൽ... നിന്റെ അമ്മ ഇന്നും ജീവിച്ചിരിക്കുമായിരുന്നു!''

''അമ്മ...'' വെടിപൊട്ടിയമാതിരി രവീന്ദ്രൻ ചോദിച്ചു.

''മരിച്ചെടാ മോനേ!'' കുറുപ്പു് പൊട്ടിക്കരഞ്ഞു.

തലയ്ക്കു് അപ്രതീക്ഷിതമായി അടിയേററ ആളെപ്പോലെ രവീന്ദ്രൻ അപ്പാടെ, നിന്നിടത്തു്, ഇരുന്നുപോയി. ഉറക്കെ കരയുവാൻപോലും കഴിയുന്നില്ല. അത്രയ്ക്കു ദുസ്സഹമായ വീർപ്പുമുട്ടു്! ഹൃദയം പൊട്ടിത്തെറിക്കുമെന്നു തോന്നി. ഉറക്കെ നിലവിളിക്കാൻ കഴിഞ്ഞെങ്കിൽ...

കുറുപ്പു് അവന്റെ തലയിൽ തടവിക്കൊണ്ടു് കണ്ണീരൊഴുക്കി. ''നിനക്കു് അവളെ രക്ഷിക്കാമായിരുന്നു. അത്രയും കാരുണ്യം കാണിക്കാമായിരുന്നു.''—കുറുപ്പു് ഒഴുകിയൂറുന്ന കണ്ണുകരം തുടച്ചു. ''നിന്നെ കാത്തു്, ഒരു കൊല്ലത്തോളം ആ അസ്ഥിപഞ്ജരം, തോരാത്ത കണ്ണീരുമായി കിടക്കയിൽ കിടന്നു. അവളുടെ കണ്ണീർ നിലച്ചപ്പോരം അവരം മരിച്ചു!'' കുറുപ്പു് ഏങ്ങിക്കരഞ്ഞു. ദീർഘനേരം കണ്ണീരൊഴുക്കി.

''ഞാൻ...അതു കണ്ടുകണ്ടു്...വേദന കണ്ടുകണ്ടു്...മനുഷ്യനായി...ഒരു പുതിയ മനുഷ്യൻ. അവളുടെ കണ്ണീരിൽ ഒഴുകി ഞാൻ

മനുഷ്യത്വത്തിലെത്തി... ഞാനും എത്രയാണു് അവളെ കരയിച്ചതു്!... എന്നാൽ കണ്ണീരിൻെറ വിലയറിയാൻ അന്നെനിക്കു കഴിഞ്ഞില്ല. എൻെറ മകനേ! ഞാനും നീയും കാണിച്ചതു് കടുംകൈയാണു്...കടുംകൈ...ഒരിക്കലും ഒരിടത്തും ന്യായീകരിക്കാനാവാത്ത കടുംകൈ...എന്തിനു ഞാൻ നിന്നെ കുററപ്പെടുത്തുന്നു? അതിനും ഞാൻതന്നെയാണു കുററവാളി... നീ എന്നെ ഭയന്നല്ലേ നാടുവിട്ടതു്? അല്ലെന്നു നിഷേധിച്ചാലും...എത്ര ശക്തിയായി പറഞ്ഞാലും... ഞാൻ അതു വിശ്വസിക്കുകയില്ല. ഞാനാണു് എല്ലാററിനും കാരണക്കാരൻ. എൻെറ ദ്രോഹം സഹിച്ചു് ചത്തുക്കായിത്തീർന്ന ആ സ്ത്രീയുടെ അവസാനത്തെ, അവശേഷിച്ച അസ്ഥിപഞ്ജരം, തകർന്നു തരിപ്പണമാകുവാൻ നിൻെറ പ്രഹരം ഇടവരുത്തി... നിന്നെ മാത്രം ആശ്രയിച്ചുനിന്ന ആ നിഷ്കളങ്കയായ, നിരുപദ്രവിയായ, നിരപരാധിയായ, ആ സ്ത്രീ നില്ക്കാൻവയ്യാതെ കട്ടിലിൽ വീണു... നീ ഇന്നു വരും, നാളെ വരും എന്നു കാത്തുകാത്തു്, പ്രാണനെ വിട്ടുപോകുവാൻ അനുവദിക്കാതെ, ഒരു കൊല്ലത്തോളം കിടന്നു. ഒടുവിൽ...അവളുടെ ആത്മശക്തിയെ പരാജയപ്പെടുത്തി... മരണം വിജയിച്ചു. അവരം മരിച്ചു!'' കണ്ണിൽനിന്നു ധാരമുറിയാതെ പ്രവഹിക്കുന്ന കണ്ണീരിനോടൊപ്പം, അയാളുടെ വാക്കുകരം കണ്ഠത്തിൽനിന്നു് ഒന്നൊന്നായി പുറത്തു വന്നു.

കണ്ണുമടച്ചു്, തലമുടിയിൽ വിരലുകരം കയററി മുറുകെ മുററിപ്പിടിച്ചു്, പിതാവിൻെറ പാദത്തിൽ രവീന്ദ്രൻ കുത്തിയിരുന്നു.

മൗനസാക്ഷിയായി സുധാകരൻ അതു കണ്ടുകൊണ്ടു് അവിടെ ഇരിക്കുകയാണു്...

''മകനേ! ഒരു മനുഷ്യനു് സുഖം നല്കുവാനുള്ള കഴിവിനു പരിധിയുണ്ടു്. എന്നാൽ ദുഃഖം വരുത്തുവാനുള്ള കഴിവിനു പരിമിതിയില്ല. അതാണു് ജീവിതം എന്നെ പഠിപ്പിച്ച പാഠം. എൻെറ അനുഭവം നീ അറിയണം. അതറിഞ്ഞു നീ ജീവിക്കണം. എൻെറ മകനെങ്കിലും മനുഷ്യനായി ജീവിക്കാനിടവരട്ടെ!''—കുറുപ്പു് മകൻെറ പുറത്തു തലോടിക്കൊണ്ടു പതുക്കെ പറഞ്ഞു. ''ഇതൊക്കെ ഞാൻ അറിഞ്ഞപ്പോഴേക്കു്, ഞാൻ ചെയ്യാവുന്ന ദുരിതവും ദ്രോഹവുമൊക്കെ ചെയ്തുകഴിഞ്ഞു. എനിക്കിനി പശ്ചാത്തപിക്കുകയല്ലാതെ മററു വഴിയൊന്നുമില്ല. ചുററും ശ്മശാനം സൃഷ്ടിച്ചു് അതിൻെറ നടുക്കു് സ്വയം ദുഃഖിച്ചിരിക്കുന്ന ഒരു മനുഷ്യനാണു് ഞാൻ. ആ ചുടുകാട്ടിലിരിക്കുന്ന എൻെറ ദുഃഖത്തിനു് ഒരത്ഥവുമില്ല, പ്രയോജനവുമില്ല.''—രവീന്ദ്രനെ തലോടിക്കൊണ്ടു് കുറുപ്പു് ഇരുന്നു. കണ്ണു കവിഞ്ഞൊഴുകുകയാണു്...

മരവിപ്പിക്കുന്ന നിശ്ശബ്ദത അവിടെ തളംകെട്ടി നില്ക്കുകയാണു്...

## 31. ശരശയ്യ

ഒററയ്ക്കു വീട്ടിൽ കയറിച്ചെന്നപ്പോഠം സുധാകരനു വലിയ വിഷമം തോന്നി.

നേരത്തെ താക്കോൽ വാങ്ങി അബു വീടു തുറന്നു് എല്ലായിടവും അടിച്ചുവാരി തുടച്ചിട്ടിരുന്നു. അതിനാൽ അധികം വൃത്തികേടു തോന്നിയില്ല. എങ്കിലും പ്രേതാവേശിതമായ ഏതോ പഴയ വീട്ടിലേക്കു കടന്നുചെല്ലുന്ന പ്രതീതിയാണു മനസ്സിലുളവായതു്.

ഇടയ്ക്കിടെ വീശുന്ന കാററിൻെറ മൂളലും ചെടികളിൽനിന്നുയരുന്ന മർമ്മരങ്ങളുമല്ലാതെ അന്തരീക്ഷത്തിൽ മറെറാരു ശബ്ദവുമില്ല. ശബ്ദായമാനമായ നാട്ടിൻപുറങ്ങളും പട്ടണങ്ങളും വിട്ടു് ഇവിടെ വന്നപ്പോഠം ഇന്നു് എന്തെന്നില്ലാത്ത ഏകാന്തത അനുഭവപ്പെട്ടു. ഇതിനുമുമ്പും പലതവണ അവധിയെടുത്തു നാട്ടിൽപ്പോയി മടങ്ങി വന്നിട്ടുണ്ടു്. എന്നാൽ അന്നൊന്നും ഈ വ്യത്യാസം തോന്നിയിട്ടില്ല. എന്തു ഭാരിച്ച നിശ്ശബ്ദതയാണു്, ഏകാന്തതയാണു് ഇവിടെ!

രാധ ഇവിടെയുള്ളപ്പോഠം വീടു് നിറഞ്ഞുനില്ക്കുന്നതായിട്ടാണു തോന്നിയിട്ടുള്ളതു്. എന്നാൽ ഇപ്പോഠം ഇവിടം തികച്ചും ശൂന്യമായിരിക്കുന്നു... ദുസ്സഹമായ ശൂന്യത...ഭാരമേറിയ ഏകാന്തത...

കിടപ്പുമുറിയിൽ ചെന്നപ്പോഠം ചുരുട്ടിവച്ചിരുന്ന മെത്തകളാണു് ആദ്യം കണ്ണിൽപ്പെട്ടതു്. അയാഠം നെടുവീർപ്പിട്ടു. അതങ്ങനെയിരിക്കുന്നതു കാണുവാൻ വയ്യെന്നു തോന്നി. എന്തെന്നില്ലാത്ത അസ്വാസ്ഥ്യം അവ ഉളവാക്കുന്നു. പായുടെ പുറത്തെ പൊടി തട്ടി, മെത്തകഠം വിരിച്ചിട്ടു.

പിന്നെയാണു് കുപ്പായംപോലും മാററിയതു്.

ചെസ്റ്റ് ആഫ് ഡ്രാസിൻെറ പുറത്തുള്ള അറക്കണ്ണാടിയിൽ പ്രതിച്ഛായ ശരിക്കു കാണാൻമേല. പൊടിപിടിച്ചു് അതിൻെറ ഉപരിതലമെല്ലാം മങ്ങിപ്പോയി.

തുണിയെടുത്തു കണ്ണാടി തുടച്ചു.

തുടച്ചുതീർന്നപ്പോഠം സ്വന്തം പ്രതിച്ഛായ അതിൽ വ്യക്തമായി കണ്ടു. മുഖം എത്ര ക്ഷീണിച്ചിരിക്കുന്നു! കണ്ണുകഠംക്കുണ്ടായിരുന്ന പ്രകാശമെവിടെ? കൺപോളയ്ക്കു ചുററും കാളിമപരന്നിട്ടുണ്ടോ? നെററിത്തടത്തിൽ കറുപ്പു വ്യാപിച്ചിരിക്കുന്നോ? നാലഞ്ചു വയസ്സു പ്രായം കൂടിയിട്ടുള്ളതായി ഭാവം പ്രകടമാക്കുന്നു. മനസ്സിൻെറ അവശത ശരീരത്തിലേക്കു വ്യാപിച്ചിരിക്കുകയാണോ?

സ്വീകരണമുറിയിൽ വന്നപ്പോഠം കാപ്പി തയ്യാറാക്കി അബു അവിടെ കൊണ്ടുവച്ചിട്ടുണ്ടു്. അടുത്തു കിടന്ന കസേരയിൽ ഇരുന്നു നിശ്ശബ്ദനായി കാപ്പി പകർന്നു കുടിച്ചു. മനസ്സിൽ ശോകഭാവമല്ലാതെ ഒന്നുമില്ല. ഒന്നും ചെയ്യുന്നതിനു താൽപര്യം തോന്നുന്നില്ല. മിണ്ടാതെ, അനങ്ങാതെ, ഇരിക്കണമെന്നല്ലാതെ മറെറാന്നും ആശിച്ചില്ല.

റാന്തൽവിളക്ക കൊളുത്തി അബു അവിടേക്ക കൊണ്ടുവന്നപ്പോഴാണു് സമയം എത്രയായെന്ന ബോധമുണ്ടായതു്. നേരം ഇരുട്ടിത്തുടങ്ങിയിരിക്കുന്നു...

കുളിക്കാൻ ചൂടുവെള്ളം തയ്യാറായിട്ടുണ്ടെന്നു വേലക്കാരൻ വന്നു പറഞ്ഞപ്പോൾ, അനുസരണശീലമുള്ള ബാലനെപ്പോലെ തോർത്തെടുത്തു കുളിപ്പുരയിലേക്കു നടന്നു.

കുളിക്കാൻ വളരെ സമയമെടുത്തു. ചൂടുവെള്ളത്തിൽ കുളിച്ചപ്പോൾ ശരീരക്ഷീണം നന്നേ കുറഞ്ഞു.

അത്താഴം ഉണ്ടശേഷം എന്താണു ചെയ്യേണ്ടതെന്നറിയാതെ സ്വീകരണമുറിയിൽ വന്നു് ഇരുന്നു.

കുറേനേരം കഴിഞ്ഞു് കിടപ്പുമുറിയിൽ പോയി മെത്തയിൽ കിടന്നു. അബു ഉണ്ടായിരുന്നതുകൊണ്ടു് വീട്ടുകാര്യമൊന്നും ശ്രദ്ധിച്ചില്ല. അതിൻെറ ആവശ്യമില്ലെന്നറിയാം. എല്ലാം അവനറിയാം. ചെയ്യും.

വെറുതെ മെത്തയിൽ കിടന്നപ്പോൾ രാധയെക്കുറിച്ചുള്ള വിചാരം മനസ്സിൽ വളർന്നുവന്നു...

ഇപ്പോൾ അവളുടെ നിലയെന്തായിരിക്കും? അവൾ തൻെറ വേർപാടു ധീരമായി നേരിട്ടോ? അതോ അവളെ അതു കൂടുതൽ അസ്വസ്ഥയാക്കിയിട്ടുണ്ടോ?

നാട്ടിൽനിന്നു് എഴുത്തയച്ചാൽ എത്രനാൾ കഴിഞ്ഞാണു് ഇവിടെ കിട്ടുക!

ശരീരത്തിനും മനസ്സിനും അതിയായ ക്ഷീണമുണ്ടു്. എങ്കിലും ഉറക്കംവരാൻ എത്ര താമസിച്ചു! രാത്രിയിൽ എത്രതവണയാണു് ഞെട്ടിയുണർന്നതു്! ഇത്ര ദുസ്സഹമായി രാത്രി മുമ്പൊരിക്കലും കഴിച്ചുകൂട്ടിയിട്ടില്ല.

കാലത്തെഴുന്നേററപ്പോൾ ക്ഷീണമാണു തോന്നിയതു്. എന്തെന്നില്ലാത്ത തളർച്ച.

സാധാരണയിൽ നേരത്തെ കച്ചേരിയിലേക്കു യാത്രയായി. വീട്ടിലിരിക്കുമ്പോൾ തോന്നുന്ന വിമ്മിഷ്ടത്തിൽനിന്നു മോചനം കിട്ടുവാൻ അതേ ഒരു വഴി കണ്ടുള്ളു. എല്ലാം മറക്കുവാൻ, ഔദ്യോഗികകൃത്യങ്ങളിൽ അടിമുടി മുഴുകുക. അതായിരുന്നു സുധാകരൻെറ ലക്ഷ്യം. അതിനു വേണ്ടുവോളം വക ആഫീസിൽ ഉണ്ടായിരുന്നുതാനും. പഴയ കാര്യങ്ങളൊക്കെ അയാളുടെ മടക്കംകാത്തു കുന്നുകൂടിക്കിടക്കുന്നു. വിശ്രമിക്കുവാൻപോലും ഇടംകിട്ടാതെ വേല ചെയ്തു. അലസമായിരിക്കുവാൻ അവസരം കിട്ടിയില്ല.

ഒരുദിവസം കാലത്തു് ചില ഫയലുകൾ നോക്കിക്കൊണ്ടു് വീട്ടിലെ സ്വീകരണമുറിയിൽ സുധാകരൻ ഇരിക്കുകയായിരുന്നു. പടി തുറന്നു മമ്മതുക്കാ മുററത്തേക്കു കയറിവന്നു. കടലാസ്സുകൾ മടക്കിവെച്ചശേഷം മുററത്തിറങ്ങിച്ചെന്നു് അദ്ദേഹത്തെ സ്വാഗതം ചെയ്തു മുറിയിലേക്കാനയിച്ചു.

ചുററിനും കണ്ണോടിച്ചശേഷം മമ്മതുക്കാ പറഞ്ഞു: ''പണ്ടത്തെ വീടല്ലിതെന്നു തോന്നിപ്പോകുന്നു.'' മമ്മതുക്കാ കസേരയിലിരുന്നു. ''വീട്ടിൽ വേണ്ടപ്പെട്ടവരില്ലെങ്കിൽ എല്ലായിടവും പൊള്ളയായി തോന്നും.''

സുധാകരൻ അതു കേട്ടപ്പോൾ ദീർഘനിശ്വാസംചെയ്തു.

''ഇപ്പോഴെങ്ങനെയുണ്ട്?''— മമ്മതുക്കാ കുശലമന്വേഷിച്ചു. എന്നാൽ ഇതു സുധാകരനു കൂടുതൽ വല്ലായ്മ വരുത്തിയതേയുള്ളു. മനഃപൂർവ്വം അടിച്ചമർത്തിയൊതുക്കിനിർത്തിയിരുന്ന വിചാരം അത്യുഗ്രമായി ഉയരുവാൻ അതു സംഗതിയുണ്ടാക്കി.

''രണ്ടുമൂന്നു മാസത്തിനുള്ളിൽ രാധയെ തിരിച്ചു കൊണ്ടുവരാമെന്നാ ആശ.''— സുധാകരൻ കുനിഞ്ഞിരുന്നു പതുക്കെ പറഞ്ഞു. ''വന്നതിനുശേഷം കത്തു കിട്ടിയില്ല. ഒൻപതു ദിവസമായി ഇവിടെയെത്തിയിട്ട്.''

''ഇങ്ങനെയുള്ള അവസരങ്ങളിലാണ് ഇവിടത്തെ പരാധീനത അനുഭവമാകുന്നത്.'' മമ്മതുക്കാ അനുകമ്പയോടെ പറഞ്ഞു. ''നിങ്ങൾ പോയശേഷം ഇവിടെ സർദാർജി...''

''ഒരു നല്ല മനുഷ്യൻ രംഗത്തിനു നഷ്ടപ്പെട്ടു.''

''നല്ലവരും ചീത്തയും ഒരിക്കൽ ഇവിടം വിടേണ്ടിവരും.''

അല്പനിമിഷം നിശ്ശബ്ദത.

''പിന്നെ നാട്ടിലൊക്കെ എന്തുണ്ടു വർത്തമാനം?'' മമ്മതുക്കാ വിഷയം മാററിക്കൊണ്ടു ചോദിച്ചു.

''എനിക്ക് എന്റെ വീട്ടിൽ പോകാൻപോലും പററിയില്ല. സകല സമയവും രാധയുടെ വീട്ടിലായിരുന്നു.''

ചായ അബു അവിടെ കൊണ്ടുവന്നു വച്ചതു്, സുധാകരൻ കപ്പുകളിലേക്കു പകർന്നു. എന്തുകൊണ്ടോ സംസാരിക്കുവാനുള്ള മനോഭാവം, അന്തരീക്ഷം, ഇല്ല. അവർ മിണ്ടാതിരുന്നു ചായ കുഴിച്ചു.

''ഒരു കാര്യം പറയാനാ ഞാൻ വന്നതു്. സ്വന്തം കാര്യം.'' മമ്മതുക്കാ മുഖവുരയെന്നോണം പറഞ്ഞു.

''അതെന്താ മമ്മതുക്കാ?''

''എന്റെ മോടെ, നബീസയുടെ, കാര്യമാ.''

''ഓഹോ! വല്ലതും നിശ്ചയിച്ചോ?''

''നിശ്ചയത്തിനു വരണം. വരുന്ന ഞായറാഴ്ച കാലത്തു്.''

''ആരാ ആള്?''

''നമുക്കു പരിചയമുള്ള ആളുതന്നെ.''

''ശെടാ! അതാരാ?''— സുധാകരൻ ചിരിച്ചു.

''രവീന്ദ്രൻ!''

''രവീന്ദ്രനോ?''— അത്ഭുതമടക്കാൻ കഴിയുന്നില്ലെന്നമട്ടിൽ സുധാകരൻ മമ്മതുക്കായെ നോക്കി.

''എല്ലാം അവരു രണ്ടുംകൂടി തീരുമാനിച്ചതാ. ഇനിയുള്ള ജോലി അതു മുദ്രവച്ചുകൊടുക്കുകയാണ്.'' നർമ്മബോധത്തോടെയാണ് മമ്മതുക്കാ സംസാരിച്ചതു്.

''കല്യാണം പിന്നെ സാവകാശമായി നടത്താം. നേരത്തേ നിശ്ചയം തീർക്കാമെന്നു കരുതി.''

''എനിക്കിതു വിശ്വസിക്കാൻ കഴിയുന്നില്ല, മമ്മതുക്കാ!''

''അവർക്കു രണ്ടാൾക്കും അത്രത്തോളം താൽപര്യമുണ്ട്.''—മമ്മതുക്കാ വിശദീകരിക്കുന്നമാതിരി പറഞ്ഞു. ''അനുകൂലിക്കാതിരുന്നാൽ രണ്ടു ജീവിതങ്ങൾ പാഴാകും. അവരുടേയും അവരുടെ ചുററുമുള്ളവരുടേയും ജീവിതം ആകപ്പാടെ കലങ്ങും. ചിലതു നശിച്ചെന്നുംവരും. ഇത്രയുമൊക്കെ കരുതിക്കൊടുത്തിട്ടു നേടുന്നതെന്താണ്? കാര്യമായിട്ടു വല്ലതുമുണ്ടോ?''

''ഇല്ല മമ്മതുക്കാ.''

''ഇല്ല. അവരുടെ ആഗ്രഹത്തോട് അനുകൂലിക്കാത്തതുകൊണ്ട് ആർക്കും ഒന്നും നേടാനില്ല. ദുരിതം വളരെപ്പേർക്ക് വളരെയുണ്ടാകുകയുംചെയ്യും. ജീവിതത്തിൽ വേണ്ടതിലധികം ദുരിതം കണ്ടിട്ടുള്ളവനാ ഞാൻ. എന്നെപ്പോലെ വേദനിക്കുകയും, വേദനിക്കുന്ന മനുഷ്യരെ കാണുകയും ചെയ്തിട്ടുള്ളവർ മററാരുമില്ല. എന്തിനാ ഈ ദുഃഖമൊക്കെ? അതുകൊണ്ട് എന്തു ഫലം? ഒഴിവാക്കാവുന്ന വേദനകളെ സ്വയം ക്ഷണിച്ചുവരുത്തി, മുൾക്കിരീടം ചൂടുന്നതു വിവേകമല്ലെന്ന് എൻെറ അനുഭവങ്ങൾ പഠിപ്പിച്ചിട്ടുണ്ട്.''

മമ്മതുക്കാ പറയുന്നതു് സുധാകരൻ ശ്രദ്ധാപൂർവം കേട്ടതല്ലാതെ വിശേഷിച്ചൊന്നും പറഞ്ഞില്ല. അയാളോട് അതിമില്ലാത്ത ആദരവു തോന്നി.

''ഞാൻ ഞായറാഴ്ച നേരത്തെ അവിടെ വരും. ഇത്തരം ഒരു ചടങ്ങിൽ സംബന്ധിക്കുന്നതു് അസുലഭമായ ഭാഗ്യമാണ്!'' ആത്മാർത്ഥത നിറഞ്ഞുനിന്ന വാക്കുകളായിരുന്നു അതെന്നു് സുധാകരൻെറ സ്വരം വ്യക്തമാക്കി.

''കച്ചേരിയിൽ പോകാൻ സമയമായിക്കാണും?''—യാത്രാനുമതി ചോദിക്കുന്നമട്ടിൽ മമ്മതുക്കാ പറഞ്ഞു.

''തിരക്കൊന്നുമില്ല.''

''എന്നാലും വേലയുള്ളവരെ തടസ്സപ്പെടുത്തരുതല്ലോ. എനിക്കാണെങ്കിൽ അങ്ങനൊന്നും പറയാനില്ല. പിന്നെ വയസ്സുമായി. ഒന്നും ചെയ്യാൻ ശരീരം സമ്മതിക്കാറില്ല.'' മമ്മതുക്കാ എഴുന്നേററു.

അദ്ദേഹത്തെ അനുഗമിച്ച് ഗേററുവരെ നടന്നു.

മമ്മതുക്കാ പോയിക്കഴിഞ്ഞപ്പോൾ, സുധാകരൻെറ മനസ്സിൽ അയാൾ പറഞ്ഞ കാര്യം തങ്ങിനിന്നു. ഈ പഴയ മനുഷ്യൻ ഉൽപതിഷ്ണുവായ ഒരാളാണെന്നു വിശ്വസിക്കുവാൻ വിഷമമായിരുന്നു. അയാളുടെ വിശാലഹൃദയത്തെക്കുറിച്ച് എന്തെന്നില്ലാത്ത ആദരവു തോന്നി.

ആഫീസിൽ ചെന്നപ്പോൾ പോർട്ട്ബ്ലയറിൽനിന്ന് അടിയന്തരമായി കിട്ടിയ കമ്പിസന്ദേശം കാത്തുകിടക്കുന്നുണ്ടായിരുന്നു. അതു തുറന്നു നോക്കി.

കിഴക്കേ ബംഗാളിൽനിന്നു രങ്കത്തു കുടിയേററത്തിനു നിശ്ചയിച്ചിട്ടുള്ളവരെ സംബന്ധിച്ച കാര്യമായിരുന്നു. അവരെ കുടിയിരുത്തുന്നതിനു നിശ്ചയിച്ചിരുന്ന പ്രദേശം നേരിട്ടു പരിശോധിച്ച് എത്രയും നേരത്തെ റിപ്പോർട്ട് കൊടുത്തയയ്ക്കണമെന്നായിരുന്നു നിർദ്ദേശം.

ഹെഡ് ക്ലാർക്കിനെ വിളിച്ചു രങ്കത്തുനിന്ന് ഇനിയുള്ള ബോട്ട് എന്നാണെന്നു തിരക്കി. 'വ്യാഴാഴ്ചയാണ് അതു് ഇവിടെനിന്നു യാത്രചെയ്യുന്നതു്. അപ്പോൾ അതിനു മുമ്പ് എല്ലാം പൂർത്തിയാക്കണം. നീക്കിവയ്ക്കുവാൻ പാടില്ല. ഞായറാഴ്ച കാലത്ത് മമ്മതുക്കായുടെ വീട്ടിൽ പോകണം. അടുത്ത ദിവസം പരിശോധനയ്ക്കു പോകാം. അന്നു പരിശോധന തീർത്താൽ വ്യാഴാഴ്ചത്തേക്കു റിപ്പോർട്ടു തയ്യാറാക്കി അയയ്ക്കാൻ വിഷമമില്ല. അതു മതി.'—സുധാകരൻ ആലോചിച്ചുറച്ചു.

സ്ഥലപരിശോധനയ്ക്കു പോകുന്നതിനു വേണ്ട ആളുകളെ നിശ്ചയിച്ചു. അവരെല്ലാം രാവിലെ വീട്ടിലെത്തുന്നതിനു വ്യവസ്ഥ ചെയ്തു.

രങ്കത്തുനിന്നു വടക്കുപടിഞ്ഞാറു മാറിയുള്ള കുന്നുകളുടെ താഴ്വരകളാണ് നിർദ്ദിഷ്ടമായ സ്ഥലം. എല്ലാം കൊടുംകാടുകൾ. കാടു തെളിച്ചാൽ നല്ല കൃഷിയിടങ്ങളാക്കി രൂപാന്തരപ്പെടുത്താവുന്ന ഭൂമി. വേണ്ടതുപോലെ സർവേചെയ്തു തിട്ടപ്പെടുത്തിയെടുക്കേണ്ടിയിരിക്കുന്നു. വേനൽക്കാലത്തുപോലും വററാത്ത ഊററുകൾ ഇവിടെയുണ്ടെന്നറിവുണ്ട്. വ്യക്തമായ വസ്തുതകൾ ശേഖരിക്കുകയെന്നുള്ളതാണ് ലക്ഷ്യം.

പഴയ റിക്കാർഡുകളിൽ അവിടം ജറുവകളുടെ സങ്കേതങ്ങളിൽ പെടുന്നതായിട്ടാണ് രേഖകളുള്ളതെന്ന് സുധാകരനറിവുണ്ട്. എന്നാൽ കഴിഞ്ഞ രണ്ടുമൂന്നു കൊല്ലങ്ങളായി അവിടെ ആദിവാസികളെ കണ്ടിട്ടുള്ളതായി വിവരങ്ങളില്ല. എങ്കിലും കരുതലോടെ അവിടെ പോകുന്നതാണ് ഉത്തമമെന്നു തോന്നി.

അന്നു വൈകുന്നേരം സുധാകരൻ പോലീസ് കേന്ദ്രത്തിൽ ചെന്ന്, ഉദ്യോഗസ്ഥന്മാരുമായി ആലോചിച്ചു. അപകടമേഖലയായി അവർക്കു തോന്നിയില്ലെങ്കിലും ഒരു മുൻകരുതലെന്ന നിലയിൽ ആയുധധാരികളായ ഒന്നുരണ്ടു പോലീസുകാരെ, സർവേ പാർട്ടിയുടെ രക്ഷയ്ക്ക് അയയ്ക്കുന്നതാണെന്ന് പോലീസുദ്യോഗസ്ഥൻ സമ്മതിച്ചു.

ഞായറാഴ്ച കാലത്ത് ഒൻപതരമണിയോടുകൂടി സുധാകരൻ മമ്മതുക്കായുടെ വീട്ടിലെത്തി. അച്ചുതക്കുറുപ്പും, ഡോക്ടർ പ്രതാപും, സ്ഥലത്തെ വേറെചില പ്രധാനവ്യക്തികളും നേരത്തേ എത്തിയി

രുന്നു. അവരെല്ലാംകൂടി മമ്മതുക്കായോടൊത്തു് നർമ്മഭാഷണം നടത്തി വളരെനേരമിരുന്നു.

റോസ് നിറത്തിലുള്ള പൈജാമയും നീണ്ട ജൂബ്ബയും ധരിച്ചിരുന്ന നബീസ അതിഥികൾക്കു് മധുരപലഹാരങ്ങളും ചായയും വിളമ്പി. അവൾക്കു് ഇത്ര സൗന്ദര്യമുണ്ടെന്നു് സുധാകരൻ കരുതിയിരുന്നില്ല. നിഷ്കളങ്കത ദ്യോതിപ്പിക്കുന്ന അഴകുള്ള മിഴികളും, ആകാരസൗഷ്ഠവവും, ആഭിജാത്യമാർന്ന പെരുമാററവും എല്ലാവരേയും ആകർഷിച്ചു. ഉപചാരവാക്കുകൾ ഉരിയാടാനും എല്ലാവർക്കും സന്തോഷം നല്കാനും അവൾ ഒട്ടും മടികാണിച്ചില്ല.

വിഭവസമൃദ്ധമായ വിരുന്നിനുശേഷം അതിഥികൾ പിരിഞ്ഞു.

അച്ചുതക്കുറുപ്പ്, സുധാകരൻെറകൂടെ അയാളുടെ താമസസ്ഥലത്തേക്കാണു പോയതു്. കുറുപ്പിൻെറ മുഖത്തു കാളിമ വ്യാപിച്ചിരുന്നു. മകൻെറ വിവാഹനിശ്ചയം കഴിഞ്ഞു മടങ്ങുന്ന അയാളുടെ മുഖത്തു് മ്ലാനതപരക്കുവാൻ എന്താണു കാരണമെന്നു് സുധാകരൻ അതിശയിച്ചു. എങ്കിലും ഒന്നും ചോദിക്കുവാൻ കൂട്ടാക്കിയില്ല.

''ഞാൻ ഇവിടെ വന്നതു് എൻെറ മകനെ കാണാനാണു്. അതു സാധിച്ചു. ഇനി എനിക്കു മടങ്ങണം.'' സ്വീകരണമുറിയിൽ സെററിയിൽ ഉപവിഷ്ടനായിരുന്ന കുറുപ്പു പറഞ്ഞു.

''പോകാനെന്താ തിരക്കു്?''

''എനിക്കിനി ഇവിടെ കഴിയേണ്ട ആവശ്യമില്ല. അത്രേയുള്ളു.''

''മകൻെറകൂടെ സന്തോഷമായി കുറേനാൾ കഴിയരുതോ? പോയിട്ടു് വിവാഹത്തിനു വരാൻ പിന്നെയും ഒരു യാത്ര വേണ്ടേ?''

കുറുപ്പു മറുപടി പറഞ്ഞില്ല. ചിന്താവിഷ്ടനായി ഇരുന്നു.

''ഇവൻ എൻെറ ജീവനാ. എന്തു ചെയ്താലും ഞാൻ മറുത്തു പറയത്തില്ല. എല്ലാം അവൻെറ ഇഷ്ടംപോലെ നടക്കട്ടെ... പക്ഷേ, ഞാൻ പഴയ മട്ടുകാരനാ.'' പറയാനുള്ളതു മുഴുവൻ പറയാതെ പിടിച്ചുവയ്ക്കുന്ന രീതിയിലായിരുന്നു കുറുപ്പിൻെറ സംഭാഷണം.

''ഇനി കപ്പൽ എന്നാണെന്നറിയാമോ?''—പെട്ടെന്നു് കുറുപ്പു ചോദിച്ചു.

''അടുത്തയാഴ്ച.''

''അതിൽ എനിക്കു പോകണം.''

''അതിലോ?''

''അതേ. യാത്രയ്ക്കുള്ള ഏർപ്പാടു ചെയ്തുതരണം.''

''രവീന്ദ്രനോടു സംസാരിച്ചോ?''

''ഇല്ല.''

''പറയേണ്ടേ?''

''വേണം. അവൻ എതിരുപറയത്തില്ല.''

''പറഞ്ഞാലോ?''

''പറയത്തില്ല. അവനു് എന്റെ സ്വഭാവം അറിയാം. എന്തൊക്കെയുണ്ടായാലും സ്വഭാവത്തിന്റെ ചില സവിശേഷതകഠം മാററാൻ വിഷമമാണു്.''

സുധാകരൻ വിസ്മയിച്ച മിണ്ടാതിരുന്നു.

''അവനെ കണ്ടെത്തുവാനാണു് ഇവിടേക്ക വന്നതു്. അതു സാധിച്ചു. ഇനി മടങ്ങണം.''

''ഇപ്പോഠം മടങ്ങിപ്പോയാൽ രവീന്ദ്രനു സംശയവും വിഷമവും തോന്നാം.''

''സംശയിക്കുന്നെങ്കിൽ... അതു തടയാനൊക്കുമോ?''—കാരുണ്യമില്ലാത്തമട്ടിലാണു് കുറുപ്പു സംസാരിച്ചതു്. ''ഈ ബന്ധം എനിക്കു് ഇഷ്ടപ്പെട്ടില്ലെന്നല്ലേ അവനു സംശയമുണ്ടാകൂ? അതു തെററുമല്ല.''

ഇത്രയും സ്പഷ്ടമായി കുറുപ്പു മനസ്സിലെ അസംതൃപ്തി പുറത്തു പറയുമെന്നു് സുധാകരൻ കരുതിയില്ല.

''വിവാഹംകഴിക്കുന്നതു് അവനാണു്. അതു് അവന്റെ ഹിതമനുസരിച്ചു നടക്കട്ടെ. എന്നുകരുതി ഞാനും അതു സന്തോഷമായി അംഗീകരിക്കണമെന്നില്ലല്ലോ. എന്റെ അഭിപ്രായവും സംതൃപ്തിയും ഇവിടെ പ്രസക്തമല്ല.''

''എന്തുകൊണ്ടാ കുറുപ്പുചേട്ടനു് ഇങ്ങനെ തോന്നുന്നതു്?''

''എന്തോ! എനിക്കിതു സ്വച്ഛതയുള്ളതായി തോന്നുന്നില്ല. എനിക്കു പൊരുത്തപ്പെടാനാവാത്ത ഒരു ബന്ധമാണിതു്. അങ്ങനെയുള്ളപ്പോഠം, ഇവിടെ അവന്റെകൂടെ കഴിയുന്നതു മനസ്സിനു വല്ലായ്മ വർദ്ധിപ്പിക്കുകയേയുള്ളു. ഇതാ സത്യം. എന്തിനു് ഞാൻ അതു മറച്ചു വയ്ക്കുന്നു?''

കുറുപ്പു് കുറേനേരം ആലോചിച്ചുകൊണ്ടിരുന്നു. അതിനുശേഷം തുടന്നു: ''യുക്തിക്കു നിരക്കാത്ത നിലപാടാണു് എന്റേതെന്നു പറയുമായിരിക്കും. പറഞ്ഞോളൂ! യുക്തിയേക്കാഠം പ്രബലമായ ചില വിശ്വാസങ്ങളില്ലേ മനസ്സിനു്? ഇവിടെ താമസിച്ചാൽ ശ്വാസം മുട്ടിക്കഴിയേണ്ടിവരും. എനിക്കതു വയ്യാ.''

പിതൃപുത്രബന്ധത്തിന്റെ പവിത്രമേഖലകളിൽപ്പോലും വൈകാരികഭാവങ്ങഠം കൊടികുത്തി വാഴുകയാണു്. വേർപാടുമൂലമുള്ള വേദനയും വിമ്മിഷ്ടവും അളവില്ലാതെ അനുഭവിച്ച ഈ മനുഷ്യനും, പുത്രനുവേണ്ടിപ്പോലും പുതിയ സാഹചര്യത്തെ സ്വമേധയാ അംഗീകരിക്കുവാൻ സാധിക്കുന്നില്ല.

ആ വിഷയത്തെക്കുറിച്ചു പിന്നീടു് അവർ ചർച്ചചെയ്തില്ല.

കുറേനേരം കഴിഞ്ഞു് കുറുപ്പു് യാത്രപറഞ്ഞു.

കച്ചേരിയിൽനിന്നു കൊണ്ടുവന്നിരുന്ന ഫയലുകഠം നോക്കുന്ന ശ്രമത്തിലായി സുധാകരൻ. അടുത്ത ദിവസം പരിശോധനയ്ക്കു പോകുവാൻ നിശ്ചയിച്ചിട്ടുള്ള സങ്കേതങ്ങളുടെ പഴയ ഭൂപടങ്ങഠം പരിശോധിച്ചുകൊണ്ടു വളരെനേരമിരുന്നു. അതു പൂർത്തിയാക്കിയ

ശേഷം അല്പം വിശ്രമിക്കാമെന്നു കരുതി കിടക്കയിൽ ചെന്നു കിടന്നു.

ഉറക്കം കഴിഞ്ഞു് എഴുന്നേററപ്പോഴം നാലുമണിയോളമായി. ആരൊക്കെയോ സ്വീകരണമുറിയിൽ അടക്കി സംസാരിക്കുന്നതു കേട്ടാണു് ഉണർന്നതുതന്നെ.

ആരെന്നറിയാൻ സ്വീകരണമുറിയിലേക്കു ചെന്നു. ഹെഡ്ക്ലാർക്കും വേറെ രണ്ടുമൂന്നുപേരുമാണു്.

''സർ! നാളെ പരിശോധനയ്ക്കു പോകുന്നതിനു നിശ്ചയിച്ചിട്ടുള്ള പ്രദേശത്തിന്നടുത്തുനിന്നു വന്നിട്ടുള്ളവരാണിവർ.''—അവിടെ നിന്നിരുന്നവരെ പരിചയപ്പെടുത്തി ഹെഡ്ക്ലാർക്ക് പറഞ്ഞു. ''അവിടെ അകലെയുള്ള വനത്തിൽ രണ്ടുമൂന്നു ദിവസം ജറുവകളെ കണ്ടത്രേ. അതിനുശേഷം കുടികിടപ്പുകാർ ഭയന്നു കഴിയുന്നു. സംരക്ഷണത്തിനുവേണ്ടി പോലീസിൽ വിവരം അറിയിക്കാൻ വന്നതാണിവർ.''

''പോലീസിൽ വിവരം അറിയിച്ചോ?''

''അറിയിച്ചു.''—അവരിൽ ഒരാൾ പറഞ്ഞു.

''എന്നിട്ടു്?''

''ഇന്നും നാളെയുമായി പോലീസുകാരെ അയയ്ക്കുന്നുണ്ടു്.'' അയാൾ പറഞ്ഞു.

''ഈ ചുററുപാടിൽ നമുക്കു സ്ഥലപരിശോധനയ്ക്കു പോകണോ?''

സുധാകരൻ സ്വല്പനേരം ആലോചിച്ചു.

''നമ്മുടെകൂടെത്തന്നെ രണ്ടു പോലീസുകാരുണ്ടായിരിക്കുമല്ലോ.''

''ഉണ്ടായിരിക്കും. എന്നാലും...ഇപ്പോൾ പോകുന്നതു്...'' ഹെഡ്ക്ലാർക്ക് സംശയം രേഖപ്പെടുത്തുകയായിരുന്നു.

''ഓ! സാരമില്ല. റിപ്പോർട്ടു് ഒട്ടും അമാന്തിക്കാതെ അയയ്ക്കണം. പരിശോധന നീട്ടിവച്ചാൽ... കാര്യം പിന്നെയും താമസിക്കും.''

''ശരിയാണു്. എങ്കിലും...''

''ഇവിടെനിന്നു് ഒന്നൊന്നര നാഴികയല്ലേയുള്ളു? ഏതായാലും അവിടെ നാളെ പോകാം.''

''അങ്ങനെ തീരുമാനിക്കുകയാണെങ്കിൽ...''

''നാളെ പോർട്ട്ബ്ലയറിൽനിന്നു് ബോട്ടു് വരുകയില്ലേ?

''വരും. പിന്നെ വടക്കോട്ടാണു് യാത്ര. അവിടെയൊക്കെ പോയിട്ടു പിന്നെ വ്യാഴാഴ്ചയാണു് ഇവിടെ വരുന്നതും പോർട്ട്ബ്ലയറിലേക്കു പോകുന്നതും.''

''ഒരു കാര്യം ചെയ്യാം. കാലത്തു വരുന്ന ബോട്ടിൽ വിശേഷാൽ വീണ്ടും നിർദ്ദേശം വല്ലതും അയച്ചിട്ടുണ്ടോ എന്നു നോക്കാം. കൂടുതൽ ഉത്തരവുണ്ടെങ്കിൽ പോകാം. ഇല്ലെങ്കിൽ നീട്ടിവയ്ക്കാം.''

ശരി. അതു മതി.''—ഹെഡ്ക്ലാക്ക് സമ്മതിച്ചു.

''കാലത്തു് ബോട്ടിൽ വരുന്ന കത്തുകൾ നേരത്തേ ഇവിടെ കൊണ്ടുവരുവാൻ ഏർപ്പാടുചെയ്യണം.''

''അങ്ങനെ ചെയ്യാം.''

''ജറുവകളെ ആരാണു കണ്ടതു്?''—ആ പ്രദേശത്തുനിന്നു വന്ന വരോടു തിരിഞ്ഞു് സുധാകരൻ ചോദിച്ചു.

''കാട്ടിൽ വേട്ടയ്ക്കു പോയിരുന്നവരാ കണ്ടതു്.''

''എത്രപേരെ കണ്ടു?''

''രണ്ടു മൂന്നുപേരെ കണ്ടത്രേ. നമ്മുടെ ആളുകളെ കണ്ടപ്പോൾ അവർ ഒളിച്ചുകളഞ്ഞു. വേട്ടയ്ക്കു പോയവർ മടങ്ങി.''

''എന്നിട്ടു്?''

''പിന്നെ രാത്രിയായപ്പോൾ കാട്ടിൽനിന്നു ജറുവകളുടെ കൊട്ടിൻെറ ശബ്ദം കേൾക്കാൻ തുടങ്ങി. ജറുവകൾ സ്വന്തം കൂട്ടർക്കു നല്കുന്ന ആപത്തിൻെറ മുന്നറിയിപ്പാണു് ഈ കൊട്ടു്! യുദ്ധത്തിനുള്ള ഒരുക്കമാണതു്.''

''അതറിയാം. കുടിയിടങ്ങളിൽ വല്ലവരും കടന്നുവന്നോ?''

''ഇല്ല. ഇതുവരെയില്ല. എങ്കിലും താമസക്കാരൊക്കെ ഭയന്നാണു കഴിയുന്നതു്. ജറുവകളുടെ ആക്രമണമുണ്ടാകുമോ എന്നാണു് ഭയം.''

''ഏതായാലും യാത്രക്കാര്യം നമുക്കു് നാളെ കാലത്തു തീരുമാനിക്കാം. എല്ലാവരും ഒരുങ്ങിവരണം പോകാൻ.''

''അങ്ങനെ ചെയ്യാം.'' ഹെഡ്ക്ലാക്ക് വിടപറഞ്ഞു യാത്രയായി.

അവർ പോയെങ്കിലും അവർ ഉന്നയിച്ച പ്രശ്നം സുധാകരൻെറ മനസ്സിൽ തങ്ങിനിന്നു. ജറുവകളിൽനിന്നു വിപരീതമായ അനുഭവങ്ങൾ, വനത്തിൻെറ വക്കിൽ താമസിക്കുന്നവർക്കുണ്ടായിട്ടുള്ളതായി പഴയ റിപ്പോർട്ടുകളിലുണ്ടു്. അന്നൊക്കെ പോലീസുകാർ എടുത്ത രക്ഷാനടപടികൾകാരണം അതില്ലാതാകുകയും ചെയ്തിട്ടുണ്ടു്.

അപകടമുണ്ടെന്നു് അറിഞ്ഞുകൊണ്ടു് അവിടേക്കു പോകുന്നതു് നന്നായിരിക്കുമോ എന്ന ശങ്ക മനസ്സിൽ തോന്നി.

കത്തുകളുടെ കാര്യം മനസ്സിൽ വന്നപ്പോൾ സ്വാഭാവികമായി വീട്ടിൽനിന്നു വല്ലതും ഉണ്ടാകാതിരിക്കുമോ എന്ന ആശങ്കയായി. മടങ്ങിയെത്തിയശേഷം ഇതുവരെ ഒരു വിവരവും അറിഞ്ഞിട്ടില്ല. രാധയുടെ സ്ഥിതി എന്താണു്? കുറച്ചുദിവസങ്ങളായുള്ള ജോലിത്തിരക്കുകൾകാരണം ആ ചിന്ത ഉഗ്രമായനിലയിൽ വളർന്നില്ല. ഇപ്പോൾ അതു് വല്ലാത്ത അസ്വാസ്ഥ്യത്തിൻെറ രൂപത്തിലെത്തിയിരിക്കുന്നു.

കാത്തിരിക്കാം കാലത്തുവരെ.

എന്നാലും മനസ്സിൽ സമാധാനമില്ല.

വീട്ടിൽനിന്നു് ഒരു കത്തു കിട്ടുവാൻ ഇതുപോലെ കൊതി മുമ്പൊരിക്കലും തോന്നിയിട്ടില്ല.

ദുസ്സഹമായ അനുഭവത്തിൽനിന്ന മുക്തിനേടുവാൻ സുധാകരൻ ആഫീസ്ഫയലുകളെ അഭയംപ്രാപിച്ചു.

ഉറങ്ങാൻ കിടന്നതുതന്നെ വളരെ താമസിച്ചാണു്. എപ്പോഴാണു് ഉറങ്ങിയതെന്ന നിശ്ചയമില്ല. മനസ്സിൽ രാധയെക്കറിച്ചു് ആകാംക്ഷ നിറഞ്ഞ ചിന്തകളായിരുന്നു. അവളുടെ ഇപ്പോഴത്തെ സ്ഥിതിയെക്കറിച്ചുള്ള ചിന്തകൾ. രാത്രിയിൽ എത്രതവണയാണു് ഉണർന്നതു്! ദുഃസ്വപ്നങ്ങളും ദുരന്തചിന്തകളുംകൊണ്ടു ദുസ്സഹമായിത്തീൎന്ന നിദ്ര. എങ്ങനെയെങ്കിലും നേരം വെളുത്താൽ മതിയെന്ന തോന്നി.

നാലുനാലര മണിയായപ്പോഴാണു് വീണ്ടും ഉണർന്നതു്. പിന്നെ ഉറങ്ങാൻ കിടന്നില്ല. വേലക്കാരൻ അബു അപ്പോഴും ഉറക്കമായിരുന്നു. അവനെ വിളിച്ചില്ല. റാന്തൽവിളക്ക കൊളുത്തി, സ്വീകരണമുറിയിൽ ചെന്നു് ശേഷിച്ചിരുന്ന ഫയലുകൾ നോക്കിക്കൊണ്ടിരുന്നു. അവ തീർക്കുന്നതിനല്ല. മനസ്സിലെ ദുസ്സഹമായ വിചാരങ്ങൾക്കു് അങ്ങനെയെങ്കിലും വിരാമമിടുവാൻ സാധിക്കുമെന്ന കരുതി.

ഇങ്ങനെ എത്രനാൾ കഴിയാനൊക്കും എന്നുള്ളതായിരുന്നു വിചാരം. ഇതു വയ്യാ എന്നു തോന്നി.

നേരം വെളുത്തപ്പോഴും മനസ്സു് ഒന്നിലും ഒതുങ്ങിനിന്നില്ല. എന്തൊരു ക്ഷീണമാണു തോന്നുന്നതു്!

വേലക്കാരൻ കൊണ്ടുവന്ന ചൂടുകാപ്പി കുടിച്ചപ്പോൾ അല്പമൊരാശ്വാസം തോന്നി. എന്നാൽ അതു് അധികനേരം നീണ്ടുനിന്നില്ല.

മണി ഏഴായി. കാലത്തു് പോർട്ട്ബ്ലയറിൽനിന്നു് ബോട്ട് എത്തേണ്ടതാണു്. ആളുകളെ ഇറക്കിയശേഷം അതു വടക്കോട്ടു പോയിക്കാണും. വടക്കൻപ്രദേശങ്ങളിൽ പോയശേഷം അതു വ്യാഴാഴ്ച രങ്കത്തു വന്നു് അന്നുതന്നെ പോർട്ട്ബ്ലയറിലേക്കു പോകും.

കത്തുകളുമായി പ്യൂൺ എപ്പോഴാണു വരുന്നതു് എന്നായി ചിന്തമുഴുവൻ. വീട്ടിൽനിന്നുള്ള കത്തുകൾ ഇല്ലാതിരിക്കുമോ?

എന്തൊരു സന്ദിഗ്ദ്ധാവസ്ഥയാണിതു്!

സഹിക്കവയ്യാതായി ഈ കാത്തിരുപ്പ്...

അസ്വസ്ഥനായി സ്വീകരണമുറിയിൽ അങ്ങോട്ടുമിങ്ങോട്ടും വളരെനേരം നടന്നു. ഇടയ്ക്കിടെ ഗേററിലേക്കു നോക്കും, പ്യൂൺ വരുന്നുണ്ടോ എന്നറിയാൻ.

മണി എട്ടോളമായപ്പോൾ, ഹെഡ്ക്ലാർക്കും വേറെ മൂന്നുപേരും ഗേററ് കടന്നു വന്നു.

''എഴുത്തുകൾ കിട്ടിയോ?'' അവരെ കണ്ടപ്പോൾ സുധാകരൻ വിളിച്ചുചോദിച്ചു.

അല്പനേരം ആലോചനാനിമഗ്നനായി നടന്നശേഷം ഹെഡ്ക്ലാക്കിനോടു തിരിഞ്ഞു ചോദിച്ചു: ''മടങ്ങുന്ന ബോട്ടിൽത്തന്നെ അവർക്കു റിപ്പോർട്ട് വേണം, അല്ലേ?''

''അതെ... അങ്ങനെയാണ് ഉത്തരവ്.''

''ഉത്തരവു നടക്കട്ടെ.''—പരിഹാസം കലർന്ന സ്വരത്തിൽ സുധാകരൻ പറഞ്ഞു. അയാരം അവിടെ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. ''ശരി. ഇന്നുതന്നെ, ഇപ്പോഠംത്തന്നെ പരിശോധനയ്ക്കു പോകാം.''

അല്പനിമിഷം കഴിഞ്ഞു സുധാകരൻ ചോദിച്ചു: ''എല്ലാരും തയ്യാറാണോ?''

''അതെ.''

''കണ്ണുകാം വേറെ വല്ലതുമുണ്ടോ അത്യാവശ്യമുള്ളതു്?'' പഞ്ചലതയില്ലാതെ ദൃഢമായ സ്വരത്തിലാണ് സുധാകരൻ ചോദിച്ചതു്.

''ഇല്ല. അടിയന്തരസ്വഭാവമുള്ള മറെറാന്നുമില്ല.''

''എന്നാൽ റെഡിയായിക്കൊള്ളൂ, പോകാൻ.''

ഹെഡ്ക്ലാക്ക് മുറി വിട്ടു.

സുധാകരൻ തനിച്ചായി.

ഉടനെ നാട്ടിലേക്കു തിരിക്കണമെന്നുണ്ടു്.

എന്നാൽ എങ്ങനെ പോകാനാണ്?

പോർട്ട്ബ്ലയറിൽ എത്തിയാൽ പിന്നെയും ഒരാഴ്ച കഴിഞ്ഞേ കപ്പൽ കാണു. അതും കൽക്കട്ടയ്ക്കു്. അതിൽത്തന്നെ പോകാം. കൽക്കട്ടയിൽനിന്നു നാട്ടിലേക്കു തിരിക്കാം. മദ്രാസിലേക്കുള്ള കപ്പൽ കാത്തിരുന്നിട്ടു ഫലമില്ല. ഒരു മാസത്തോളം കാത്തിരിക്കുക. അതു വിചാരിക്കുവാൻപോലും വയ്യാ. അത്രയും കാത്തിരുന്നാലും അന്നു് അതുണ്ടാകുമെന്നു് എന്താണു നിശ്ചയം? കാലവർഷത്തിന്റെ സമയമാണ്. കാലാവസ്ഥ പ്രതികൂലമായാൽ കപ്പൽ പരിപാടി റദ്ദുചെയ്യെന്നുവരാം. വേണ്ടാ. അതിനു കാത്തിരിക്കണ്ടാ. കാത്തിരുന്നാൽ ആധിപിടിച്ചു തകർന്നുപോകും...

പരിശോധന ഇന്നു പൂർത്തിയാക്കി റിപ്പോർട്ട് തയ്യാറാക്കി വ്യാഴാഴ്ചത്തെ ബോട്ടിൽ പോർട്ട്ബ്ലയറിലേക്കു തിരിക്കണം. റിപ്പോർട്ട് സമർപ്പിച്ചാൽ ഉടനെ അവധിയെടുക്കുവാൻ വിഷമംവരുന്നതല്ല. അതിനുമുമ്പ് അവധിക്കപേക്ഷിച്ചാൽ നിഷേധിച്ചെന്നുവരും. അതു കുഴപ്പങ്ങഠംക്കു കാരണമാകും. അതുകൊണ്ടു് പരിശോധനയ്ക്കു പോകുകതന്നെ...

ഉച്ചയ്ക്കുള്ള ആഹാരം കൊണ്ടുപോകുവാൻ പൊതികെട്ടി അമ്പു തയ്യാറാക്കിയിട്ടുണ്ടു്.

യാത്രതിരിക്കുവാനുള്ളവരെല്ലാം വന്നെത്തി. മണി ഒൻപതരയോളമേയായിട്ടുള്ളു.

അവരുടെ സംഘത്തിൽ ആറേഴപേരുണ്ടു്. അവരൊന്നിച്ചു സുധാകരൻ യാത്രതിരിച്ചു. കർത്തവ്യനിർവ്വഹണത്തിന്റെ പ്രേരണ

മാത്രമാണ് സുധാകരൻെറ പാദങ്ങൾക്ക ചലനശേഷി നല്കിയതു്. ഹൃദയത്തിലെ അസ്വാസ്ഥ്യവും ശരീരത്തിൻെറ തളർച്ചയും വകവയ്ക്കാതെ അയാൾ നടന്നു...

## 32. യാത്ര

കാലത്തു പത്തുമണിയായിട്ടും സാവിത്രിയെ കണ്ടില്ല. സാധാരണയായി ഒൻപതുമണിക്കുമുമ്പു കടയിലെത്തുകയാണു പതിവു്. എന്തെങ്കിലും അസൗകര്യംമൂലം താമസിച്ചേ വരികയുള്ളെങ്കിൽ, അല്ലെങ്കിൽ വരാതിരിക്കുകയാണെങ്കിൽ വിവരം മുൻകൂട്ടി രവീന്ദ്രനെ അറിയിക്കാറുമുണ്ടു്. എന്നാൽ ഇതൊന്നുമുണ്ടായിട്ടില്ല.

കഴിഞ്ഞ കുറേ ദിവസങ്ങളായി അവൾ ഒന്നിലും താൽപര്യമില്ലാത്തമട്ടിലാണു് വന്നതും പോയതും.

രവീന്ദ്രൻ കടയിലെത്തിയപ്പോൾ ജോർജ്ജ് മാത്രമേ ഉണ്ടായിരുന്നുള്ളു. എങ്കിലും സാവിത്രിയെപ്പററി ഒന്നും ചോദിച്ചില്ല. വിശേഷവിധിയായി ഒന്നും സംഭവിച്ചിട്ടില്ലെന്നമട്ടിലാണു് പെരുമാറിയതു്.

ഒരറിയിപ്പുമില്ലാതെ ഹാജരാകാത്തതു് അർത്ഥവത്തായ കാര്യമായിട്ടാണു രവീന്ദ്രൻ കരുതിയതു്. ഇതു നേരത്തേ പ്രതീക്ഷിച്ചതാണു്. തൻെറ വിവാഹനിശ്ചയം ഇന്നലെ നടന്നതു് എല്ലാവരും അറിഞ്ഞിട്ടുള്ളതാണു്. എല്ലാവരും അറിഞ്ഞുകൊള്ളട്ടെ എന്നു കരുതിയുമാണു്, ഔപചാരികമായി അങ്ങനെ ചെയ്യണമെന്നു്, രവീന്ദ്രൻ നിർബ്ബന്ധിച്ചതു്.

പത്തരമണിയോടുകൂടി കടയുടെ മുമ്പിലെ വഴിയിൽക്കൂടി കുട്ടൻപിള്ള തലയും താഴ്ത്തി നടന്നുപോയതു് രവീന്ദ്രൻ ശ്രദ്ധിച്ചു. അയാളെ വിളിച്ചുനിർത്തി സാവിത്രിയുടെ കാര്യം ചോദിക്കുവാൻ മനഃപൂർവ്വം ഒരുങ്ങിയതായിരുന്നു. അതിനു കാരൃവുമുണ്ടു്. കടയുടെ മുമ്പിൽ വന്നപ്പോൾ കുട്ടൻപിള്ള കടയെ ലക്ഷ്യമാക്കി കാക്കിച്ചുതുപ്പിയതു് രവീന്ദ്രൻ കണ്ടു. രവീന്ദ്രനു് അല്പം നേരമ്പോക്കാണു് അതുണ്ടാക്കിയതു്. ആ പെരുമാററത്തിൻെറ പിറകിൽ സാർത്ഥകമായ പല സംഗതികളുമുണ്ടെന്നു തോന്നി.

''അതാ, കുട്ടൻപിള്ളച്ചേട്ടൻ പോകുന്നു. സാവിത്രിയുടെ കാര്യം വേണമെങ്കിൽ വിളിച്ചു ചോദിക്കാം.''—ജോർജ്ജ് പതുക്കെ രവീന്ദ്രനോടു പറഞ്ഞു.

''വേണ്ടാ.'' ചിരിച്ചുകൊണ്ടു രവീന്ദ്രൻ വിലക്കി.

ജോർജ്ജ് പിന്നീടൊന്നും അഭിപ്രായപ്പെട്ടില്ല.

''എന്താ, നിനക്കു് ഒരു കൂട്ടു വേണമെന്നുണ്ടോ?'' ഫലിതരൂപത്തിൽ രവീന്ദ്രൻ ചോദിച്ചു.

''വേണ്ടാ.'' ജോർജ്ജ് പറഞ്ഞിട്ടു ചിരിച്ചു.

''എന്നാൽ, അവരു വരുന്നെങ്കിൽ വരട്ടെ.''—വിനോദത്തേക്കാരം ഗൗരവം രവീന്ദ്രന്റെ വാക്കുകളിലുണ്ടായിരുന്നു.

പിന്നെ ആ വിഷയത്തെക്കുറിച്ച് സംസാരമൊന്നുമുണ്ടായില്ല.

അടുത്തകാലത്തുണ്ടായ വിഷാദമുള്ളവാക്കുന്ന അനുഭവങ്ങരം രവീന്ദ്രന്റെ ഹൃദയത്തിൽനിന്നു മാഞ്ഞിരുന്നു. ഇത്രയും ലാഘവവും പ്രസന്നതയും മനസ്സിൽ മുമ്പൊരിക്കലുമുണ്ടായിട്ടില്ല. അവാച്യമായ ആനന്ദാനുഭൂതിയിൽ കഴിയുകയാണെന്നൊരു തോന്നൽ. അനവദ്യമായ മധുരം നുകരുകയാണെന്നാണ് മനസ്സിന്റെ ഭാവം. മുമ്പൊരിക്കലും ദൃശ്യമായിട്ടില്ലാത്ത നിറപ്പകിട്ടുകരം ചുററും കാണുന്നു. എവിടെയും തെളിച്ചം. എല്ലാ വസ്തുക്കളും സുഗന്ധം പ്രസരിപ്പിക്കുന്നു. അജ്ഞാതമായ ഏതോ മേഖലയിൽനിന്നു വീണാഗാനത്തിന്റെ തരംഗങ്ങരം അതിലോലമായി കണ്ണുകളിൽ വന്നു ചേരുന്നു. അവാച്യമായ, മനോഹരമായ, മധുരാനുഭൂതികരം...

നബീസ! അയാളുടെ ഹൃദയത്തിൽ ആ മന്ത്രധ്വനി ഇടയ്ക്കിടെ ഉയർന്നുപൊങ്ങും. ശരീരം രോമാഞ്ചമണിയും. മനസ്സ് നിസ്തുലാനന്ദത്തിൽ ലയിക്കും...

ഉണ്ണാനായി ജോർജ് പോയപ്പോരം രവീന്ദ്രൻ തനിച്ചായി. ഏകാകിയായി കഴിയാനും, സ്വപ്നദൃശ്യങ്ങരം ദശിച്ച് ഏകാന്തതയിൽ സ്വന്തം ചിന്തകളുമായി സല്ലപിച്ചാനന്ദിക്കാനും എന്തൊരു സുഖമാണ്!

ഉണ്ണാനായി പോകുന്നവഴിക്ക്, കുട്ടൻപിള്ള എതിരേ വരുന്നതു കണ്ടു. കുനിഞ്ഞു നടന്നുവരുന്ന അയാളെ കണ്ടുമുട്ടിയപ്പോരം ജോർജ് നിന്നു. വഴിയിൽവച്ച് കാണാറുള്ളവേളകളിൽ കുശലം പറയാനും സ്നേഹാന്വേഷണങ്ങരം നടത്താനും എന്നും കുട്ടൻപിള്ള മറക്കാറില്ല. ആ പരിചയംകൊണ്ടാണ് ജോർജ് നിന്നതു്. എന്നാൽ കണ്ടഭാവം കാണിക്കാതെ കുട്ടൻപിള്ള കുനിഞ്ഞുനടന്നു.

''എന്താ ചേട്ടാ, ഇത്ര തിരക്ക്?''—ചിരിച്ചുകൊണ്ടു് ജോർജ് കുട്ടൻപിള്ളയെ നോക്കി.

ഞെട്ടി തലയുയർത്തി ജോർജിന്റെ മുഖത്തേക്ക് ഉററുനോക്കി. വെറുപ്പും വൈരാഗ്യവുംകൊണ്ടു വിരൂപമായിട്ടുണ്ടു് അയാളുടെ മുഖമെന്നു ജോർജിനു തോന്നി. ക്ഷൗരംചെയ്തിട്ടു രണ്ടുമൂന്നു ദിവസമായിട്ടുണ്ടു്.

''അല്ല. മിണ്ടാതെ എന്താ പോകുന്നെ?'' ജോർജ് ചോദിച്ചു.

''പട്ടികരം! നിങ്ങരം അനുഭവിക്കും!''—അയാരം ശക്തിയായി നിലത്തേക്കു തുപ്പിയിട്ടു ശരംപോലെ നടന്നു പോയി.

ജോർജ് പകച്ചുനിന്നു, കുട്ടൻപിള്ള അതിവേഗം നടന്നു പോകുന്നതു നോക്കി. അയാരം കണ്ണിൽനിന്നു മറഞ്ഞെങ്കിലും സകലരേയും അടക്കി ശപിച്ച അഭിനവദുർവ്വാസാവിന്റെ ചിത്രം മനസ്സിൽനിന്നു മാഞ്ഞില്ല.

ജോർജ് ഊണുകഴിഞ്ഞു മടങ്ങിവന്നപ്പോൾ രവീന്ദ്രൻ പറഞ്ഞു: ''ഞാൻ ഉണ്ടിട്ടു വരാം.''

അവനെ കാത്തു് കുറുപ്പ് ഇരിപ്പുണ്ടായിരുന്നു വീട്ടിൽ ചെന്നപ്പോൾ. നാട്ടിൽവച്ചു് അച്ഛനുമൊരുമിച്ചു് ആഹാരം കഴിക്കുകയെന്ന അനുഭവമുണ്ടായിട്ടില്ല. അവൻ വല്ലതും കഴിച്ചോ എന്നു തിരക്കുന്ന പതിവുപോലും പിതാവിനുണ്ടായിരുന്നില്ല. എന്നാൽ അച്ഛൻ ഇവിടെ വന്നശേഷം ആ പതിവുകളൊക്കെ മാററിയിരിക്കുന്നു. സ്നേഹത്തോടെയല്ലാതെ പെരുമാററമില്ല. അവന്റെ കാര്യങ്ങൾ ചോദിക്കാനും അറിയാനും എന്തു താൽപര്യമാണു്!

പണ്ടത്തെ അച്ഛനെയല്ല ഇന്നവൻ കുറുപ്പിൽ കാണുന്നതു്. അദ്ദേഹം എത്ര മാറിയിരിക്കുന്നു! സൗമ്യമായ സ്വരത്തിലേ സംസാരിക്കൂ. പണ്ടത്തെ അട്ടഹാസങ്ങളും കോപവും എല്ലാം എങ്ങനെ മാറി!

ആദ്യംമുതൽ, അച്ഛൻ ഇങ്ങനെ സ്നേഹമുള്ള ഒരാളായിരുന്നെങ്കിൽ, തന്റെ മാതാവിനും തനിക്കും ദുരിതങ്ങളും വേദനകളും ഒഴിവാക്കുവാൻ സാധിക്കുമായിരുന്നു. നാടുവിട്ടു് അവൻ പോരുമായിരുന്നില്ല. അച്ഛനോടുള്ള ഭയമാണു് അവനെ ഈ പലായനത്തിനു പ്രേരിപ്പിച്ചതു്. നിർബ്ബന്ധിതനാക്കിയതു്. ആ പലായനമല്ലേ അമ്മയുടെ അകാലമൃത്യുവിന്നിടവരുത്തിയതു്?

രവീന്ദ്രൻ നെടുവീർപ്പിട്ടു.

മുറിയിൽ ചെന്നു കുപ്പായം ഊരി. 'നടന്നതെല്ലാം നടന്നു. അച്ഛനെ അച്ഛനായി തിരിച്ചു കിട്ടി. അതു മതി. അതിനു സഹിച്ച വേദനകൾ സാരമില്ല.' അവന്റെ ഹൃദയം മന്ത്രിക്കുന്നുണ്ടായിരുന്നു.

അവർ ഒന്നിച്ചു് ഊണുകഴിച്ചു. എത്ര ആനന്ദമുള്ള അനുഭവമാണതു്! അച്ഛന്റെ അടുത്തു്, അദ്ദേഹത്തിന്റെ സ്നേഹം പ്രസരിപ്പിക്കുന്ന പരിവേഷത്തിൽ മുങ്ങി, ശാന്തമായി, ആഹാരം കഴിക്കുക.

ഊണു കഴിഞ്ഞു് രവീന്ദ്രൻ മുറിയിൽ വന്നു വെറുതെ കട്ടിലിൽ കിടന്നു. പുതിയ പുതിയ അനുഭവങ്ങളെക്കുറിച്ചുള്ള മധുരസ്മരണകൾ മനസ്സിൽ നിറഞ്ഞുനില്ക്കുകയാണു്.

കുറുപ്പ് അവിടേക്കു കടന്നുവന്നു.

രവീന്ദ്രൻ എഴുന്നേററിരുന്നു.

''മോനേ!'' സ്നേഹത്തോടെ കുറുപ്പ് അവനെ നോക്കി തെല്ലു നിന്നു. എന്തോ പറയുവാനുണ്ടെന്നു് അദ്ദേഹത്തിന്റെ ഭാവം പ്രകടമാക്കി.

''വ്യാഴാഴ്ച ഇവിടുന്നു ബോട്ടില്ലേ?''

''ഉണ്ടച്ഛാ! പോർട്ട്ബ്ലയറിലേക്കു്.''

കുറുപ്പ് അറച്ചു് അല്പനിമിഷം മിണ്ടാതെ നിന്നു.

''എന്തിനാണച്ഛാ ചോദിച്ചെ?''

''ഞാൻ അതിൽ പോകുകയാണ്.''

''പോകുന്നോ?'' രവീന്ദ്രൻ അറിയാതെ ഞെട്ടി.

''അതെ. അടുത്ത കപ്പലിൽ എനിക്കു പോകണം. നാട്ടിലേക്കു്.''

രവീന്ദ്രനു മിണ്ടാൻ കഴിഞ്ഞില്ല.

''അവിടെ ആരുമില്ലല്ലോ.''

''പക്ഷേ, അച്ഛാ!...''

''പോകേണ്ടെന്നു പറയണ്ടാ മോനേ.''

രവീന്ദ്രന്റെ മുഖം മങ്ങി.

''പോകണം. നിന്നെ കാണാനാ ഞാൻ വന്നെ. നീതന്നെയാണെന്നറിയാൻ. കണ്ടു. അറിഞ്ഞു. ഇനി എനിക്കു പോകണം.''

രവീന്ദ്രൻ മിണ്ടിയില്ല. അദ്ദേഹത്തോടു വാദപ്രതിവാദം നടത്തുന്നതു നിഷ്പ്രയോജനമായ സംഗതിയാണെന്ന് അവനറിയാം.

''എവിടെയാണെങ്കിലും നീ സുഖമായിട്ടിരിക്കുന്നു എന്നറിഞ്ഞാൽ മാത്രം മതി.''

രവീന്ദ്രൻ മറുപടി പറഞ്ഞില്ല. നീണ്ട നിശ്ശബ്ദതയ്ക്കുശേഷം അവൻ പതുക്കെ ചോദിച്ചു: ''പോകാൻതന്നെ അച്ഛൻ തീരുമാനിച്ചോ?''

''തീരുമാനിച്ചു. അതിൽ മാററമില്ല.'' അച്ഛന്റെ പഴയ നിർബ്ബന്ധശീലത്തിന്റെ പ്രതിധ്വനി ആ വാക്കുകളിൽ മുഴങ്ങിക്കേട്ടു. അതിനോടനുകൂലിക്കുകയല്ലാതെ വഴിയില്ല.

കുറേനേരം ചിന്തിച്ചുകൊണ്ടു് രവീന്ദ്രൻ മിണ്ടാതെയിരുന്നു. കുറുപ്പും വിശേഷിച്ചൊന്നും പറഞ്ഞില്ല.

''പോർട്ട്ബ്ലയറിൽനിന്നു പോകുന്ന കപ്പൽ കൽക്കട്ടയ്ക്കാണ്. അതിൽ തോമസ്ചേട്ടനും നാട്ടിലേക്കു പോകുകയാണെന്ന് അറിയിച്ചിട്ടുണ്ടു്. അതിൽ പോകാം. അച്ഛനു് ഒരു കൂട്ടമാകും.''—കുറേനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം രവീന്ദ്രൻ പറഞ്ഞു. ''യാത്രാസൗകര്യങ്ങളെല്ലാം തോമസ്ചേട്ടൻ നോക്കിക്കൊള്ളും.''

''തോമസ്സിനെക്കുറിച്ചു കേട്ടതല്ലാതെ കാണാൻ സാധിച്ചില്ല. അതും സാധിക്കുമല്ലോ.''—കുറുപ്പ് പതുക്കെ പറഞ്ഞു.

രവീന്ദ്രന്റെ മുഖം മ്ലാനമായിരുന്നു. അഗാധമായ സ്നേഹം അച്ഛനുണ്ടെങ്കിലും, യാഥാസ്ഥിതികനായ അദ്ദേഹത്തിനു് തന്റെ വിവാഹം സംബന്ധിച്ച കാര്യങ്ങളുമായി പൊരുത്തപ്പെടുവാൻ സാധിച്ചിട്ടില്ലെന്നു് ഇപ്പോഴാണു മനസ്സിൽ തോന്നിയതു്. അതു സംബന്ധിച്ച് ഒരു സംഘർഷം സൃഷ്ടിക്കുവാൻ അദ്ദേഹം ഇഷ്ടപ്പെടാത്തതുകൊണ്ടു് പുറമെ എല്ലാം അനുകൂലിച്ചതാണെന്നതിൽ സംശയമില്ല. അതുതന്നെ ഒരു വലിയ നേട്ടമായി രവീന്ദ്രൻ കരുതി. മുമ്പായിരുന്നെങ്കിൽ, അപ്രിയമായ എന്തെങ്കിലും നടന്നാൽ, വിട്ടു

വീഴ്ചയ്ക്കു് ഒട്ടും മുതിരാതെ ദുസ്സഹമായ ഒരു രംഗം സൃഷ്ടിക്കുമായിരുന്നു. എന്നാൽ ഇന്നു് അതൊന്നും അദ്ദേഹം പ്രകടിപ്പിച്ചിട്ടില്ല.

കുറേക്കഴിഞ്ഞു് രവീന്ദ്രൻ കടയിലേക്കു പോയി.

ഉച്ച കഴിഞ്ഞപ്പോഴുമുതൽ പടിഞ്ഞാറുനിന്നു് കാററു ശക്തിയായി വീശിത്തുടങ്ങി. മൂളലും മുഴക്കവുംകൊണ്ടു് അന്തരീക്ഷം മുഖരിതമായിത്തീർന്നിരിക്കുന്നു. സമയം കഴിയുന്തോറും കാററിന്റെ ശക്തിയും ചൂളംവിളിയും വദ്ധിച്ചുവന്നു. മാനംമുട്ടി വളർന്നില്ക്കുന്ന വന്മരങ്ങളുടെ ശാഖോപശാഖകളുമായി ശക്തിമത്സരത്തിലേർപ്പെട്ടിരിക്കുകയാണു് കാററു്.

നാലുമണിയോടടുത്തപ്പോഴ് വഴിയിൽക്കൂടി കുറേപ്പേർ വളരെ വേഗം നടന്നുപോകുന്നതു് രവീന്ദ്രൻ കടയിലിരുന്നുകൊണ്ടു കണ്ടു. അടിയന്തരമായി എവിടേക്കോ അവർ പോകുകയാണെന്നു തോന്നി. ഇത്രയുംപേർ തിരക്കുപിടിച്ചു് എവിടേക്കാണു പോകുന്നതു്? സംശയം വദ്ധിച്ചപ്പോഴ് ഒരാളെ വിളിച്ചുനിത്തി കാര്യം തിരക്കി.

''എവിടേക്കാ നിങ്ങഠം?''

''ആശുപത്രീൽ... താസീൽദാരദ്ദേഹത്തെയുംമററും... അവിടെ കൊണ്ടുവന്നത്രേ!''

''ങേ! എന്താ?''

''വല്യ അപകടത്തിലാണു് നില!''

''എന്താ? എനിക്കൊന്നും മനസ്സിലായില്ല.''

''ഇന്നു കാലത്തു് സ്ഥലം നോക്കാൻ പോയതാ. ജറുവകഠം അവരെ ആക്രമിച്ചത്രേ!''—അയാഠം വിവരണം നല്കാൻ നില്ക്കാതെ ഓടി...

രവീന്ദ്രനു് കാര്യം ഒട്ടും പിടികിട്ടിയില്ല.

അന്യരോടു കാര്യം തിരക്കുന്നതിൽ ഭേദം, നേരേ ആശുപത്രിയിലേക്കു പോകുന്നതാണു നല്ലതെന്നു തോന്നി.

''ജോർജേ, നീ ഇവിടെയിരി. ഞാൻ ആശുപത്രിയിൽ പോയിട്ടു വരാം. വരാൻ താമസിച്ചാൽ കട പൂട്ടി താക്കോൽ കൈയിൽ വച്ചോളണം.''—താക്കോൽ ജോർജിനെ ഏല്പിച്ചശേഷം രവീന്ദ്രൻ ആശുപത്രിയിലേക്കു വേഗം നടന്നു.

അവിടെയെത്തിയപ്പോഴ് പത്തിരുപതുപേർ മുററത്തു കൂടിനിൽപ്പുണ്ടു്. അടക്കിയൊതുക്കി അവർ എന്തൊക്കെയോ സംസാരിക്കുന്നു.

രവീന്ദ്രനു കാര്യമെന്തെന്നു മനസ്സിലായില്ല.

ഒരു പരിചയക്കാരൻ അവനെ വിളിച്ചുകൊണ്ടു് ആശുപത്രിക്കകത്തേക്കു പോയി.

നേരേ ചെന്നതു് ഡോക്ടറും സിൽബന്തികളും ഇരുന്ന മുറിയിലേക്കാണു്.

അടിയന്തരമായ ശുശ്രൂഷകൾ നടത്തി സുധാകരനെ കിടക്കയിൽ കിടത്തിയിരിക്കുന്നു. അയാളെ ശ്രദ്ധിച്ചുകൊണ്ടു് ഡോക്ടറും മററും സമീപത്തുണ്ടു്.

കടുത്ത നിശ്ശബ്ദത...

എന്താണു ചോദിക്കേണ്ടതു്? ആരോടാണു ചോദിക്കുക?

കിടക്കയ്ക്കു സമീപം കുറേനേരം നിന്നശേഷം തിരിച്ചു മുററത്തേക്കു വന്നു. കൂടിനിന്നിരുന്നവരുടെ കൂട്ടത്തിൽനിന്നു്, താസീൽദാർ കച്ചേരിയിലുള്ള ഒരു പരിചയക്കാരനെ വിളിച്ചു് ഒരിടത്തേക്കു് ഒതുങ്ങിനിന്നു വിവരങ്ങൾ തിരക്കി.

''സ്ഥലം നോക്കാൻ അദ്ദേഹവും കൂട്ടരും ഇന്നു കാലത്തു പോയതാം വനപ്രദേശമാണു്. ഇവിടെനിന്നു കുറേ ദൂരമുണ്ടു്.'' അയാൾ പറഞ്ഞു.

''എന്താണു് അപകടമുണ്ടായതു്?''—രവീന്ദ്രൻ ശ്വാസമടക്കി ചോദിച്ചു.

''ഉച്ചയായപ്പോൾ, സ്ഥലമൊക്കെ കുറേ നോക്കിയശേഷം, അരുവിയുടെ അടുത്തു് കരയ്ക്കു് ഉണ്ണാനിരുന്നു. ഞങ്ങളെല്ലാം ഒന്നിച്ചാണിരുന്നതു്. പാറക്കൂട്ടങ്ങളുള്ള സ്ഥലം. ചുററിനും വലിയ കാടു്. ആഹാരം കഴിച്ചശേഷം കൈ കഴുകുവാൻ പൃൺ മോഹൻറാം അങ്ങോട്ടു പോയി. കൈയും കാലും കഴുകിയശേഷം മോഹൻറാം മൂത്രശങ്കകൊണ്ടു് അരുവിയുടെ അക്കരെ പാറകളുടെയിടയിൽ ഒരു കോണിൽ ചെന്നിരുന്നു. വെള്ളം ഒലിച്ചൊഴുകുന്ന ശബ്ദം മാത്രമേ കേൾക്കാനുള്ളു. ഈ സമയം താസീൽദാരദ്ദേഹം അരുവിയിലിറങ്ങി കൈയും മുഖവും കഴുകിത്തുടങ്ങി വല്ലാത്ത ഒരലച്ച്... നിലവിളി...മോഹൻറാമിൻെറ കടുത്ത നിലവിളിയാണു്. നിലവിളി കേട്ടിടത്തേക്കു് താസീൽദാരദ്ദേഹം ഓടുന്നതാണു്, ആഹാരം കഴിച്ചുകൊണ്ടിരുന്ന ഞങ്ങൾ തലയുയർത്തിയപ്പോൾ കണ്ടതു്... 'ഓടിവരിൻ!... ഓടിവരിൻ!' അദ്ദേഹം വിളിച്ചുപറയുന്നതു കേട്ടപ്പോൾ ഞങ്ങൾക്കു കാര്യമൊന്നും മനസ്സിലായില്ല. എങ്കിലും എല്ലാം ഇട്ടെറിഞ്ഞു് ഞങ്ങളും അങ്ങോട്ടോടിച്ചെന്നു. എന്തൊക്കെയോ അദ്ദേഹം വിളിച്ചുപറയുന്നുണ്ടു്. മോഹൻറാമിൻെറ ദയനീയമായ കരച്ചിലും...'' പറഞ്ഞുകൊണ്ടിരുന്നയാൾ അണച്ചു. വാക്കുകൾ കിട്ടാതെ വിഷമിച്ചു. ''ഞങ്ങൾ... അവിടെയെത്തി... അപ്പോൾ മോഹൻറാം ചോരയിൽ കുളിച്ചു നിലത്തു കിടന്നു പുളയുകയാണു്. അയാളുടെ പുറത്തു രണ്ടുമൂന്നു് അമ്പുകൾ തറച്ചിട്ടുണ്ടു്... അടുത്തു താഴെ താസീൽദാരദ്ദേഹവും വയററിൽ കുത്തിപ്പിടിച്ചു് കുത്തിയി

രിക്കുന്നു. കുപ്പായമെല്ലാം ചോര!...നിലത്തു ചോരക്കുളം!...പ്രാണവേദനകൊണ്ടു താസീൽദാരദ്ദേഹം നിലവിളിക്കുന്നു. മോഹൻറാം കിടന്നു പുളയുന്നു. ശബ്ദിക്കുന്നില്ല... കൂടെയുണ്ടായിരുന്ന പോലീസുകാരിലൊരാൾ കാട്ടിലേക്കു് ഒന്നുരണ്ടു വെടിവച്ചു... കാടും പടലും ഒടിച്ചു കാട്ടുമൃഗങ്ങൾ പായുന്നതുപോലെ കാട്ടിൽ ശബ്ദം കേട്ടു... പിന്നെ നടന്നതൊന്നും പറയാൻ വയ്യാ!... പതിയിരുന്ന ജറുവകളുടെ ആക്രമണമായിരുന്നു...''

''ജറുവകളോ?''

''അതെ അവരുടെ അമ്പുകളാണു് മോഹൻറാമിൻെറയും താസീൽദാരദ്ദേഹത്തിൻെറയും ദേഹത്തു തറച്ചിരുന്നതു്.''—അയാൾ അല്പനേരം നിത്തി. ശ്വാസം നേരേവീണപ്പോൾ തുടന്നു: ''താഴെ കിടന്ന മോഹൻറാമിനെയും താസീൽദാരദ്ദേഹത്തെയും താങ്ങിയെടുത്തു്... കുറച്ചു നിരപ്പുള്ള സ്ഥലത്തു കൊണ്ടുവന്നു. ജറുവകളെ ഓടിക്കുവാൻ, ഭയപ്പെടുത്തി അകററിനിത്തുവാൻവേണ്ടി... പോലീസുകാർ പിന്നെയും നാലഞ്ചു വെടി പൊട്ടിച്ചു. മോഹൻറാമിൻെറ പുറത്തു തറച്ചിരുന്ന അമ്പുകൾ വലിച്ചൂരിയതു ഞാനാണ്... മററുള്ളവർ താസീൽദാരദ്ദേഹത്തിൻെറ വയററത്തു തറച്ചിരുന്ന അമ്പുകൾ വലിച്ചൂരുവാൻ എത്ര പാടുപെട്ടു...ഹോ! അതൊന്നും വിവരിക്കാൻ വയ്യ!...പ്രാണവേദനകൊണ്ടു താസീൽദാരദ്ദേഹം അടക്കാൻവയ്യാതെ നിലവിളിച്ചുകൊണ്ടിരുന്നു... കുപ്പായങ്ങൾ കീറി മുറിവുകൾ ഒരുവിധത്തിൽ കെട്ടി... മുറിവേററവരെ ഞങ്ങൾ ചേന്നു താങ്ങിയെടുത്തു് ഒരുവിധത്തിൽ ഇവിടെയെത്തിച്ചു...ഇവിടെ വന്നപ്പോഴാണു്...മോഹൻറാമിൻെറ ശവമാണു് ഞങ്ങൾ കൊണ്ടുവന്നതെന്നു് അറിഞ്ഞതു്!...താസീൽദാരദ്ദേഹത്തിനു ശ്വാസമുണ്ടു്. ഇതുവരെ അദ്ദേഹം കണ്ണു തുറന്നിട്ടില്ല. മയക്കത്തിൽനിന്നു് ഉണർന്നിട്ടില്ല... അവിടെ കിടത്തിയിരിക്കുന്നതു കണ്ടില്ലേ?''

''കണ്ടു.'' രവീന്ദ്രൻെറ കണ്ഠമിടറി.

''മോഹൻറാമിൻെറ ശവം അടുത്ത മുറിയിൽ കിടത്തിയിട്ടുണ്ടു്.''—അയാളുടെ കണ്ണു നിറഞ്ഞൊഴുകി. പിന്നെ ഒന്നും പറയുവാൻ ശബ്ദമുയന്നില്ല.

കുറേനേരം അവിടെ മൗനമായി തലകുനിച്ചു നിന്നശേഷം രവീന്ദ്രൻ, ഡോക്ടർ ഇരിക്കുന്നിടത്തേക്കു്, സുധാകരൻെ ശയ്യയ്ക്കടുത്തേക്കു പോയി...

സുധാകരനെ നോക്കിക്കൊണ്ടു് ഡോക്ടർ മ്ലാനവദനനായിരിക്കുകയാണു്.

''ഡോക്ടർ!''—രവീന്ദ്രൻ പതുക്കെ വിളിച്ചു.

ഡോക്ടർ തലയുയത്തി രവീന്ദ്രൻെറ മുഖത്തേക്കു നോക്കി.

''ഒന്നും പറയാൻ മേലാ. എനിക്കു ചെയ്യാവുന്നതൊക്കെ ഞാൻ ചെയ്തിട്ടുണ്ടു്. ഇനിയുള്ളതു് എൻെറ കൈയിലല്ല. അമ്പിലെ വിഷം രക്തത്തിൽ കലന്നുകഴിഞ്ഞോ എന്നാണു് എൻെറ ഭയം.''

നിരാശയോ നിസ്സഹായതയോ ഏതാണ് ഡോക്ടറുടെ വാക്കിൽ ഏറിനിന്നതെന്ന് അറിയുവാൻ രവീന്ദ്രനു സാധിച്ചില്ല. ഒന്നും മിണ്ടാതെ ഡോക്ടറുടെ മുഖത്തേക്കു നോക്കിക്കൊണ്ടു നിന്നു.

''പോർട്ട്ബ്ലയറിലേക്ക് അടിയന്തരസന്ദേശം പോലീസ് അയച്ചിട്ടുണ്ട്, റേഡിയോവഴി. അവിടെനിന്നു ബോട്ട് നേരത്തേ വന്നെത്തിയാൽ... അങ്ങോട്ടു കൊണ്ടുപോകാനൊക്കും. നില ആശങ്കാജനകമാണ്...''

കിടക്കയിൽ വെള്ളത്തുണി പുതപ്പിച്ചു കിടത്തിയിരുന്ന സുധാകരൻെറ നാഡി പരിശോധിച്ചുകൊണ്ടു ഡോക്ടർ ഇരുന്നു. രവീന്ദ്രൻ അതു നോക്കി മിണ്ടാതെനിന്നു...

സുധാകരനും കൂട്ടർക്കും സംഭവിച്ച ദുര്യോഗത്തെപ്പററിയുള്ള വിവരം രങ്കത്തു കാട്ടുതീപോലെ പരന്നുകഴിഞ്ഞിരുന്നു. ആശുപത്രിയിൽ ആളുകൾ തടിച്ചുകൂടി... മമ്മതുക്കായും കുറപ്പും കുട്ടൻപിള്ളയും മററും അവരുടെ കൂട്ടത്തിലുണ്ട്...

''അത്യാപത്തു വല്ലതുമുണ്ടാകുമ്പോഴേ ഈ സ്ഥലം, എത്ര ഒററപ്പെട്ടതാണെന്നു നാം അറിയൂ.'' മമ്മതുക്കാ കുറപ്പിനോടു പറഞ്ഞു. ''മനുഷ്യരുടെ കഴിവുകേടും നിരാശ്രയത്വവും മററെവിടെയും ഇങ്ങനെ തോന്നുകയില്ല. എന്തു ചെയ്യാനൊക്കും? ഒന്നും വരുത്തരുതേ എന്നു് പടച്ചോനോടു പ്രാർത്ഥിക്കുക.''—ക്ഷീണിതനായി മമ്മതുക്കാ ആകാശത്തേക്കു നോക്കി...

കാററു് ക്രമത്തിലധികം ശക്തിപ്പെട്ടതല്ലാതെ ക്ഷയിച്ചില്ല. പടിഞ്ഞാറേ ചക്രവാളം കാറുകൊണ്ടു കറുത്തിരുണ്ടുകഴിഞ്ഞു. പ്രകൃതിയും പരിഭ്രാന്തിയുടെ സകല ലക്ഷണങ്ങളും പ്രകടിപ്പിക്കുന്നു...

അഞ്ചു മണിയായപ്പോഴേക്കു് ഡോക്ടർ ആശങ്കാകുലനായി. സുധാകരൻെറ നാഡീസ്പന്ദനം ക്രമമില്ലാതായിത്തീർന്നിരിക്കുന്നു. എങ്കിലും ഡോക്ടർ ഒന്നും പുറത്തു പറഞ്ഞില്ല. ആകാംക്ഷയും അതിലേറെ വേദനയും അദ്ദേഹം അനുഭവിക്കുകയായിരുന്നു. തൻെറ ആത്മമിത്രത്തിൻെറ ജീവശക്തി ചോന്നു ചോന്നു പോകുന്നതു്, നിരാശ്രയനായി നോക്കിയിരിക്കുകയല്ലാതെ മറെറാന്നും ചെയ്യുവാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല.

കുറപ്പും മമ്മതുക്കായും നിന്നിരുന്നിടത്തേക്കു് രവീന്ദ്രൻ നീങ്ങിനിന്നു.

''ഈ കാററു് ഇങ്ങനെ നിന്നാൽ പോർട്ട്ബ്ലയറിൽനിന്നു വരേണ്ട പോലീസ് ബോട്ടുപോലും ഇവിടെ സമയത്തിനു് എത്തിയെന്നുവരുകയില്ല.''— മരക്കൊമ്പുകളുമായി മല്ലടിച്ചുകൊണ്ടു മത്സരത്തിൽ കഴിയുന്ന കാററിൻെറ ഊക്കു നോക്കി മമ്മതുക്കാ പറഞ്ഞു.

''എല്ലാം... എല്ലാം... വിപരീതമാണ്.''— രവീന്ദ്രൻ പതുക്കെ പറഞ്ഞു.

''ബോട്ട് പോർട്ട്ബ്ലയറിൽനിന്നു തിരിച്ചിട്ടുണ്ട്.''—അവിടെ നിന്നിരുന്ന പോലീസുദ്യോഗസ്ഥൻ പറഞ്ഞു. ''റേഡിയോ

സന്ദേശം കിട്ടി. എന്നാൽ ഈ കാലാവസ്ഥയിൽ അവർ എപ്പോഠം എത്തിച്ചേരനാണ്?''

സുധാകരൻെറ കിടക്കയ്ക്കുട്ടത്തിരുന്നിരുന്ന ഡോക്ടർ, പുറത്തു വരാന്തയിൽ നിന്നിരുന്ന മമ്മതുക്കായേയും രവീന്ദ്രനേയും പോലീസുദ്യോഗസ്ഥനേയും അവിടേക്കു ചെല്ലുവാൻ ആംഗ്യംകാണിച്ചു. അവർ അവിടേക്കു ചെന്നു...

മുഖമൊഴിച്ചു മററുഭാഗങ്ങളെല്ലാം വെള്ളത്തുണിയിൽ മൂടി സുധാകരൻെറ ശരീരം കിടക്കയിൽ കിടക്കുന്നതു നോക്കി അവർ നിന്നു...

''എൻെറ ആശയൊക്കെ അവസാനിച്ചു.'' വേദന അടക്കാൻ വയ്യാത്തവിധത്തിൽ ഡോക്ടർ ഗദ്ഗദകണ്ഠനായി പറഞ്ഞു: ''പഠംസ് നിലച്ചിരിക്കുന്നു...''

അവരൊക്കെ മരവിച്ചുനിന്നു. നോട്ടം മുഴുവൻ ചലനമില്ലാതെ കിടന്നിരുന്ന സുധാകരൻെറ രക്തമയമില്ലാത്ത മുഖത്തായിരുന്നു...

നിമിഷങ്ങഠം ഇഴഞ്ഞുനീങ്ങി...

സുധാകരൻെറ ഹൃദയസ്പന്ദനവും നാഡിയിടിപ്പും അവസാനത്തെ തവണ ഡോക്ടർ പരിശോധിച്ചു.

അദ്ദേഹം എഴുനേററു. ഒന്നും പറഞ്ഞില്ല. സ്വകാര്യമുറിയിലേക്കു തലകുനിച്ചു നടന്നു...

രവീന്ദ്രൻ ഡോക്ടറെ പിൻതുടരുന്നുണ്ടായിരുന്നു. മുറിയിൽ ചെന്നപ്പോഠം, പുറത്തേക്കു നോക്കി മിണ്ടാതിരുന്ന ഡോക്ടറെ പതുക്കെ വിളിച്ചു:

''ഡോക്ടർ!''

അദ്ദേഹം തിരിഞ്ഞുനോക്കി. കണ്ണു് നിറഞ്ഞുനിന്നിരുന്നു:

''എല്ലാം കഴിഞ്ഞു.''

അവിടെ കിടന്ന കസേരയിൽ ബലമായി പിടിച്ചുകൊണ്ടാണു് രവീന്ദ്രൻ നിന്നതു്!

നേരം സന്ധ്യയായി. കാററിൻെറ ചൂളംവിളിയും മരങ്ങളുടെ ഇളകിയാടുന്ന കൊമ്പുകളുളവാക്കുന്ന ശബ്ദവും മാത്രമേ അന്തരീക്ഷത്തിലുള്ളു. പ്രവചിക്കുവാനാകാത്ത പ്രകൃതിശക്തികളുടെ നഗ്നതാണ്ഡവത്തിനു് പശ്ചാത്തലമൊരുക്കുന്നപോലെ രാത്രി മുഴുവൻ മുഴക്കവും മൂളലും ചൂളംവിളിയും തുടർന്നുനിന്നു...

★



